


# ഗദ്യമാലിക

(വിശിഷ്ടഗദ്യപ്രബന്ധങ്ങൾ)



## മൂന്നാംഭാഗം



# GADYAMALIKA

PART III

## SELECTIONS IN MALAYALAM PROSE

EDITED BY

H. H. RAMA VARMA,

the 9th Prince of Cochin.

---

SELECTED BY

Messrs. G. Raman Menon M. A.,

M. Krishnan B. A. B. L., F. M. U., M. R. A. S.,

C. S. Gopala Panikker B. A.,

K. Velu Pillai,

K. Parameswaran Pillai M. A.,

O. M. Cheriyan B. A. L. T.,

P. K. Narayana Pillai, B. A. B. L.,

C. N. Anantha Ramayya Sastri M. A.,

K. S. Raman Menon and others.

—:o:—

**Dedicated**

By Kind Permission

TO

HIS GRACIOUS HIGHNESS

THE MAHARAJA OF COCHIN.

---

B. V. BOOK DEPOT,

TRIVANDRUM.

(Copy Right)

PUBLISHER:—Kulakkunnathu Raman Menon.

# ഗദ്യമാലിക

(വിശിഷ്ടഗദ്യപ്രബന്ധങ്ങൾ)



## മൂന്നാംഭാഗം

പ്രസാധകൻ

കൊച്ചി ൯-ാംകൂറ് രാമവർമ്മ കൊച്ചുതമ്പുരാൻ

തിരുമനസ്സിൽ നിന്ന്.

മ. രാ. രാ. എം. കൃഷ്ണൻ
ബി. എ., ബി. എൽ., എഫ്. എം.
യു., എം. ആർ. എ. എസ്സ്., സി. എസ്സ്.
ഗോപാലപ്പണിക്കർ ബി. എ., ഒ. എം. ചെറിയാൻ
ബി. എ. എൽ. റി., പി. കെ. നാരായണപിള്ള
ബി. എ. ബി. എൽ., ജി. രാമൻമേനോൻ എം. എ., സി.
എൻ. എ. രാമയ്യാശാസ്ത്രി എം. എ., കെ. പരമേശ്വ
രൻപിള്ള ബി. എ., കെ. വേലുപ്പിള്ള., കെ.
എസ്. രാമൻമേനോൻ മുതലായവർ
ചെന്ന് തിരഞ്ഞെടുത്തിട്ടുള്ളത്.

കൊച്ചി മഹാരാജാവു തിരുമനസ്സിലേയ്ക്കു തിരുവുള്ളപ്രകാരം
സമർപ്പിക്കുന്നത്.

പ്രകരണാധികൃതൻ:—കളക്കുന്നത്ത് രാമൻമേനോൻ.

ബി. വി. ബുക്ക്ഡിപ്പോ

തിരുവനന്തപുരം.



വില ൧ ക. തപാൽകൂലി പുറമെ.




തിരുവനന്തപുരം

ബി. വി. ബുക്കഡിപ്പോ പ്രവൎത്തകന്മാൎക്കുവേണ്ടി

തിരുവനന്തപുരം "കമലാലയ" പ്രസ്സിൽ

അച്ചടിച്ചതു്.

൧൦൯൮-ലെ ൧-ാംപതിപ്പു് കാപ്പി ൧൦൦൦.

൧൦൯൮.






ബഹുമാനപ്പെട്ട

# സർ രാമവൎമ്മ,

ജി. സി. എസ്. ഐ., എഫ്. എം. യു.

## കൊച്ചി വലിയതമ്പുരാൻ

തിരുമനസ്സിലെ




തൃപ്പാദങ്ങളിൽ

# ഗദ്യമാലിക മൂന്നാംഭാഗം

വിനയാദരപുരസ്സരം

തിരുമനസ്സിലെ പ്രജകളിൽ ഒരുവനായ പ്രകൃതാധികൃതൻ

സാനന്ദമോദം

സമൎപ്പിച്ചുകൊള്ളുന്നു.

ണീയവും പ്രോത്സാഹകരവും ആണ്. ഓരോ ഉപന്യാസവും അതാതിന്റെ രസത്തെ പൂർണ്ണമായി പ്രകാശിപ്പിക്കുന്ന വിഷയത്തിൽ വിജയപ്രദമായി യത്നിച്ചിരിക്കുന്നതുകൊണ്ട് ഒന്നിനെ പ്രത്യേകം ഉദ്ധരിക്കുക എന്നുള്ളതു് ദുസ്സാദ്ധ്യമാണ്.

4. വിവേകോദയം.

ഇതിലെ ഓരോ ഉപന്യാസവും സാരംകൊണ്ടും സാരസ്യംകൊണ്ടും അഭിനന്ദനീയമായവിധത്തിൽ രചിക്കപ്പെട്ടിരിക്കുന്നു. ജ്ഞാതവ്യങ്ങളായ നാനാവിഷയങ്ങളെ അധികരിച്ച് ഇത്ര സരസമായ നിരൂപണങ്ങൾ അടങ്ങിയതും ശുദ്ധിയുള്ള ഭാഷയിലും അനുകരണീയമായ വാചകരീതിയിലും എഴുതപ്പെട്ടതുമായി ഈ പ്രസ്ഥാനത്തിൽ ഇതിന്റെ മുമ്പേ പോരാൻ മറെറാരു പുസ്തകം മലയാളഭാഷയിൽ ഉണ്ടെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. കൊച്ചിയിലെ ബെതാംമ്പുറ ഇളയതമ്പുരാൻ തിരുമനസ്സുകൊണ്ടു കല്പിച്ചെഴുതിയ സാരഗർഭമായ ഒരു മുഖവുരയും സാഹിത്യവിഷയത്തിൽ ചിരനിദ്രിതമായിരുന്ന സി. അച്യുതമേനോൻ അവർകളുടെ പേരെടുത്ത പേനയിൽ നിന്നു പുറപ്പെട്ട പ്രകൃതിസരളമായ ഒരു ആമുഖോപന്യാസവും ഈ ഗ്രന്ഥത്തെ സവിശേഷം അലങ്കരിക്കുന്നു.

ഈ വിധം ഉത്തമഗ്രന്ഥങ്ങളെ സമ്പാദിച്ച് പ്രസിദ്ധപ്പെടുത്തുന്നതിൽ ബി. വി. ബുക്ക്ഡിപ്പോ ഉടമസ്ഥന്മാർ ഇപ്പോൾത്തന്നെ നല്ല പേരെടുത്തവരാണ്. ഈ ഉദ്യമത്തിന് അവരെ വേണ്ടതിലധികം ശ്ലാഘിപ്പാൻ ആർക്കും കഴിയുകയില്ല.



5. തത്വാലോചിനി.

മലയാളഭാഷാകാസാരത്തിൽ ബി. വി. ബുക്കുഡിപ്പോ ആകുന്ന ബാലാർക്കപ്രഭാവത്തിനാൽ അനേകം ഗ്രന്ഥങ്ങളോടുകൂടി പ്രകാശിപ്പിക്കപ്പെട്ടുവരുന്ന അഭിനവഭാഷാഗ്രന്ഥപ്രസൂനങ്ങളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്ന പ്രസ്തുതപുസ്തകത്തെക്കുറിച്ചു വിശേഷിച്ചൊരഭിപ്രായം പറയേണ്ടതായിരിക്കുന്നില്ല. പ്രകൃതിശാസ്ത്രം, പ്രാണിധർമ്മശാസ്ത്രം, പുരാണം, ചരിത്രം, ഭാഷാ ഇവയെ സംബന്ധിച്ചുള്ള അനേക ബൃഹൽപ്രമേയങ്ങൾ ഇതിൽ സരസവും നിർമ്മലവും ആയ മലയാളഗദ്യരീത്യാ പണ്ഡിതന്മാരാൽ വ്യവഹരിക്കപ്പെട്ടിരിക്കുന്നു.

6. ഭാരതശോഭിനി.

എം. ശേഷഗിരിപ്രഭു എം. ഏ. മുതൽപേർകൂടി തിരഞ്ഞെടുത്തിട്ടുള്ള ഉപന്യാസങ്ങൾ അടങ്ങിയ ഒന്നാണെന്നു പറയുമ്പോൾ തന്നെ അതിന്റെ വൈശിഷ്ട്യത്തെപ്പററി കൂടുതലായി പറഞ്ഞിട്ടാവശ്യമില്ല.

7. മലയാളി.

ആകപ്പാടെ ഈ പുസ്തകം ഒരുത്തമഗ്രന്ഥമായിട്ടുണ്ടെന്നുള്ളതിനു സംശയമില്ല.

8. കേരളതാരക.

കേരളീയ ഭാഷാപോഷണത്തിൽ തിരുവനന്തപുരം ബി. വി. ബുക്ക ഡിപ്പോ പ്രവൎത്തകന്മാർ ചെയ്യുന്ന പരിശ്രമത്തിന്റെ മറെറാരു ലക്ഷണം കൂടി ഇതാ നമുക്കു പ്രത്യക്ഷപ്പെട്ടിരിക്കുന്നു. ഗദ്യമാലിക ൨-ാം ഭാഗം വിശിഷ്ടങ്ങളും ഉൽകൃഷ്ടങ്ങളുമായ വിഷയങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. മലയാള ഭാഷാഗദ്യരചനയിൽ ഉത്സുകന്മാരും നിപുണന്മാരും എന്നു സൎവസമ്മതന്മാരായി ഇപ്പോൾ വിചാരിക്കപ്പെട്ടിരിക്കുന്നവരെല്ലാം ചേൎന്നു തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ള വിഷയങ്ങൾ രത്നാകരത്തിലെ വസ്തുക്കളെന്നവണ്ണം ശോഭിക്കുന്നതു് ആശ്ചൎയ്യജനകമല്ലല്ലോ. ൩൩-പ്രകരണങ്ങളോടുകൂടിയ ഈ ചെറിയ പുസ്തകത്തിൽ കേരളീയജനങ്ങൾ വായിച്ചറിഞ്ഞിരിക്കേണ്ടവയായ ൩൩-ശ്രേഷ്ഠതരങ്ങളായ വിഷയങ്ങളെ ക്രമപ്പെടുത്തി ചേൎത്തിട്ടുണ്ടു്. ഇവ ഓരോന്നും വിദ്വാന്മാരായ മലയാള ഗദ്യമെഴുത്തുകാരാൽ എഴുതപ്പെട്ടിട്ടുള്ളതുമാണു്. ഇവയ്ക്കും പുറമെ കൊച്ചി ൯-ാംകൂറു കേരളവൎമ്മത്തമ്പുരാനവർകൾ എഴുതിയിരിക്കുന്ന മുഖവുരയും സി. അച്യുതമേനോൻ അവർകൾ എഴുതിയിരിക്കുന്ന ആമുഖോപന്യാസവും ഗദ്യമാലികയിലെ അമൂല്യങ്ങളായ രണ്ടു മണികളാണെന്നു് അഭിപ്രായം പറയുവാൻ ഞങ്ങൾ ലേശം അധൈൎയ്യപ്പെടുന്നില്ല.



9. പ്രാചീനതാരക.

സരസോപന്യാസസമുച്ചയങ്ങളായ ഉത്തമ കൃതിരത്നങ്ങളുടെ ആവിർഭാവം, എത്രമേൽ അഭിനന്ദനീയമാകുന്നു എന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

10. കേരളസഞ്ചാരി.

ഉത്തമങ്ങളായ ഉപന്യാസങ്ങൾ പ്രസിദ്ധന്മാരായ പല യോഗ്യന്മാരും കൂടി തിരഞ്ഞെടുത്തു ശേഖരിച്ചതാണു് ഗദ്യമാലിക ൨-ാം പുസ്തകത്തിൽ ചേൎത്തിട്ടുള്ള വിഷയങ്ങൾ. ഗദ്യമാലികയുടെ ഒന്നാംഭാഗംപോലെ തന്നെ രണ്ടാം ഭാഗവും 'വിലയേറിയ ഉപന്യാസങ്ങളെക്കൊണ്ടു നിറഞ്ഞതാകുന്നു' എന്നു കൊച്ചി ൯-ാംകൂറു കേരളവൎമ്മത്തമ്പുരാൻ തിരുമനസ്സുകൊണ്ടു പ്രസ്തുത പുസ്തകത്തിന്റെ മുഖവുരയിൽ പ്രസ്താവിച്ചിട്ടുള്ളതു് വാസ്തവമാണെന്നു ആ വക ഉപന്യാസങ്ങൾ വായിക്കുന്ന ഏവനും പിൻതാങ്ങാതിരിക്കുന്നതല്ല.

11. മലയാളമനോരമ.

യോഗ്യന്മാരായ പല ലേഖകന്മാരാൽ എഴുതപ്പെട്ടിട്ടുള്ള ലേഖനങ്ങളെ തിരഞ്ഞെടുത്തു് യഥായോഗ്യം ക്രമീകരിച്ചു ചേൎത്തു് അച്ചടിച്ചിട്ടുള്ളതാണു് ഈ പുസ്തകം. ഇതിൽ ൩൩ ഉപന്യാസങ്ങൾ അടങ്ങിയിട്ടുണ്ടു്. (൨-ാം ഭാഗം.) ഇതുകളെല്ലാം അത്യന്തം സാരഗൎഭങ്ങളും ജ്ഞാതവ്യങ്ങളുമാണു്.

12. ദ്വിജരാജൻ.

ഈ വിശിഷ്ട ഗദ്യഗ്രന്ഥം ഏത്രയും സാരവത്തായ ഉപന്യാസങ്ങളെക്കൊണ്ടു നിറഞ്ഞിട്ടുള്ളതാണെന്നു അതു എഴുതീട്ടുള്ള ആളുകളുടെ പേരുകൾ തന്നെ സാക്ഷിപ്പെടുത്തുന്നു. യശഃപ്രാപ്തിക്കായിട്ടോ ധനസമ്പത്തിനെ ഉദ്ദേശിച്ചോ വകയ്ക്കുകൊള്ളാത്ത ദുർഗ്രന്ഥങ്ങൾ പ്രചരിപ്പിപ്പാനാരംഭിച്ചുതുടങ്ങിയിരിക്കുന്ന ഈ കാലത്തു് ഏതാദൃശങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ എത്രയോ അത്യാവശ്യകമാണെന്നു സർവ്വസമ്മതമാണല്ലോ.

13. മിതവാദി.

വായിച്ചു മനസ്സിലാക്കത്തക്കതും അറിവു സമ്പാദിക്കത്തക്കതുമായ നാനാ-വിഷയങ്ങളെപ്പറ്റി പല ഗദ്യമെഴുത്തുകാരും എഴുതപ്പെട്ട ഉപന്യാസങ്ങൾ ഇതിൽ അടങ്ങീട്ടുണ്ടു്.

14. മംഗളോദയം.

കേരളഭാഷയെ യഥാർത്ഥമായി സ്നേഹിക്കുന്ന ആരും ഈയിടെ തിരുവനന്തപുരം ബി. വി. ബുക്ക്ഡിപ്പോവിൽ നിന്നു പ്രസിദ്ധപ്പെടുത്തിയതായ 'ഗദ്യമാലിക' അസാമാന്യമായ ശ്രദ്ധാപാത്രതയേയും പ്രശംസയേയും കൊടുക്കാതിരിക്കയില്ല. അനേകപണ്ഡിതന്മാരെക്കൊണ്ടു വിഷയങ്ങളെഴുതിപ്പിച്ചു്, 'രഞ്ജിനി' ഉടമസ്ഥനായ കൊച്ചി, രാജശ്രീ രാമവർമ്മത്തമ്പുരാൻ തിരുമനസ്സിലെ പ്രസാധകത്വത്തിൻകീഴിൽ പ്രസിദ്ധപ്പെടുത്തിയതാണു് ഈ ഗ്രന്ഥമെന്നു പറഞ്ഞാൽത്തന്നെ ഇതിലെ വിഷയനിർദ്ദേശത്തിന്റെ ഗൌരവത്തെപ്പറ്റി വായനക്കാർക്കു മനസ്സിലാകും.

ചുരുക്കിപ്പറയുന്നതായാൽ ലൌകികങ്ങളായും ശാസ്ത്രീയങ്ങളായും അവശ്യം പഠിച്ചറിയേണ്ടുന്ന പല വിഷയങ്ങളും ഇതിൽ വർണ്ണിച്ചിട്ടുണ്ടെന്നു പറയാം. ബാലഗ്രഹണങ്ങളല്ലാത്ത ശാസ്ത്രീയവിഷയങ്ങളെക്കൂടി കഴിയുന്നേടത്തോളം സുഗമമായ രീതിയിലാണു് എഴുതീട്ടുള്ളതു്. ഭാഷാസംബന്ധമായി ആലോചിക്കുമ്പോൾ ഈ ഗ്രന്ഥാവലി ഉത്തമമലയാളഗദ്യരീതിയുടെ ഒരു മാതൃകയാണെന്നുതന്നെ പറയണം.

15. സുദർശനം.

ഗദ്യപദ്യങ്ങൾ വല്ല പഴങ്കഥകളേയും ചവച്ചുതുപ്പുന്നവയായിരിക്കാതെ കുട്ടികളെ സന്മാർഗ്ഗനിരതന്മാരും ലൌകിക കാര്യജ്ഞന്മാരും ആക്കിത്തീർക്കുവാൻ ശക്തിയുള്ള നല്ല ഗ്രന്ഥങ്ങളായിരിക്കേണ്ടതാണു്. ഇങ്ങനെ ഒരു നല്ല ഗ്രന്ഥാവലിയാണു് ഈ ഗദ്യമാലിക.

ബി. വി. ബുക്കുഡിപ്പോ,
തിരുവനന്തപുരം.

(൦)

# OPINIONS.

—:o:—

MADRAS MAIL,

Prince Rama Varma of Cochin has brought out the second Part of "Gadyamalika" or Selections from Malayalam Prose. In the selection of choice passages and chapters from works of well known writers of Malayalam he has had the co-operation of a dozen enthusiastic students of that language such as Mr. M. Seshagiri Prabhoo M. A., Mr. O. M. Cheriyan B. A. L. T., Mr. S. Parameswara Iyer etc. He has thus brought together in this volume a large varied collection of interesting prose pieces. Scholarly introductions to the book are contributed by Mr. Kerala Varma, the 9th Prince of Cochin and Mr. C. Achutha Menon B. A. (late Editor of Vidya Vinodini). The book is admirably adopted for use as a text book in Malayalam classes. It is printed by the B. V. Book Dept, Trivandrum and is dedicated to Mr. A. R. Rajaraja Varma, himself a well known scholar and writer of Malayalam.

THE COCHIN ARGUS.

This book contains choice selections in Malayalam Prose.

The pieces are selected by eminent Malayalam Scholars, Messrs. G. Raman Menon M. A., M. Seshagiri Prabhoo M. A., O. M. Cheriyan B. A. L. T., and by 9 other gentlemen. Besides being a very useful edition to Malayalam literature whose repaid development in recent years was to some extent due to the efforts of the authors of these essays, the book will be found beneficial to the students preparing for the University Examinations.

K. PARAMU PILLAI.

Good wine needs no bush and your excellent book needs no puff or praise. It will make a way for itself.

# Gadyamalika Series.

(SELECTIONS IN MALAYALAM PROSE)

---

Compiled by a committee of eminent Scholars and University Examiners.

Admirably fitted to be used as a text book, in Malayalam prose and composition for the Middle and the High School Classes.

Universally acknowledged as the finest prose book in the Malayalam literature.

Accepted and prescribed by the University of Madras and by the Text Book Committees of Madras, Travancore and Cochin.

Each part contains 36 essays written by the best prose writers of the day.

The series has been particularly selected by the Committee and contains instructive essays written by the following best writers of the day. H. H. Kerala Varma C. S. I., H. H. Rama Varma, H. H. Kerala Varma B. A., (8th Prince of Cochin, University Examiner,) Messrs M. Rajaraja Varma M. A., B. L., M. Seshagiri Prabhoo, M. A. (University Examiner,) G. Raman Menon M. A C. Achutha Menon B. A., (late Editor of Vidya Vinodini,) S. Parameswara Iyer M.A.B.L M.R.A.S., (University Examiner ) K. Paramu Pillay M.A., A. R. Rajaraja Varma M. A. M. R. A. S., (Member of the Dravidian and the Sanskirt Boards and University Examiner,) O. M. Cherian B. A. L. T., P. K. Narayana Pillai, B. A. B. L. etc.

—(o)—

# വിജ്ഞാപനം

ഗദ്യമാലിക ഒന്നാംഭാഗത്തിലെ അവതാരികയിൽ 'ഭാഷാപോഷിണി' സഭാദ്ധ്യക്ഷൻ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ അവർകൾ ആവശ്യപ്പെട്ടപ്രകാരം, ഈ ഗദ്യമാലിക മൂന്നാംഭാഗം ഭാഷാപോഷിണി, വിദ്യാവിനോദിനി, രസികരഞ്ജിനി മുതലായ മാസികകളിൽ നിന്നും മററു പുസ്തകങ്ങളിൽ നിന്നും ഉചിതങ്ങളായ ഉപന്യാസങ്ങൾ ചേർത്തുണ്ടാക്കീട്ടുള്ളതാകുന്നു.

'ഭാഷാപോഷിണി'യിൽ നിന്നും ലേഖനങ്ങൾ എടുത്തു ചേർക്കുന്നതിനുള്ള അനുവാദം തന്നതിനു സഭാദ്ധ്യക്ഷൻ കേരളവർമ്മ വലിയകോയിത്തമ്പുരാൻ അവർകളോടും, സിക്രട്ടറി കെ. സി. മാമൻമാപ്പിള ബി. ഏ. അവർകളോടും ഞങ്ങൾ സവിശേഷം കടപ്പെട്ടിരിക്കുന്നു.

പാഠപുസ്തകക്കമ്മിററിക്കാരുടെയും വിദ്യാലയ പ്രവർത്തകന്മാരുടെയും അഭിനന്ദനത്താൽ പ്രോത്സാഹിതന്മാരായ ഞങ്ങൾ അവരുടെ സഹകരണത്തെ വീണ്ടും പ്രാർത്ഥിച്ചുകൊണ്ട് ഈ ഗദ്യമാലിക മൂന്നാംഭാഗവും പ്രസിദ്ധപ്പെടുത്തിക്കൊള്ളുന്നു.

ഈ ഉദ്യമത്തിൽ ഞങ്ങളെ ആത്മാർത്ഥമായി സഹായിക്കുന്ന കമ്മിററി മെമ്പർമാരോടും ആയുർവേദോപന്യാസകർത്താവിനോടും ഞങ്ങൾക്കുള്ള കൃതജ്ഞത ഇവിടെ പ്രദർശിപ്പിച്ചുകൊള്ളുന്നു.

ഗദ്യമാലിക ഒന്നും രണ്ടും ഭാഗങ്ങളെ ആദരിച്ചു കാണുന്നപോലെ ഈ മൂന്നാംഭാഗത്തെയും ജനങ്ങൾ കൊണ്ടാടുന്നതായാൽ ഉത്തരഭാഗങ്ങളും താമസിയാതെ പ്രസിദ്ധപ്പെടുത്തുന്നതാണ്.

കുമാരമന്ദിരം
ഇരവിപേരൂർ } എന്ന്, പ്രസാധകൻ.

# ഗദ്യമാലിക
## വിവരണം

(വിശിഷ്ടമാതൃകാഗദ്യപ്രബന്ധങ്ങൾ)

ഈ ഗദ്യമാലികാഗ്രന്ഥങ്ങൾ സർവകലാശാലക്കാരും മദ്രാസ്, തിരുവിതാംകൂർ, കൊച്ചി ഈ ഗവമ്മെൻറു ബുക്കുകമ്മിററിക്കാരും അംഗീകരിച്ച് പാഠ്യപുസ്തകമാക്കി വെച്ചിരിക്കുന്നു.

സർവകലാശാലാവിദ്യാൎത്ഥികൾക്ക് പ്രബന്ധമെഴുതുന്നതിന്ന് മാതൃകആയിരിക്കത്തക്കവണ്ണം ലൌകികജ്ഞാനപ്രദമായ ഒരു ഗ്രന്ഥാവലി ആകുന്നു ഇത്.

ഈ ഗ്രന്ഥാവലി ൨-ാം ഫാറം മുതൽ മലയാള ഗദ്യപാഠ്യപുസ്തകമായിട്ടും പ്രബന്ധമെഴുതുന്നതിന്ന് മാതൃകാഗദ്യഗ്രന്ഥമായിട്ടും ഉപയോഗിക്കാനുള്ളതാകുന്നു.

ഇവയിൽ, അറിഞ്ഞിരിക്കേണ്ടവയായ അനേക വിഷയങ്ങളെപ്പററി അനേക പണ്ഡിതന്മാർ എഴുതീട്ടുള്ള ഉപന്യാസങ്ങൾ അടങ്ങിയിരിക്കുന്നു.

ഇവയിലെ ഗദ്യരീതി വിശിഷ്ടവും അനുകരണീയവും ആണെന്ന് മലയാളഭാഷയെപ്പററി അഭിപ്രായം പറവാൻ കഴിയുന്ന എല്ലാവരും അഭിപ്രായപ്പെട്ടിട്ടുള്ളതാകുന്നു.

ഈ ഗ്രന്ഥാവലിയിൽ ചേൎത്തിട്ടുള്ള ഉപന്യാസങ്ങൾ 'ഒന്നാംതരം ഗദ്യമെഴുത്തുകാർ' എന്ന് പേർ കേട്ടിട്ടുള്ള ഒരു കമ്മിററിക്കാർ തിരഞ്ഞെടുത്തിട്ടുള്ളതാകുന്നു.

താഴെ പറയുന്ന മഹാന്മാരുടെ സഹകരണവും ഉപദേശവും ഈ ഗ്രന്ഥാവലിക്കുണ്ടായിട്ടുണ്ട്.

മഹാമഹിമശ്രീ കേരളവൎമ്മ സി. എസ്സ്. ഐ. വലിയകോയിത്തമ്പുരാൻ തിരുമനസ്സ്, മ. രാ. രാ. എ. ആർ. രാജരാജവൎമ്മ എം. ഏ. എം. ആർ. ഏ. എസ്സ്. (സർവകലാശാലാപരീക്ഷകൻ), മ. രാ. രാ. കേരളവൎമ്മ ബി. ഏ. കൊച്ചി വ-ാംകൂറുതമ്പുരാൻ (സർവകലാശാലാപരീക്ഷകൻ), മ. രാ. രാ. രാമവൎമ്മത്തമ്പുരാൻ (പ്രസാധകൻ), മ. രാ. രാ. എം. ശേഷഗിരിപ്രഭു എം. ഏ. (സർവകലാശാലാപരീക്ഷകൻ), മ. രാ. രാ. എസ്സ്. പരമേശ്വരയ്യർ എം. ഏ., ബി. എൽ., എം. ആർ. ഏ. എസ്സ്. (സർവകലാശാലാ പരീക്ഷകൻ), മ. രാ. രാ. എം. രാജരാജവൎമ്മരാജാ എം. ഏ, ബി. എൽ, മ. രാ. രാ. ഒ. എം. ചെറിയാൻ ബി. ഏ. എൽ. ററി., മ. രാ. രാ. ജി. രാമൻമേനോൻ എം. ഏ., മ. രാ. രാ. പി. കെ. നാരായണപിള്ള ബി. ഏ., ബി. എൽ., മ. രാ. രാ. കെ. പരമുപിള്ള എം. ഏ., മ. രാ. രാ. സി. അച്യുതമേനോൻ (വിദ്യാവിനോദിനീ പത്രാധിപർ), മ. രാ. രാ. സി. എൻ. അനന്തരാമയ്യാശാസ്ത്രി എം. ഏ. (സർവകലാശാലയിൽ പരീക്ഷകനും മലയാളപാഠനിയാമക ബോർഡിലെ മെമ്പരും)

# ആമുഖം

[അജ്ഞന്മാരേയും അല്പജ്ഞന്മാരേയും എന്നു മാത്രമല്ല ചില പ്രത്യേകവിഷയങ്ങളിൽ പ്രാജ്ഞന്മാരായവരെപ്പോലും] വിവിധവിഷയങ്ങളിൽ ജിജ്ഞാസ ജനിപ്പിച്ചു ഒന്നുപോലെ ഇളക്കിത്തീൎത്തു് ലോകത്തിൽ അറിവു വൎദ്ധിപ്പിക്കുക എന്നതു് അത്ര എളുപ്പത്തിൽ സാധിക്കാവുന്ന ഒരു കാൎയ്യമല്ല. ആ വഴിക്കല്ലാതെ മറെറാരു മാൎഗ്ഗത്തിൽക്കൂടി പോയാലും അഭിവൃദ്ധി കിട്ടുവാനും പ്രയാസം. ഈ ഒരു തത്വം അറിഞ്ഞു പ്രവൎത്തിച്ചു്, പ്രയത്നസാഫല്യം നേടീട്ടുള്ള മഹാന്മാരെ ലോകാചാൎയ്യന്മാരെന്നുതന്നെ വേണം പറയുവാൻ. ഇങ്ങിനെയുള്ള ലോകാചാൎയ്യസ്ഥാനം സമ്പാദിപ്പാൻ മഹൎഷികല്പന്മാരായ മതപ്രവൎത്തകന്മാൎക്കോ മഹൎഷിശ്രേഷ്ഠന്മാൎക്കോ ദിവ്യന്മാരായ അവതാരപുരുഷന്മാൎക്കോ മറേറാ അല്ലാതെ സാധിക്കുന്നതല്ല. അസാദ്ധ്യമായ ഈ കൃത്യത്തിന്റെ ഭാരം ലഘൂകരിക്കുവാൻ വേണ്ടി പണ്ടുള്ളവർ ഒരു കൌശലം കണ്ടുപിടിച്ചിട്ടുണ്ടു്. അതാണു് ഗ്രന്ഥനിൎമ്മാണം.

തത്വദൎശികളായ ഗ്രന്ഥകൎത്താക്കന്മാർ രേഖപ്പെടുത്തിത്തന്നിട്ടുള്ള ആ വക തത്വങ്ങളെ സാധാരണ ഗുരുക്കന്മാൎക്കും ശിഷ്യന്മാരിൽ പ്രചരിപ്പിക്കുവാൻ പിന്നീടു വളരെ എളുപ്പമായിത്തീൎന്നു. പക്ഷെ കാലക്രമേണ ജനങ്ങളുടെ ഇടയിൽ ജിജ്ഞാസ കുറഞ്ഞുവന്നുതുടങ്ങി. അപ്പോഴാണു് രസകരങ്ങളായ പുരാണം വായന, ചാക്യാർക്കൂത്തു് മുതലായ പ്രരോചനാസമ്പ്രദായങ്ങളുടെ ആവിൎഭാവം. കാലാന്തരംകൊണ്ടു് ആ വക വിഷയങ്ങളിലും അഭിജ്ഞന്മാരും അഭിരുചിയുള്ളവരും ലോകത്തിൽ ചുരുങ്ങുവാൻ തക്കവിധം ഒരു മാററം സംഭവിച്ചു. പുതിയ പരിഷ്കാരപദ്ധതിയുടെ രീതിയും അതിനു കാരണമായിട്ടില്ലെന്നു പറഞ്ഞുകൂടാ.

നാടടക്കം പലതരം പാഠശാലകളും പല വിഷയങ്ങളിലും പരന്നുപിടിക്കുന്ന പഠിപ്പിന്റെ സമ്പ്രദായവും ജാതിമതാദിഭേദം നോക്കാതെ ജനങ്ങൾക്കു ചില ചില വിഷയങ്ങളിലെങ്കിലും ഐകമത്യത്തോടുകൂടി ചേൎന്നുള്ളിരിപ്പും സാധിച്ചുംകൊണ്ടുള്ള പുതിയ വിദ്യാഭ്യാസപദ്ധതി ലോകത്തിനു് മുൻനിലയിൽ നിന്നു് ഒരു വലിയ മാററം ഉണ്ടാക്കിത്തീൎത്തു. വിവിധവിഷയജ്ഞാനവൎദ്ധനയ്ക്കു പണ്ടത്തെ സമ്പ്രദായത്തിലല്ലെങ്കിലും മറെറാരു പ്രകാരത്തിൽ പല സൌകൎയ്യവും ഉണ്ടായിവന്നു. ജിജ്ഞാസാവൎദ്ധകങ്ങളായിട്ടു് ഓരോമാതിരി സഭാപ്രസംഗങ്ങൾ, മാസികകളിലും മററുമുള്ള വിവിധസരസോപന്യാസങ്ങൾ, വൎത്തമാനപ്പത്രങ്ങൾ മുതലായവയാണു് നാട്ടിൽ. ജനങ്ങൾക്കു തങ്ങൾ അറിയാതെ തന്നെ ജിജ്ഞാസയെ കൂട്ടിപ്പെരുക്കി അറിവു വൎദ്ധിപ്പിക്കുന്നതിലേയ്ക്കു വഴി തിരിക്കുന്ന ചില സൂത്രങ്ങൾ: ക്രമേണ ഇവയ്ക്കു പ്രചാരവും വൎദ്ധിച്ചുവന്നു.

പരിഷ്കൃതരാജ്യങ്ങളിൽ തത്വദർശികളായ മഹാന്മാർ വിവിധ തത്വങ്ങളെപ്പററി സരസമായി ചെയ്തിട്ടുള്ള പലതരപ്രസംഗങ്ങളേയും, ഉപന്യാസങ്ങളേയും സംഗ്രഹിച്ചു പുസ്തകരൂപേണ അച്ചടിച്ചുപരത്തുക എന്നൊരു സമ്പ്രദായം ഉണ്ടു്. നമ്മുടെ മലയാളത്തിലും ആ ഒരു അത്യുത്തമസമ്പ്രദായം നടപ്പായിത്തുടങ്ങിയതു് ഒരഭിവൃദ്ധിലക്ഷണമാണെന്നു നിസ്സംശയം പറയാം. ഈ അഭിവർദ്ധനമാർഗ്ഗത്തിലേയ്ക്കു ഒന്നാമതായി കാലിട്ടവർ ബി. വി. ബുക്കുഡിപ്പോ പ്രവർത്തകന്മാരാണെന്നല്ലാതെ മേല്പോട്ടു വല്ലതും പറയുന്നതായാൽ ഈ ആമുഖത്തിൽ ആയതു് മുഖസ്തുതിയായിപ്പോയെങ്കിലോ എന്നു ശങ്കിച്ചു ഞാൻ ആ വിഷയം മറച്ചുകളയുന്നു.

ഏതെങ്കിലും പ്രശസ്തതരങ്ങളും ഉപകാരപ്രദങ്ങളുമായ അനേകം മലയാളഭാഷാപുസ്തകങ്ങൾ മലയാളത്തിന്റെ തെക്കേദിക്കിൽ നിന്നു തുടരെത്തുടരെ പുതുമയോടുകൂടി പുറത്തിറങ്ങി പുറപ്പെടുന്നതെന്നുള്ളതു വലിയ സന്തോഷാവഹമായ കാര്യംതന്നെ. പദ്യപാഠാവലി, കഥാരത്നമാല, ഗദ്യമാലിക എന്നീവക പുസ്തകസഞ്ചികൾ ആബാലവൃദ്ധം മലയാളികളെ ആകർഷിക്കുന്നവയാണെന്നുള്ളതിനു സംശയമില്ല. ശാസ്ത്രപുസ്തകങ്ങളെക്കാൾ ഈ വക സരസങ്ങളായ തത്വസംഗ്രഹപുസ്തകങ്ങൾക്കാണു് അധികം ജനരഞ്ജകത്വമെന്നതു് ഇവയുടെ പ്രചാരംകൊണ്ടു സ്പഷ്ടമാകുന്നുണ്ടു്. ഗദ്യമാലിക അവയിൽ വെച്ചു് വിലപിടിച്ചു ഒരു പുസ്തകമാലികയാകുന്നു. അതിന്റെ ഒന്നും രണ്ടും ഭാഗങ്ങൾ ക്രമേണ പുറത്തു വന്നപ്പോൾ ജനങ്ങൾക്കതിൽ ഉത്തരോത്തരം അഭിരുചി കാണുന്നുണ്ടു്. ഈ പുറപ്പെടുന്ന മൂന്നാംഭാഗം ഒന്നുകൂടി അധികം രുചികരമായിത്തീരുന്നുണ്ടെങ്കിൽ പ്രവർത്തകന്മാരുടെ പ്രയത്നത്തിനു് അതുതന്നെയാണു് ഒരു വലിയ പ്രതിഫലം. ഇപ്പോഴത്തെ ഉദ്ദേശപ്രകാരം ഗദ്യമാലികയ്ക്കു് ഏഴു ഭാഗങ്ങൾ ക്രമത്തിലുണ്ടായിരിക്കണം എന്നാണു് പ്രവർത്തകന്മാരുടെ ആലോചന. ഈ ഭാഗങ്ങൾ ഏഴും ഏഴുലോകങ്ങൾപോലെ ഉപര്യുപരിയായി ജനങ്ങൾക്കു് തെളിഞ്ഞു കാണുമാറാകുവാൻ പൌരുഷപ്രസന്നമായ ദൈവം സംഗതി വരുത്തട്ടെ.

തൃശ്ശിവപേരൂർ
൧൦൮൪ വൃശ്ചികം ൯-നു-

കുഞ്ഞിക്കുട്ടൻതമ്പുരാൻ



# സംഗതിവിവരം

ഒന്നാംപ്രകരണം.



രണ്ടാംപ്രകരണം.



മൂന്നാംപ്രകരണം.

# ഗദ്യമാലിക

മൂന്നാം ഭാഗം

---

ഒന്നാം പ്രകരണം.

## ചരിത്രം

---

അനേകശാസ്ത്രസമുദ്രങ്ങളുടെ തിരമാലകളിൽ കുതൂഹലത്തോടെ നീന്തിക്കളിച്ചു നിർഭയം മറുകരയിൽ എത്തിയിരിക്കുന്ന ഹിന്ദുപണ്ഡിതന്മാർ ചരിത്രത്തിൽ ഒന്നിൽ മാത്രം ദൃഷ്ടിവെയ്ക്കാതെ അനാസ്ഥ ഭാവിച്ചുകളഞ്ഞിട്ടുള്ളതിനെപ്പററി അക്ബർ ഗ്രന്ഥകർത്താവ് [illegible] മുഖവുരയിൽ ശോചിച്ചിട്ടുള്ളതു കേവലം പ്രാചീനന്മാരെ ഉദ്ദേശിച്ചു മാത്രം ചെയ്തിട്ടുള്ളതാണോ എന്നു വളരെ സംശയിക്കേണ്ടിയിരിക്കുന്നു. 'പ്രാചീനാര്യാവർത്തം' മുതലായ ചില തർജ്ജമകൾ ഈ വിഷയത്തിൽ അപൂർവം ഈയിടയ്ക്കു മലയാളത്തിൽ ജനിക്കാൻ തുടങ്ങീട്ടുണ്ടെങ്കിലും ചരിത്രം എന്നാൽ എന്താണെന്നോ, അതിനാൽ എന്തുഫലം സാദ്ധ്യമാണെന്നോ, കേരളീയന്മാരിൽ വളരെ ചുരുക്കം ആളുകളേ ഗ്രഹിച്ചിട്ടുള്ളതായി തോന്നുന്നുള്ളു. അല്ലെങ്കിൽ ഈ അനാസ്ഥയുടെ കാരണമെന്തായിരിക്കാം? മുമ്പിലിരുന്നവർ എന്തു ചെയ്തു എന്നും, അവരുടെ ബുദ്ധി ഏതു വിഷയങ്ങളിൽ ഏതുപ്രകാരം പ്രവർത്തിച്ചു എന്നും, എങ്ങനെ ജനസമുദായം ഇപ്പോഴത്തെ സ്ഥിതിയെ പ്രാപിച്ചു എന്നും അറിയുന്നതുകൊണ്ട് ഒരു കഥ കേട്ടു രസിക്കാമെന്നല്ലാതെ മേലുള്ളതിനു എന്തു പ്രയോജനമാണെന്നുള്ള വിചാരമായിരിക്കുമോ ഇതിനു നിദാനമായി തീർന്നിരിക്കുന്നതു്? എന്നാൽ ഇതു് ഏററവും ശോചനീയമായ അവസ്ഥതന്നെ. ഈ പക്ഷക്കാരുടെ അഭിപ്രായം അജ്ഞാനമൂലമെന്നുള്ളതു ചരിത്രത്തിന്റെ വിഷയത്തേയും പ്രയോജനത്തേയും പററി നിരൂപണം ചെയ്തു വിശദീകരിക്കാം.

ഒരു പദാർത്ഥത്തിന്റെ ലക്ഷണത്തെ രണ്ടു പ്രകാരത്തിൽ നിർദ്ദേശിക്കാവുന്നതാണ്. തദ്ഗതങ്ങളായ ഗുണങ്ങളെ വിവരിച്ചും അതദ്ധർമ്മങ്ങളെ നിവർത്തിപ്പിച്ചും അതിനെ സമർത്ഥിക്കാം. ഉദാഹരണത്തിനു മനുഷ്യൻ എന്ന ശബ്ദത്തെ എടുക്കാം. ഇതിന്റെ ലക്ഷണം വൃക്ഷങ്ങളും നാൽക്കാലികളുമല്ലാത്ത ജീവികൾ എന്നോ, സംസാരിക്കാവുന്നതും ബുദ്ധിശക്തിയുള്ളതും രണ്ടു കയ്യുള്ളതുമായ ജന്തു എന്നോ, രണ്ടുമാതിരിയിൽ പറയാം. ഇവ രണ്ടും കൂടി ചേർന്ന ഒരു ലക്ഷണമാണ് ഉത്തമലക്ഷണമെന്നു നൈയായികന്മാർ വിധിച്ചിരിക്കുന്നതു്. പ്രകൃതത്തിൽ ചരിത്രത്തിന്റെ ലക്ഷണം പറയുമ്പോൾ പ്രത്യക്ഷത്തിൽത്തന്നെ ഭിന്നവിഷയങ്ങളായ, ജ്യോതിഷം, പ്രകൃതിശാസ്ത്രം, ഇത്യാദികളിൽ നിന്നും വിവേചിക്കേണ്ടതാവശ്യമില്ല. പിന്നെ തദാഭാസങ്ങളെ

നിവൎത്തിപ്പിക്ക മാത്രമെ ചെയ്യേണ്ടതുള്ളു. ചരിത്രം എന്നാൽ മുമ്പിലുണ്ടായിരുന്ന രാജാക്കന്മാരുടെ വംശപരമ്പര, അവരുടെ രാജ്യഭരണകഥ, ജയപരാജയങ്ങൾ, അതിക്രമങ്ങൾ, രാജധാനിയിലുള്ള കൃത്രിമോദ്യോഗങ്ങൾ തുടങ്ങിയവയെക്കുറിച്ച് സവിസ്തരം പ്രതിപാദിച്ച്, ഇടയ്ക്കിടെ ഭംഗിയെന്നു തോന്നുന്ന സ്വാഭിപ്രായങ്ങളെ പ്രസ്താവിച്ച് രസം പിടിപ്പിച്ചിരിക്കുന്ന ഒരു ഗ്രന്ഥമെന്നാണ് മിക്ക ജനങ്ങളും വിചാരിക്കുന്നത്. ബുദ്ധിമാന്ദ്യത്താലൊ, അഥവാ, ശ്രമവൈമുഖ്യത്താലൊ ഗഹനങ്ങളായ ഇതരശാസ്ത്രങ്ങളിൽ പ്രവൎത്തിക്കാൻ കഴിയാത്തവർ വല്ലതും ചില പുസ്തകങ്ങൾ വായിച്ചു വല്ലവരുടേയും ഒരു കഥ എഴുതിയുണ്ടാക്കി വലിയ ചരിത്ര ഗ്രന്ഥകൎത്താക്കന്മാരായി ഭാവിക്കുന്നവർ ഉണ്ടായേക്കാം. ഇപ്രകാരം ചരിത്രത്തിന്റെ വിഷയത്തെ സങ്കോചിപ്പിച്ചു പ്രധാനത്തിനെ തീരെ വിസ്മരിച്ച് നിസ്സാരമായുള്ളതിനു പ്രാധാന്യം കൊടുക്കുന്നതുകൊണ്ടുണ്ടായിട്ടുള്ള ദോഷം സ്വല്പമല്ല. അതിന്റെ ഫലമാണ് മുൻപിൽ പ്രസ്താവിച്ച അനാസ്ഥ എന്നു പറഞ്ഞാൽ മതിയല്ലോ.

ഇപ്രകാരം ചരിത്രാഭാസത്തെ വേർതിരിച്ചതിന്റെ ശേഷം അതിന്റെ വാസ്തവഗുണങ്ങൾ എന്താണെന്നു ആലോചിക്കുന്നതിനു വളരെ എളുപ്പമുണ്ട്. ജനസമുദായത്തിന്റെ ബുദ്ധിയുടേയും ജ്ഞാനത്തിന്റെയും പ്രകൃതികളേയും തത്കാരണങ്ങളേയും ഗതിക്രമങ്ങളുടെ സാമാന്യ വിശേഷന്യായങ്ങളാലും തജ്ജന്യഫലങ്ങളേയും വിഷയീകരിച്ച് പ്രവൎത്തിക്കുന്ന ഒരു ശാസ്ത്രമാകുന്നു 'ചരിത്രം' എന്നു ഇതിൽ വ്യവഹരിക്കപ്പെടുന്നത്. മനുഷ്യന് പ്രത്യേകാവസ്ഥ എന്നും, സാമുദായികാവസ്ഥ എന്നും രണ്ടു അവസ്ഥകളുണ്ട്. ഓരോരുത്തരേയും ഇതര സംസൎഗ്ഗമില്ലാതെ പ്രത്യേകമായി കല്പിച്ച് അവരവരുടെ അനുഭവങ്ങളേയും, വിചാരങ്ങളേയും, പ്രവൃത്തികളേയും, അവയിൽ നിന്നുള്ള അനുമാനങ്ങളേയും, അവയുടെ ഫലങ്ങളേയും പ്രതിപാദിക്കുന്ന ശാസ്ത്രത്തിന്, ശീലനിരൂപണം, (Ethnology) എന്നും, ഇവയെ അപ്രധാനീകരിച്ച് ഒരുവനെ ഒരു സമുദായത്തിന്റെ അംശമാത്രമായി കല്പിച്ച് പൊതുവെയുള്ള ബുദ്ധിവികാസസങ്കോചാദികൾക്കുള്ള കാരണങ്ങളെ പൎയ്യാലോചിക്കുന്ന ശാസ്ത്രത്തിനെ ചരിത്രം എന്നും നമുക്ക് മൊത്തമായി പറയാം. അതിനാൽ (൧) ചരിത്രം ശാസ്ത്രമാകുന്നു; (൨) ഇതരശാസ്ത്രങ്ങളെപ്പോലെ ഇതും അനുമാനനിഷ്ഠമാകുന്നു; (൩) ഇതു മനുഷ്യസമുദായത്തെ വിഷയീകരിക്കുന്നു; എന്നുള്ള മൂന്നു സംഗതികൾ പ്രത്യേകിച്ചു ധരിച്ചിരിക്കേണ്ടതാകുന്നു.

ശാസ്ത്രീയമായ ചരിത്രത്തിന്റെ ലക്ഷണം ഇന്നതെന്നു വ്യക്തപ്പെട്ടു എങ്കിലും, ശാസ്ത്രം എന്നാൽ സാമാന്യേന എന്താണെന്നു ഒരു ആശങ്ക ജനിക്കാവുന്നതിനെയും ദൂരീകരിക്കേണ്ടതാണല്ലൊ. ശാസ്ത്രം എന്നാൽ തൎക്കം, വ്യാകരണം, മീമാംസ എന്നുള്ളവയാണെന്നല്ലാതെ സാമാന്യമായ അതിന്റെ ലക്ഷണമെന്താണെന്നു ചിന്തിക്കുന്നവർ ചുരുക്കം. എന്നാൽ മുൻപറഞ്ഞവ എന്തുകൊണ്ടാണു ശാസ്ത്രങ്ങൾ എന്നു വ്യവഹരിക്കപ്പെടുന്നത് എന്നാലോചിച്ചാൽ ഇതിന്റെ തത്വം മനസ്സിലാക്കാൻ വളരെ പ്രയാസമുള്ളതല്ല. ഒരു വിഷ

യത്തെ സംബന്ധിച്ച് അനേക പ്രത്യക്ഷസംഭവങ്ങളെ കണ്ടും പരീക്ഷിച്ചും അറിഞ്ഞ്, അവയെ കുറിച്ചു ചർച്ചചെയ്ത്, തദ്ഗതങ്ങളായ സാമാന്യവിശേഷാംശങ്ങളെ ഗ്രഹിച്ച്, കാരണങ്ങളെ അനുമാനങ്ങളാൽ കണ്ടുപിടിച്ച്, പുനരപി, തന്ന്യായങ്ങളുടെ യാഥാർത്ഥ്യത്തെ തജ്ജന്യങ്ങളായ പ്രത്യക്ഷഫലങ്ങളാൽ സ്ഥിരീകരിച്ച് വിശദീകരിക്കുന്ന ഒരു ഗ്രന്ഥത്തിനാണ് ശാസ്ത്രം എന്ന നാമധേയം കൊടുക്കപ്പെട്ടിരിക്കുന്നത്. എല്ലാ ശാസ്ത്രത്തിനും അടിസ്ഥാനമായി ഏതാനും ഭൂമികകൾ വേണം. അവ ആ ശാസ്ത്രത്തെ സംബന്ധിച്ചടത്തോളം വിവദിക്കാവതല്ല. ഇപ്രകാരം ഓരോ ശാസ്ത്രങ്ങളിലുമുള്ള ഭൂമികകളുടെ തത്വത്തെ കുറിച്ചു ചിന്തിക്കുന്ന ഗ്രന്ഥത്തിനാണു തത്വശാസ്ത്രമെന്നു പേർ. അപ്പോൾ ഒരു ശാസ്ത്രത്തിന്റെ പ്രയോജനം തദ്വിഷയങ്ങളായ പൂർവ്വസംഗതികൾക്കു കാരണം പറകയും, ഭാവിയായുള്ളവയെ മുൻകൂറായി ആലോചിക്കയും ആകുന്നു. ഇവയെ എത്ര ശരിയായി നിർദ്ദേശിക്കാൻ കഴിയുന്നോ, അത്രയും ഒരു ശാസ്ത്രം പൂർണ്ണമായി തീരുന്നു. അതിനാൽ ചരിത്രം ശാസ്ത്രമാണെങ്കിൽ വളരെ ഉപയോഗമുള്ളതാണെന്നു വ്യക്തമായല്ലൊ.

ഇനി ചരിത്രം ശാസ്ത്രമാണോ എന്നാണു വിചാരിക്കേണ്ടത്. ഇതരപ്രപഞ്ചവസ്തുക്കളെപ്പോലെ മനുഷ്യന്റെ ജ്ഞാനം, വിചാരം, പ്രവൃത്തി ഇവ ഒരു ശാസ്ത്രത്തിന്റെ ക്ലിപ്തിയെ അനുസരിക്കുന്നതല്ലെന്നു പൊതുവെ ഒരു വിശ്വാസമുണ്ട്. ഈ വാസ്തവസ്ഥിതി മുഴുവൻ ആലോചിക്കാത്തതിനാൽ ജനിച്ചിട്ടുള്ളതാണെന്നുള്ളതിനു സംശയമില്ല. ഒരു നിയതമായ ക്രമത്തെ അനുസരിക്കുന്ന സകല സംഗതികളേയും ഒരു ശാസ്ത്രപരിധിയിൽ ഉൾപ്പെടുത്താവുന്നതാണ്. മനുഷ്യന്റെ വിചാരങ്ങൾ ഒരു ക്രമത്തെ അനുവർത്തിക്കുന്നോ, അതോ കേവലം യദൃച്ഛാസംഭവങ്ങളോ എന്നു നമുക്കു മേൽ ആലോചിക്കേണ്ടതിനാൽ അതിനെപ്പററി ഇവിടെ വിവരിക്കേണ്ട. ഈ ക്രമം ഏതുവിധമാണ് കണ്ടുപിടിക്കുന്നത്? ഇപ്പോൾ ലഭിച്ചിട്ടുള്ള അറിവുകളിൽ നിന്നു അത് അശക്യമാണെന്നിരുന്നുകൊള്ളട്ടെ. എങ്കിലും ചരിത്രത്തിനു ശാസ്ത്രത്വം കല്പിക്കുന്നതുകൊണ്ടു വിരോധമില്ലെന്നു ഉദാഹരണത്താൽ സ്ഫുടീകരിക്കാം. കാലാവസ്ഥകളെ സാധാരണമായി നക്ഷത്രമംഗ്ലാവുകളിൽ കണക്കു കൂട്ടുകയും, അതിന്റെ റിപ്പോർട്ട് എന്നും നാം വർത്തമാനപ്പത്രങ്ങളിൽ വായിക്കയും ചെയ്യാറുണ്ടല്ലൊ. ഈ കാലാവസ്ഥാനിരൂപണത്തിനു എത്രമാത്രം ശാസ്ത്രത്വമുണ്ടെന്നു നമുക്കു നോക്കാം. മഴ, വെയില്, കാററ്, ഇവ ഏതുദേശത്ത്, ഏതു സമയത്തുണ്ടാകുമെന്നോ, ഇല്ലാതിരിക്കുമെന്നോ തീർച്ചപ്പെടുത്തുന്നതിനു ഒരു നിയമവും നമ്മളാൽ കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല. എങ്കിലും, ഇവ ഉഷ്ണം, വിദ്യുച്ഛക്തി, ആവി, ജലം, ഇവയെ സംബന്ധിച്ച സാമാന്യന്യായങ്ങളുടെ സമ്മേളനത്താൽ സിദ്ധിക്കുന്ന ചില ഉപന്യായങ്ങളെ അനുവർത്തിക്കുന്നുണ്ടെന്നുള്ളതിനു പ്രകൃതിശാസ്ത്രപണ്ഡിതന്മാർക്കു യാതൊരു സംശയവുമില്ല. എന്നുമാത്രമല്ല, ഇവയുടെ പൂർവ്വവർത്തികളായ സകല സംഗതികളും നിർണ്ണയിക്കാമായിരുന്നെങ്കിൽ ഈ സാമാന്യന്യായങ്ങളുടെ പ്രവൃത്തിയെ കണക്കുകൂട്ടി ഇന്ന സമയത്തു ഇന്നമാതിരി കാലാവസ്ഥ ഇന്നദിക്കിലുണ്ടാകുമെന്നു പ്രശ്നം പറയാം

എന്നുകൂടി അവർ അഭിപ്രായപ്പെടുന്നു. ഈ പൂർവ്വസംഗതികളെ മുഴുക്കെ അറിയാനുള്ള അശക്യത നിമിത്തം ഈ ശാസ്ത്രം ഏററവും അപൂർണ്ണമായിരിക്കുന്നു എന്നെ വിചാരിക്കാനുള്ളു. അല്ലാതെ അതിന്നു ശാസ്ത്രരൂപമേ കല്പിക്കാൻ പാടുള്ളതല്ലെന്നു വരുന്നതല്ല.

ഒരു ശാസ്ത്രത്തിന്നു പരിപൂർണ്ണതയ്ക്കും അത്യന്താപൂർണ്ണതയ്ക്കും മദ്ധ്യേ ഒരു സ്ഥിതി നമുക്ക ആലോചിക്കാവുന്നതാണ്. ഒരു കൂട്ടം സംഗതികളുടെ സാമാന്യകാരണങ്ങളെ പ്രത്യക്ഷാനുമാനങ്ങളാൽ അറിയാവുന്നതായിരിക്കാം. അപ്പോൾ ഇതരവിശിഷ്ടകാരണങ്ങളുടെ പ്രവൃത്തി ഇല്ലാതെ ഇരുന്നാൽ ആ സംഗതികളെ എന്നമാത്രമല്ലാ, അവാന്തരഭേദങ്ങളേയും കൂടി നല്ലവണ്ണം വിശദീകരിക്കാം. പക്ഷെ, സാധാരണ പ്രത്യേകദശയിൽ നിസ്സാരങ്ങളും സംഘാതത്തിൽ പ്രബലങ്ങളുമായി അനേകം സഹായികളും വിരോധികളുമായ വിശിഷ്ടകാരണങ്ങൾ സാമാന്യകാരണങ്ങളോടു ചേരുന്നതുകൊണ്ടു് നമ്മളാൽ ഊഹിതമായിരിക്കുന്ന കാര്യത്തിന്നു വളരെ വ്യത്യാസം വന്നുപോകുന്നു. അതിനാൽ ഈ വിശേഷകാരണങ്ങളുടെ പ്രവൃത്തിയുടെ ന്യായത്തെ കണ്ടുപിടിക്കുന്നതുവരെ നമ്മുടെ പ്രശ്നം മൊത്തത്തിൽ ഫലിക്കുന്നതല്ലാതെ വിശേഷത്തിൽ ശരിയാകുന്നതല്ല. ഏററമിറക്കങ്ങളെ പററിയുള്ള ന്യായങ്ങൾ ഇതിനെ കുറേ കൂടെ വിശദീകരിക്കും. സൂര്യചന്ദ്രന്മാരുടെ ആകർഷണത്തെ സംബന്ധിച്ചിടത്തോളം ഈ ഫലങ്ങളുടെ ക്രമം നല്ലവണ്ണം അറിയപ്പെട്ടിരിക്കയാൽ ഭൂമിയുടെ ഏതുഭാഗത്തിലും ഇന്നപ്രകാരമിരിക്കുമെന്ന് നിശ്ചയമായി അനുമാനിക്കാവുന്നതാണ്. ഈ വേലാചലനങ്ങൾക്കു മുഖ്യകാരണമിതാണെന്നുള്ളതിന്നും സംശയമില്ല. എന്നാൽ സമുദ്രത്തിന്റെ അടിയുടെ മാതിരി, കരയുടെ അടവു്, കാററിന്റെ പോക്ക്, എന്നു തുടങ്ങി ദേശഭേദംപോലെ ഭിന്നങ്ങളായ അനേക പ്രത്യേകകാരണങ്ങൾ വെള്ളപ്പൊക്കത്തേയും വലിവിനേയും സംബന്ധിച്ചിരിക്കുന്നു. ഇവ അത്ര എളുപ്പത്തിൽ പരിഗണിക്കാവുന്നവയുമല്ല. അതിനാൽ നാം കണക്കുകൂട്ടി കാണുന്നതിൽനിന്നും ഏററമിറക്കങ്ങൾ സ്വല്പം ഭിന്നങ്ങളായി കാണപ്പെടുന്നുണ്ട്. ഈ ഭേദത്തിന്നുള്ള കാരണങ്ങളുടെ ന്യായത്തെ നമുക്ക കിട്ടുന്നതുവരെ സാമാന്യേന അവയുടെ സ്ഥിതിയെ ഊഹിക്കാവുന്നതല്ലാതെ പ്രത്യേകാവസ്ഥയെ ശരിയായി പറയാൻ കഴിയുന്നതല്ല.

ഇതാണ് ഒരു ശാസ്ത്രത്തിന്റെ പൂർണ്ണാപൂർണ്ണാവസ്ഥ. ജ്യോതിശ്ശാസ്ത്രം ഒരുകാലത്തു് ഈ ദശയെ അവലംബിച്ചിരുന്നു. ഗ്രഹങ്ങളുടെ സാമാന്യഗതികൾ മാത്രം അറിയാമായിരുന്ന കാലത്തു് അതിന്ന് അങ്ങനെ അല്ലാതെ ഇരിക്കാൻ പാടില്ല. എപ്പോഴൊരിക്കൽ അവയുടെ വക്രങ്ങൾ മുതലായ എല്ലാ പ്രത്യേക ഗതിഭേദങ്ങളുടേയും കാരണങ്ങൾ പ്രതിപാദിക്കപ്പെട്ടോ അപ്പോൾ മാത്രമേ അതു പൂർണ്ണതയെ പ്രാപിച്ചുള്ളു. എന്തെന്നാൽ അപ്പോഴേ സാമാന്യഗതികൾക്കപ്പുറമേ അതിസൂക്ഷ്മങ്ങളായ ഗതികളെക്കൂടിയും ഗണിക്കാൻ കഴിഞ്ഞുള്ളു. സാമാന്യത്തെ മാത്രം നിർദ്ദേശിക്കാവുന്നിടത്തോളം ഒരു ശാസ്ത്രം പൂർണ്ണാപൂർണ്ണസ്ഥിതിയിലിരിക്കുന്നതാകുന്നു.

ചരിത്രശാസ്ത്രം ഈ സ്ഥിതിയിൽ കിടക്കുന്നതേ ഉള്ളു. ജ്യോതിശ്ശാസ്ത്രംപോലെ ഇതു പൂർണ്ണതയെ പ്രാപിച്ചിട്ടില്ല. ശീലനിരൂപണവും അങ്ങനെ തന്നെ. ഈ ശാസ്ത്രം മനുഷ്യരുടെ ബുദ്ധി, ജ്ഞാനം, പ്രവൃത്തി ഇവയെ സംബന്ധിച്ചിട്ടുള്ളതാണെന്നു മുൻപിൽ പറഞ്ഞിട്ടുണ്ടല്ലോ. ഓരോരുത്തനും ഏതേതുപ്രകാരം വിചാരിക്കും, അറിയും, പ്രവൃത്തിക്കുമെന്നുള്ളതിനെ മുമ്പിൽക്കൂട്ടി കാരണങ്ങളെക്കൊണ്ടു നിർണ്ണയിക്കാമായിരുന്നെങ്കിൽ ഈ ശാസ്ത്രം ജ്യോതിഷംപോലെ പൂർണ്ണമാകുമായിരുന്നു. എന്നാൽ ഇതു അസാധ്യമാണ്. എന്തെന്നാൽ ഒരു കാര്യത്തിനു മുമ്പിലുണ്ടായിരുന്ന സംഗതികളെ മുഴുവൻ അറിഞ്ഞിരുന്നെങ്കിലേ പിന്നീടു എന്തു സംഭവിക്കുമെന്നുള്ളു ഊഹിക്കാവൂ. ഒരുത്തന്റെ വിചാരത്തിനു മുമ്പുള്ളതെന്തെല്ലാമെന്നറിയുന്നതുകൊണ്ട് ഇവയ്ക്കു കാരണമില്ലെന്നു നിശ്ചയിക്കുന്നതു സാഹസമാണ്. എന്തെന്നാൽ മനുഷ്യന്റെ മനസ്സിനെപ്പററി വളരെ സാമാന്യന്യായങ്ങൾ അറിഞ്ഞിട്ടുള്ളതുകൊണ്ട് ഇവയുടെ മൊത്തമായ സ്ഥിതിയെ ഊഹിച്ചറിയാവുന്നതാണെന്നു മാത്രമല്ലാ, വേണ്ടിടത്തോളം ശ്രമിക്കുകൾ ലഭിക്കുന്നപക്ഷം സകലവും അനുമാനിക്കാമെന്നുള്ളതു ഇപ്പോൾ കിട്ടീട്ടുള്ള ലക്ഷ്യങ്ങളാൽ വ്യക്തമാകുന്നുമുണ്ട്. എന്നാൽ ഓരോരുത്തരുടെ വിചാരങ്ങൾക്കും പ്രവൃത്തികൾക്കും താൽക്കാലികമായ പൂർവസ്ഥിതി മാത്രമല്ല, വളരെ അകലെയുള്ളതും നാനാപ്രകാരങ്ങളുമായ സ്വഭാവങ്ങളുടെ സമ്മേളനവും കാരണമാകുന്നു. ശീലമെന്നു പറയുന്നതു തന്നെ വളരെ കാരണങ്ങളുടെ സംഘാതത്താൽ ജനിച്ചിട്ടുള്ളതും പ്രതിപുരുഷം ഭിന്നമായിരിക്കുന്നതുമാകയാൽ ഓരോരുത്തന്റേയും പ്രത്യേക വിചാരങ്ങളേയും പ്രവൃത്തികളേയും കുറിച്ചു പ്രസ്ഥം പറയുന്നതു സാധ്യമല്ല.

എന്നാൽ ഒരു സമുദായത്തിന്റെ ബുദ്ധി, ജ്ഞാനം, പ്രവൃത്തി ഇത്യാദികളെ ചിന്തിക്കുന്നതിൽ ഈ ദോഷം നേരിടുന്നില്ല. എന്തെന്നാൽ ഒരു സമുദായത്തിൽ ഓരോരുത്തരുടേയും പ്രത്യേകമുള്ള വിശേഷങ്ങൾ മാഞ്ഞുപോയി. സാമാന്യാംശങ്ങൾ മാത്രമേ പ്രത്യക്ഷീഭവിക്കുന്നുള്ളു. ഈ സാമാന്യന്യായങ്ങൾ ഏകദേശം നമുക്കു അറിവുള്ളതുമാണ്. അതിനാൽ ചരിത്രത്തെ ശാസ്ത്രമായി പരിഗണിക്കുന്നതിൽ യാതൊരു തരക്കേടും കാണുന്നില്ല.

എങ്കിലും ചരിത്രത്തെ ശാസ്ത്രത്തിന്റെ നിലയിൽ കൊണ്ടുവരാനിച്ഛിക്കുന്നവരുടെ മുഖ്യമായ ഒരു സംഗതി പ്രതിബന്ധമായി നിൽക്കുന്നു. അതാവിതു്, മനുഷ്യരെ സംബന്ധിച്ച കാര്യങ്ങളെല്ലാം, നിഗ്രഹങ്ങളും ഈശ്വരാധീനത്താൽ നടക്കുന്നവയുമാകയാൽ മേൽ ഉള്ളതിനെ കുറിച്ചു യാതൊന്നുമറിഞ്ഞുകൂടെന്നു മാത്രമല്ല, ശാസ്ത്രന്യായങ്ങളാൽ ദ്വൈതങ്ങളെപ്പെന്നുമുള്ളതു പരക്കെ ബോധ്യമാകുന്നു. ഇതു കേവലം നിദാനരഹിതമായ വിശ്വാസമെന്നല്ലാതെ പറയാനെന്തുള്ളു? നമ്മളുടെ ജ്ഞാനമധികമാകുന്തോറും സകല വിഷയങ്ങളും കാര്യകാരണസംബന്ധത്തിൽ ഉൾപ്പെട്ടു വരുന്നതാണെന്നുള്ള നിശ്ചയവും സ്ഥിരീകൃതമാകുന്നുണ്ടല്ലോ. അപ്പോൾ ചരിത്രത്തിൽ ഒന്നിൽ മാത്രം ഈ അജ്ഞാനം നിലനിൽക്കുന്നതിനു കാരണമെന്തെന്നു ചിന്തിക്കേണ്ടതു യുക്തമ

ല്ലോ. ഇതിന്റെ മൂലം ആലോചിച്ചാൽ അജ്ഞാനം മുഴുവനും ഒരു സംഗതിയുടെ തീൎച്ചയിൽ അധിഷ്ഠിതമായിരിക്കുന്നു. മനുഷ്യരുടെ പ്രവൃത്തികൾ ഒരു നിശ്ചിതമായ ക്രമത്തെ അനുസരിക്കുന്നോ, അഥവാ കേവലം യാദൃച്ഛികങ്ങളും ഈശ്വരാധീനത്താൽ സിദ്ധങ്ങളുമാകുന്നോ, എന്നുള്ള ചോദ്യത്തിന്റെ ഉത്തരം എല്ലാത്തിനേയും വെളിപ്പെടുത്തുന്നതു കൂടാതെ, വളരെ രസമുള്ള തത്വചിന്തകളെ ഉദിപ്പിക്കയും ചെയ്യും.

ഇതിനെപ്പററി രണ്ടു സിദ്ധാന്തങ്ങളുണ്ട്. അവ ഓരോന്നും മനുഷ്യരുടെ ജ്ഞാനാഭിവൃദ്ധിയുടെ ഓരോ ഘട്ടങ്ങളിൽ പ്രബലങ്ങളായിരിക്കുന്നു. ഒന്നാമത്തെ സിദ്ധാന്തമെന്തെന്നാൽ, ഓരോ സംഭവങ്ങളും മററുള്ളവയോടു യാതൊരു സംബന്ധവുമുള്ളവയല്ലെന്നും, കേവലം അദൃഷ്ടസിദ്ധങ്ങളാണെന്നുമാകുന്നു. ഈ വിശ്വാസം മൂഢജനങ്ങളുടെ ഇടയിൽ സാധാരണവും ക്രമേണ ലോകപരിചയം വർദ്ധിച്ചു പ്രപഞ്ചത്തിലുള്ള പ്രവൃത്തികളുടെ നിയമങ്ങൾ മനസ്സിലായിത്തുടങ്ങുമ്പോൾ അരുണോദയത്തിൽ ഇരുട്ട് എങ്ങനെയോ അതുപോലെ കാണാതായിത്തുടങ്ങുന്നതുമാകുന്നു. ഇതിനെ ഉദാഹരിക്കാൻ തീരെ പ്രയാസമില്ല. വീടും കുടിയുമില്ലാതെ ദേശസഞ്ചാരികളായി കാട്ടുതോറും അലഞ്ഞുനടന്നു നായാടിയും മത്സ്യംപിടിച്ചും കാലക്ഷേപം കഴിക്കുന്ന അജ്ഞന്മാരായ കൂട്ടക്കാർ അവരുടെ അന്നത്തെ ഭക്ഷണപ്രാപ്തിയെ കേവലം യദൃച്ഛാലാഭമെന്നല്ലാതെ വിചാരിക്കാനിടയുണ്ടോ? ചില ദിവസം വളരെ കിട്ടിയെന്നും ചില ദിവസം തീരെ പട്ടിണി പാററിയെന്നും വരാം. ഇങ്ങനെ ഇരിക്കെ പ്രപഞ്ചത്തിൽ ഒന്നിനെങ്കിലും നൈയത്യമുണ്ടെന്ന് അവൎക്കങ്ങനെ തോന്നും? എന്നാൽ ഈ കൂട്ടക്കാർ ക്രമേണ അഭിവൃദ്ധിയെ പ്രാപിച്ചു കൃഷി ചെയ്തു കാലക്ഷേപം ചെയ്തു തുടങ്ങുമ്പോൾ ഭക്ഷണലാഭത്തിനു കേവലം ദൈവാധീനം മാത്രമല്ല മനുഷ്യപ്രയത്നവും വേണമെന്നുള്ള ബുദ്ധി ജനിക്കാതിരിക്കയില്ല. എന്തെന്നാൽ വിതച്ചു വേല ചെയ്താൽ കൊയ്യാമെന്നുള്ള ഉറപ്പുണ്ടാകുന്നു. ഇങ്ങനെ പരിചയിക്കുന്തോറും ഇതിൽ ചില നിയമങ്ങളുണ്ടെന്നും, ഇത്ര നെല്ലു വിതച്ചാൽ ഇന്നതു കൂടുതൽ കിട്ടുമെന്നും ചില നിശ്ചയങ്ങൾ ഉണ്ടാകുന്നു. ക്രമേണ മേൽ ഇന്നതു വരുമെന്ന്, നല്ല ഉറപ്പോടുകൂടിയല്ലെങ്കിലും, മുമ്പിൽ നായാടി നടന്നപ്പോഴത്തെക്കാൾ എത്രയോ കൂടുതലായ നിശ്ചയത്തോടെ, ഊഹിക്കുന്നു. ഇപ്രകാരം പ്രപഞ്ചസംഭവങ്ങൾക്കു എന്താനും ചില നിയമങ്ങളുണ്ടെന്നുള്ള ബോദ്ധ്യം അങ്കുരിച്ചു തുടങ്ങുന്നു. കാലക്രമത്തിൽ വളരെ കാൎയ്യങ്ങൾ കണ്ടും കേട്ടും ലോകപരിജ്ഞാനം വർദ്ധിക്കുമ്പോൾ മുമ്പിൽ സ്വപ്നത്തിൽപോലും അനുപലബ്ധങ്ങളായ അനേക നിയമങ്ങൾ കണ്ടുപിടിക്കപ്പെടുകയും, ആദ്യ് ഏവ, ദൈവാധീനത്തിലും യാദൃച്ഛികത്തിലും മററുമുള്ള വിശ്വാസം കുറയുകയും ചെയ്യുന്നു. ഒടുവിൽ തത്വജിജ്ഞാസയെ ജനിപ്പിച്ചു സകലവും കാൎയ്യകാരണത്തിലടങ്ങിയിരിക്കുന്നു എന്നു നമുക്ക് അറിവുണ്ടായിത്തീരുന്നു. അതിനാൽ ജ്ഞാനാഭിവൃദ്ധി വരുന്തോറും യദൃച്ഛാസംഭവങ്ങളിലുള്ള വിശ്വാസം നശിച്ചു നിയതസംബന്ധങ്ങളിൽ പ്രവൎത്തിക്കുന്നു. മുൻപറഞ്ഞ മൂഢവിശ്വാസങ്ങൾ തന്നേ

യാണ് വേഷംമാറി തത്വശാസ്ത്രത്തിൽ ആത്മാവിന്റെ സ്വാതന്ത്ര്യമെന്നും, മതഗ്രന്ഥങ്ങളിൽ വിധികല്പിതമെന്നും കാണപ്പെടുന്നതു്. വിധികല്പിതത്തെ വിശ്വസിക്കുന്നവർ, ഈശ്വരൻ സകലത്തിനും ആദികാരണമാണെന്നും, എല്ലാം ഈശ്വരന്റെ സൃഷ്ടിയാണെന്നും, ഈശ്വരൻ സർവ്വശക്തനും, ദയാനിധിയും ആണെന്നും എല്ലാം സമ്മതിക്കുന്നുണ്ട്. എന്നാൽ ഇങ്ങനെ ഉള്ള ഈശ്വരൻ ഈ മാരാത്മകമായ ദോഷത്തെ സൃഷ്ടിച്ചിരിക്കുന്നതെന്തിനെന്നും, ചിലരെ വളരെ നല്ലവരും, ചിലരെ ദുഷ്ടന്മാരുമായി കല്പിച്ചതെന്തിനെന്നും ഉള്ളതിനു ശരിയായ കാരണം പറയാൻ അവർ ശക്തന്മാരാകുന്നില്ല. ഏതായാലും ഒരു ശാസ്ത്രദൃഷ്ട്യാ നോക്കുമ്പോൾ ഈ അനുമാനം ദുഷ്ടമെന്നു തന്നെ പറയേണ്ടിയിരിക്കുന്നു.

ആത്മാവിന് സ്വാതന്ത്ര്യത്തെ കല്പിക്കുന്നവർ, സ്വീയമായ ജ്ഞാനത്തിനെ അതിനു തെളിവായി പറയുന്നു. നമ്മളുടെ ഇഷ്ടംപോലെ ചെയ്യാമെന്ന് ഉള്ളിൽ ബോധമില്ലയോ എന്നാണ് അവർ ചോദിക്കുന്നതു്. എന്നാൽ ഇതിൽ ഇവർ രണ്ടു സംഗതികളെ സിദ്ധാന്തങ്ങളായി കല്പിച്ചിരിക്കുന്നു. അവ എന്തെന്നാൽ അന്തഃകരണം (Consciousness) എന്നു മനസ്സിൽ (Mind) ഭിന്നയായ ഒരു ശക്തിയുണ്ടെന്നും, അതിന്റെ ജ്ഞാനങ്ങൾ അതഥ്യങ്ങളാണെന്നുമാകുന്നു. ഇവയിൽ ആദ്യത്തേതു ഉണ്ടെന്നു ലക്ഷ്യപൂർവ്വം സാധിക്കേണ്ടതും, രണ്ടാമത്തേതു തീരെ അവാസ്തവവുമാകുന്നു. അന്തഃകരണമെന്നുള്ളതു മനസ്സിന്റെ തന്നെ ഒരു അവസ്ഥാഭേദമെന്നാണ് പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നതു്. മനസ്സിന്റെ ഓരോ ശക്തികളും അതതിന്റെ പൂർണ്ണദശയിൽ വാസ്തവത്തെ അറിയിക്കുന്നു എന്നു തന്നെ സമ്മതിച്ചാലും അതിന്റെ സകലാവസ്ഥകളും അങ്ങനെതന്നെ എന്നു സമ്മതിക്കത്തക്കതായി തോന്നുന്നില്ല. ഇതിന്റെ വാസ്തവം എങ്ങനെയുമിരിക്കട്ടെ, എങ്കിലും രണ്ടാമത്തെ സിദ്ധാന്തം ഒരിക്കലും ശരിയാകുന്നതല്ല. നമ്മുടെജ്ഞാനത്തിന് അഭിവൃദ്ധി വരുന്തോറും മുമ്പിൽ മുമ്പിൽ ഉണ്ടായിരുന്ന അറിവു തെറ്റാണെന്നു നമ്മൾക്കു് തോന്നുന്നുണ്ടല്ലൊ. ഒരു കാലത്തു വാസ്തവമെന്നു തോന്നിയിരുന്നതു മറ്റൊരിക്കൽ അസത്യമെന്നു അറിവു വരുന്നില്ലയോ? അപ്പോൾ ഇവയെല്ലാം സത്യമെന്നു നമുക്ക് നിശ്ചയിക്കാവുന്നതാണോ? ഇതുകൂടാതെ പ്രത്യക്ഷത്തിൽ വേറെ ഒരു തെളിവു പറയാം. നമ്മൾക്കു ഭ്രമമൂലമായ ജ്ഞാനം ഉണ്ടാകുന്നതു സഹജമല്ലയോ? ഈ ജ്ഞാനം അതുകൊണ്ടുതന്നെ ഭ്രമമാണ്. വാസ്തവമല്ല, എന്നു ഇതിനു ഉത്തരം പറയുന്നതായാൽ ഏതാണു ഭ്രമം ഏതാണു വാസ്തവം എന്നുള്ളതിനു എന്താണു നിയാമകമെന്നുതന്നെ നമുക്കു ചോദിക്കാം. അന്തഃകരണം ഒരു വിഷയത്തിൽ ഭ്രമിപ്പിക്കുന്നു എന്നിരുന്നാൽ മറ്റൊന്നിൽ അങ്ങനെ ചെയ്യുന്നില്ലെന്നുള്ളതിന് എന്താണു നിശ്ചയം? എന്തിനേറെ പറയുന്നു. ഇതു അസാദ്ധ്യമെന്നുതന്നെ പറകയേ നിവൃത്തിയുള്ളു.

എന്നാൽ നാം ഇപ്പോൾ പ്രതിപാദിക്കുവാൻ തുടങ്ങിയിരിക്കുന്ന വിഷയത്തിന് ഈ രണ്ടു വിതണ്ഡമതങ്ങളുടെ തീർച്ച ആവശ്യമില്ലെന്നുള്ളതു വലിയ

ഭാഗ്യം തന്നെ. ഇവിടെ വായനക്കാർ ഓൎമ്മവെക്കേണ്ടതു മറെറാന്നുമല്ല. നാം ഒരു പ്രവൃത്തിയെ ചെയ്യുന്നതു എതെങ്കിലും ഉദ്ദേശ്യങ്ങളാൽ പ്രേരിതന്മാരായിട്ടാകുന്നു; ഈ ഉദ്ദേശ്യങ്ങൾ തന്നെ മുമ്പിൽ നടന്നിട്ടുള്ള സംഗതികളാൽ സിദ്ധങ്ങളാണ്. അതുകൊണ്ടു മുമ്പിലുണ്ടായിട്ടുള്ള സംഗതികളും അവയുടെ ന്യായങ്ങളും അറിയാമെങ്കിൽ ഇനി വരാൻ പോകുന്നതിനെ മുൻക്കൂറായി ഗണിക്കാം, എന്നുമാത്രമാകുന്നു. നമുക്ക് ഇപ്പോൾ ലഭിച്ചിട്ടുള്ള തെളിവുകളാൽ ഇത് അസാദ്ധ്യമെന്നു നിഷ്പക്ഷപാതികളാരും പറകയില്ല. എനിക്ക് ഒരുത്തന്റെ സ്വഭാവത്തെ അറിയാമെങ്കിൽ ഇന്ന സന്ദൎഭങ്ങളിൽ അവൻ ഇന്നവിധം പ്രവൎത്തിക്കുമെന്നു സാധാരണമായി പറയാം. അങ്ങനെ ചെയ്യുന്നതു തെററിപ്പോയെങ്കിൽ അതിനു ആത്മാവിന്റെ സ്വാതന്ത്ര്യമോ അതോ വിധികല്പിതമോ അല്ല കാരണം, അവന്റെ അപ്പോഴത്തെ സ്ഥിതിയെക്കുറിച്ചുള്ള തെററായ അറിവോ, അവന്റെ മനസ്സിന്റെ പോക്കിന്റെ ജ്ഞാനക്കുറവോ ആകുന്നു. അതിനാൽ മനുഷ്യന്റെ പ്രവൃത്തികൾ അവയുടെ പൂൎവ്വവൎത്തികളായ സംഭവങ്ങളാൽ നിയമിക്കപ്പെടുന്നു—എന്നുവെച്ചാൽ ഒരേ മാതിരി സന്ദൎഭങ്ങൾ ഒരേ മാതിരി പ്രവൃത്തികളെ ജനിപ്പിക്കുന്നു.

ഈ സന്ദൎഭങ്ങൾ ഒന്നുകിൽ മനസ്സിലോ അഥവാ വെളിയിലോ ആയിരിക്കണം. അതിനാൽ ജനസമുദായത്തിന്റെ ബുദ്ധിവികാസസങ്കോചാദി സുഖാസുഖങ്ങൾ മുതലായ സകല ഭേദങ്ങളും രണ്ടു പ്രവൃത്തികളുടെ ഫലമാകുന്നു. (ക) ഇതര പ്രപഞ്ചവിഷയങ്ങൾ മനസ്സിൽ ചെയ്യുന്ന പ്രവൃത്തി (ഖ) മനസ്സ് ഇതരപ്രപഞ്ചവസ്തുക്കളിൽ ചെയ്യുന്ന പ്രവൃത്തി. ഈ രണ്ടിനേയും കുറിച്ചു പ്രപഞ്ചിക്കുന്നതാണ് ചരിത്രം.

വിദ്യാവിനോദിനി.

എം. രാജരാജവൎമ്മ രാജാ,
എം. എ. ബി. എൽ.

———(൦)———

# സി. വി. രംഗനാഥശാസ്ത്രി

———

ഈ മഹാൻ ഇംഗ്ലീഷ്‌വൎഷം ൧൮൨൦-മാണ്ടിടയ്ക്ക് മദ്രാസ്‌പ്രസിഡൻസിയിൽ ചിററൂരിനു സമീപത്തുള്ള ഒരു ഗ്രാമത്തിൽ ജാതനായി. അക്കാലത്തെ സംസ്കൃതപണ്ഡിതന്മാരിൽ അദ്വിതീയനായിരുന്ന അദ്ദേഹത്തിന്റെ പിതാവ് അത്യന്തം ദരിദ്രനായിരുന്നു. ദാരിദ്ര്യാതിരേകത്താൽ ഇദ്ദേഹം തനിക്കു വശമായിരുന്ന സംസ്കൃതഭാഷ മാത്രമല്ലാതെ മററു യാതൊന്നും തന്റെ മകനെ പഠിപ്പിപ്പാൻ ശക്തനായില്ല. എങ്കിലും രംഗനാഥശാസ്ത്രി ബാല്യത്തിൽ തന്നെ തന്റെ അസാധാരണമായ ബുദ്ധിശക്തിയെ പ്രകടിപ്പിച്ചുതുടങ്ങി. എട്ടുവയസ്സുപ്രായമായപ്പോഴേയ്ക്കു ശാസ്ത്രീയ സംസ്കൃതഗ്രന്ഥങ്ങൾ വായിച്ചാൽ അൎത്ഥമാകുമെന്നു മാത്രമല്ല, സംസ്കൃതഭാഷ സംസാരിക്കാനുള്ള ശക്തിയും ഉണ്ടായി.

നമ്മുടെ ശാസ്ത്രി പഠിത്തത്തിലെന്നപോലെ കളിയിലും ബാല്യം മുതൽക്കേ അത്യുത്സുകനായിരുന്നു. തെരുവിലുള്ള കുട്ടികളോടൊന്നിച്ചു ഓടിച്ചാടി അഹങ്കരിക്കുന്നതിൽ ഈ ബാലനുണ്ടായിരുന്ന സന്തോഷം പറയാവതല്ല. പത്തു വയസ്സു പ്രായത്തിൽ വന്മരങ്ങളിൽ ചാടിക്കയറുന്നതിനോ ഉയർന്ന ചുവരുകൾ കയറി മറുപുറത്തിറങ്ങുന്നതിനോ കുട്ടിശ്ശാസ്ത്രിക്കു ലക്ഷ്യമില്ലായിരുന്നു.

നമ്മുടെ ശാസ്ത്രിയുടെ ജീവിതത്തിന്റെ സ്വഭാവനിർണ്ണയം ചെയ്തതായ പന്ത്രണ്ടാം വയസ്സിലെ ആ സംഭവം അസാരം വിസ്തരിക്കേണ്ട കൂട്ടത്തിലാണ്. ശാസ്ത്രിയുടെ അച്ഛൻ മദ്രാസ് ഗവർമ്മെണ്ടിനോടു കുറെ ഭൂമി പാട്ടത്തിനേറ്റു നടത്തിവന്നിരുന്നു. ഒരാണ്ടിൽ വിളവു് അശേഷം ഉണ്ടാകായ്കയാൽ ഗവർമ്മെന്റുഭാഗം കൊടുപ്പാൻ അദ്ദേഹം ശക്തനായില്ല. അതുകാരണം അദ്ദേഹം ആ കാലത്തെ നടപ്പനുസരിച്ചു സിവിൽ ജയിലിൽ പാർപ്പിക്കപ്പെട്ടു; ഇപ്രകാരം ജയിലിൽ താമസിക്കുന്നകാലത്തു് അദ്ദേഹത്തിന്റെ പിതാവിന്റെ ശ്രാദ്ധം വന്നടുത്തു. തലേദിവസമായപ്പോൾ, ജയിലിൽ കിടക്കുന്ന തന്റെ ഭർത്താവു് എങ്ങനെ പുറത്തുവന്നു ശ്രാദ്ധം നടത്താൻ പോകുന്നു, പിതൃശ്രാദ്ധം മുടങ്ങിപ്പോകുമല്ലോ, എന്നിങ്ങനെ വിചാരിച്ചു് ഉത്തമയായ അദ്ദേഹത്തിന്റെ ഭാര്യ വിലപിച്ചുതുടങ്ങി. തന്റെ മാതാവു കരയുന്നതുകണ്ടപ്പോൾ ശാസ്ത്രിയുടെ മനസ്സു് ആകപ്പാടെ ഇളകിപ്പോയി. ആ സാധ്വിയുടെ ദുഃഖത്തിന്റെ കാരണം ചോദിച്ചറിഞ്ഞ നിമിഷത്തിൽ ബാലനായ ശാസ്ത്രി അച്ഛനെ വീണ്ടുകൊണ്ടു വരാമെന്നു കരുതി ചിറ്റൂരേയ്ക്കു യാത്രതിരിച്ചു. ധീരനായ ആ ബാലൻ നേരെ ഡിസ്ത്രിക്ട് ജഡ്ജി മിസ്റ്റർ കാസമേജരുടെയടുക്കലേയ്ക്കു പോയി തന്റെ അപേക്ഷ അറിയിച്ചു. സത്യസന്ധനായ ആ ന്യായാധിപതി തിരിയെ വരുമെന്നുള്ളതിലേയ്ക്കു ഉറപ്പുകൊടുത്താലല്ലാതെ അച്ഛനെ വിട്ടയപ്പാൻ നിവൃത്തിയില്ലെന്നു മറുപടി കല്പിച്ചു. ആ ബാലൻ അതുകൊണ്ടു കൂസാതെ അച്ഛൻ തിരിയെ വരുന്നതുവരെ അച്ഛനുപകരം താൻ ജയിലിൽ ഇരുന്നുകൊള്ളാമെന്നു വാഗ്ദാനം ചെയ്തു. ഒരു ബാലന്റെ മുഖത്തുനിന്നു് ഇത്ര അസാധാരണമായ ഒരു മറുപടി പുറപ്പെട്ടതിനെ വിചാരിച്ചപ്പോൾ പുണ്യാത്മാവായ ആ ന്യായാധിപതിയുടെ മനസ്സു് അലിഞ്ഞുപോയി. ഉടൻതന്നെ അദ്ദേഹം ആ ബാലന്റെ പിതാവിനെ വിട്ടയപ്പാൻ ഉത്തരവു കൊടുക്കയും ബാലനേയും കൂടെ പൊയ്ക്കൊള്ളുവാൻ അനുവദിക്കയും ചെയ്തു. ആ ബാലനോടുമാത്രം, പിറേറന്നാൾ തന്നെ കാണണമെന്നു് ഒരു വാക്കുകൂടി പറഞ്ഞയച്ചു. ബാലൻ തന്റെ അച്ഛന്റെ മോചനത്തിനുള്ള കല്പനയെ താൻതന്നെ കൊണ്ടുപോയി ജയിലിൽ അധികാരിക്കു കൊടുത്തു് അച്ഛനേയും വിടുവിച്ചുംകൊണ്ടു് അന്നുതന്നെ കുറെ രാത്രി ചെന്നപ്പോൾ സ്വഗൃഹത്തിൽ എത്തി. തന്റെ ഭർത്താവിന്റെ ആഗമനത്തെ കണ്ടു് അതിശയിച്ചുപോയ ആ ബാലന്റെ മാതാവു് ഭർത്തൃവിമോചനത്തിനുള്ള കാരണം തന്റെ മകനാണെന്നറിഞ്ഞപ്പോൾ കുട്ടിയുടെ മേൽ ചൊരിഞ്ഞ ലാളനങ്ങൾക്കു് അളവില്ലായിരുന്നു. ഒരിക്കലും വിസ്മരണീയമല്ലാത്ത ആ രാത്രിയിൽ തന്റെ മാതാപിതാക്കന്മാർ ത

ന്നിൽ വർഷിച്ച വാത്സല്യപൂർണ്ണങ്ങളായ വചനങ്ങളേയും പ്രേമചിഹ്നങ്ങളേയും പററി പ്രാപ്തിയായ ശേഷം പലപ്പോഴും പറഞ്ഞു ശാസ്ത്രി സന്തോഷിക്കാറുണ്ടായിരുന്നു.

പിറേറന്നാൾ പുലർന്നപ്പോൾ തന്നെ ശാസ്ത്രി ചിറവൂക്ക് പുറപ്പെട്ടു സമയം തെററാതെ മിസ്റ്റർ കാസമേജരുടെ മുമ്പിൽ എത്തി. സൽകൃതിയായ ആ ന്യായാധിപതി ആ ബാലനെ വളരെ ആദരവോടുകൂടി എതിരേററു. കുഡുംബസംബന്ധമായി പല സംഗതികളും ചോദിച്ചറിഞ്ഞശേഷം അദ്ദേഹം സകല ചിലവും വഹിക്കുന്ന പക്ഷം അയാൾക്ക് ഇംഗ്ലീഷ് പഠിപ്പാൻ മനസ്സുണ്ടോ എന്നു ചോദിച്ചു. പുത്രധർമ്മം വെടിഞ്ഞു പ്രവർത്തിക്കുന്നതിൽ വിമുഖനായ ആ ബാലൻ "അച്ഛനമ്മമാരോട് ആലോചിച്ചുവേണം മറുപടി പറവാൻ" എന്നു ഉത്തരം പറഞ്ഞു. മിസ്റ്റർ കാസമേജർ ഉടനെ തന്നെ ആ കുട്ടിയുടെ അച്ഛനെ ആളയച്ചു വരുത്തി പറഞ്ഞു സമ്മതിപ്പിക്കയും അടുത്ത ദിവസം രാവിലെ തന്നെ ആ ബാലന്റെ ഇംഗ്ലീഷ്‌വിദ്യാഭ്യാസം സ്വയം ആരംഭിക്കയും ചെയ്തു. രംഗനാഥശാസ്ത്രി പുതിയ പഠിത്തത്തിൽ പ്രദർശിപ്പിച്ച കയററവും അസാമാന്യമായിരുന്നു. ആറുമാസംകൊണ്ടു ശാസ്ത്രിക്കു തെററുകൂടാതെ ഇംഗ്ലീഷ് വായിക്കാറായി. അനന്തരം മിസ്റ്റർ കാസമേജർ തനിക്കു സ്വാധീനമായിരുന്ന സമയം ശാസ്ത്രിയുടെ കയററത്തിന്റെ അവസ്ഥയ്ക്കു മതിയാകുന്നില്ലെന്നുകണ്ടു് ശാസ്ത്രിയെ ചിറവൂരിനു സമീപത്തിൽ പാർത്തിരുന്ന "മിസ്റ്റർ ഗ്രേവ്സ്" എന്ന പാതിരിയുടെ അടുക്കൽ ഏല്പിച്ചു. ഇദ്ദേഹം തന്റെ പ്രാതഃകാലത്തെ സ്വാദ്ധ്യായസമയമെല്ലാം ശാസ്ത്രിയുടെ വിഷയത്തിൽ വിനിയോഗിച്ചു. ഉത്തമനായ ഈ പാതിരിയുടെ ധർമ്മപത്നിയും ശാസ്ത്രിയുടെ നേർക്കു വളരെ ദയ കാണിച്ചു. ദിവസംപ്രതി അഞ്ചുമൈൽ നടന്നായിരുന്നു ശാസ്ത്രി ഗ്രേവ്സ്‌സായ്പിന്റെ ബങ്കളാവിൽ ചെന്നു വന്നതു്. ഒരു ദിവസം കാലത്തു് ശാസ്ത്രി നടന്നു ക്ഷീണിച്ചു വരുന്നതു കണ്ടിട്ടു് അനുകമ്പാകുലയായ മദാമ്മ അയാൾ പ്രാതൽ വല്ലതും കഴിച്ചുകൊണ്ടാണോ പോന്നതെന്നു ചോദിച്ചു. ഒന്നും കഴിച്ചുകൊണ്ടല്ലാ വന്നതെന്നറിഞ്ഞപ്പോൾ ഗുണവതിയായ ആ മദാമ്മ ശാസ്ത്രിക്കു വന്നുകൂടുമ്പോൾ ദിവസേന ഇരുന്നാഴി പാൽ കൊടുക്കണമെന്നു ഏർപ്പാടു ചെയ്തു. ഇതിനേയും ഇപ്രകാരമുള്ള മററു പല സഹായങ്ങളേയും പററി പ്രാപ്തിയായ ശേഷം ശാസ്ത്രി നന്ദിപൂർവ്വം പറയാറുണ്ടായിരുന്നു.

കണക്കു സംബന്ധമായ വിഷയങ്ങളിൽ ശാസ്ത്രി അസാധാരണമായ വാസനയെ പ്രകടിപ്പിച്ചു. ഗ്രേവ്സ്‌സായ്പു കണക്കുശാസ്ത്രത്തിൽ പ്രത്യേക പാണ്ഡിത്യമുള്ള ഒരാളായിരുന്നതിനാൽ ശാസ്ത്രി രണ്ടുവർഷംകൊണ്ടു്, 'കോണിക്‌സെക്‌ഷൻസ്' വരെയും പഠിച്ചുതീർത്തു. ശാസ്ത്രിയുടെ ശ്രദ്ധ അടുത്തപോലെ പതിച്ചതു് ജ്യോതിഷശാസ്ത്രത്തിലായിരുന്നു. ഈ വിഷയത്തിൽ അദ്ദേഹത്തിനു് അസാമാന്യമായ അഭിരുചിയുണ്ടായിരുന്നു. എന്തിനു വളരെ പറയുന്നു; കാലക്രമത്തിൽ ശാസ്ത്രിയുടെ അറിവു വർദ്ധിച്ചു വർദ്ധിച്ചുവന്നു. എന്നാൽ കാസമേജർ ഇതുകൊണ്ടൊന്നും തൃപ്തിപ്പെടാതെ ശാസ്ത്രിയെ മദ്രാസിൽ അയച്ചു പഠിപ്പിപ്പാൻ തീർച്ചയാക്കി. ഇതിനു് ശാസ്ത്രിയുടെ മാതാപിതാക്ക

നാക്ക് നല്ല മനസ്സില്ലായിരുന്നു. സായ്പ് ഈ വിമുഖതയെല്ലാം നീക്കി 'ബിഷപ്പ്കാറിയുടെ വ്യാകരണോപാധ്യായശാല' എന്ന വിദ്യാശാലയിലെ പ്രിൻസിപ്പാളായ മിസ്റ്റർ കേർ എന്ന സായ്പിന് ഒരു എഴുത്തോടുകൂടി ശാസ്ത്രിയെ ൧൮൩൯-ൽ മദ്രാസിലേയ്ക്കയച്ചു.

ശാസ്ത്രിയുടെ അസാധാരണമായ ഗുണങ്ങൾ കണ്ടു മിസ്റ്റർ കേർസായ്പിനേയും വിസ്മയിപ്പിക്കാതിരുന്നില്ല. മദ്രാസിലും കൽക്കത്തായിലും മറ്റും പ്രധാനാദ്ധ്യാപകനായിരുന്ന് സ്വദേശത്തേയ്ക്കു മടങ്ങിപ്പോയ ശേഷം കേർധാര പ്രസിദ്ധംചെയ്തിട്ടുള്ളതായ 'ഇന്ത്യയിലെ സ്വദേശികളുടെ ഗ്രന്ഥകാലക്ഷേപരീതി' എന്ന പുസ്തകത്തിൽ നിന്ന് ഈ ശിഷ്യന്റെ നേർക്ക് അദ്ദേഹത്തിനു എത്രത്തോളം ബഹുമാനമുണ്ടായിരുന്നു എന്നുള്ള വസ്തുത പ്രത്യക്ഷപ്പെടുന്നതാണ്. കേർധാരയുടെ ബംഗ്ലാവിലേയ്ക്കു ശാസ്ത്രി കൂടെക്കൂടെ പോവുക പതിവായിരുന്നു. അപ്പോഴെല്ലാം അവർ രണ്ടുപേരും 'Smith's Wealth of Nations 'Locke's Essays on the Understanding's, Paley's Natural Theology' എന്നീ ശാസ്ത്രീയ ഗ്രന്ഥങ്ങൾ വായിക്കാറുണ്ടായിരുന്നു. ഈ സന്ദർശനങ്ങളെപ്പറ്റി പാദ്രി കേർ സായ്പവർകൾ ഇപ്രകാരം എഴുതിയിരിക്കുന്നു:—ഇംഗ്ലീഷ് ഗ്രന്ഥകാരന്മാരെപ്പറ്റിയുള്ള ഞങ്ങളുടെ ഈ യോഗങ്ങളിൽ ഉത്തമങ്ങളായ അഭിപ്രായങ്ങൾ [illegible] വിഷയമായ സംഭാഷണത്തിൽ കാര്യമായ ഏർപ്പെട്ടിരിക്കുക ഞങ്ങളുടെ പതിവായിരുന്നു. അക്കാലങ്ങളിൽ പ്രകാശിതമായ അദ്ദേഹത്തിന്റെ (ശാസ്ത്രിയുടെ) ബുദ്ധിശക്തിക്കും ധീമാനായ ഒരു യൂറോപ്യന്റെ ബുദ്ധിശക്തിക്കും തമ്മിൽ വ്യത്യാസമൊന്നും ഞാൻ കണ്ടില്ല...... ഈ ബുദ്ധിവിശേഷത്തിനു പുറമേ അദ്ദേഹത്തിൽ വിളങ്ങിക്കണ്ട സൗജന്യം, സത്യസന്ധത, മനോനിഷ്കളങ്കതയായ ആർജ്ജവം എന്നീ സൽഗുണങ്ങളും വളരെ പ്രശംസനീയങ്ങളുമായിരുന്നു.

ശാസ്ത്രി ഇപ്രകാരം മദ്രാസിൽ പഠിച്ചുകൊണ്ടിരുന്ന കാലത്തിലെല്ലാം അദ്ദേഹത്തിന്റെ സംരക്ഷകനായ കേണൽ ഫ്രേസർ അദ്ദേഹത്തിനോടു കാണിച്ച താല്പര്യവും വാത്സല്യവും അസാധാരണമായിരുന്നു. ആ മഹാൻ കേർധാരയ്ക്കയച്ച ഒരെഴുത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:— 'മാതൃഭാഷയായ ബുദ്ധിക്കു ജ്ഞാനമാകുന്ന വർഷം എത്രത്തോളം ലഭിക്കുമോ അത്രത്തോളം കർഷണം ലഭിക്കുന്നതിനു രംഗനാഥന്റെ ബുദ്ധി ശക്തമായതാകുന്നു എന്റെ വിശ്വാസം. നിങ്ങളുടെ അടുക്കലുള്ള വാസം എത്ര കാലംവരെ അയാളുടെ ജ്ഞാനവർദ്ധനത്തിന് ഉപയുക്തമെന്നു നിങ്ങൾ വിചാരിക്കുന്നുവോ അത്രയുംകാലം അയാൾ എന്റെ ഈ വിശ്വാസത്തിനു ഭംഗംകൂടാതെ നിങ്ങളോടൊന്നിച്ചുതന്നെ താമസിക്കട്ടെ എന്നാകുന്നു എന്റെ അനുഗ്രഹം. ഈ കാലം എന്നുവരെ ചെല്ലുമെന്നു നിശ്ചയിപ്പാൻ തക്ക ആൾ നിങ്ങളാകുന്നു. ജ്ഞാനവർദ്ധനത്തിന് ഏറ്റവും ഉത്തമമായ ഒരു നിലയിൽ അയാൾ ഇപ്പോൾ ഇരിക്കുന്നതെന്നുമാണ് എന്റെ വിശ്വാസം. എന്നാൽ ഈ നിലയെ എത്രത്തോളം പ്രയോജനകരമാക്കിത്തീർക്കുമോ അത്രത്തോളം പ്രയോജനകരമാ

ക്കിത്തീൎപ്പാൻ അയാൾ അസമൎത്ഥനായി തീരേണ്ടിവരുന്നതു് എന്നാകുന്നു എന്റെ ഭയം. അയാൾക്കു വേണ്ട പുസ്തകങ്ങളെല്ലാം വാങ്ങിച്ചുകൊടുപ്പാൻ ഉള്ള എന്റെ അനുമതിയെ എത്രത്തോളം ഉപയോഗിച്ചു എന്നു എനിക്കു അറിഞ്ഞുകൂടാ. ആ അനുമതിയെ നിങ്ങൾ അമിതമായി ഉപയോഗിക്കണമെന്നാണു് എന്റെ ഉദ്ദേശം. പുസ്തകവിഷയത്തിൽ അയാൾക്കുള്ള ആവശ്യം നാൾക്കുനാൾ വൎദ്ധിച്ചുവരാനെ തരമുള്ളു. ഇക്കാൎയ്യത്തിൽ നിങ്ങൾ ഒട്ടുംതന്നെ ലോഭിക്കരുതു്. വേണമെങ്കിൽ ഒന്നാന്തരം നിഘണ്ടുക്കളോ വിലയേറിയ 'എൻസൈക്ലോപീഡിയാ' (സൎവ്വതോമുഖജ്ഞാനകോശം)തന്നെയോ വാങ്ങിച്ചുകൊടുക്കുന്നതിനു യാതൊരു വിരോധവുമില്ല. ഈ പുസ്തകങ്ങളെല്ലാം അയാൾക്കായിത്തന്നെ ഉദ്ദേശിക്കപ്പെട്ടവയാണെങ്കിലും ആ കാൎയ്യമാകട്ടെ, പുസ്തകങ്ങൾ വാങ്ങിച്ചുകൊടുക്കുന്നതു് ആരാണെന്നുള്ള വസ്തുതയാകട്ടെ അയാളെ ഇപ്പോൾ മനസ്സിലാക്കേണ്ട ആവശ്യമില്ല. അവ നിങ്ങളുടേയാണെന്നു അയാൾ വിചാരിച്ചുകൊള്ളും. അപ്പോൾ അയാൾ കരുതിക്കൂടി ശ്രദ്ധയോടെ അവയെ സൂക്ഷിക്കയും ചെയ്യും. അയാൾ നിങ്ങളെ വിട്ടുപിരിയുന്ന കാലത്തു് അയാൾക്കുള്ളവതന്നെ എന്നു പറഞ്ഞു് അവയെ കൊടുത്താൽ മതിയാവുകയും ചെയ്യും."



൧൮൫൯-ാമാണ്ടിടയ്ക്കു മിസ്റ്റർ കാസമേജർ മദ്രാസ് സുപ്രീം (ഉന്നത) കോൎട്ടിലെ ഒരു ന്യായാധിപതിയായി സ്ഥലം മാററപ്പെടുകയും കേൎധാരയ്ക്കു കൽക്കട്ടായിൽ ഒരു ജോലി കിട്ടിപ്പോവുകയും ചെയ്തു. കാസമേജർധാരതമ്പതിമാർ ശാസ്ത്രിയെ മിഷ്യൻ പള്ളിക്കൂടത്തിലെ പാഠശാലയിൽത്തന്നെ പഠിച്ചുകൊണ്ടിരുന്നാൽ പോരെന്നു കരുതി പ്രസിദ്ധനായ മിസ്റ്റർ പൌവ്വൽ സായ്പിന്റെ ഒരു ഇംഗ്ലീഷ് മദ്രാസിലെ "ഹൈസ്കൂളിലേയ്ക്കു" അയച്ചു. ശാസ്ത്രി ഉടൻതന്നെ ആ സ്കൂളിൽ ചേൎന്നു. ശാസ്ത്രിയുടെ ബുദ്ധിവൈശിഷ്ട്യം എത്രമാത്രം ഉണ്ടെന്നുള്ളതു് മിസ്റ്റർ പൌവ്വലിനെ ബോധപ്പെടുത്തുകയും ചെയ്തു. കണക്കു വിഷയത്തിൽ ശാസ്ത്രിക്കുള്ള വാസനയറിഞ്ഞു പൌവ്വൽധാര അദ്ദേഹത്തിനെ ഹൈസ്കൂളിലെ താണ ക്ലാസ്സുകളിൽ കണക്കുപഠിപ്പിപ്പാൻ നിയമിച്ചു. ഇതുകാരണം പൌവ്വൽധാരയുടെ ശിഷ്യവൎഗ്ഗത്തിൽ പ്രസിദ്ധനായുള്ള 'രാജാ' സർ. ടി. മാധവരാവു് അവർകൾ രംഗനാഥശാസ്ത്രിയുടേയും ശിഷ്യനായിത്തീൎന്നു. ൧൮൫൦-ൽ ശാസ്ത്രി; "പ്രൊഫിഷ്യൻസി ഡിഗ്രിയ്ക്കുള്ള" പരീക്ഷയിൽ ചേരുകയും ബഹുമതിയോടുകൂടി ജയിക്കയും ചെയ്തു. ആ പരീക്ഷയ്ക്കു അതുവരെ ചേൎന്നവരിൽ ശാസ്ത്രി മാത്രമേ വിജയിയായി ഭവിച്ചുള്ളു. പ്രസിഡൻസി കോളേജിലെ 'കവാണ്ടറിൽ' രംഗനാഥശാസ്ത്രിയുടെ പേരു് പ്രൊഫിഷ്യൻറു വൎഗ്ഗക്കാരുടെ കൂട്ടത്തിൽ അദ്വിതീയമായി ഇന്നും വിളങ്ങുന്നുണ്ടു്. തനിക്കു ഈ ഡിഗ്രി കിട്ടിയ ദിവസംതന്നെ ശാസ്ത്രി കാസമേജർ ധാരയെ കാണ്മാൻ പോയി. ശാസ്ത്രിയുടെ വിജയത്താൽ ആനന്ദഭരിതനായ ആ ധാര ആമോദപുരസ്സരം എതിരേററു. "കൊള്ളാം രംഗനാഥ! തന്റെ നടപടികൊണ്ടു ഞാൻ കൃതാൎത്ഥനായിത്തീൎന്നിരിക്കുന്നു; ദൈവം നിന്നെ അനുഗ്രഹിക്കട്ടെ" എന്നു പറഞ്ഞു. അനന്തരം ശാസ്ത്രി മേൽ ചെയ്യേണ്ടതു എന്താണെ

സിൽ' വന്നത്തി ഹിന്ദുക്കളുടെ സാമുദായികകാൎയ്യങ്ങളിൽ ശാസ്ത്രിയുടെ അഭിപ്രായം ചോദിക്കുകയും ചെയ്യാനിടയായി.

൧൮൫൯-ാമത്തെ ഇംഗ്ലീഷ് വർഷത്തിൽ സ്മാൾകാസ്സ് കോർട്ടിലെ ഒരു ന്യായാധിപസ്ഥാനം ഒഴിവു വന്നപ്പോൾ രംഗനാഥശാസ്ത്രിയെ അതിലേയ്ക്കു നിയമിക്കണമെന്ന ആലോചനയുണ്ടായി. എന്നാൽ 'ശാസ്ത്രി' ഒരു ഇൻഡ്യാക്കാരൻ ആണെന്നുള്ള കാരണത്താൽ അതിനു പ്രതികൂലികളും വളരെ പേർ ഉണ്ടായിരുന്നു. എങ്കിലും ഗവൎണ്ണർ സർ ചാർലസ്സ് [illegible] അതൊന്നും വകവയ്ക്കാത്തതിനാൽ ശാസ്ത്രികളെ ആ തൽക്കാലം ഒഴിവു സംബന്ധിച്ച ന്യായാധിപസ്ഥാനം വഹിപ്പാൻ നിയമിക്കപ്പെട്ടു. ഈ പുതിയ ഉദ്യോഗത്തിൽ ശാസ്ത്രി പ്രദർശിപ്പിച്ച സാമർത്ഥ്യം അദ്ദേഹത്തിന്റെ പ്രതികൂലികൾക്കുപോലും ആരംഭത്തിലുണ്ടായിരുന്ന ഭയത്തെയും, ദുരഭിപ്രായങ്ങളേയും കേവലം മിഥ്യയാക്കിത്തീൎത്തു. അനന്തരം ശാസ്ത്രി ഏതുനിലയിലും ശോഭിക്കുന്ന വിസ്മയനീയനായ ഒരു പുരുഷനാകുന്നുള്ള ഖ്യാതി സർവ്വത്ര വേഗത്തിൽ പരന്നു. അദ്ദേഹം ഇപ്രകാരം സ്മാൾകാസ്സ് കോർട്ടിലെ ഒരു ന്യായാധിപതിയായി. ൧൮൬൨-ാമാണ്ടുവരെ കാൎയ്യം വഹിച്ചുപോരുകയും, ൧൮൬൩-ഫെബ്രുവരി ൨൭-ാം തീയതി ആ സ്ഥാനത്തിൽ അദ്ദേഹത്തെ സ്ഥിരപ്പെടുത്തുകയും ചെയ്തു.

തന്റെ ബുദ്ധിയുടെ തീക്ഷ്ണതയും, ഏകാഗ്രമായ ശ്രദ്ധയുംകൊണ്ടു സ്മാൾകാസ്സ് കോർട്ടിലെ ജോലികൾ തീൎക്കുന്നതിനു ശാസ്ത്രിക്കു അധികമായ സമയമൊന്നും വേണ്ടിവന്നില്ല. ആ ജോലികളെ എല്ലാം അദ്ദേഹം രണ്ടു മൂന്നു മണിക്കൂറുകൊണ്ടു തീൎക്കുക പതിവായിരുന്നു. കൃത്യനിൎവ്വഹണത്തിൽ പ്രദർശിപ്പിക്കപ്പെട്ട ഈ ചുറുക്കും സാമർത്ഥ്യവും ഒക്കെയും സഹജങ്ങളായിത്തന്നെ അദ്ദേഹത്തിനുണ്ടായിരുന്ന സൌജന്യാദി സൽഗുണങ്ങൾകൊണ്ടും രംഗനാഥശാസ്ത്രി ആ കോർട്ടിനെ അലങ്കരിച്ചിട്ടുള്ള ന്യായാധിപന്മാരിൽ ഒരുത്തമപുരുഷനായി ഇപ്പോഴും സ്മരിക്കപ്പെട്ടുവരുന്നു. കോർട്ടു ജോലികൾ കഴിച്ചു ശേഷിച്ച സമയത്തെ വൃഥാ കളയാതെ വീണ്ടും ചില ഭാഷകളുടെ അഭ്യസനത്തിനായി അദ്ദേഹം വിനിയോഗിച്ചു. 'അറബി' അദ്ദേഹം ഇപ്രകാരം പഠിച്ച കൂട്ടത്തിലുള്ള ഒരു ഭാഷയായിരുന്നു. ഇതിനെ അദ്ദേഹം വേഗത്തിൽ പഠിച്ചു എന്നു മാത്രമല്ല അതിലെ ഉത്തമഗ്രന്ഥകാരന്മാരായ 'ഹാഫീസ്സ്' 'സാദി' എന്നീ മഹാന്മാരുടെ കൃതികളെ അനുസരിച്ചിട്ടുള്ളൊരു രസംകൊണ്ടു അവയുടെ ഏറ്റവും വിശിഷ്ടങ്ങളായ ഭാഗങ്ങളെ ഹൃദിസ്ഥമാക്കി വെയ്ക്കുന്ന കൃത്യത്തെ ഒരു ബഹുമാനമായി ഗണിക്കയും ചെയ്തു. താൻ പ്രവേശിച്ച സംഭാഷണാവസരങ്ങളിൽ എല്ലാം അദ്ദേഹം പേരയോടെ മുന്നോട്ടു ഗമിക്കയും അദ്ദേഹത്തിന്റെ പാണ്ഡിത്യം ഒരു പ്രധാന സംഭാഷണവിഷയമായി ഭവിക്കയും ചെയ്തു. മുറയ്ക്കു മാറിമാറി വന്നുകൊണ്ടിരുന്ന മദ്രാസിലെ ഗവൎണ്ണർമാരെല്ലാം അദ്ദേഹത്തിന്റെ വിശ്വസ്തമിത്രങ്ങളായി ഭവിക്കയും അദ്ദേഹത്തിന്റെ നേൎക്കു വിശേഷബഹുമതിയെ പ്രകടിപ്പിക്കയും ചെയ്തു.

'പച്ചയ്യപ്പാ ധർമ്മസ്വത്തുക്കളുടെ' ക്ഷേമവിഷയത്തിൽ ഉത്സുകനായിരുന്ന നമ്മുടെ ശാസ്ത്രി ൧൮൬൯-ൽ അവയുടെ ഒരു ട്രസ്റ്റിയായി നിയമിക്കപ്പെട്ടു. വിക്ടോറിയാമഹാരാജ്ഞിക്ക് ഇൻഡ്യയുടെ 'ചക്രവർത്തിനീപദം' നൽകുന്നതിനായി ൧൮൭൭-ൽ ഡെൽഹിയിൽ വിളിച്ചുകൂട്ടിയ ഇമ്പീരിയൽ അസ്സംബ്ളേജ് എന്ന മഹായോഗത്തിലേയ്ക്കു അദ്ദേഹം ക്ഷണിക്കപ്പെടുകയും അവിടെ വച്ചു അന്നത്തെ വൈസ്രായി അവർകൾ അദ്ദേഹത്തിനു ഇൻഡ്യാഗവർമ്മെണ്ടിന്റെ വിശ്വസ്തതാസൂചകമായ ഒരു സർട്ടിഫിക്കെറ്റും ഒരു ബഹുമതിമുദ്രയും സമ്മാനിക്കയും ചെയ്തു. ൧൮൮൦-ാമാണ്ടിൽ അദ്ദേഹം പെൻഷൻ പറ്റി ഉദ്യോഗത്തിൽനിന്നും ഒഴിഞ്ഞു. ഖ്യാതിയേറ്റ തന്റെ സവ്വീസുമൂലം അദ്ദേഹം അതിനുശേഷം മദ്രാസിലെ നിയമനിർമ്മാണസഭയിൽ ഉദ്യോഗസ്ഥനല്ലാത്ത ഒരു സാമാജികനായി നിയമിക്കപ്പെട്ടു. ൧൮൮൦-ൽ ഹൈദരാബാദിലെ പ്രധാന മന്ത്രിയായ സർ സാലർജങ്ങ് ൨,൫൦൦-ഉറുപ്പിക മാസപ്പടിയുള്ള തന്റെ പ്രൈവറ്റ് സിക്രട്ടറിസ്ഥാനം വഹിപ്പാൻ മനസ്സുണ്ടോ എന്നു ശാസ്ത്രിയോടു ചോദിക്കയുണ്ടായി. എന്നാൽ തന്റെ അന്ത്യകാലത്തെ, ഗ്രന്ഥകാലക്ഷേപത്തിലും തന്റെ പൌത്രന്മാരുടെ വിദ്യാഭ്യാസത്തിലുമായി വിനിയോഗിക്കണമെന്നുള്ള മോഹം പ്രബലമായിരുന്നതുകൊണ്ട് ആ അവസരത്തെ അദ്ദേഹം ത്യജിക്കയാണ് ചെയ്തത്. പക്ഷേ വിധിബലം ഹേതുവായിട്ടു ആ മോഹം സാധിപ്പാനും അദ്ദേഹം ശക്തനായി ഭവിച്ചില്ല. അധികം താമസിയാതെ ൧൮൮൧-ജൂലൈമാസത്തിൽ അദ്ദേഹം കാലഗതിയെ പ്രാപിച്ചു.

രംഗനാഥശാസ്ത്രികൾ സാധാരണസ്ഥിതിയിൽ കവിഞ്ഞ ഉയരം ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശരീരത്തിൽ സവിശേഷം പ്രകാശിച്ച മാംസങ്ങളുടെ വളർച്ചയും ദൃഢതയും ഇംഗ്ലീഷു മനുഷ്യരെക്കൂടി വിസ്മയിപ്പിക്കത്തക്കതായിരുന്നു. ഇതു സംബന്ധമായി മിസ്റ്റർ കെർ ഇപ്രകാരം പറഞ്ഞിരിക്കുന്നു:—"ഇൻഡ്യയിൽ എനിക്കു പരിചയപ്പെട്ടിട്ടുള്ള ഹിന്ദുക്കളിൽവെച്ച് എന്നെ സവിശേഷം രസിപ്പിച്ചിട്ടുള്ള ആൾ എന്റെ ഇഷ്ടനായ രംഗനാഥൻ ആണ്. കാഴ്ചയിൽ അയാൾ ആരിലും സ്വാനുകൂലമായ അഭിപ്രായം ജനിപ്പിക്കത്തക്ക സമ്പ്രദായക്കാരനായിരുന്നു. ഹിന്ദുക്കളുടെ കൂട്ടത്തിൽ അദ്ദേഹം സാധാരണന്മാരിൽ ഉയരമുള്ളവനും നല്ല പുഷ്ടിയുള്ളവനും ദൃഢഗാത്രനും ആയിരുന്നു. അദ്ദേഹത്തിന്റെ മുഖവും ഉഷ്ണഭൂമിയിലെ വെയിൽകൊണ്ടു നിറം പകർന്നിട്ടുള്ള ഒരു യൂറോപ്യന്റെ മുഖവുംകൂടി കണ്ടാൽ തമ്മിൽ വലിയ ഭേദമൊന്നും തോന്നുകയില്ല. അദ്ദേഹത്തിന്റെ ആ മുഖരീതി ഒരു ക്രമമൊത്തതും ഒരുവിധം ഭംഗിയുള്ളതുമായിരുന്നു. അദ്ദേഹത്തിന്റെ കണ്ണുകളിൽ ബുദ്ധിശക്തി ഉജ്ജ്വലിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിന്റെ ഫാലദേശം ഞാൻ കണ്ടിട്ടുള്ളതിൽ വെച്ചു വിശേഷപ്പെട്ട ഒന്നുതന്നെ ആണ്. ആകപ്പാടെയുള്ള മുഖഭാവം സാധാരണമായി ഗൌരവമുള്ളതായിരുന്നു." ശാസ്ത്രി സന്നിഹിതനായിരിക്കുന്ന ഏതു ജനയോഗത്തിലും അദ്ദേഹത്തിനെ തിരിച്ചറിയുക എന്നതു നിഷ്പ്രയാസമായിരുന്നു. അതുപോലെതന്നെ അദ്ദേഹത്തിന്റെ ശക്തിമത്തായ സ്വരത്തിനും യാതൊരുതരം

എതിർക്കാൻ തുനിയുന്നതല്ലാത്ത ഏതാണ്ടൊരു വിശേഷഗാംഭീര്യമുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സ്വഭാവം മറവുള്ളവർ ബോധപ്പെടുത്തിത്തുടങ്ങിയാൽ അതിനു ഉൾപ്പെടുന്നതും യുക്തികൊണ്ടു മറവുള്ളവരെ ബോധപ്പെടുത്തുന്നതുമായ ഒന്നായിരുന്നു.

രംഗനാഥശാസ്ത്രിയുടെ വിജയങ്ങൾക്കുള്ള മുഖ്യകാരണം ദിനകൃത്യങ്ങളുടെ നിർവ്വഹണത്തിൽ യന്ത്രങ്ങൾക്കെന്നപോലെ അദ്ദേഹത്തിനുണ്ടായിരുന്ന ആ സമയനിശ്ചയം തന്നെ ആയിരുന്നു. അദ്ദേഹത്തിന്റെ സമീപസ്ഥരിൽ ആൎക്കെങ്കിലും സമയമറിയണമെന്നുണ്ടായിരുന്നെങ്കിൽ അദ്ദേഹം അപ്പോൾ ഏതു കൃത്യത്തിൽ ഏൎപ്പെട്ടിരുന്നു എന്നറിഞ്ഞാൽ മതിയായിരുന്നു. അല്ലാതെ നാഴികമണിയുടെയോ മററാ ആവശ്യകത അശേഷം വേണ്ടിയിരുന്നില്ല. വ്യായാമവിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന താല്പൎയ്യം ഒരു തരം ഭ്രാന്തെന്നു തന്നെ പറയാം. അദ്ദേഹം ഇതിലേയ്ക്കായി നീക്കിവച്ചിരുന്ന സമയം പുലർകാലത്തിലെ പ്രാരംഭമണിക്കൂറുകളായിരുന്നു. ഇൻഡ്യയിലെ നാടൻ അഭ്യാസങ്ങളുടെ നേക്ക് വലിയ ബഹുമാനമുണ്ടായിരുന്ന അദ്ദേഹം കാലത്തു നാലുമഞ്ചും മണിക്കു മദ്ധ്യേ മുടങ്ങാതെ ദേഹാഭ്യാസം ചെയ്തുവന്നു. ആറുമണി കഴിഞ്ഞാൽ ഉടൻ കുതിരസ്സവാരി തുടങ്ങും. സവാരി ചെയ്യുമ്പോൾ ഉള്ള അദ്ദേഹത്തിന്റെ നിശ്ചയമായ ഇരിപ്പിനെ കണ്ടിട്ട് ഇംഗ്ലീഷ് മനുഷ്യർ കൂടി അതിശയിക്കാറുണ്ടായിരുന്നു. സായംകാലസമയമെല്ലാം ബഹുദൂരം നടന്നു സഞ്ചരിക്കുന്നതിനായി വിനിയോഗിക്കപ്പെട്ടുവന്നു. ഈ നടപടികൾക്കു മരണപൎയ്യന്തം അദ്ദേഹം ഭംഗം വരുത്തിയിട്ടില്ല. തന്റെ ജീവിതകാലത്തിൽ ഒരു ദിവസംപോലും കിടപ്പാവാൻ സംഗതിയാകാഞ്ഞതു വ്യായാമവിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന ആ നിഷ്ഠയുടെ ഫലമാണെന്നു പറയുന്നതിൽ സംശയം ലേശംപോലും വേണ്ട. പകൽസമയത്തിൽ ആറുമണിക്കൂറിൽ കുറയാതെ അദ്ദേഹം ഗ്രന്ഥപാരായണത്തിൽ വ്യയം ചെയ്തുവന്നു. അദ്ദേഹം മരിച്ചതുകൂടി പുസ്തകവും കയ്യുമായിട്ടാണെന്നു പറയുന്നതിൽ അതിശയോക്തിയൊന്നുമില്ല. താൻ ചെയ്വാൻ തുടങ്ങിയ ഏതു പ്രവൃത്തിയെയും പൂൎത്തിയായി ചെയ്യുമെന്നല്ലാതെ പാതിയാക്കിവെയ്ക്കുകയെന്ന സമ്പ്രദായമേ അദ്ദേഹത്തിനു വശമില്ലായിരുന്നു. മനസ്സാക്ഷിയെ പ്പിൻപറ്റി നടക്കുന്ന ഒരാളായിരുന്നതിനാൽ വ്യാജമെന്നുള്ളതിനോടു അതിന്റെ രൂപഭേദങ്ങളിലെല്ലാം അദ്ദേഹത്തിനു ബലമായ വെറുപ്പുണ്ടായിരുന്നു. അറിവുവിഷയത്തിൽ രംഗനാഥശാസ്ത്രി ഇൻഡ്യയിൽ ഒരു അത്യുന്നതപദത്തിനു അർഹനായിരുന്നു. മിസ്റ്റർ ജോൎജ് നോർട്ടൻ ൧൮൫൩-ൽ പാർലിമെന്റു സഭാസമക്ഷം തെളിവുകൊടുത്ത സന്ദൎഭത്തിൽ രംഗനാഥശാസ്ത്രിയെപ്പററി ഇപ്രകാരം പറഞ്ഞിരിക്കുന്നു:—അദ്ദേഹം പ്രബലമായ ബുദ്ധിശക്തിയോടുകൂടിയ ഒരു യുവാവാണ്. നമ്മുടെ പ്രസിദ്ധപ്പെട്ട രണ്ടു സർവ്വകലാശാലകളിൽപോലും അദ്ദേഹം കേൾവികേൾക്കുമായിരുന്നു. പ്രായമേറിയ കാലത്തിൽ ബുദ്ധിയുടെ ശക്തിക്കും പ്രൌഢതയ്ക്കും അദ്ദേഹം യാതൊരു യൂറോപ്യനോടും തുല്യമായ പ്രസിദ്ധിയെ പ്രാപിച്ചിട്ടുണ്ട്. വലിയ വ്യതിയാനങ്ങളൊന്നും കൂടാതെ ഏകരീതിയിൽ ഇരുന്ന അദ്ദേഹത്തിന്റെ ജീവിതസമ്പ്രദായം കൊ

ണ്ടും സമയനിഷ്ഠയാൽ നിയമിക്കപ്പെട്ട സ്വഭാവങ്ങളുടെ സൽഫലമായിത്തീൎന്ന നിരന്തരമായ മനഃപ്രസന്നതകൊണ്ടും അദ്ദേഹം അപരിമിതമായ അറിവു സമ്പാദിപ്പാൻ ശക്തനായി ഭവിച്ചു.

രാജമഹേന്ദ്രി. എസ്സ്. സുബ്രഹ്മണ്യയ്യർ ബി. എ.

———(൦)———

## ശുദ്ധജലം

ശുദ്ധജലം ധാരാളമായുണ്ടായിരിക്കേണ്ടതു ശരീരസൌഖ്യത്തിന്നു അത്യാവശ്യകമാണ്. അതിനാൽ ഇതു സമ്പാദിക്കേണ്ടതു നമ്മുടെ ഗൃഹകൃത്യങ്ങളിൽ പ്രധാനമായിട്ടുള്ള ഒന്നാണെന്നും എല്ലാവരും വിചാരിക്കണം.

ഇന്ത്യയിൽ വെള്ളം മഴകൊണ്ടും കിണറുകൾ, അരുവികൾ, കുളങ്ങൾ, നദികൾ ഇവയിൽ നിന്നും ആണ് എടുക്കുന്നതു്. ചില വലിയ പട്ടണങ്ങളിൽ കുഴൽവെള്ളവും ഉണ്ട്. ഇവയിൽ ഓരോന്നിനെപ്പററിയും എല്ലാ ഗേഹിനികൾക്കും സാമാന്യം അറിവുണ്ടായിരിക്കേണ്ടതാണ്.

മഴവെള്ളം മേഘങ്ങളിൽനിന്നു പുറപ്പെടുന്ന സമയം വളരെ ശുദ്ധമായിരിക്കും. വായുമണ്ഡലത്തിലും ഭൂതലത്തിലും ഉള്ള അശുദ്ധവസ്തുക്കളുമായി സമ്പൎക്കമുണ്ടാകുന്നതിനു മുമ്പു് ഇതിനെ പിടിച്ചെടുക്കുവാൻ സാധിക്കുമെങ്കിൽ ഇതു കുടിക്കുന്നതിനു ഏററവും ശുദ്ധമായിട്ടുള്ള സ്ഥിതിയിൽ ശേഖരിച്ചു കുടിക്കാൻ ഉപയോഗിക്കേണ്ടതാണ്. വലിയ പട്ടണങ്ങളിൽ വായുമണ്ഡലവും വീടുകളുടെ മേൽഭാഗങ്ങളും അശുദ്ധമായിരിക്കും. മഴവെള്ളം ഈ അശുദ്ധവസ്തുക്കളെ ഗ്രഹിക്കുന്നതിനു ഇടയുള്ളതിനാൽ വലിയ പട്ടണങ്ങളിൽ ഇതു കുടിക്കാൻ ഉപയോഗിക്കത്തക്കതല്ല.

കിണറുകളിലെ വെള്ളം ആണ് ഇൻഡ്യയിൽ അധികം ഉപയോഗിക്കുന്നതു്. ഇതിന്റെ ശുദ്ധതയോ അശുദ്ധതയോ നിലത്തിന്റെ സ്ഥിതി അനുസരിച്ചിരിക്കും. മനുഷ്യരും മൃഗങ്ങളും സഞ്ചരിക്കുന്ന ഭൂമിയുടെ മേൽഭാഗം അന്തൎഭാഗങ്ങളെ അപേക്ഷിച്ചു വളരെ അശുദ്ധമായിരിക്കാനേ ഇടയുള്ളു. അതിനാൽ ആഴം കുറഞ്ഞ കിണറുകളിലെ വെള്ളം സാധാരണ അശുദ്ധവും ആഴം കൂടിയവയിലേതു ശുദ്ധവും ആയിരിക്കും. കുടിക്കുന്ന കിണറുകളുടെ ചുററും ചുരുങ്ങിയ പക്ഷം ൧൦ അടി വിസ്താരത്തിൽ നിലം കഴിയുന്നതും ശുദ്ധമായി വച്ചുകൊണ്ടിരിക്കേണ്ടതാണ്. വെള്ളത്തെ അശുദ്ധമാക്കിത്തീൎക്കുന്നതിനു ഇടയുള്ള യാതൊരു സാധനവും നിലത്തിടരുതു്. എന്തെന്നാൽ മഴ പെയ്യുമ്പോൾ ൧൦-അടി വിസ്താരത്തിൽ വീഴുന്ന വെള്ളം അവിടെയുള്ള അശുദ്ധവസ്തുക്കളെയും ചീഞ്ഞഴുകുന്ന വസ്തുക്കളെയും കിണറുകളിലേയ്ക്കു തള്ളിവിടും.

കുടിക്കുന്ന കിണറുകൾ ഉയൎന്ന സ്ഥലങ്ങളിലേ കുത്താവൂ. അല്ലെങ്കിൽ അശുദ്ധവസ്തുക്കൾ അതിലേയ്ക്കു പ്രവേശിക്കാൻ ഇടയുണ്ട്. ഇതു മാത്രമല്ലതെ

പന്തലും വെള്ളം കോരുന്ന സമയം തുറക്കാവുന്നതായി മരംകൊണ്ടു ഒരു മൂടിയും കിണറുകൾക്കു ഉണ്ടായിരിക്കേണ്ടതാണ്. പന്തലിന്റെയും മൂടിയുടേയും ഉപയോഗവും വായുവിലുള്ള രോഗബീജങ്ങൾ, ധൂളികൾ, വൃക്ഷങ്ങളിൽ നിന്നു പൊഴിഞ്ഞുവീഴുന്ന ഇലകൾ മുതലായവയൊന്നും കിണററിൽ പ്രവേശിക്കാതിരിക്കണമെന്നുള്ളതാണെന്നു പറയേണ്ടതില്ലല്ലോ. കിണററിന്റെ ഉള്ളിലേയ്ക്കു വെള്ളം ഒലിക്കാതിരിക്കാനും അവിടെ പക്ഷികളോ പല്ലി മുതലായവയോ അധിവസിക്കാതിരിക്കാനും താഴെ ൧൦-അടിവരെ കല്ലുകെട്ടി കുമ്മായം ഇടുന്നതു നന്നായിരിക്കും. ഈ ഭിത്തി നിലത്തു നിന്നു പൊങ്ങിയ പക്ഷം രണ്ടടിയെങ്കിലും പൊക്കിക്കെട്ടേണ്ടതാണ്. കിണറുകളിൽ ഇറങ്ങി തേകി ശുദ്ധമാക്കുന്നവരുടേയും യാദൃച്ഛികമായി അവയിൽ വീഴുന്നവരുടേയും ഉപയോഗത്തിനായി ഇരുമ്പുകമ്പികളോ ചവിട്ടുപടികളോ ഉണ്ടായിരിക്കണം. കിണററിന്റെ ചുററിലും ചരിവു കല്ലുകെട്ടി കുമ്മായം ഇടുകയും അവിടെ വീഴുന്ന വെള്ളം ഒഴുകി ദൂരെ പോകുന്നതിനായി ചുററും കല്ലുകൊണ്ടുള്ള ഒരു പാത്തിയും അതോടുചേർന്ന് ഒരു ചാലും ഉണ്ടായിരിക്കുകയും ചെയ്യേണ്ടതാണ്. ഇങ്ങനെ അല്ലാഞ്ഞാൽ കിണററിന്റെ അരികിൽ വീഴുന്ന വെള്ളം കിണററിലേയ്ക്കു തന്നെ ഒലിച്ചു അകത്തു കിടക്കുന്ന വെള്ളത്തെയും അശുദ്ധമാക്കിത്തീർക്കും. വെള്ളം കോരുന്നതിനു ഇരുമ്പു തൊട്ടികളും തുടലും ആണ് ഏററവും നല്ലതു. എല്ലാ കിണറുകളും ചുരുങ്ങിയ പക്ഷം ആണ്ടിൽ ഒരിക്കലെങ്കിലും തേകി ശുദ്ധമാക്കാതിരിക്കരുതു. ഓരോ വീടുകളിലെ കിണറുകൾ മിക്കവാറും ഈ വിധം അല്ലായ്കയാൽ അവയിലെ വെള്ളം പലവിധത്തിലും അശുദ്ധമായിത്തീരുന്നുണ്ടു.

ഭൂഗർഭത്തിൽനിന്നു പുറപ്പെട്ടു ശുദ്ധനിലത്തിൽക്കൂടി വളരെ ദൂരം ഒഴുകി വരുന്ന അരുവികളിലെ വെള്ളമാണ് എല്ലാററിലും ശുദ്ധമായിട്ടുള്ളതു. ചിലപ്പോൾ ഇതും അശുദ്ധവസ്തുക്കൾ ചേർന്നു അധികം ഉപ്പുരസം ഉള്ളതായും കാണുന്നുണ്ടു. എന്നാൽ സാധാരണമായി ഇത്രയും ശുദ്ധമായിട്ടുള്ള ജലം വേറെ ഇല്ലെന്നുതന്നെ പറയാം.

കുളങ്ങളിലെയും തടാകങ്ങളിലെയും വെള്ളം വേഗം അശുദ്ധമാകാൻ ഇടയുള്ളതുകൊണ്ടും സാധാരണ അശുദ്ധമായി കാണുന്നതുകൊണ്ടും അതു കുടിക്കാൻ കൊള്ളുന്നതല്ല. ഒരു പട്ടണത്തിലോ ഗ്രാമത്തിലോ ഒരു കുളത്തിൽ നിന്നല്ലാതെ കുടിക്കുന്ന വെള്ളം കിട്ടാൻ മാർഗ്ഗമില്ലെങ്കിൽ അതു അശുദ്ധമാവാതിരിക്കാൻ പ്രത്യേകം സൂക്ഷിക്കേണ്ടതാണ്. കുളത്തിനു ചുററും വേലി കെട്ടുകയും അരികിൽ കല്ലുകെട്ടുകയും പുല്ലു നട്ടുപിടിപ്പിക്കയും ചെയ്യണം. കുടിക്കുന്നതിനല്ലാതെ വെള്ളം മററുവിധത്തിൽ ഉപയോഗിക്കയും അരുതു. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ മേല്പറഞ്ഞ മാതിരിയിലുള്ള കിണറുകൾ കുളത്തിൽ നിന്നു പത്തും ഇരുപതും ഗജം ദൂരത്തിൽ കഴിയുന്ന വേഗത്തിൽ കുത്തി ഉണ്ടാക്കി ഉപയോഗിക്കേണ്ടതാണ്.

ചില സ്ഥലങ്ങളിൽ ആററുവെള്ളം അല്ലാതെ കുടിക്കാൻ വേറെ ഇല്ലെന്നു വരാം. അങ്ങനെ വരുമ്പോൾ ആററിലും ആററരികിലും കാട്ടുചെടികൾ

ഉണ്ടായിരുന്നാൽ പറിച്ചു മാററി ശുദ്ധമാക്കേണ്ടതാണ്. ആളുകൾ പാർപ്പുള്ള സ്ഥലങ്ങൾക്കു മുകളിൽ ശുദ്ധമായിട്ടുള്ള ഒരു കടവിൽ നിന്നു മാത്രം വെള്ളം കോരുകയും കുളിക്കുന്നതിനും തുണി അലക്കുന്നതിനും കന്നുകാലികളെ കുളിപ്പിക്കുന്നതിനും താഴെ ഒരു സ്ഥലം ഉപയോഗിക്കുകയും ചെയ്യണം.

പല വലിയ പട്ടണങ്ങളിലും ഇപ്പോൾ കുഴൽവെള്ളം ഉപയോഗിക്കുന്നുണ്ട്. ഈ വെള്ളം ഏതെങ്കിലും നല്ല സ്ഥാനത്തു നിന്നു ശുദ്ധമായിട്ടുള്ള കമ്പികൾമാർഗ്ഗം പട്ടണങ്ങളിലേയ്ക്കു കൊണ്ടുവരുന്നതാണ്. ജനബാഹുല്യം ഉള്ള പട്ടണങ്ങളിൽ ഇതു വളരെ ഉപയോഗമുള്ളതാണ്. പല പട്ടണങ്ങളിലും ഇതു ഏർപ്പെടുത്തിയതു മുതൽ ദീനങ്ങളും മരണവും കുറഞ്ഞിട്ടുണ്ട്. കുഴൽവെള്ളം ഉപയോഗിക്കുന്നവർ കുഴലുകൾക്കു കേടുപാടു വെള്ളം ചോർന്നുപോകാതെയും അഴുക്കു വെള്ളച്ചാലുകളിൽ നിന്നു അവ അകന്നിരിപ്പാനും സൂക്ഷിക്കേണ്ടതാണ്. കുഴലുകൾ കൂടക്കൂടെ ഒഴുക്കി ശുദ്ധമാക്കണം. മദിരാശി മുൻസിപ്പാലിററിയിൽ [illegible] ഉറുപ്പിക ചെലവുചെയ്തു ആകെ [illegible] അടി നീളം വരുന്ന കുഴലുകൾ വഴിയായി ശുദ്ധീകരണത്തിനു രണ്ടാമതു സ്ഥാപിച്ചിട്ടുണ്ട്. കുഴലിൽ നിന്നു അഴുക്കെങ്കിലും നാററം പുറപ്പെടുകയോ അല്ലെങ്കിൽ വെള്ളം ശരിയായി വരാതിരിക്കയോ ചെയ്താൽ അതിന്റെ കാരണം ഉടനെ കണ്ടുപിടിക്കുകയും ദുർഗ്ഗന്ധത്തിനോ കേടിനോ ഉള്ള കാരണം നീങ്ങുന്നതുവരെ ആ കുഴലിലെ വെള്ളം കുടിക്കാതിരിക്കുകയും ചെയ്യണം. ചിലപ്പോൾ മത്സ്യങ്ങളും കുഴലിനകത്തുകേറി വശമാവുകയും അതു നിമിത്തം വെള്ളം അശുദ്ധമായിത്തീരുകയും ചെയ്യാറുണ്ട്.

കുടിക്കുന്ന വെള്ളത്തിൽ പല വിധം അശുദ്ധികളുണ്ടാവുകയും അതു നിമിത്തം ജീവനാശം കൂടി സംഭവിക്കുകയും ചെയ്യാൻ ഇടയുള്ളതുകൊണ്ട് എല്ലാ ഗേഹിനികളും ഉപയോഗിക്കുന്നതിനു മുമ്പായി വെള്ളം ശുദ്ധമാക്കേണ്ടതാകുന്നു. വെള്ളം ശുദ്ധീകരിക്കുന്നതിലേയ്ക്കുള്ള ഉത്തമമാർഗ്ഗം തിളപ്പിക്കുകയാകുന്നു. കുറെ ചൂടുപിടിപ്പിച്ചതുകൊണ്ട് ഒരു ഉപയോഗവും ഇല്ല. ചുരുങ്ങിയപക്ഷം പത്തു മിനിട്ടുനേരമെങ്കിലും നല്ലവണ്ണം കിടന്നു തിളയ്ക്കേണ്ടതാണ്. എന്നാൽ മാത്രമെ അശുദ്ധവായുവും രോഗബീജങ്ങളും എല്ലാം നശിക്കുകയുള്ളു. ഇങ്ങനെ തിളപ്പിച്ച വെള്ളം തുറന്നുവച്ചിരുന്നാൽ വീണ്ടും രോഗബീജങ്ങൾ അതിൽ പ്രവേശിക്കാൻ ഇടയുണ്ട്. അതിനാൽ വെള്ളം തിളപ്പിച്ചു ഒരു നല്ല പാത്രത്തിൽ ശുദ്ധമായിട്ടുള്ള സ്ഥലത്തു വെയ്ക്കുകയും അന്നുതന്നെ ഉപയോഗിക്കയും ചെയ്യണം. ശേഷിച്ചാൽ പിറേറദിവസം വീണ്ടും തിളപ്പിക്കണം.

വെള്ളം ശുദ്ധമാക്കുന്നതിനുള്ള മറെറാരു കൌശലം ഫിൽട്ടർ ആകുന്നു. ഇതു നന്നാണെങ്കിൽ വെള്ളത്തിലെ അശുദ്ധവസ്തുക്കൾ മിക്കവാറും നീങ്ങിപ്പോകും. ചീത്തയാണെങ്കിൽ ഒന്നുകൂടി വെള്ളം അശുദ്ധമാവുകയും ചെയ്യും. ഒന്നാമതുതന്നെ ഫിൽട്ടർ ചെയ്യാൻ ഉപയോഗിക്കുന്ന സാധനം ശുദ്ധിയുള്ളതായിരിക്കണം. കൂടക്കൂടെ ഇതിനെ വെടിപ്പാക്കുകയും ചിലപ്പോൾ മാ

ററി വേറെ ഉപയോഗിക്കുകയും ചെയ്യേണ്ടതു ആവശ്യമാണ്. മണൽ അശേഷം അശുദ്ധികൂടാതെ കിട്ടുന്ന പക്ഷമല്ലാതെ ഫിൽട്ടർ ചെയ്യുന്ന സാധനമായി അതിനെ ഉപയോഗിക്കാൻ വിധിയില്ല. അസ്ഥിക്കരി (മരക്കരിയല്ല) യുടെ സൂക്ഷ്മാംശങ്ങൾ മുറുകി ചേർന്നിരുന്നാൽ ഈ വകയ്ക്കു നല്ലതാണ്. അതിൽക്കൂടി വെള്ളം സാവധാനത്തിൽ കടന്നുപോകുമ്പോൾ വെള്ളത്തിലുള്ള അശുദ്ധവസ്തുക്കൾ ഒക്കെയും കരിയിൽ കിടക്കും. ഇതിനാൽ കരി മുഴുവൻ വേഗത്തിൽ അഴുക്കാകുന്നതുകൊണ്ട് ആഴ്ചയിൽ ഒരിക്കൽ അതു വെയിലത്തു വെച്ച് നല്ലവണ്ണം ഉണക്കുകയും മാസത്തിൽ ഒരിക്കൽ പൂർണ്ണശുദ്ധി വരുത്തുകയും ചെയ്യണം. ഇതു ചെയ്യേണ്ടതു എങ്ങനെയെന്നാൽ, കരി എടുത്ത് ഒരു ഇരുമ്പുചട്ടിയിൽ പരത്തി ചട്ടി പഴുക്കുന്നതുവരെ തീയിൽ വെയ്ക്കണം. പിന്നെ ഒരു കലത്തിൽ വെള്ളം ഒഴിച്ചു കരി അതിൽ ഇട്ടു ഒരു മണിക്കൂറുവരെ വേവിക്കണം. കഴിയുമെങ്കിൽ വെള്ളത്തിൽ അല്പം സൾഫ്യൂറിക് ആസിഡോ കോൺഡീസ് ഫ്ലൂയിഡോ ഒഴിച്ചാൽ അധികം നന്ന്. ചുരുങ്ങിയപക്ഷം ആണ്ടിൽ ഒരിക്കൽ കരി മാററി പുതിയതു ഉപയോഗിക്കേണ്ടതാണ്.

അഴിച്ചു ഓരോ ഭാഗവും നല്ലവണ്ണം ശുദ്ധിയാക്കാൻ പാടില്ലാത്തവിധത്തിൽ ഉള്ള ഫിൽട്ടർ ഒരിക്കലും ഉപയോഗിക്കരുത്. മൂന്നു കാലം കൊണ്ടുള്ള ഫിൽട്ടർ ആണ് ഉപയോഗിക്കുന്നതെങ്കിൽ ആഴ്ചയിൽ ഒരിക്കൽ കലങ്ങൾ നല്ലവണ്ണം തേച്ചുകഴുകി വെയിലത്തുവെച്ചു ഉണക്കുകയും ആണ്ടിൽ ഒരിക്കൽ പുതിയ കരി ഉപയോഗിക്കുകയും ചെയ്യണം.

കാര്യസിദ്ധിക്ക ഉപയോഗപ്പെടുന്നതും ശുദ്ധവും ആയ ഒരു ഫിൽട്ടർ മുഖാന്തരം വെള്ളത്തെ ശുദ്ധീകരിക്കുന്നതു നന്നുതന്നെ. എങ്കിലും തിളപ്പിക്കുന്നതാണ് ഇതിലും ഉത്തമമായിട്ടുള്ളത്. അതിനാൽ ഫിൽട്ടർ ചെയ്വാൻ സാധിക്കാത്തവർ തിളപ്പിക്കാതെ വെള്ളം ഒരിക്കലും കുടിക്കരുതാത്തതാകുന്നു.

ഭാഷാപോഷിണി. ഇൻഡ്യൻലേഡീസ് മേഗസീനിൽനിന്ന്.



## കന്നുകാലി വളർത്തൽ.

മനുഷ്യനു ഇണങ്ങി വളരുവാൻ സാധിച്ചിട്ടുള്ള മൃഗങ്ങളിൽ വെച്ചു ഏററവും പ്രയോജനമുള്ളതു പശുവും കാളയും ആണല്ലോ. ഈ വർഗ്ഗങ്ങളിൽ തന്നെ പരസ്പരവ്യത്യാസങ്ങൾ ഉള്ളവയായി പല ജാതികൾ ഉണ്ട്. കാള ആദിമകാലങ്ങൾ മുതൽക്കുതന്നെ ഭാരം വഹിക്കുന്നതിനായിട്ടും പശു പാലിനായിട്ടും മാംസത്തിനായിട്ടും മനുഷ്യരാൽ വളരെ സൂക്ഷിച്ചു വളർത്തപ്പെട്ടുവരുന്നവയാണ്. ആഫ്രിക്കയിലും മററും ഒട്ടകങ്ങളെപ്പോലെയും യൂറോപ്പിൽ കുതിരകളെപ്പോലെയും സവാരിക്കും ഭാരം വഹിക്കുന്നതിനും ഏഷ്യ

യിൽ ചില ഭാഗങ്ങളിൽ കാളയെ ഉപയോഗപ്പെടുത്തിവരുന്നുണ്ട്. പ്രാചീന കാലങ്ങളിൽ ഈജിപ്റ്റിൽ കാളകൾക്കു ദൈവത്വം കല്പിക്കപ്പെട്ടിരുന്നു. ഹിന്തുക്കളും പശുവിനേയും കാളയേയും വളരെ ഭക്തിയായിട്ടാണല്ലൊ വിചാരിച്ചുവരുന്നതു്.

നാട്ടിൽ വളൎത്തപ്പെട്ടുവരുന്നതരം കാളകളും ഇവയുടെ പൂൎവ്വന്മാരായ കാട്ടുകാളകളും തമ്മിൽ വളരെ അന്തരം വന്നിട്ടുണ്ട്. കാലാവസ്ഥകൊണ്ടും ഭക്ഷണവ്യത്യാസംകൊണ്ടും കാളകളുടെ അസ്ഥികളുടെ വലിപ്പം വളരെ കുറയുകയും മുൎഖത വിട്ടുമാറുകയും ചെയ്തിട്ടുണ്ട്. ഇംഗ്ലണ്ടിൽ ഹാമിൽടൻ കൊട്ടാരത്തിലും ചില്ലിംഗ്ഹാം ഉദ്യാനത്തിലും കാളകളെ കാട്ടിൽ നടക്കുന്ന വിധത്തിൽതന്നെ വലിയ കാട് വളൎത്തി അതുകൾ അതുവും ചെന്നു പിടിക്കാതെയും ഭയപ്പെടുത്താതെയും ഇട്ടു സൂക്ഷിച്ചുവരുന്നുണ്ട്. കാട്ടുപശുക്കളുടെ അകിട് ചെറുതായിരിക്കും. എന്നാൽ പാലിനായി പശുവിനെ വളൎത്തി അകിട്ടിൽനിന്നു പാൽ ധാരാളമായി കറന്നെടുക്കുമ്പോൾ പാൽ ഉണ്ടാകുന്ന കുഴലുകളുടെ വലിപ്പം വൎദ്ധിക്കയും അകിടു ദേഹത്തിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു അംഗമാകത്തക്കവണ്ണം വളരുകയും ചെയ്യുന്നു. മേല്പറഞ്ഞ വിധത്തിൽ വളൎത്തപ്പെടുന്ന വൎഗ്ഗങ്ങൾ ആദ്യത്തെ ജാതിയിൽനിന്നു വളരെ വ്യത്യാസപ്പെടുകയും മനുഷ്യരുടെ ആവശ്യത്തിന്നു ഉപയുക്തങ്ങളായിത്തീരുകയും ചെയ്യുന്നു. എന്നാൽ ഓരോ ജാതിയിലും പാലിന്റെ അളവു ഭേദപ്പെട്ടാണു കാണുന്നതു്. ചില വൎഗ്ഗത്തിനു പാൽ ധാരാളമുണ്ടായിരിക്കയും മററു ചില വൎഗ്ഗം വിശേഷമായ പാലിനെ കുറച്ചുമാത്രം തരികയും ചെയ്യുന്നു. പാലിന്റെ അളവും ഗുണവും പ്രധാനമായി പ്രായത്തേയും ഭക്ഷണത്തേയും സൂക്ഷിപ്പിനേയുമാണ് ആശ്രയിച്ചിരിക്കുന്നതു്. ധാരാളമായി വളൎത്തപ്പെടുന്ന ജാതിയിൽതന്നെ പാലിന്റെ അളവിലും ഗുണത്തിലും പ്രത്യക്ഷങ്ങളായ വ്യത്യാസങ്ങൾ കാണുന്നുണ്ട്. ഇതിന്റെ കാരണങ്ങളെ കണ്ടുപിടിക്കുന്നതു പ്രായേണ ദുൎഘടസാദ്ധ്യമാണ്. സാധാരണയായി വലിയ പട്ടണങ്ങളിൽ ഉള്ള കന്നുകാലി വളൎത്തുകാരുടെ ഉദ്ദേശ്യം അധികം പാൽ കിട്ടണമെന്നുള്ളതാകയാൽ അവരുടെ പശുക്കൾക്കു പാൽ അളവിൽ അധികമുണ്ടായിരിക്കും.

(൧) ഭാരം വഹിക്കുന്നതിന്നുള്ളവ. (൨) പാലിന്നായിട്ടു വളൎത്തപ്പെടുന്നവ. (൩) മാംസത്തിന്നായിട്ടു വളൎത്തപ്പെടുന്നവ എന്നു മൂന്നായിട്ടു കന്നുകാലികളെ സാധാരണ തരം തിരിക്കാം. ഈ മൂന്നുവക കന്നുകാലികളേയും പ്രത്യേകം തിരിച്ചു സൂക്ഷിച്ചുകൊള്ളുന്നതാണു നന്ന്. ഇങ്ങനെ ചെയ്യുന്നതിനാൽ ആവശ്യമുള്ള ഗുണങ്ങളെ ഇവയിൽ വൎദ്ധിപ്പിക്കുന്നതിന്നു സാധിക്കുന്നതാകുന്നു. മിസ്റ്റർ ടെയിലർ എന്ന ഒരു യൂറോപ്യൻ കന്നുകാലിവളൎത്തലിൽ ചെയ്ത അക്ഷീണപരിശ്രമത്തിന്റെ ഫലമായി ഇന്ത്യയിലുള്ള പശുക്കളിൽനിന്നും ഇംഗ്ലണ്ടിൽ നിന്നു കൊണ്ടുവന്ന കാളകളിൽനിന്നും കൂടി പ്രസിദ്ധപ്പെട്ട ബാങ്കിപ്പൂർ കന്നുകാലികൾ എന്നൊരുവക ഉണ്ടായിട്ടുണ്ട്. ഇവ വളരെ പാൽ ഉള്ളവയാകകൊണ്ടു് അധികം പാൽ വേണ്ടുന്നവർ ഇവയെ വളൎത്തുന്നതു വളരെ നന്നാ

യിരിക്കും. ഈ പശുക്കൾക്ക് ൮ മുതൽ പതിനാറു റാത്തൽവരെ പാൽ ഉണ്ട്. ശക്തിക്കും വേഗതയ്ക്കും കീർത്തിപ്പെട്ടിരിക്കുന്ന നെല്ലൂർ കാളകളെ വളർത്തുകയാണ് വേല ചെയ്യിക്കാൻ ആഗ്രഹിക്കുന്നവർ ചെയ്യേണ്ടത്. തെക്കേ ഇൻഡ്യയിലെ കാളകളിൽവെച്ചു ഓട്ടത്തിനും വേലയ്ക്കും ശക്തിയുള്ളവ മൈസൂർ കാളകളും അധികം പാൽതരുന്ന പശുക്കൾ നെല്ലൂർ ജാതിയിലുൾപ്പെട്ടവയും ആണ്. എന്നാൽ ഇവ വളരെ വലിപ്പമുള്ളവയും അധികം ഭക്ഷണം ആവശ്യമുള്ളവയും ആണ്.

ബാംഗ്ലൂർകാളകൾ ഇംഗ്ലണ്ടിൽ നിന്നു കൊണ്ടുവരപ്പെട്ട ജേഴ്സി കാളകളിൽനിന്നും നാട്ടുപശുക്കളിൽ ഉത്ഭവിച്ചവയാണ്. ഇങ്ങനെ ജനിക്കുന്ന കാളകൾക്കു ദേശം പിടിക്കാതെ വരുന്നതിനും അതിൽനിന്നു ദീനമുള്ള വർഗ്ഗമായിത്തീരുന്നതിനും എളുപ്പമുണ്ട്. എന്നാൽ പശുക്കൾ സാധാരണയായി നല്ലവണ്ണം സൂക്ഷിക്കപ്പെട്ടുവരുന്നതിനാലും കാളകളെപ്പോലെതന്നെ രാവും പകലും വേലചെയ്യുന്നതിന് ഇവയെ ഉപയോഗിക്കാത്തതിനാലും ഇവയ്ക്കു കാളകളെപ്പോലെ അത്ര എളുപ്പം രോഗബാധ ഉണ്ടാകുന്നില്ല. ഇതുകൂടാതെ യൂറോപ്യൻ കാളകൾക്കു ഉപ്പൂണി ഇല്ലാത്തതുകൊണ്ട് ഇവയിൽനിന്നു ജനിക്കുന്നവയും ഉപ്പൂണി ഇല്ലാത്തവയോ അതു ചെറുതു ഉണ്ടായിരുന്നാൽതന്നെയും തീരെ ബലം കുറഞ്ഞവയോ ആയിരിക്കുന്നതിനാൽ ഭാരം വഹിക്കുന്നതിനു നാട്ടുകാളകളെക്കാൾ ഇവയ്ക്കു പ്രയാസം അധികമായിത്തീരുന്നു. നാട്ടുകാളകൾക്ക് ഈവക ദോഷം യാതൊന്നും ഇല്ലാത്തതുകൊണ്ടും നാട്ടുപശുക്കളിൽ ശീമക്കാളകൾക്കു ജനിക്കുന്ന സന്താനങ്ങൾക്കു മേൽപറയപ്പെട്ട ദോഷങ്ങൾ ഉള്ളതിനാലും ഇവ തമ്മിൽ യോജിപ്പിക്കുന്നതു അത്ര നന്നാണോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

ഒരു നല്ല പശുവിനു വേണ്ട ലക്ഷണങ്ങൾ വായനക്കാർക്കു രസകരമായിരിക്കുമെന്നു വിശ്വസിച്ചു താഴെ വിവരിക്കുന്നു. പശുവിനു ഉയർന്ന നെററിയും ബദാംകുരു (Almond) പോലെയുള്ള കണ്ണും നല്ല മിനുസവും വെണ്മയുമുള്ള രോമവും, രോമങ്ങൾ ധാരാളമായി ഉതിർന്നപോലെ അവസാനിക്കുന്ന വാലിന്റെ പുച്ഛവും വലിപ്പമുള്ള വയറും ഭംഗിയുള്ളതും വളഞ്ഞു കുറഞ്ഞതുമായ കൊമ്പും വലിയ അകിടും മുൻഭാഗത്തുള്ളവ പിമ്പിലത്തവയെക്കാൾ വലിപ്പമുള്ളവയായും അന്യോന്യം നല്ലവണ്ണം അകന്നുമുള്ള മുലകളും ഉണ്ടായിരിക്കണം. പശു ശാന്തസ്വഭാവമുള്ളതും ചൊടി ഇല്ലാത്തതും ആയിരിക്കണം. നല്ല പാലുള്ള പശു വളരെ ശാന്തശീലമുള്ളതായിരിക്കും. എങ്കിലും പശു എത്ര നന്നായിരിക്കുന്നതായാലും അതിനു പുതിയ ആളുകളാലും ദേശമാററത്താലും വിരളുന്നതിനു എളുപ്പമുള്ളതാണ്. പുതുതായി കറക്കുന്ന ഒരാൾക്കു പരിചയക്കുറവുണ്ടായിരുന്നാൽ എളുപ്പം പാൽ വററിപ്പോകയും കുറഞ്ഞുപോകയും ചെയ്യും. പുതിയതായി ഒരു കറവക്കാരനെ ഏൽപ്പിക്കേണമെങ്കിൽ അവൻ കറന്നുതുടങ്ങുകയും അതുവരെ കറന്നുവന്നിരുന്ന ആൾ കറന്നവസാനിപ്പിക്കയും ഒരുമിച്ചു ചെയ്യണം. പഴയ കറവക്കാരൻ തീരെ വിട്ടുമാറുന്നതിനു മുമ്പുതന്നെ ഇങ്ങനെ രണ്ടുമൂന്നു മാസം മുമ്പുവരെ കറക്കണമെന്നുണ്ടായിരുന്നാൽ ആദ്യപ്രസവത്തിൽ തന്നെ പത്തോ പതിനൊന്നോ മാസം കറക്കേണ്ട

# ആചാരഭാഷ.

ഇതു്, മലയാളത്തിൽ ബ്രാഹ്മണർ, രാജാക്കന്മാർ പ്രഭുക്കന്മാർ മുതലായവരോടു് അവരേക്കാൾ ജാതിദ്രവ്യക്രിയാദികളിൽ താണവൻ സംഭാഷണം ചെയ്യുമ്പോൾ ഉപയോഗിച്ചുവരുന്ന ഒരു ഭാഷയാണു്. വലിയവരും എളിയവരും തമ്മിൽ സംസാരിക്കുമ്പോൾ അവരുടെ അവസ്ഥാഭേദത്തെ കാണിക്കുന്നവയായ ചില പ്രത്യേക പദപ്രയോഗങ്ങൾ എല്ലാ ഭാഷകളിലും ദേശങ്ങളിലും നടപ്പുള്ളവയാണെന്നുള്ളതിലേയ്ക്കു ഇംഗ്ലീഷിലും സംസ്കൃതത്തിലും അനേകം പുസ്തകങ്ങൾ തക്കതായ ലക്ഷ്യങ്ങളായിട്ടുള്ളതു കൂടാതെ ഇദാനീന്തനങ്ങളായ വിദേശഭാഷകളിൽ പലതിലും ധാരാളം പ്രയോഗിച്ചുവരുന്നതുമാകുന്നു. എങ്കിലും മലയാളത്തിലെപ്പോലെ 'ആചാരം' പറയുന്നതിലുള്ള നിർബന്ധം മറ്റു രാജ്യങ്ങളിലെങ്ങും ഉണ്ടോ, എന്നു സംശയമാണു്. അതിലും വിശേഷിച്ചു് മലയാളബ്രാഹ്മണരായ നമ്പൂരിമാൎക്കു് ഈ വിഷയത്തിലുള്ള ശാഠ്യം പ്രത്യേകം ഒന്നു വേറെ തന്നെയാണു്. ഇങ്ങിനെ വരുവാൻ പല കാരണങ്ങളും ഉണ്ടായിരിക്കാമെങ്കിലും പ്രധാനമായതു് ഒന്നു മലയാളത്തിലെ ഭൂസ്വത്തിൽ മുക്കാലേ മുന്നു വീതവും ജന്മികളായ നമ്പൂരിമാരുടെ വകയും മറ്റു ജാതിക്കാർ മിക്കതും അവരുടെ കീഴിൽ കുടിയാന്മാരായിരിക്കുന്നതും ആകുന്നു.

രാജാക്കന്മാൎക്കും, പ്രഭുക്കന്മാൎക്കും ശ്രീസമ്പത്തിനു പുറമേ വേറെയും പല അധികാരങ്ങളും ഉള്ള സ്ഥിതിക്കു് അവരുടെ കാൎയ്യം പറയേണ്ടതില്ലല്ലോ. ബ്രാഹ്മണർ, രാജാക്കന്മാർ മുതലായവരോടു് ഒന്നാമതു ചെയ്തുവരുന്ന ഈ ആചാരക്രമത്തെ ശൂദ്രർ മുതലായവർ, അവരിൽ താണജാതിക്കാരായ ഈഴവർ, മാപ്പിളമാർ, ചെറുമക്കൾ മുതലായവരിലും കഴിയുന്നേടത്തോളം ഏൎപ്പെടുത്തി നടത്തിയിട്ടുള്ളതുകൊണ്ടു് മലയാളത്തിൽ മുഴുവനും ഈ ഭാഷയുടെ പ്രചാരം അനിവാൎയ്യമായും ധാരാളമായും തീൎന്നിരിക്കുന്നു. എന്നു മാത്രമല്ല, ഒരു നായർ ഒരു നമ്പൂരിയോടോ, ഒരു ഈഴവൻ ഒരു നായരോടോ, സംസാരിക്കുമ്പോൾ കേവലം മലയാളഭാഷ നല്ലവണ്ണം അറിയാവുന്ന ഒരു വിദേശിയൻ അവിടെ വന്നുചേൎന്നാൽ ആ രണ്ടുപേരുടെ സംഭാഷണത്തിന്റെ താല്പൎയ്യം ശരിയായി മനസ്സിലാക്കുവാൻ പ്രയാസമായിരിക്കും.

ഉദാഹരണം:—'അടിയൻ ഇന്നലെ അന്തിക്ക കരിക്കാടി കഴിഞ്ഞു കുപ്പാട്ടിൽ നിലം പൊത്തുമ്പോൾ രാമൻപുരാക്കൾ വിടകൊണ്ടു കാലത്തു തമ്പുരാൻ തിരുമുമ്പാകെ വിടകൊള്ളേണമെന്നു അരുളിച്ചെയ്തിരിക്കുന്നതായി വിടകൊണ്ടിട്ടാണു് അടിയൻ വിടകൊണ്ടതു്' ഇതിനു് 'ഞാൻ ഇന്നലെ അത്താഴം കഴിഞ്ഞു വീട്ടിൽ കിടക്കുമ്പോൾ രാമൻനായർ വന്നു് കാലത്തു നമ്പൂരിയുടെ അടുക്കൽ വരേണമെന്നു പറഞ്ഞിരിക്കുന്നു എന്നു പറഞ്ഞിട്ടാണു് ഞാൻ വന്നതു്?' എന്നാണു് അൎത്ഥം എന്നു മനസ്സിലാക്കുവാൻ കേവലം മല

ണെങ്കിലും അങ്ങിനെ ചെയ്യുന്നതായാൽ അതുതന്നെ ഒരു ചെറിയ നിഘണ്ടുവായി തീരുന്നതല്ലോ എന്നുള്ള ഭയംകൊണ്ടു് ഈ ഭാഗം വിസ്തരിക്കാതെ പുസ്തകത്തിൽ ചില സാമാന്യസൂചകങ്ങളെക്കൊണ്ടു മാത്രം കലാശിപ്പിപ്പാൻ വിചാരിക്കുന്നു.

സംസ്കൃതത്തിലെ ഉപസർഗ്ഗങ്ങളെപ്പോലെ ശബ്ദങ്ങൾക്കു് അർത്ഥഭേദത്തെ ഉണ്ടാക്കുന്നതിനായി ഈ ആചാരഭാഷയിലും ചില പ്രത്യേകപദപ്രയോഗങ്ങളുണ്ടു്. അതായിതു്:—'തിരു', 'പള്ളി', 'പഴ', 'അടി' മുതലായവ. ഇതിൽ 'തിരു', 'പള്ളി' ഇവ സ്വാമിസംബന്ധികളായ പദങ്ങളുടെയും 'പഴ', 'അടി' ഇവ ഭൃത്യനോടു ചേർന്ന പദങ്ങളുടെയും മുമ്പിൽക്കൂട്ടി ചേർക്കേണ്ടതാകുന്നു. ഉ-ം:—'തിരുമനസ്സ്', 'തൃപ്പാദം', 'തിരുവുള്ളം', 'തിരുവെഴുത്തു്' ഇത്യാദി. പള്ളിയറ, പള്ളിക്കെട്ടു്, പള്ളിക്കുറുപ്പു്, പള്ളിമാടം ഇത്യാദി. പഴമനസ്സ്, പഴങ്കാണവക്, പഴന്തള്ള, പഴന്താര ഇത്യാദി. അടിക്കിടാവു്, അടിത്തോലു് ഇത്യാദി.

ഇതുവരെ പറഞ്ഞിട്ടുള്ളതു നമ്പൂരിമാർ, രാജാക്കന്മാർ ഇവരോടു അവരുടെ ഭൃത്യന്മാരും താണജാതിക്കാരും ഉപയോഗിക്കുന്ന ആചാരങ്ങളെക്കുറിച്ചാകുന്നു. ഇനി ചില പ്രഭുക്കന്മാർ, നാടുവാഴികൾ, പഴയ കാലത്തിൽ രാജാക്കന്മാരുടെ മന്ത്രിപദം മുതലായ ഉന്നതപദവികൾ പാരമ്പര്യവഴിക്കു് ഇന്നും അവർക്കു ശാശ്വതമായി ഉണ്ടെന്നുള്ള നിലയിൽ ഇരിക്കുന്നവർ, ഇങ്ങനെ ചിലർക്കു പ്രത്യേകം ഉള്ള ചില ആചാരങ്ങളെയും പുസ്തകത്തിൽ പറയുന്നു. അതിൽ ഒന്നാമതു് അവരിൽ ചിലരുടെ സ്ഥാനപ്പേരുകൾ തന്നെ ഇവിടെ കാണിക്കാം. ചിലർക്കു് 'തമ്പാൻ', 'തമ്പാട്ടി' മററു ചിലർക്കു് 'അച്ഛൻ' 'അമ്മ' (കുഞ്ഞമ്മ) വേറെ ചിലർക്കു് 'നായർ' 'മന്നാട്യാർ' ഇത്യാദി സ്ഥാനപ്പേരുകളുണ്ടു്. ഇവരിൽ ചിലരെ അവരുടെ സ്ഥാനപ്പേരുകൾ മാത്രമായിട്ടും, ചിലരെ സ്ഥാനപ്പേരുകളോടുകൂടി '[illegible]', '[illegible]' മുതലായ ആചാരപദങ്ങളും ചേർത്തും വിളിച്ചുവരുന്നു. അവരോടു സംഭാഷണം ചെയ്യുമ്പോൾ [illegible] 'കുളി', 'ഊണു്', 'പോക്കു്', 'വരവു്' മുതലായ അർത്ഥത്തിൽ ഉപയോഗിക്കുന്നതിനായി ചില പ്രത്യേക പദങ്ങൾ ഉണ്ടു്. ഇവയിൽ പോകുന്നതും, വരുന്നതും, [illegible] 'നീക്കം' തന്നെ. ക്ഷേത്രത്തിലെല്ലാം 'എഴുന്നെള്ളിക്കുക'യാകുന്ന കളിക്കു് 'കടവിൽ നീക്ക'മല്ലാതെ അധികം വ്യത്യാസമൊന്നുമില്ലെന്നു തോന്നുന്നു. അവർ പറയുന്നതെല്ലാം 'കല്പിക്കുകയും' അവരോടു പറയുന്നതെല്ലാം 'കേൾപ്പിക്കുകയും' ആകുന്നു. കോവിലകങ്ങളിലെ കല്യാണത്തിനു 'പള്ളിക്കെട്ടു്' അല്ലെങ്കിൽ 'തൃത്താലിചാർത്തൽ' എന്നു പറയുന്ന പ്രകാരം ഇവരിൽ ചിലരുടെ സ്ത്രീകളുടെ കല്യാണത്തിനു 'കട്ടിലേറ്റം' (കട്ടിലേറ്റം) എന്നാകുന്നു പറയുന്നതു്.

രാജാക്കന്മാരുടെ ഭാര്യമാരെ 'അമ്മച്ചി'മാർ അല്ലെങ്കിൽ 'നേത്യാരമ്മ'മാർ എന്നു വിളിക്കുന്നതിനു പകരം ഇവരിൽ ചിലരുടെ ഭാര്യമാരെ 'കെട്ടിലമ്മ' എന്നു പറഞ്ഞുവരുന്നു. ഈ വകയിലും ദേശഭാഷാപ്രയോഗഭേദങ്ങളുള്ളവയെ വായനക്കാർ ഊഹിച്ചറിയേണ്ടതാകുന്നു.

മേൽ പറഞ്ഞവിധം നമ്പൂരിമാരോടും രാജാക്കന്മാരോടും, നായന്മാരും മററു താണജാതിക്കാരും പറയുന്നതുപോലെ നായന്മാരോടു തീയന്മാരും മററു തീണ്ടലുള്ള ജാതിക്കാരും, എടപ്രഭുക്കന്മാർ, നാടുവാഴികൾ മുതലായവരോട് നായന്മാർ പറയുമ്പോലെ നായന്മാരോട് മാപ്പിളമാർ മുതലായ തൊട്ടുകളിയുള്ള ജാതിക്കാരും ആചാരം പറഞ്ഞുവരുന്നു എന്ന് ഏകദേശം ഒരു മാനനിയമം കാണിക്കുന്നതല്ലാതെ മലയാളത്തിലെ (ഹിന്തുക്കളുടെ) അസംഖ്യേയങ്ങളായ അവാന്തര ജാതിഭേദങ്ങൾ 'ചൊവ്വാർ നാഴിന്ന രണ്ടായിരമെഴുമ്പര ഗാധീശന്മാർ ക്ലേശമുണ്ടാം' എന്ന മാതിരിയിലുള്ള വചനങ്ങൾകൊണ്ടും, ദേശാചാരഭേദംകൊണ്ട് ഓരോ ശബ്ദങ്ങൾക്കും പലേ രൂപഭേദങ്ങൾ ഉണ്ടാവാനിടയുള്ളതാകകൊണ്ടും ആവക പ്രയോഗഭേദങ്ങളെ എല്ലാം വിസ്തരിച്ചു കാണിക്കാൻ അസാദ്ധ്യമാകുന്നു.

എന്നാൽ ഈ ആചാരഭാഷ കേരളഭാഷയിൽ തന്നെയുള്ളതോ തമിഴ്, തെലുങ്ക് മുതലായ ഇതര ദ്രാവിഡഭാഷകളിൽ നിന്നു വന്നുചേർന്നതോ എന്നാണ് ഇനി ആലോചിപ്പാനുള്ളത്.

വിശിഷ്ടാദ്വൈതികളായ അയ്യങ്കാരന്മാരുടെ ഇടയിൽ 'തെങ്കല' എന്ന വർഗ്ഗക്കാർ പ്രത്യേകം ആദരിച്ചുവരുന്നതും 'ദ്രാവിഡവേദം' എന്നു പറയത്തക്ക പ്രാശസ്ത്യമുള്ളതും, അതി പ്രാചീനവുമായ 'തിരുവായ്മൊഴി' എന്ന തമിഴ്ഗ്രന്ഥത്തിൽ ആചാരഭാഷാപ്രയോഗം ധാരാളം കാണുന്നതുകൊണ്ടും, ചോളപാണ്ഡ്യദേശനിവാസികളായ അയ്യങ്കാരന്മാർ പൂജ്യപൂജകമര്യാദയെ അനുസരിച്ച് മലയാളികളെപ്പോലെ ഇന്നും ഈ ആചാരഭാഷാപദങ്ങൾ മിക്കതും ഉപയോഗിച്ചുവരാറുള്ളതുകൊണ്ടും ഇവയുടെ ഉത്ഭവം തമിഴിൽ നിന്നാണെന്നു പറവാൻ ന്യായമില്ലന്നില്ല. അയ്യങ്കാരന്മാരുടെ ആചാര്യന്മാരിൽ ഒരുവനായ കുലശേഖരാഴ്‌വാർ, എന്ന മഹാപുരുഷൻ കേരളം വാണിരുന്ന പെരുമാക്കന്മാരിൽ ഒന്നാമനായ 'കുലശേഖരപ്പെരുമാൾ' എന്ന മഹാരാജാവാകയാൽ അദ്ദേഹത്തിന്റെ വാഴ്ചക്കാലത്തു മലയാളത്തിലും ഈ ആചാരഭാഷ നടപ്പായതായിരിക്കാമെന്നും ഊഹിപ്പാൻ നല്ല മാർഗ്ഗം കാണുന്നു.

പക്ഷെ അയ്യങ്കാരന്മാരുടെ ഇടയിലെന്നപോലെ മററുള്ള തമിഴരുടെ ഇടയിൽ ഈ ആചാരവാക്കുകൾക്ക പ്രചാരം കാണാത്തതുകൊണ്ട് ഇതിന്റെ ഉത്ഭവം കേവലം തമിഴിൽ നിന്നാണെന്നു തീർച്ചപ്പെടുത്തുവാൻ ആലോചിക്കേണ്ടിവന്നിരിക്കുന്നു. എന്നുതന്നെയല്ല 'തിരുവായ്മൊഴി' എന്നു തമിഴ്ഗ്രന്ഥത്തിൽ പല മൊഴികളുടേയും ഋഷിസ്ഥാനം വഹിച്ച മന്ത്രദ്രഷ്ടാവായ കുലശേഖരാഴ്‌വാർ (കുലശേഖരപ്പെരുമാൾ) മലയാളഭാഷയിൽ നിന്നെടുത്തു അദ്ദേഹത്തിന്റെ തമിഴ്‌വേദഗ്രന്ഥത്തിലും പ്രയോഗിച്ചതായിരിക്കാമെന്നൂഹിപ്പാനെന്താണു വിരോധം? ഇങ്ങനെ ആണെങ്കിൽ കുലശേഖരാഴ്‌വാരുടെ അനുഗാമികളായ അയ്യങ്കാരന്മാൎക്ക് ഈ ആചാരഭാഷയിൽ അധിക പ്രതിപത്തി വരുവാനും, മററുള്ള തമിഴരുടെ ഇടയിൽ അത്ര നടപ്പാകാതിരിപ്പാനും സംഗതിയുമുണ്ടായി. ആയതുകൊണ്ട് ഇനി മറെറാരു തെളിവു കിട്ടുന്നതുവരെ നമ്മുടെ ആചാരഭാഷ മലയാളത്തിൽ തന്നെ ഉള്ളതാണെന്നും, തമിഴിൽ പ്രയോഗിച്ചു കാണുന്നുണ്ടെങ്കിൽ

ഭാഷ മലയാളത്തിൽ നിന്നു 'കടംവാങ്ങിച്ചിട്ടുള്ള കച്ചോടം' എന്ന നിലയാണെന്നും നമുക്ക വിശ്വസിച്ചിരിക്കതന്നെ.

എന്നാൽ ദ്രാവിഡഭാഷകളിൽ എല്ലാംകൊണ്ടും പ്രാധാന്യമുള്ള തമിഴഭാഷയ്ക്കു് മലയാളഭാഷയോടു കടം വാങ്ങേണ്ടിവന്നു എന്നു പറയുന്നതു കേട്ടാൽ സ്വഭാഷാഭിമാനികളായ തമിഴർക്ക് സഹിക്കയില്ലായിരിക്കാം. മലയാളഭാഷതന്നെ തമിഴിൽനിന്നുണ്ടായതാണെന്നും മററുമാണല്ലോ അവരുടെ സിദ്ധാന്തം. ഈ സിദ്ധാന്തം പറഞ്ഞു മെച്ചി മഹാന്മാരായ പല മലയാളികളെപ്പോലും അവർ ഭ്രമിപ്പിച്ചിട്ടുമുണ്ട്. അങ്ങിനെയൊക്കെയാണെങ്കിൽ ഇപ്പോൾ ദ്രാവിഡഭാഷയുടെ അനേകശാഖകളിൽ തെലുങ്ക്, കർണ്ണാടകം, തമിഴ് എന്നവയെപ്പോലെ ഒരു ശാഖയാണ് മലയാളം എന്നുള്ള ഭാഷാശാസ്ത്രസിദ്ധാന്തം ബലപ്പെട്ടു വന്നപ്പോൾ മലയാളഭാഷ തമിഴിനെയും കടംകൊടുത്തു എന്നു പറഞ്ഞാൽ വിശ്വസിപ്പാനും യുക്തിയുണ്ടാകുന്നു. അടുത്ത ദേശഭാഷയായ തമിഴ മലയാളത്തിനായി അസംഖ്യം വാക്കുകളെ കടം എന്നല്ലാ സമ്മാനമായിത്തന്നെയും കൊടുത്തിട്ടുണ്ട്. സമ്മതിക്കാം. തമിഴിനിത്ര പ്രാബല്യമുണ്ടതാനും. പക്ഷെ അയൽദേശത്തുള്ള ദരിദ്രകുടുംബക്കാർ ധനികകുടുംബക്കാർക്ക് കാഴ്ച വെയ്ക്കുന്ന സമ്പ്രദായത്തിൽ ചിലതെല്ലാം കൊടുത്തിട്ടുണ്ട്. ആ കൂട്ടത്തിലുള്ളതാണ നമ്മുടെ ശൃംഗാരഭാഷ തമിഴിൽ കാണുന്നതൊക്കെയും എന്നാണെന്റെ അഭിപ്രായം.

രസികരഞ്ജിനി. കുറുവഴത്തു പരമേശ്വരമേനോൻ.

—(੦)—

# മോണാക്കൊ

(ഒരു ചൊക്കകളിരാജ്യം)

യൂറോപ്പിൽ ഇററലിരാജ്യത്തോടു ചേൎന്ന് മദ്ധ്യധരണിക്കടലിന്റെ വടക്കെ തീരപ്രദേശത്തു കിടക്കുന്നതായി 'മോണാക്കൊ' എന്നു പേരായ ഒരു ചെറിയ രാജ്യമുണ്ട്. രാജ്യത്തിന്റെ ആകപ്പാടെയുള്ള വിസ്താരം എട്ടു ചതുരശ്രനാഴികയും (നാലു മൈൽ നീളം രണ്ടു മൈൽ വീതി) ൧൯൦൧-ലെ കാനേഷുമാരിക്കണക്കുപ്രകാരമുള്ള ജനസംഖ്യ പതിനയ്യായിരത്തി ഒരുനൂററി എൺപതും (൧൫,൧൮൦) മാത്രമാകുന്നു. എങ്കിലും, മോണാക്കൊ യൂറോപ്പിലെ സ്വാതന്ത്ര്യരാജ്യങ്ങളിൽ ഒന്നാണ്. എല്ലാ പരിഷ്കൃതരാജ്യങ്ങളിലും ഉള്ളതുപോലെ വേണ്ട വിധത്തിൽ നീതിന്യായം നടത്തുവാനാവശ്യമായ സിവിൽ, ക്രിമിനാൽ, പോലീസ്സ മുതലായ ഉദ്യോഗസ്ഥന്മാരും, എന്നുവേണ്ട, ഇക്കാലത്തു് ഒരു പരിഷ്കൃതരാജ്യത്തിലെ പ്രജകളുടെ ക്ഷേമത്തിന് അത്യാവശ്യമെന്നു സമ്മതിക്കപ്പെട്ടിട്ടുള്ള സകല ഏൎപ്പാടുകളും, അതിന്നെല്ലാം പുറമെ, ഒരു സ്വതന്ത്രരാജാവിന്റെ പദവിക്കു ഒഴിക്കുവാൻ പാടില്ലാത്ത ഒരു

സൈന്യവും ആ രാജ്യത്തുണ്ട്. സൈന്യത്തിൽ എഴുപത്തിരണ്ടു ഭടന്മാരും ഒരു സേനാധിപനും മാത്രമാണുള്ളത്. അവസ്ഥയ്ക്കു തക്കവണ്ണം തന്നെ രാജ്യം വളരെ ചെറിയതായതുകൊണ്ട് സിവിൽ, ക്രിമിനാൽ മുതലായ കാര്യങ്ങളിലെ പരമമായ അപ്പീലുകളെല്ലാം രാജാവു തന്നെയാണ് കേട്ടു തീർച്ചപ്പെടുത്തുന്നത്. മോണാക്കൊ രാജാവു് യൂറോപ്പിലെ മഹാശക്തികളുടെ ഇടയിൽ തന്റെ സ്വാതന്ത്ര്യം നിലനിർത്തിപ്പോരുന്നതു് തന്റെ എഴുപത്തിരണ്ടു ഭടന്മാരുള്ള വലിയ സൈന്യത്തെക്കൊണ്ടാണെന്ന് ആരും ശങ്കിക്കയില്ലെന്നു വിശ്വസിക്കുന്നു. പിന്നെ എങ്ങിനെയാണ്? യൂറോപ്പിലെ മഹാശക്തികളെല്ലാംകൂടി യോജിച്ചല്ലാതെ ഓരോരുത്തർക്ക് സ്വേച്ഛയായി യാതൊന്നും പ്രവൃത്തിപ്പാൻ പാടില്ലാത്ത വിധത്തിൽ അവരെല്ലാരുംകൂടി ചെയ്തുവെച്ചിട്ടുള്ള ഉടമ്പടികൾ നിമിത്തം നിർവിഘ്നമായി സ്വാതന്ത്ര്യം നിലനിർത്തിപ്പോരുന്ന ഗ്രീസ്സ്, ഡെൻമാർക്ക്, സ്വിററ്സർലാണ്ട്, സർവിയാ, മാണ്ടിനിഗ്രോ മുതലായ ഏതാനും രാജ്യങ്ങളുടെ കൂട്ടത്തിൽ പെട്ടതാണ് മോണാക്കൊ. ആ വക രാജ്യങ്ങളുടെ കൂട്ടത്തിൽ വിസ്താരവും ജനസംഖ്യയുംകൊണ്ട് ആ രാജ്യം ഒടുവിൽ നിൽക്കുന്നതാണെന്നു മാത്രമേ ഉള്ളൂ.

മോണാക്കൊ രാജ്യത്തിനു ലോകത്തിലെ മറെറാരു രാജ്യത്തിന്നും ഇല്ലാത്തതായ ഒരു പ്രത്യേകാവസ്ഥയുണ്ട്. അതെന്തെന്നാൽ ആ രാജ്യത്തെ വസ്തുക്കൾക്കാകട്ടെ, മററു സ്വത്തുക്കൾക്കാകട്ടെ, പ്രജകൾക്കാകട്ടെ ഗവമ്മെൻറിൽനിന്ന് ഒരു കാശുപോലും നികുതി ചുമത്തീട്ടില്ല. ചുരുക്കിപ്പറയുന്നതായാൽ ആ രാജ്യത്തെ ഗവമ്മേണ്ടിൽ റവന്യൂഡിപ്പാർട്ടുമെണ്ട് എന്നു പറയാവുന്ന ഒരു ഏർപ്പാടുതന്നെ ഇല്ല. മുമ്പു പ്രസ്താവിച്ചപോലെ രാജ്യത്തിന്റെയും പ്രജകളുടെയും പുഷ്ടിക്കും ക്ഷേമത്തിന്നും ആവശ്യമുള്ളതും രാജാവിന്റെ സുഖത്തിന്നും പദവിക്കും വേണ്ടതും ആയ യാതൊരു ഏർപ്പാടിന്നും അവിടെ ഒരു കുറവും ഇല്ലതാനും. ഇതെങ്ങനെ? അതിന്നുള്ള വക എവിടെ നിന്നുണ്ടാകുന്നു? ചൂതുകളിയിൽനിന്ന്. മോണാക്കൊ എന്ന രാജ്യത്തെപ്പററി അറിഞ്ഞിട്ടില്ലാത്തവർ വല്ലവരും ഉണ്ടെങ്കിൽ അവരിൽ ചിലരെങ്കിലും 'മാണ്ടികാർലൊ' എന്നു ലോകപ്രസിദ്ധമായ ചൂതുകളിസ്ഥലത്തെപ്പററി അറിഞ്ഞിട്ടുണ്ടാകാതിരിക്കയില്ല. 'മാണ്ടിക്കാർലൊ' എന്നതു മോണാക്കൊ രാജ്യത്തിന്റെ സമുദ്രത്തിലേയ്ക്കു തള്ളിനിൽക്കുന്ന ഒരു പാറപ്രദേശമാണ്. ആ പാറപ്രദേശത്തിന്റെ ശിഖരത്തിൽ അതിമനോഹരമായി പണി ചെയ്തിട്ടുള്ള 'കസീനൊ' എന്ന പേരായ നൃത്തമണ്ഡപത്തിൽ വെച്ചാണ് ഈ ചൂതുകളി നടത്തുന്നത്. അതിൽനിന്നു കിട്ടുന്ന ആദായമാണ് മോണാക്കൊ രാജ്യത്തിലെ മുതലെടുപ്പ്.

ഈ ചൂതുകളിയുടെ ഉത്ഭവത്തെപ്പററി അല്പം പ്രസ്താവിക്കാം. ൧൮൬൦-നു മുമ്പ് മോണാക്കൊരാജ്യത്തു രണ്ടായിരം ജനങ്ങളിൽ അധികം ഉണ്ടായിരുന്നില്ല. ആ കാലത്ത് അവിടത്തെ ഏതാനും പ്രഭുക്കന്മാരുടെ അധികാരംകൂടി ആ രാജ്യത്തുണ്ടായിരുന്നു; ആ പ്രഭുക്കന്മാർ സാധാരണയായി ലോകത്തിൽ മററു പ്രദേശങ്ങളിലുള്ള പ്രഭുക്കന്മാരെപ്പോലെതന്നെ ശരിയായ

തൊഴിലില്ലാത്തവരായിത്തീന്നതിനാൽ ചൊക്കകളിയിൽപ്പെട്ടു ക്രമേണ സ്വത്തുക്കൾ നശിപ്പിച്ചു കടം വർദ്ധിച്ചവരായിത്തീർന്നു. അങ്ങിനെ അവർ കഷ്ടത്തിൽപ്പെട്ടു കിടക്കുമ്പോൾ ഫ്രാങ്കോയി ബ്ലാങ്ക് എന്ന പേരായ ഒരു ജർമ്മനിക്കാരൻ അവരുടെ ഇടയിൽ ചെന്നു വശായി. രാജ്യത്തിന്റെ ആകപ്പാടെയുള്ള കിടപ്പും, സമുദ്രത്തിലേയ്ക്കു തള്ളി സമുദ്രനിരപ്പിൽനിന്നു മേല്പോട്ടു കുത്തനെ ഉയർന്നുനില്ക്കുന്ന 'മാണ്ടികാർലൊ' എന്ന പാറപ്രദേശവും, സാമാന്യം മൂന്നു പുറവും അനവധി വൃക്ഷങ്ങളാൽ നിബിഡമായി അത്യുന്നതങ്ങളായി നില്ക്കുന്ന 'ആല്പ്സ്' പർവതത്തിന്റെ ഭാഗങ്ങളും മറ്റെപ്പുറം സമുദ്രവും കൂടിച്ചേർന്നു മനോഹരമായ ഒരു കാഴ്ചയും, എല്ലാക്കാലത്തും സുഖകരമായ ദേശാവസ്ഥയും എല്ലാംകൂടി കണ്ടപ്പോൾ ബ്ലാങ്കിനു ഒരു വിദ്യ തോന്നി; മാണ്ടികാർലോവിൽ ചെന്നു ചൊക്കകളി നടത്തി അതിൽനിന്നു കിട്ടുന്ന ആദായം പിരിച്ചെടുപ്പാൻ ഗവർമ്മെണ്ടിൽ നിന്നു തനിക്കു കുത്തക ചെയ്തുകൊടുക്കുന്നാപക്ഷം അവിടത്തെ പ്രഭുക്കന്മാരുടെ കടങ്ങളെല്ലാം താൻ തീർക്കാമെന്നും ചൊക്കകളിയിൽനിന്നു കിട്ടുന്ന ആദായത്തിൽ പകുതി ഗവർമ്മെണ്ടിലേയ്ക്കു കൊടുക്കാമെന്നും ബ്ലാങ്ക് ആലോചന നടത്തി. പ്രഭുക്കന്മാരും രാജാവും സമ്മതിച്ചു, മാണ്ടികാർലോവിൽ വച്ചു ചൊക്കകളി നടത്തി ആദായം പിരിപ്പാൻ ഗവർമ്മെണ്ടിൽനിന്നു ബ്ലാങ്കിനു അനുവാദം കൊടുക്കുകയും മുൻപറഞ്ഞ നിശ്ചയങ്ങൾ പ്രകാരം ൧൮൬൧-ൽ ൫൦-കൊല്ലത്തേയ്ക്കു കുത്തകയായി ബ്ലാങ്കിനു മാണ്ടികാർലോ എഴുതിച്ചുകൊടുക്കുകയും ചെയ്തു. ബ്ലാങ്ക് ഒന്നാന്തരം നോട്ടക്കാരനായിരുന്നു. ആയാൾ വലിയ ഒരു തരിശായി കാടു കെട്ടികിടന്നിരുന്ന ഒരു അതിമനോഹരമായ കാഴ്ചയുള്ള പാറപ്പുറത്തു 'കസീനൊ' എന്നു പേർ പറയുന്ന അതിവിശാലമായ ഒരു മണ്ഡപം പണിചെയ്യിച്ചു. ഒരു കൂട്ടുകച്ചവടക്കമ്പനി ഏർപ്പെടുത്തി. ആ പ്രദേശം മുഴുവനും നല്ല തോട്ടങ്ങൾ വെച്ചു പിടിപ്പിച്ചു. ഏറ്റവും ഹോട്ടലുകളും സത്രങ്ങളും പണിയിച്ചു. സ്ഥലത്തിന്റെ മനോഹരമായ അവസ്ഥയ്ക്കു യൂറോപ്പിലെ എല്ലാരാജ്യങ്ങളിൽനിന്നും അമേരിക്കയിൽ നിന്നും മററും പ്രഭുക്കന്മാരും ധനവാന്മാരും എല്ലാക്കാലത്തും സുഖത്തിന്നായി അവിടെ താമസിപ്പാൻ വരുമെന്നുള്ള കരുതലിന്മേലാണ് ബ്ലാങ്ക് ഈ വക ഏർപ്പാടുകളെല്ലാം ചെയ്തത്. ബ്ലാങ്കിന്റെ ആലോചന ഒട്ടും പിഴച്ചില്ല. ആയിരം ഗണിക്കാതെ വെച്ചിരുന്ന ആ പാറപ്പുറം ബ്ലാങ്കിന്റെ അധീനത്തിൽ വന്നപ്പോൾ അവിടെ ആരെങ്കിലും ഒരിക്കൽ ചെല്ലുന്നതു പിന്നെ ഒരിക്കൽകൂടി ചെല്ലുന്നതിന് ആയാൾ അച്ചാരം വാങ്ങുന്നതുപോലെ ആകുമായിരുന്നു. സുഖത്തിന്നായി താമസിപ്പാൻവേണ്ടി മാണ്ടികാർലോവിലേയ്ക്കു കൊല്ലംതോറും, മാസംതോറും, എന്നുവേണ്ട, ദിവസംതോറും പോകുന്ന പ്രഭുക്കന്മാരുടെയും ധനവാന്മാരുടെയും സംഖ്യ വർദ്ധിച്ചുതുടങ്ങി. ദ്യൂതമണ്ഡപത്തിൽ തിരക്കുകൾ കൂടിത്തുടങ്ങി. ഒരിക്കൽ സുഖത്തിന്നായി താമസിപ്പാൻ വേണ്ടി പോയവരുടെ ഒന്നാമത്തെ പോക്കു ചൊക്കകളിക്കുവാൻ വേണ്ടിയായിത്തുടങ്ങി. ഒരു കാശുമായി മാണ്ടികാർലോവിൽ പോയി കുറെ സമ്പാദിച്ചുകൊണ്ടുവന്നവൻ പിറ്റേക്കൊല്ലം അവിടെ കളിക്കുവാനുള്ള ധ

ത്തയായി. ചുരുക്കിപ്പറയുന്നതായാൽ ബ്ളാങ്കിൻെറ ദ്യൂതമണ്ഡപത്തിന്നുള്ളിൽ 'ഫിലി'പ്പുകളുടെ പണത്തിന്നു സംഖ്യയില്ലാതായിത്തുടങ്ങി. സാധാരണയായി ലോകത്തിൽ എവിടെയും ചൂതുകളിയിൽ ജനങ്ങൾക്കുള്ള താല്പര്യംപോലെതന്നെ മാണ്ടികാർലോവിൽ ചെന്ന് പാപ്പരായ പ്രഭുക്കന്മാരുടെയും ധനവാന്മാരായ സാധാരണന്മാരുടെയും സംഖ്യ അധികരിച്ചുതുടങ്ങി. മുമ്പ് ഒരു കെട്ടിടവും ഇല്ലാതിരുന്ന ആ പ്രദേശത്ത് ഇപ്പോൾ യൂറോപ്പിൽ പ്രസിദ്ധപ്പെട്ട ഓരോ കമ്പനിക്കാരാൽ നടത്തപ്പെടുന്നതും നൂറും നൂറിലധികവും ആളുകൾക്കു താമസിക്കാവുന്നതും ആയി അനവധി വലിയ ഹോട്ടലുകൾതന്നെ ഉണ്ടത്രെ. 'റൌട്ടിലെററു', 'വട്ടിയുരുട്ടുക' 'പാശികളികൾ' എന്നും മററും ഈ ദിക്കുകളിൽ പറയുന്ന സമ്പ്രദായങ്ങളിൽ, ഫാരൊ, ബൊസെററ്, ഹസ്സാർഡ്, റൊലെററാ എന്നിങ്ങനെ പേരുകളായി, കളിച്ചീട്ട്, പകിട, പന്ത്, ചക്രം, മോതിരം, ചതുരംഗപ്പലകപോലെ വരച്ച നമ്പറുകൾ ഇട്ട പലക, ഇങ്ങിനെ പലവിധ സാമഗ്രികളോടുകൂടി കളിച്ച് ഭാഗ്യപരീക്ഷ ചെയ്യാനാവശ്യമായ അനവധി ഏർപ്പാടുകൾ ആ ദ്യൂതമണ്ഡപത്തിൽ ചെയ്തിട്ടുണ്ട്. ഒരുവന് ഇഷ്ടമുള്ള കളികളിൽ ചേരാം. കളിക്കേണ്ട സകല നിയമങ്ങളും ചട്ടങ്ങളും അച്ചടിച്ചുവെച്ചിട്ടുള്ളതിൻെറ പ്രതികൾ എല്ലാവർക്കും വാങ്ങാം. കളി നടത്തുന്ന കമ്പനിക്കാർ ഒരു നിയമങ്ങൾക്കും വിരോധമായോ വഞ്ചനയായോ യാതൊന്നും പ്രവൃത്തിക്കുന്നതല്ല. അങ്ങിനെ ആരെങ്കിലും പ്രവൃത്തിക്കുന്നു മോണാക്കോവിലെ പീനൽകോഡുപ്രകാരം ഒരു ഗൌരവമായ കുററമാകുന്നതും അതിന് കഠിനശിക്ഷ നിശ്ചയിച്ചിട്ടുള്ളതും ആകുന്നു. ദ്യൂതമണ്ഡപത്തിൽ നടക്കുന്ന പ്രവൃത്തികളുടെ മേലന്വേഷണം ചെയ്‌വാൻ ഗവൺമെണ്ടിൽനിന്ന് ആവശ്യമായ ഉദ്യോഗസ്ഥന്മാരെയും നിയമിച്ചിട്ടുണ്ട്. എന്നാൽ അവിടെ നടത്തുന്ന എല്ലാതരം കളികളിലും ഭാഗ്യപരീക്ഷണത്തിൽ കളിക്കാർക്കുണ്ടാകുന്നതിനേക്കാൾ അധികപക്ഷവും കമ്പനിക്കാർക്കു ഗുണമായ ഫലങ്ങൾ സിദ്ധിപ്പാൻ തക്കവണ്ണമാണ് അതുകളുടെ സാമഗ്രികളും നിയമങ്ങളും എല്ലാം ഏർപ്പെടുത്തീട്ടുള്ളത്. ആ വക ഗുണദോഷങ്ങൾ മുഴുവനും അറിഞ്ഞുകൊണ്ടുതന്നെയാണ് ആളുകൾ കളിയിൽ ചേരുന്നതും. ഭാഗ്യംപോലെ നല്ല സമ്പാദ്യവും ഉണ്ടാകുന്നതാണെന്നുള്ളതിന് മാണ്ടികാർലോവിലെ ദ്യൂതമണ്ഡപത്തിൽ വെച്ച് ലക്ഷവും ലക്ഷത്തിലധികവും പവൻ കളിച്ചവരെപ്പോലെതന്നെ അത്രത്തോളം സമ്പാദിച്ചവരും ദുർല്ലഭമല്ല. എന്നാൽ സമ്പാദിച്ചവരുടെ എണ്ണം കളിച്ചവരുടേതിനേക്കാൾ കുറവായിരിക്കും. അതാണ് കമ്പനിക്കാരുടെ ലാഭത്തിൻെറ രഹസ്യം. ഈ ലാഭത്തിൻെറ പകുതിവീതത്തിലാണ് മോണാക്കോ രാജ്യം നിലനില്ക്കുന്നത്.

൧൮൬൩-ൽ ചൂതുകളിക്കുത്തക ൫൦-കൊല്ലത്തേയ്ക്കു ബ്ളാങ്കിന്നു കരാറു കൊടുത്തു എന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. മേല്പടി കുത്തക അവസാനിച്ച ൧൮൯൮-ൽ ൫൦-കൊല്ലത്തേയ്ക്കു രണ്ടാമതും കുത്തക പൊളിച്ചെഴുതി കൊടുത്തിട്ടുണ്ട്. ഈ ചൂതുകളിയുടെ കാര്യത്തിൽ മോണാക്കോ ഗവൺമെണ്ടിൽ നി

ന്നു ബുദ്ധിപൂർവകമായി ചെയ്തിട്ടുള്ള ഒരു നിയമത്തെ കൂടി ഇവിടെ പ്രസ്താവിക്കേണ്ടിയിരിക്കുന്നു. അതെന്തെന്നാൽ ആ രാജ്യത്തെ പ്രജകളിൽ ആരും അവിടത്തെ ചൂതുകളിയിൽ ചേരുവാൻ പാടില്ലെന്നാണ്. അങ്ങിനെ വല്ലവരും ചേർന്നു കളിച്ചതായി തെളിഞ്ഞാൽ ആ രാജ്യത്തെ പീനൽകോഡുപ്രകാരം ആ കുറ്റത്തിനു കഠിനമായ ശിക്ഷയുണ്ട്. ചൂതുകളി മേലന്വേഷണംചെയ്യാൻ കല്പിച്ചാക്കീട്ടുള്ള ഉദ്യോഗസ്ഥന്മാരൊഴികെ ആ രാജ്യത്തെ പ്രജകളിൽ ആരും മാണ്ടികാർലോവിലെ ദ്യൂതമണ്ഡപത്തിൽ എത്തിച്ചുവിട്ടുകതന്നെ അരുതെന്നാണ് നിഷ്കർഷയായ രാജകല്പന. ഈ അത്യാശ്ചര്യമായ നിയമത്തിന്റെ ഉദ്ദേശം എല്ലാവർക്കും ഊഹിച്ചറിയാവുന്നതാണല്ലോ. ഇനി വായനക്കാരിൽ ചിലർക്ക് ഒരു സംശയം ജനിക്കാവുന്നതെന്തെന്നാൽ രാജ്യം എത്രതന്നെ ചെറുതായാലും അതിന്റെ മതിയായ സംരക്ഷണത്തിന്നു തക്കവണ്ണമുള്ള ഒരു ആദായം ചൂതുകളിയിൽ നിന്നു കിട്ടുവാൻ മാർഗ്ഗമുണ്ടോ എന്നാണ്. അങ്ങിനെ ശങ്കിക്കുന്നവർ വല്ലവരും ഉണ്ടെങ്കിൽ അവരുടെ ശങ്ക തീർക്കുവാൻ എനിക്ക് ഒന്നു മാത്രമേ പറവാനുള്ളൂ. ആ മാണ്ടികാർലോവിലെ ചൂതുകളിക്കമ്പനിക്കാർക്ക് ഈ കഴിഞ്ഞ ൧൯൦൭-ലെ ലാഭം പതിനാറുലക്ഷത്തി നാല്പത്തിനാലായിരത്തി എണ്ണൂറു (൧൬,൪൪,൮൦൦) പവനും ആ കൊല്ലത്തിൽ ആ പ്രദേശത്തുവെച്ച് ആത്മഹത്യ ചെയ്ത അന്യരാജ്യക്കാരുടെ എണ്ണം നാനൂറും (൪൦൦) ആണെന്നു മാത്രമാണ്. ശേഷം ചിന്ത്യം.

രസികരഞ്ജിനി. സി. എസ്സ്. ഗോപാലപ്പണിക്കർ ബി. എ.

——(൦)——

# ഭാവനാശക്തി

കഴിഞ്ഞ കാര്യങ്ങളെ ഓർമിപ്പിക്കാനുള്ള വൈഭവത്തിനാണു സാധാരണയായി ഭാവനാശക്തിയെന്നു പേരെങ്കിലും സാഹിത്യസംബന്ധമായി പറയുമ്പോൾ ഈ പദത്തിന് അധികമായ ശക്തിയും സാന്നിദ്ധ്യവും ഉണ്ട്. ഈ അർത്ഥത്തിൽ ഓർമശക്തികൂടി അടങ്ങിയിരിക്കുമെങ്കിലും, അതിനല്ല അധികം പ്രാധാന്യമുള്ളത്. ഭാവനാശക്തി, ബുദ്ധിശക്തിയെ ആശ്രയിച്ചിരിക്കും. അത്യന്തം ബുദ്ധ്യതിശയനായിരിക്കും അധികം ഭാവനാശക്തിയുള്ളവൻ. ഭാവനാശക്തിയുള്ളവരൊക്കെ അവശ്യം ബുദ്ധിമാന്മാരായിരിക്കണമെങ്കിലും, എല്ലാ ബുദ്ധിമാന്മാർക്കും ഭാവനാശക്തി ഉണ്ടായിരിക്കുമെന്നോ, ഇരിക്കണമെന്നോ ഇല്ല.

മനുഷ്യരുടെ അറിവിന്നും, വാസനയ്ക്കും, പരിചയത്തിന്നും ഉള്ള ഏറ്റക്കുറച്ചിലിന്നനുസരിച്ച്, അവർ പഞ്ചേന്ദ്രിയങ്ങൾ വഴിയായി അറിയുന്ന സാധനങ്ങളുടേയും, കാര്യങ്ങളുടേയും ഗുണാഗുണങ്ങളെ മനസ്സിലാക്കുന്നതി

ന്ന വ്യത്യാസമുണ്ടായിരിക്കുമല്ലൊ. ഒരു ചെടിയേയൊ, പുഷ്പത്തേയൊ, ഒരു സാധാരണ മനുഷ്യൻ കാണുന്നതിലും, ഒരു സസ്യശാസ്ത്രജ്ഞൻ കാണുന്നതിലും ഫലത്തിൽ വ്യത്യാസമുണ്ട്. ഒരു പാട്ടു കേൾക്കുമ്പോൾ "സംഗീതത്തിനു ചെവിയില്ലാത്ത" ഒരാൾക്ക് ഉണ്ടാകുന്ന അനുഭവവും, ഒരു സംഗീതജ്ഞനുണ്ടാകുന്ന അനുഭവവും, രണ്ടും, രണ്ടുവിധത്തിലായിരിക്കും. മനുഷ്യരുടെ വാക്കിൽ നിന്നും, അവരുടെ മുഖസ്വഭാവത്തിൽ നിന്നും, അവരുടെ മനോഗുണം അറിവാൻ ലോകവ്യവഹാരത്തിൽ അധികം ഇടപെട്ട വൃദ്ധന്മാർക്ക് സാധിക്കുംപോലെ ചെറുപ്പക്കാർക്ക് സാധിക്കുകയില്ല. അതുകൊണ്ടാണല്ലൊ "ഇളമാൻ കടവറിയാ" എന്നു പറയുന്നത്.

ഇങ്ങിനെതന്നെ, വല്ല സാധനങ്ങളേയും കാണുന്ന മാത്രയിൽ അവയുടെ മുഖ്യഗുണങ്ങൾ മനസ്സിലാക്കി, അവയോടു സാമ്യമുള്ള മററു സാധനങ്ങളെ ക്ഷണത്തിൽ ഓൎമ്മിച്ച് അന്യോന്യമുള്ള തുല്യാതുല്യതകളെ ഗണിച്ചറിവാനുള്ള, ജന്മസിദ്ധമായ വൈഭവത്തെയാണ് ഭാവനയെന്നു പറയുന്നത്. ചിത്രമെഴുത്തുകാൎക്കും കവികൾക്കും ഭാവനാശക്തി അത്യാവശ്യമാണ്. മററുള്ളവർ നിസ്സാരങ്ങളെന്നു വിചാരിക്കുന്ന ഒരു ഇലയുടെ നിറപ്പൊ, ഒരു അംഗത്തിന്റെ സ്ഥിതിയൊ, ചിത്രത്തിനു സ്വാഭാവികത നൽകുവാൻ ഏററവും ഉപയോഗമുള്ളവയായി ഒരു ചിത്രകാരൻ വിചാരിച്ചെന്നു വരാം. ഏററവും വിപരീതങ്ങളുള്ള വികാരങ്ങളെ ചിത്രത്തിൽ സൂചിപ്പിക്കുവാൻ, മുഖത്തിന്റെ ഒരു ചുളിയൊ കണ്ണിലെ പ്രകാശഭേദത്തിന്റെ സ്ഥാനമൊ അല്പം ഭേദിപ്പിച്ചാൽ മതി.

ഗുണദോഷവിവേചനയിൽ അത്യന്തം പാടവമുള്ള ഒരാളെ, സമൎത്ഥനായ ഒരു ചിത്രമെഴുത്തുകാരൻ വരച്ച ഒരു ചിത്രം കാണിച്ചപ്പോൾ, ചിത്രം ശാസ്ത്രാനുസാരമായ എല്ലാ കാൎയ്യങ്ങളും അടങ്ങിയതാണെങ്കിലും ആവശ്യമായ ഒരു "അത്" ഇല്ലാത്തതുപോലെ ഇരിക്കുന്നു എന്നു പറഞ്ഞുപോൽ. ആ "അത്" എന്താണെന്നു ഗുണദോഷവിവേചകനുതന്നെ പറവാൻ സാദ്ധ്യമായിരുന്നില്ല. ഭാവനാശക്തിയുള്ള ഒരു ചിത്രകാരന്റെ തൂലികകൊണ്ട് ഒരു ചെറിയ പൊട്ടൊ നേരിയ ഒരു വരയൊ, ചിത്രത്തിനു ആ "അത്" ഉണ്ടാക്കിയെന്നു വരാം. കവിതയുടെ കാൎയ്യവും ഇങ്ങനെ തന്നെയാണ്. ചിത്രകാരന്റേയും കവിയുടേയും ഭാവനാശക്തിയുടെ ഭാവഭേദങ്ങൾ തിരിച്ചറിവാനുള്ള വാസന ഈ പൊട്ടൊ വരയൊ പോലെ അത്ര സൂക്ഷ്മമായതാണെന്നാം.

നമുക്ക് ഇവിടെ കവികളുടെ ഭാവനാശക്തിയെപ്പററി വിചാരിക്കേണ്ടതെ ഉള്ളു. അതിനേ നിവൃത്തിയുള്ളു.

വല്ല സാധനവും വിവരിക്കുമ്പോൾ അതിനു ഏററവും മുഖ്യമായി മററുള്ളവയിൽ നിന്നു ക്ഷണം തിരിച്ചറിയത്തക്കവായ ഗുണങ്ങളെക്കൊണ്ടായിരിക്കണം. അങ്ങിനെയുള്ള ഗുണങ്ങളെ കണ്ടുപിടിക്കുന്നാണ് ഭാവനാശക്തിയുടെ സഹായം വേണ്ടത്.

എന്നുമാത്രം പറഞ്ഞുവെച്ചിരുന്നുവെങ്കിൽ ഉണ്ടാകുന്നതിനെക്കാൾ എത്ര ദൃഢമായും വ്യക്തമായും ഉള്ള ഒരു ജ്ഞാനമാണ്,

കനലെന്നു നിനച്ചുപോയി നീതാ-
നനഘം വക്ഷസി ധാത്രമാസരതനം.

എന്നു പറഞ്ഞതുകൊണ്ടുണ്ടാകുന്നത്! മനുഷ്യന്റെ ജീവൻ രാവിലെ വികസിച്ചു വൈകുന്നേരം വാടിവീഴുന്ന പുഷ്പങ്ങളോടും,

നളിനീദളഗതജലലവതരളം
തദ്വജ്ജീവിതമതിശയചപലം.

എന്നിങ്ങനെ ഉപമിച്ചു പറയുന്നതിൽ നിന്നു അതിന്റെ അസ്ഥിരതയേയും ക്ഷണഭംഗുരതയേയും നമുക്ക് എത്ര ക്ഷണത്തിൽ എത്ര വ്യക്തമായി ധരിക്കാറാവുന്നു!

ഇങ്ങനെയുള്ള അനേകം ശക്തികളുടെ സമ്മേളനംകൊണ്ടു് തനിയെ ഉണ്ടായിത്തീരുന്ന ഒരു ജീവിയാണു കവിതയെന്നും ആശ്രമിച്ചാൽ ലഭിക്കാവുന്ന ഒരു സ്ഥാനപ്പേരല്ലെന്നും നമ്മുടെ ചില വിദ്വാന്മാർ ധരിക്കാതിരുന്നാൽ മററുള്ളവർക്ക് ഉപകാരപ്രദമായിരിക്കുന്നതാണ്.

ഭാഷാപോഷിണി. മൂർക്കോത്തു കുമാരൻ.

(൧)



ഒൻപതാംപ്രകരണം

## ആര്യപുരാതനന്മാർ

ആര്യന്മാർ എന്ന ശബ്ദംകൊണ്ടു വായനക്കാർ മുമ്പിൽ മനസ്സിലാക്കുന്നതു് ഹിന്ദുക്കളിൽ ഉയർന്ന ജാതിക്കാരെയാകുന്നു. എന്നാൽ ഈ ശബ്ദം ഹിന്ദുക്കളെയും, ഇന്ത്യയെയും ഇപ്പോൾ ഭരിക്കുന്നവരും ഹിന്ദുക്കളാൽ മ്ലേച്ഛന്മാർ എന്നു പറയപ്പെടുന്നവരും ആയ ഇംഗ്ലീഷുകാരെയും കൂടി ഉൾപ്പെടുത്തും എന്നു പറഞ്ഞാൽ അതു വളരെ ആളുകളുടെ ചെവിക്കു പുത്തരിയായി തോന്നുകയില്ലയോ എന്നു ഞാൻ സംശയിക്കുന്നു. വിശേഷിച്ചു് ഇംഗ്ലീഷുകാർ മാത്രമല്ല, ഏഷ്യയിൽ ഇപ്പോഴുള്ള പേർഷ്യൻ ജാതിക്കാർ, യൂറോപ്പിൽ ഇപ്പോഴുള്ള ജർമ്മൻജാതിക്കാർ, ഗ്രീക്ക് എന്നു പറയുന്ന യവനജാതിക്കാർ, ലാററിൻ ജാതിക്കാർ, ചില്ലറയായി വേറെയും ചില ജാതിക്കാർ ഇവർ എല്ലാവരും ആര്യപുരാതനവർഗ്ഗത്തിന്റെ ഓരോ ശാഖകളാകുന്നു എന്നും ഇവരും ഹിന്ദുക്കളും എല്ലാം പുരാതനമായ ഒരു കാലത്തു ഒരു ദിക്കിൽ ഒരു യോഗമായി താമസിച്ചുവന്നിരുന്നു എന്നും ഒരേ പ്രകാരമുള്ള സാമുദായികാചാരങ്ങളോടും മതവിശ്വാസങ്ങളോടും അനുഷ്ഠാനങ്ങളോടുംകൂടി കാലം കഴിച്ചുവന്നിരുന്നു എന്നും ഇപ്പോൾ നിസ്സംശയമായി തീർച്ച വന്നിട്ടുള്ളതാകുന്നു.

ഇങ്ങനെ തീർച്ചപ്പെടുത്തുവാൻ ഇവർ ഒരുമിച്ചു താമസിച്ചുവന്നിരുന്ന കാലത്തെ വല്ല ശിലാരേഖകളോ വല്ല ഗ്രന്ഥാവരികളോ മററു വല്ല റിക്കാർട്ടുകളോ വല്ലവരുടെയും കൈവശം കിട്ടിയിട്ടുണ്ടായിരിക്കുമോ? അങ്ങിനെയൊന്നുമല്ല. ആ കാലം മനുഷ്യരുടെ അഭിപ്രായം എഴുത്തുമൂലം അറിയിപ്പാനുള്ള ലിപികൾതന്നെ കണ്ടുപിടിച്ചിട്ടില്ലാത്ത ഒരു കാലമായിട്ടാണ് വിചാരിപ്പാൻ ന്യായമുള്ളത്. എന്നാൽ, പിന്നീട് ഈ വർഗ്ഗക്കാർ ഓരോ ശാഖകളായി പിരിഞ്ഞതിൻെറ ശേഷം ലിപികൾ കണ്ടുപിടിച്ചു എഴുതിവെച്ചിട്ടുള്ള അവരുടെ പുരാതനഗ്രന്ഥപരമ്പരകളിൽ നിന്നും ഏതൽകാലങ്ങളിൽ അവർ ഉപയോഗിക്കുന്ന ഭാഷകളിൽനിന്നും കിട്ടുന്ന പല അഭിപ്രായങ്ങളും വാക്കുകളും തമ്മിൽ താരതമ്യപ്പെടുത്തി നോക്കി ഉണ്ടായിട്ടുള്ള ഊഹമാണ് ഈ സിദ്ധാന്തത്തിന് അടിസ്ഥാനമായിരിക്കുന്നത്.

ഭാരതഖണ്ഡത്തിൻെറ വടക്കെ അതൃത്തിക്ക് ഒരു മാനദണ്ഡമായി ഉടനീളം കിഴക്കുപടിഞ്ഞാറായി കിടക്കുന്ന ഹിമവാൻ പർവ്വതത്തിൻെറ വടക്കുപടിഞ്ഞാറു മദ്ധ്യ ഏഷ്യാഖണ്ഡത്തിൽ ഒരു ഉയർന്ന പ്രദേശമുള്ളതാണ് ആര്യപുരാതനന്മാരുടെ മൂലസങ്കേതസ്ഥാനം എന്നു ഇപ്പോൾ ഊഹിക്കപ്പെട്ടിട്ടുള്ളത്. അവിടെ ജനങ്ങൾ വർദ്ധിച്ചപ്പോൾ ആ വർഗ്ഗത്തിൽനിന്നും ഓരോരോ ശാഖകൾ പല വഴിക്കും പിരിഞ്ഞുപോയിത്തുടങ്ങി. തെക്കുപടിഞ്ഞാട്ടു പോയ ഒരു ശാഖ പേർഷ്യാരാജ്യത്തു കുടിയേറി പാർത്ത് ആ രാജ്യത്തിന്നു അധികൃതന്മാരായിത്തീർന്നു. അവിടെ വെച്ചു അവർ എഴുതിവെച്ച ഗ്രന്ഥങ്ങളിലെ ഭാഷയ്ക്കു സെൻഡ് എന്നാണു പേർ. ഈ സെൻഡ് ഭാഷയിൽനിന്നു പരിണമിച്ചുണ്ടായതാകുന്നു ഇപ്പോഴുള്ള പേർഷ്യൻ ആളുകൾ ഉപയോഗിക്കുന്ന പേർഷ്യൻ ഭാഷ. ആര്യമൂലവർഗ്ഗത്തിൽ നിന്നോ, അല്ലെങ്കിൽ പേർഷ്യയ്ക്കു പോയ ശാഖയിൽ നിന്നോ ഓരോ കാലങ്ങളിൽ പിരിഞ്ഞുപോയ മൂന്നു ശാഖകളിൽ ഓരോന്നായി വിചാരിക്കപ്പെടാവുന്നവയാണ്. (i) ഗ്രീക്കുരാജ്യത്തെ കുടിയേറിപ്പാർത്ത് അവിടെ അധികൃതന്മാരായി ഗ്രീക്ക് ഭാഷ ഉപയോഗിച്ചുവന്നതും, (ii) ഇററലിരാജ്യത്തു ചെന്നു റോമാസാമ്രാജ്യത്തെ സ്ഥാപിച്ചു ലാററിൻ ഭാഷ ഉപയോഗിച്ചുവന്നതും, (iii) ജർമ്മനിരാജ്യത്തു ചെന്നു ഗാത്തിക്ക്ഭാഷ ഉപയോഗിച്ചുവന്നതും ആയ ജാതിക്കാർ. മദ്ധ്യഏഷ്യയിൽനിന്നു തെക്കുകിഴക്കായി പിരിഞ്ഞുപോന്ന ഒരു ശാഖയാകുന്നു ഹിമവാൻെറ പശ്ചിമോത്തരഭാഗത്തിലുള്ള ഇടവഴികളിൽക്കൂടി കടന്ന് 'ബ്രഹ്മാവർത്ത'മെന്ന് അവർ പേർ വിളിച്ചുവന്നിരുന്ന സിന്ധുനദീതീരപ്രദേശങ്ങളിൽ കുറേക്കാലം താമസിച്ചു ജനങ്ങൾ അവിടെയും വർദ്ധിച്ചപ്പോൾ ഹിമവാൻെറ താഴ്വര പിടിച്ചു കിഴക്കോട്ടു നീങ്ങി ഭാരതവർഷം എന്നു പറയുന്നതും ഹിമവാൻെറയും വിന്ധ്യൻെറയും മദ്ധ്യേ കിടക്കുന്നതും ആയ ഗംഗാതീരപ്രദേശങ്ങളിലും മററും പാർത്ത് പാശ്ചാത്യപണ്ഡിതന്മാർ കൂടി അത്യാശ്ചര്യ ബഹുമാനാദികളെ ജനിപ്പിക്കുന്ന അനേകഗ്രന്ഥപരമ്പരകളെ സർവ്വപ്രകാരേണയും സംസ്കൃതം എന്ന പേരിന്നു യോഗ്യമായ ഒരു ഭാഷയിൽ നിർമ്മിച്ച് ഐഹികപാരത്രിക വ്യവഹാരങ്ങളെപ്പററി

യുള്ള അനേക സൂക്ഷ്മതത്വങ്ങളേയും കണ്ടുപിടിച്ച് ചാതുർവർണ്ണ്യങ്ങളായ ജാതിവ്യവസ്ഥകളോടുകൂടി സർവഥാ ആര്യന്മാർ എന്ന ശബ്ദത്തിന്ന അർഹത സമ്പാദിച്ചവരായ ഹിന്ദുക്കൾ.

ആര്യപുരാതന വർഗ്ഗത്തിൽ മേല്പറഞ്ഞ പ്രകാരമുള്ള ശാഖകൾ എല്ലാം പിരിഞ്ഞുപോയത് ഹിന്ദുക്കൾ അനാദി എന്നു പറയുന്ന അവരുടെ വേദങ്ങൾ തന്നെ ഉണ്ടാകുന്നതിന്നു എത്രയോ മുമ്പായിരിക്കണം. എന്തുകൊണ്ടെന്നാൽ അവരുടെ വേദങ്ങളിൽ എററവും പുരാതനമായ 'ഋഗ്വേദം' തന്നെ അവർ ബ്രഹ്മാവർത്തത്തിൽ പാർത്തിരുന്ന കാലത്തു ഉണ്ടായതായി വിചാരിപ്പാൻ ആ വേദത്തിൽ തന്നെ തെളിവുകൾ ഉണ്ടുതാനും. 'ഋഗ്വേദം' ഉണ്ടാക്കിയത് കലി വർഷാരംഭത്തിന്നും മുമ്പ് (൫,൦൦൦-കൊല്ലങ്ങൾക്കു മുമ്പ്) ഒരു കാലത്തായിരിക്കും എന്നു പറഞ്ഞാൽ അധികം തെററിപ്പോകുവാനെളുപ്പമുള്ളതല്ല.

വളരെക്കാലം മുമ്പു മുതൽക്കു തന്നെ, ഈ ആര്യശാഖകളും ഉപയോഗിച്ചുവന്നിരുന്ന 'കെൽട്ടിക്', ഗ്രീക്ക്, ലാററിൻ, ഗാഥിക്ക്, സംസ്കൃതം എന്ന ഭാഷകൾ മൃതഭാഷകളായി തീർന്നിരിക്കുന്നു. അതായത് യാതൊരു ജനസമൂഹവും വളരെക്കാലം മുമ്പുമുതല്ക്കു ഈ ഭാഷകളെ നിത്യസംസാരത്തിൽ ഉപയോഗിക്കാറില്ല. എന്നാൽ മേല്പറഞ്ഞ ഭാഷകൾ ഇപ്പോൾ മൃതഭാഷകളാണെങ്കിലും, സംസ്കൃതത്തിൽ നിന്നു ജനിച്ചുണ്ടായ 'ഗുജരാത്തി' 'മറാത്തി' 'പാലി' മുതലായ ചില താണതരം ഭാഷകൾ ഇന്ത്യയിൽ പല ജനസമൂഹങ്ങൾ അവിടവിടെ സംസാരഭാഷയായി ഉപയോഗിക്കാറുള്ളതുപോലെ തന്നെ യൂറോപ്പിലും മററു ഭാഷകളിൽ നിന്നുത്ഭവിച്ച അവാന്തരഭാഷകൾ ഉപയോഗിച്ചുവരുന്നുണ്ട്.

മുൻപറഞ്ഞ ആര്യശാഖകളിൽ ഒന്നായി പറയപ്പെടുന്ന ജർമ്മൻ അല്ലെങ്കിൽ 'ട്യൂട്ടൻ' എന്ന ജാതിക്കാരാകുന്നു പിന്നീടു വളരെ ബലവീര്യപരാക്രമികളായിത്തീർന്നു ക്രിസ്ത്വബ്ദത്തിന്റെ ആദികാലമായ ഏകദേശം ൨,൦൦൦-കൊല്ലങ്ങൾക്കുമുമ്പ് റോമാസാമ്രാജ്യത്തെ ആക്രമിച്ച് അതിന്റെ യൂറോപ്പിലുള്ള സാമ്രാജ്യഭാഗങ്ങൾക്കു അധികൃതന്മാരായിത്തീർന്നു എന്നും, ഈ ജർമ്മൻ ശാഖയിൽനിന്നു പിരിഞ്ഞുപോയി ഇംഗ്ലണ്ടിൽ ചെന്നു കുടിയേറിപ്പാർത്തവരുടെ സന്തതികളാകുന്നു ഇപ്പോൾ നമ്മെ ഭരിക്കുന്ന ഇംഗ്ലീഷുകാർ എന്നുമുള്ള സംഗതികൾ ചരിത്രപ്രസിദ്ധങ്ങളാണല്ലോ.

മേൽവിവരിച്ചതിൽ സാരമായി പുറപ്പെടുവിച്ചിട്ടുള്ള സിദ്ധാന്തത്തിന്റെ അടിസ്ഥാനം മേല്പറഞ്ഞ പല വർഗ്ഗക്കാരും പണ്ടുകാലങ്ങളിൽ ഉപയോഗിച്ചുവന്നിരുന്നതും ഇപ്പോൾ ഉപയോഗിച്ചുവരുന്നതും ആയ ഭാഷകളെ താരതമ്യപ്പെടുത്തി നോക്കി ഉണ്ടാക്കീട്ടുള്ള ഊഹമാണ് എന്നു ആദ്യംതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ അതു കേവലം ഊഹമാണെന്നു മാത്രം വിചാരിപ്പാൻ പാടില്ലാതെയും, ആ ഭാഷകളിലെ അനേകവാക്കുകൾക്കുള്ള ശബ്ദാർത്ഥസാമ്യങ്ങൾ കേവലം ആകസ്മികമായി സംഭവിച്ചതാകുന്നു എന്നു വിചാ-

രിപ്പാൻ വളരെ പ്രയാസമുള്ളതായും കാണുന്നതിനാൽ ആവക ജാതിക്കാരെല്ലാം മദ്ധ്യആസ്യയിൽ ആകട്ടെ അല്ലെങ്കിൽ വേറൊരു ദിക്കിലാകട്ടെ എങ്ങിനെങ്കിലും ഒരു കാലത്തു് ഒരുമിച്ചു താമസിച്ചു ഒരേ ഭാഷ സംസാരിച്ചുവന്നിരുന്നു എന്നു നിസ്സംശയമായും പറയാവുന്നതാകുന്നു. ഇവർ സംസാരിച്ചിരുന്ന ഭാഷകൾ ഭിന്നങ്ങളായിത്തുടങ്ങിയതിനു മുമ്പുമുതൽക്കുതന്നെ ഒരുമിച്ചു താമസിച്ചുവന്ന കാലങ്ങളിൽ ഓരോ അഭിപ്രായങ്ങൾ കാണിപ്പാൻ ഉപയോഗിച്ചുവന്നിരുന്ന വളരെ വാക്കുകളും കാലക്രമംകൊണ്ടു് അല്പമല്പമായി ഭേദപ്പെട്ടു പരസ്പരം സംബന്ധം അറിവാൻ പാടില്ലാത്തവിധത്തിൽ ആവുകയും, ആ അഭിപ്രായങ്ങൾ കാണിപ്പാനായിത്തന്നെ മറ്റു വാക്കുകൾ ഉണ്ടാകുകയും ഇതരഭാഷകൾ സംസാരിച്ചുവന്നിരുന്ന ജാതിക്കാരോടുകൂടി യോഗം ഉണ്ടായതുമൂലം ആ ഭാഷകളിലുള്ള വാക്കുകൾകൂടി ഉപയോഗിച്ചു തുടങ്ങുകയും കാലക്രമേണ ഒടുവിൽ പറഞ്ഞ കൂട്ടത്തിലുള്ള വാക്കുകൾ സാധാരണമായി ഉപയോഗിച്ചുവന്നു് ആദികാലങ്ങളിൽ ഉപയോഗിച്ചുവന്നിരുന്ന വാക്കുകൾ ചിലപ്പോൾ വെറും പര്യായ ശബ്ദങ്ങൾ മാത്രമായി കലാശിക്കുകയും, അവയിൽതന്നെ ചിലതു് ഉപയോഗിക്കാതെ നശിച്ചുപോകയും, എല്ലാം ഉണ്ടായിരിക്കും എന്നതു നിശ്ചയം തന്നെ. എന്നാൽ ഈ വകയിൽ നിത്യത്തിൽ അധികം സാധാരണമായി ഉപയോഗിക്കാതെ നിവൃത്തിയില്ലാത്ത വളരെ വാക്കുകൾ അല്പമാത്രമായ ശബ്ദവ്യത്യാസങ്ങളോടുകൂടിയെങ്കിലും ഈ വർഗ്ഗക്കാരുടെ ഭാഷകളിൽ ഇന്നും കാണേണ്ടതാണെന്നുള്ളതും നിശ്ചയം തന്നെ. ആദ്യമൂലഭാഷയിൽ നിന്നു ജനിച്ചതായി പറയപ്പെടുന്ന എല്ലാ ഭാഷകളിലും പ്രത്യേകം പ്രത്യേകമായി സംബന്ധപ്പെട്ട വാക്കുകളെ ചൂണ്ടിക്കാണിക്കുകയോ ഉള്ള വാക്കുകളെ മുഴുവൻ എടുത്തു കാണിക്കുകയോ ചെയ്യുന്നതു് ഈ ലേഖനത്തിൽ പ്രയാസമായിരിക്കും. അതുകൊണ്ടു് ഈ സിദ്ധാന്തത്തിന്റെ സമഷ്ടിയായ ഒരു ബോധം അറിവില്ലാത്ത വായനക്കാക്കു് ഉണ്ടാകുവാൻവേണ്ടി മാത്രം ചില ഉദാഹരണങ്ങൾ ഒരു പട്ടികയായി കാണിക്കാം.

| | ഇംഗ്ലീഷ് | ലാററിൻ | ഗ്രീക്ക് | ഗാത്തിക്ക് (ജർമ്മൻ) | സെൽഡ് (പെർഷ്യൻ) | സംസ്കൃതം |
|---|---|---|---|---|---|---|
| അച്ഛൻ | ഫാദർ | പേററർ | പേററർ | ഫാഡർ | പിദർ | പിതൃ |
| അമ്മ | മദർ | മേററർ | മേററർ | മടർ | മിദർ | മാതൃ |
| സഹോദരൻ | ബ്രദർ | ഫ്രേററർ | ഫ്രേററർ | പ്രൂവൊദർ | ബ്രാതർ | ഭ്രാതൃ |
| സഹോദരി | സിസ്റ്റർ | സൊസർ(സൊററർ) | ... | സ്വിസ്റ്റർ | ... | സ്വസൃ |
| മകൻ | സൺ | ... | ... | സൂനസ്സ് | ... | സൂനു |
| മകൾ | ഡാട്ടർ | ... | തുഗതർ | ഡൌഹ്തർ | ദാകതർ | ദുഹിതൃ |
| മൂക്ക് | നോസ് | നേസസ് | ... | നാസി | ... | നാസ |
| കണ്ണ് | ഐ | ഒക്കസ് | ... | ആക്കൊസ് | ... | അക്ഷ |
| പുരികം | ബ്രൌ | ... | ... | ... | അബ്രൂ | ഭ്രൂ |
| പല്ല് | ടൂത്ത് | ഡെൻറ്സ് | ... | ... | ദന്ദൻ | ദന്ത |
| കയ്യ് | ഹാൻഡ് | ... | ... | ഹിന്തൻ | (ബാസ്സു) (ഹസ്ത) | ബാഹു |
| കാല് | ഫുട്ട് | പെഡിസ് | പൌസ് | ഫ്ടസ് | ... | പാദ് |
| ഭൂമി | ടെറാ | ടെററി | ... | ... | (ബൂമി) | ധരാ (ഭൂമി) |
| ചൂട് | ... | ... | താർമാസ് | ... | ഗരമാ | ഘർമ്മ |
| ഒന്ന് | വൺ (ഏക) | ... | ... | ... | ... | ഏക |
| രണ്ട് | (ടെയിൻ) | ഡ്വാ | ഡ്വൊ | ട്വായി | ... | ദ്വ |
| മൂന്ന് | ത്രീ | ട്രെസ് | ട്രെയ്സ് | ... | ... | ത്രി |
| നാല് | (ഫോർ) കപിട്ടർ | കപാടർ | ടെസ്സറിസ് | ... | ... | ചതുര |
| അഞ്ച് | (ഫൈവ്)പെൻറ്റ് ... | | പെൻററി | ... | ... | പഞ്ച |
| ആറ് | സിക്സ് | സെക്സ് | ഹെക്സ് | സെമ്സ | ഷഷ് | ഷഷ് |
| ഏഴ് | സെവൻ | സെപ്റ്റം | ഹെപ്റ്റ | സിബൺ | ... | സപ്തം |

| | ഇംഗ്ലീഷ് | ലാററിൻ | ഗ്രീക്ക് | ഗാത്തിക്ക് (ജർമ്മൻ) | സെൽഡ് പൊൻഡ്യൻ | സംസ്കൃതം |
|---|---|---|---|---|---|---|
| എട്ടു | എയിട്ട് | ആക്ടൊ | ആക്ടൊ | അക്ട് | ... | അഷ്ട |
| ഒമ്പതു | നൈൻ | നവെം | എന്നിയ | ... | ... | നവ |
| പത്തു | ടെൻ | ഡെശം | ഡെകാ | ടെഹൊൻ | ... | ദശ |
| പശു | കൌ | ... | ... | കഃ | ... | ഗോ |
| അകിട | അഡ്ഡർ | യൂബർ | ഔടർ | ഈയൂടർ | ... | ഊധ |
| കരി | പ്ലൌ | ... | ... | പ്ലഗ് | ... | ഫാല |
| നുകം | യോക്ക് | ഇയുഗം | യുഗോൺ | ജൂക്ക് | ... | യുഗം |
| ആടു | യൂ | ഔയിസ്സ് | ഒയിസ് | ഔവി | ... | ആവി |
| കാള | ആക്സ് | ... | ... | ... | ... | ഉക്ഷ |
| കുതിര | ഹോഴ്സ് | ... | ഇക്കൊസ്സ് (ഹ്രാസ്സ).. | | ... | അശ്വ (ഘൊ |
| തീ | ... | ഇഗ്നിയസ്സ് | ... | ... | ... | അഗ്നി (ഷിൻ |
| വെള്ളം | വാട്ടർ | ഉദ | ... | ... | ... | ഉദകം |
| പകൽ | ഡെ | ... | ... | ... | ... | ദിവ |
| രാത്രി | നൈററ് | നക്സ് | ... | നക്ത | ... | നക്ത |
| കിഴക്ക് | ഈസ്റ്റ് | ... | ഔസ്സ് | ആസ്റ്റ് | ... | ഉഷ |
| വലത്ത് | ... | ഡെക്സ്റ്റർ | ഡെക്സ്റ്റിആസ്സ | ... | ... | ദക്ഷിണാ |
| അച്ചുതണ്ട് | ആക്സിസ്സ് | ആക്സീസ്സ് | ആക്സാസ്സ | ആച്സ് | ... | അക്ഷ |
| ഇരുമ്പ് | അയറൺ | ... | ... | എയിസൻ | ... | അയസ്സ് |
| പൊന്നു | ... | ... | ... | ... | സരണ | സ്വർണ്ണ |
| വീട് | ഡൊരസ്സ് | ... | ... | ഡാസ്സ | ... | ദോമ |
| വാതൽ | ഡോർ | ഫോർ | ഥുര | ഡാർ | ... | ദ്വാര |

| | ഇംഗ്ലീഷ് | ലാറ്റിൻ | ഗ്രീക്ക് | ഗാത്തിക്ക് (ജർമ്മൻ) | ഷെൽഡ് പെഹ്ലവ്യൻ | സംസ്കൃതം |
|---|---|---|---|---|---|---|
| വണ്ടി | വാഗൺ | ... | വാജൻ | ... | ... | വാഹന |
| ചുവന്ന | റെഡ് | ... | ... | റാത്ത് | ... | രക്ത |
| കുറുക്കൻ | ജാക്കാൾ | ... | ... | ... | ഷാഗോൾ | സൃഗാല |
| എലി | മൌസ്സ് | മസ്സ് | മുസ്സ | മാവുസ്സ | മൂഷ് | മൂഷ |
| ഒട്ടകം | കാമെൽ | കമലാസ്സ് | കാമിലാസ്സ് | ... | ... | ക്രമേള |
| കൊതു | മസ്കിറ്റോ | മസ്കാ | ... | ... | ... | മശക |
| പഞ്ചസാര | ഷുഗർ | ശക്കരാൺ | ശക്കരാൺ | ... | ശക്കർ | ശർക്കര |
| മധുരം | സ്വീറ്റ് | ... | ... | ... | ... | സ്വാദു |
| പുതിയ | ന്യൂ | നൊവസ്സ് | ... | ന്യൂ | ... | നവ |
| എടുക്കുക | ബയർ | ഫെറി | ബെറെയിൻ | ബെറെയിൻ | ... | ഭൃ |
| തിന്നുക | ഈറ്റ് | എദറി | എദെയിൻ | ഇടാൻ | ... | അദ് |
| ഞാൻ | ഐ | ഈഗൊ | ഇഗൊ | ഇച്ച | ... | അഹം |
| എന്നെ | മി | മി | ഇമി | മിച്ച | ... | മെ |
| നീ | ദൌ (യൂ) | തു | തു (യുമെയി) | ദു (ജൂസ്സ) | ... | ത്വം (യൂയം) |
| ഇല്ല | നൊ | നീ | ... | നി | ... | ന |
| ആകുന്നു — ഉത്തമപുരുഷൻ | ആം | ... | എയ്മി | ഇം | ... | അസ്മി |
| ആകുന്നു — പ്രഥമപുരുഷൻ | ഇസ്സ് | എസ്റ്റ | എസ്റ്റി | ഇസ്റ്റ | ... | അസ്തി |



ഈ പട്ടികയിൽ ഓരോ വാക്കുകൾക്ക് ഓരോ ഭാഷകളിൽ സാമ്യമുള്ള വാക്കുകൾ കൊടുത്തിട്ടുള്ളത് എന്റെ അറിവിൽ വന്നേടത്തോളം മാത്രമുള്ളതാകുന്നു. അതുകൊണ്ടു ചില ഭാഷകളിൽ സമാനശബ്ദങ്ങൾ കൊടുക്കാത്തതിനാൽ ആ ശബ്ദങ്ങൾ ആ ഭാഷയിൽ ഇല്ലെന്ന് എന്റെ വായനക്കാർ തീർച്ചയായി വിശ്വസിച്ചു പോകയും അരുത്. വേറെയും വാക്കുകളെടുത്തു പട്ടിക ഇനിയും ദീർഘിപ്പിക്കാവുന്നതാണ്. അത് എങ്ങിനെ എങ്കിലുമാവട്ടെ. മേൽ കാണിച്ച പട്ടിക നോക്കുന്നവർക്ക് അതിൽ പറയുന്ന ഭാഷകൾ എല്ലാറ്റിനും പൊതുവായ ഒരു മാതൃഭാഷ ഉണ്ടായിരുന്നു എന്നു ബലമായ ഒരു അഭിപ്രായം എങ്ങിനെ ജനിക്കാതിരിക്കും? അപ്പോൾ ആ മാതൃഭാഷ ഉപയോഗിച്ചു വന്നിരുന്നവർ മററു ഭാഷക്കാരുടെ പൂർവികന്മാരായിരിക്കണമെന്നും അവർ എല്ലാപേരും ഒരു കാലത്ത് ഒരു ദിക്കിൽ ഒരുമിച്ചു വസിച്ചിരിക്കണമെന്നും എല്ലാം സാധിക്കുന്നുണ്ടെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. അവരെയാകുന്നു ഈ ലേഖനത്തിന്റെ തലവാചകത്തിൽ ആര്യപുരാതനന്മാർ എന്നു പറഞ്ഞിട്ടുള്ളത്. അവരുടെ അന്നത്തെ സാമൂഹ്യാചാരങ്ങളേയും മതവിശ്വാസങ്ങളേയും മററും കുറിച്ച് ഇനി ഒരു ലേഖനത്തിൽ പ്രസ്താവിക്കുന്നതാകുന്നു.

രസികരഞ്ജിനി. സി. എസ്. ഗോപാലപ്പണിക്കർ ബി. എ



———(o)———

## ആൻഡ്രൂ കർണീജി

"ആരിന്നുതുല്യമിവിടെജ്ജനകാര്യമിന്നെ-
ല്ലാററിനുമേററവുമിറക്കവുമുണ്ടൊരെണ്ണം
ഊററപ്പെടുന്നഫലനന്മകൾനമ്മിലാളു-
മേററത്തിലിക്കരയിലിങ്ങനെദൈവയോഗം."

ഇങ്ങനെയുള്ള ആ ഏററത്തിന്റെ സകല ഗുണങ്ങളേയും അനുഭവിച്ചത് ആൻഡ്രൂ കർണീജി എന്ന മഹാൻ മാത്രമായിരുന്നു. അദ്ദേഹം തനിക്കു കഴിയുന്നിടത്തോളം ഗുണകരമാക്കിത്തീർക്കാത്ത യാതൊരുദ്യോഗത്തെയും ഭരിച്ചില്ല; അദ്ദേഹം അനുഭവിച്ച സകല പദവികളും അദ്ദേഹത്തെ അതിലുപരിയായ ഒരു പദത്തിലേക്കു കൈകൊടുത്തു കയററുന്നവ ആയിരുന്നു. അദ്ദേഹം കമ്പിയാപ്പീസ്സിൽ ഒരു പണിക്കാരനായിരുന്ന സമയം യന്ത്രങ്ങളിലുണ്ടാകുന്ന സ്വരവികാരംകൊണ്ടു സന്ദേശവാക്കുകൾ എളുപ്പത്തിൽ പകുത്തിയെടുക്കാമെന്നു മനസ്സിലാക്കി. സ്വല്പകാലം കഴിഞ്ഞു പെൻസൽവാനിയായിലെ ആവിവണ്ടിപ്പാതയിലെ മേലുദ്യോഗസ്ഥനായി നിയമിക്കപ്പെട്ടപ്പോൾ വണ്ടിയോട്ടത്തെ സംബന്ധിച്ച് അദ്ദേഹം നൂതനമായ ഒരു സമ്പ്രദായം കണ്ടുപിടിച്ചു. അത് [illegible] അവിടെ മാത്രമല്ല എവിടെയും നടപ്പിൽ വ

ന്നിട്ടുണ്ട്. മി. വുഡ്റഫ് എന്നയാളാൽ നിൎമ്മിക്കപ്പെട്ട 'ലംബമാനരഥം' എന്ന യന്ത്രത്തിന്റെ (Mr. Woodruff's Sleeping car invention) പ്രചാരത്തിനുവേണ്ടി അദ്ദേഹം, ഒരു സംഘം ഏൎപ്പെടുത്തുകയും അതിൽനിന്ന് ആദായമുണ്ടാകയും ചെയ്തു. അദ്ദേഹം, വളരെ ചുരുങ്ങിയ വിലയ്ക്ക്, എണ്ണ എടുക്കുന്ന ഒരുളം (Oil farm) വാങ്ങി; അതു അദ്ദേഹത്തിനും അദ്ദേഹത്തിന്റെ കൂട്ടുകച്ചവടക്കാൎക്കും വളരെ വിസ്മയകരമായ ലാഭം വരുത്തിക്കൊടുത്തു. ഇരുമ്പിനെ ഉരുക്കുന്നതിനായി സർ ഹെൻറിബെസ്സിമെർ എന്നയാൾ (Sir Henry Bessimer) കണ്ടുപിടിച്ച സമ്പ്രദായം ലോകത്തിലെ വലിയ ചന്തകളിലും റയിൽവെകളിലും എത്രമാത്രം മഹത്തായ വാണിജ്യരീതിഭേദം വരുത്തിവയ്ക്കുമെന്ന് അദ്ദേഹം ഒരവസരത്തിൽ ബ്രിട്ടനിൽ പോയിരുന്നപ്പോൾ മനസ്സിലാക്കി. അദ്ദേഹം മടങ്ങി അമേരിക്കയിൽ എത്തിയപ്പോൾ പിററ്സ്ബൎഗ്ഗിൽ ബെസ്സിമറിന്റെ സമ്പ്രദായം നടപ്പാക്കി. ലോകം ചുററി സഞ്ചരിക്കണമെന്നു ആഗ്രഹിച്ച് അദ്ദേഹം ഫെബ്രുവരി-അക്ടോബർ മാസത്തിൽ തന്റെ വാണിജ്യ യത്നം തൽക്കാലത്തേയ്ക്ക് ഒന്നു നിറുത്തിവെച്ചപ്പോൾ അദ്ദേഹത്തിന്റെ അശ്രാന്ത പരിശ്രമത്താലും കാൎയ്യനിൎവ്വഹണശക്തിയാലും അഭിവൃദ്ധമായിത്തീൎന്നിരുന്ന ഓരോ യന്ത്രശാലയിലെയും താല്പൎയ്യത്തോടുള്ള പ്രവൃത്തിയുടേയും തൽഫലത്തിന്റെയും ഓരോ നീണ്ട പട്ടികയോടുകൂടി അനവധി വിചാരിപ്പുകാരന്മാർ അദ്ദേഹത്തിന്റെ ചുററിലും തിക്കുന്നവരായിരുന്നു. ജീവസന്ധാരണത്തിനുള്ള ഇദാനീന്തനസമ്പ്രദായത്തിനിടയിൽ സൎവ്വദാ സജീവികളായി നിലനില്ക്കുവാൻ അൎഹതയുള്ള പല യന്ത്രശാലകളും അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. അവയിൽ ചിലതാകുന്നു കീസ്റ്റോൺ ബ്രിഡ്ജ് വൎക്ക്സ് (Keystone Bridge Works) യൂണിയൻ ഫോൎജ് (Union Forge) എഡ്ഗർ താമ്സൺ സ്റ്റീൽ റയിൽ വൎക്ക്സ് (Edgar Thomson Steel Rail Works) മുതലായവ.

വേറെയും അനേകം ആളുകൾ കർന്നീജിയെപ്പോലെ തന്നെ വലിയ സമ്പന്നരായിത്തീൎന്നിട്ടുണ്ട്. എന്നാൽ ഇങ്ങനെ സമ്പന്നരായിത്തീൎന്ന ജനങ്ങളുടെ വാസ്തവമായ സ്വഭാവത്തിന്റെ മാററു വെളിപ്പെടുത്തുന്നതു് അവരുടെ പരോപകാരബുദ്ധിയാകുന്ന ഉരകല്ലാണ്. ആൻഡ്റു കർന്നീജി ഇതിനെ സാധിച്ചിട്ടുണ്ട്. ധനാധിക്യത്തിന്റെ ചുമതലയെക്കുറിച്ചു അദ്ദേഹത്തിനു പൂൎണ്ണമായ ബോധമുണ്ടായിരുന്നു. ധനവാൻ എന്നുള്ള ഒരു ഗുണത്തോടുമാത്രം ഒരാൾ മരിക്കുന്നതായിരുന്നാൽ അയാൾ ദുസ്സഹലജ്ജയോടുകൂടിയാണു മരിക്കുന്നതു് എന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. ഒരാളിന്റെ കെട്ടിയിരിപ്പു മുതൽ മുഴുവൻ അയാളുടെ ജീവിതകാലത്തിൽ തന്നെ തന്റെ സമസൃഷ്ടികൾക്കു ഏററവും ഉപകാരപ്രദങ്ങളായ മാൎഗ്ഗങ്ങളിൽ ചിലവു ചെയ്തിരിക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായമെന്നു പറയേണ്ടതില്ല. ഒരുപോലെ എല്ലാവൎക്കും പണം കൊടുക്കാതെ ചെന്നിരുന്നു വായിക്കാവുന്നുള്ള ഗ്രന്ഥപ്പുരകളെക്കുറിച്ചു (Free Libraries) അദ്ദേഹത്തിനു മഹത്തായ ആദരവുണ്ടായിരുന്നു. ആദ്യകാലങ്ങളായ ശ്രേഷ്ഠോപദേശങ്ങളിൽ നിന്നു സൎവ്വദാ ഉൽകൃ

ങ്ങളായിത്തീരുന്ന സീമാവിഹീനങ്ങളായ അനുഗ്രഹങ്ങളെ അദ്ദേഹം ഡൺഫെർമ്‌ലയിൻ (Dunfermline) എഡിൻബറോ (Edinburgh) പിററ്സ്ബർഗ് (Pitsburgh) ബ്രാഡക് (Braddock) ജാൺസ് ടൌൺ (Johnstown) അലിഗിനി (Allegheny) മുതലായ ദിക്കുകൾക്കു നൽകീട്ടുണ്ട്. ന്യൂയാർക്കിലെ ബെൽവ്യൂ ആതുരശാലയോടു ചേർന്ന പ്രയോഗശാലയും (Laboratory) അദ്ദേഹത്താൽ ദത്തമായതാകുന്നു. ഈ പ്രകാരം ലോകത്തിനു അനല്പമായ ഉപകൃതിയും അനുകരണാർഹമായ ഒരു മാതൃകയും ഏന്നുവേണ്ട അദ്ദേഹത്തിന്റെ നിസ്സീമമായ കരുണയെ അനുഭവിക്കുന്നതിനുള്ള ഒരു ഭാഗ്യവും ലബ്ധമായിട്ടുണ്ട്.

ഫീഫിലെ പശ്ചിമദേശങ്ങളുടെ പ്രധാനനഗരമായ ഡൺഫെർമ്‌ലയിൻ എഡിൻബറോവിനു പതിനാറുമൈൽ വടക്കുപടിഞ്ഞാറായി സ്ഥിതിചെയ്യുന്നു. ഈ രണ്ടു നഗരങ്ങളേയും ഇപ്പോൾ പ്രസിദ്ധപ്പെട്ട ഫോർത്ത് ബ്രിഡ്ജ് അവിച്ഛിന്നമാക്കി യോജിപ്പിക്കുന്നു. പതിനൊന്നു മുതൽ പതിനാറാം ശതവർഷംവരെ ഈ നഗരത്തിൽ സ്കാട്ട്ലണ്ടിലെ മഹാരാജാക്കന്മാർ കൂടക്കൂടെ എഴുന്നള്ളി പാർത്തുവന്നിരുന്നു. അവിടത്തെ അബെചിച്ചർച്ച് എന്ന പള്ളി, റോബർട്ട് ബ്രൂസ്, മാൽക്കം കാമ്മറിന്റെ പട്ടമഹിഷിയായിരുന്ന മാർഗററ്റ് മുതലായ രാജവംശ്യന്മാരുടേയും മററു പല മാന്യജനങ്ങളുടേയും ശവകുടീരങ്ങളെക്കൊണ്ടു ഏററവും വിളങ്ങുന്നു. ൧൮൫൦-ൽ വില്യം കോബെററ്, അദ്ദേഹത്തിന്റെ സ്കാട്ട്ലണ്ട് ദേശസഞ്ചാരത്തിനു ഇടയിൽ ഈ നഗരത്തെ സന്ദർശിച്ചസമയം, അവിടെ കൂടിയിരുന്ന ആളുകളോടു അദ്ദേഹം ഒരു വലിയ പന്തലിൽ വച്ചു അവരുടെ രാജ്യകാര്യസംബന്ധങ്ങളായ കൃത്യങ്ങളെക്കുറിച്ചു പ്രസംഗിക്കയും അവരുടെ രാജ്യകാര്യവിചാരസമാജത്തിലേയ്ക്കു കുറെ പുസ്തകങ്ങൾ പാരിതോഷികമായി അയച്ചുകൊടുക്കാമെന്നു വാഗ്ദാനം ചെയ്കയും ചെയ്തു. ആൻഡ്റുകർണീജിയുടെ മൂത്തപ്പനായ തോമസ് മോറിസൺ, കോബെററിന്റെ ശ്രോതാക്കളിൽ ഒരാളായിരുന്നു എന്നു വിചാരിച്ചുപ്പെടുന്നതിനു ന്യായമുണ്ട്. കോബെററിന്റെ പത്രികയ്ക്കായി (Register) ൧൮൩൩-ൽ ഈ മോറിസൺ ഒരു ലേഖനമയച്ചിരുന്നു; അതിന്റെ പ്രസാധകനായ കോബെററ് അതിനെക്കുറിച്ച് ഒരു പത്രാധിപലേഖനത്തിൽ ഇങ്ങനെ പ്രസ്താവിച്ചു:—'ഡൺഫെർമ്‌ലയിനിലെ തോമസ് മോറിസൺ അയച്ചുതന്ന് ഇവിടെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ലേഖനമാണ് ഞാൻ എന്റെ പത്രികയിൽ ഇന്നുവരെ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള സകല ലേഖനങ്ങളിലും വച്ചു മെച്ചമായിട്ടുള്ളതെന്നു ഞാൻ ധൈര്യസമേതം പറഞ്ഞുകൊള്ളുന്നു. 'ഹസ്തകൃത്യം പ്രതിശിരഃകൃത്യം' (Headiocation Versus Handication) എന്നായിരുന്നുവത്രെ ഈ ലേഖനത്തിന്റെ തലക്കെട്ട്. പിതാവിന്റെ പ്രബലമായ അഭിപ്രായം അനുസരിച്ചു ശിരോഹസ്തങ്ങളെ ഒന്നിച്ചു പ്രവർത്തിപ്പിക്കുവാനുള്ള ആ സാമർത്ഥ്യം പൌത്രനിൽ സ്പഷ്ടമായി പ്രശോഭിച്ചുകണ്ടു.

'ജനറൽ വാഷിങ്ടൺ ഒരു സ്ഥലപരിശോധകനും ആൻഡ്രൂജാൺസ്റ്റൺ ഒരു തുന്നൽക്കാരനും ആയിരുന്നു. ജനറൽ ഗാർഫീൽഡ് താൻ പഠിച്ചിരുന്ന കോളജിലെ പല വിടുവേലകളും ചെയ്തായിരുന്നു വിദ്യാഭ്യാസം സാധിച്ചതു്. 'ഐക്യദേശങ്ങളുടെ നായകത്വത്തിനായി ഞാൻ ശ്രമിച്ചിരുന്നുവെങ്കിൽ എനിക്കതു നിശ്ചയമായും ലഭിക്കുമായിരുന്നു; എന്തെന്നാൽ പത്തിപ്പണികശാലയിൽനിന്നു് ഒരു ഡോളർ ഇരുപതുസെൻറും ആവിയന്ത്രം ഓടിച്ചതിൽ നിന്നു ഒന്നരഡോളറും ഞാൻ വാരമൊന്നിനു സമ്പാദിച്ചിരുന്നുവെന്നു ജനസാമാന്യത്തിനു ബോദ്ധ്യമായിരുന്നു.' ഈ വിധത്തിലായിരുന്നു നമ്മുടെ നായകൻ കുറെ കൂലിവേലക്കാരോടു് ഒരവസരത്തിൽ പ്രസ്താവിച്ചതു്.

സ്കോട്ട്ലണ്ടിലെ ഡൺഫേംലയിൻ എന്ന നഗരത്തിലുള്ള ഏററവും പഴയതെരുവുകളിൽ ഒന്നായ മൂഡൈ എന്ന തെരുവിൽ വച്ചു് ൧൮൩൫-ൽ ആൻഡ്രൂകർണീജി ഭൂലോകജാതനായി. അദ്ദേഹത്തിന്റെ പിതാവു് വില്യം കർണീജി എന്ന ഒരു നെയ്ത്തുകാരനായിരുന്നു. ഒരു മിസ്റ്റർ മാർട്ടിന്റെ പള്ളിക്കൂടത്തിലേയ്ക്കായി അദ്ദേഹം അയയ്ക്കപ്പെട്ടു. ഈ മാർട്ടിൻ വളരെ ശ്രുതിപ്പെട്ട ഒരദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിനു പതിനൊന്നുവയസ്സു് പ്രായമാകുന്നതിനു മുമ്പിൽ അദ്ദേഹം ഇംഗ്ലീഷ് ഭാഷ തെററുകൂടാതെ എഴുതുവാനും വായിക്കുവാനും വശമാക്കി.

ബാല്യകാലത്തിലെ കോടീശ്വരന്റെ അച്ഛനും അമ്മയും തങ്ങളുടെ സ്വന്തനാട്ടിനെ ഉപേക്ഷിച്ചു് ൧൮൪൮-ൽ ഐക്യദേശങ്ങളിലേക്കു കപ്പൽ കയറി, പെൻസിൽവാനിയായിലെ അല്ലിഗിനി നഗരത്തിൽ സ്ഥിരതാമസം തുടങ്ങി. അപ്പോൾ പന്ത്രണ്ടു വയസ്സുണ്ടായിരുന്ന ആൻഡ്രൂവിനെയും നാലുവയസ്സുണ്ടായിരുന്ന തോമസ്സിനേയും അവർ അവരുടെകൂടെ കൊണ്ടുപോയിരുന്നു. കർണീജിമാർ കയറിയ കപ്പൽ ഗ്ലാസ്ഗോവിൽനിന്നു തിരിച്ചു നാല്പത്തിരണ്ടാം ദിവസം ന്യൂയോർക്കിൽ എത്തി. അതിൽപിന്നെ നമ്മുടെ നായകൻ പല സന്ദർഭങ്ങളിലായി നാല്പതു തവണയിൽ കൂടുതൽ അററ്ലാൻറിക് സമുദ്രത്തെ തരണം ചെയ്തിട്ടുണ്ടു്. ആദ്യത്തെ കപ്പൽയാത്രയ്ക്കു് ഏഴു ആഴ്ചവട്ടങ്ങൾ വേണ്ടിവന്നപ്പോൾ അത്രയും ദിവസങ്ങൾ മാത്രമേ അദ്ദേഹത്തിനു അതിനുശേഷം ഉണ്ടായ ഓരോ യാത്രയ്ക്കും ആവശ്യപ്പെട്ടുള്ളു. കർണീജിമാർ അധികകാലം അല്ലിഗിനി നഗരത്തിൽ പാർത്തില്ല. അവർ വേഗേന പിററ്സ്ബർഗ്ഗിലേക്കു മാറി താമസിച്ചു. അവിടെവെച്ചു നമ്മുടെ കുട്ടിയായ ആൻഡ്രൂവിനു ഒരു നിലവറയിൽ സ്ഥാപിച്ചിരുന്ന ഒരു നിശ്ചലയന്ത്രത്തിന്റെ (Stationary Engine) കാര്യദർശിസ്ഥാനം ലഭിച്ചു. ഈ ഉദ്യോഗം കുട്ടിയുടെ വാസനയ്ക്കനുരൂപമായിരുന്നില്ല. അതിനാൽ ഓഹിയോ ടെലിഗ്രാഫ് കമ്പനിവക ആപ്പീസിൽ ഒരു ശിപായിവേലയ്ക്കു നമ്മുടെ യുവാവു് അപേക്ഷിച്ചപ്പോൾ അവിടത്തെ കാര്യദർശിയായിരുന്ന ജയിംസ് ഡഗ്ലസ് റെയ്ഡ് എന്ന സ്കോട്ട്ലണ്ട് ദേശീയൻ ആയാളുടെ അനുകരണീയമായ വിനയസ്വഭാവവും മധുരമായ സ്കോ

ച്ചു സ്വരവിശേഷവുംകൊണ്ടു സന്തുഷ്ടനായി മാഗ്ര്യവരോൻ അയാളെത്തന്നെ ആ പണിക്കു നിയമിച്ചു. മിസ്റ്റർ റെയിഡ് അദ്ദേഹത്തെക്കുറിച്ച് ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. എനിക്ക് ആ കുട്ടിയുടെ നേരെ വളരെ വാത്സല്യം തോന്നുന്നുണ്ട്. അയാൾക്കു കുട്ടിപ്രായം മാറീട്ടില്ലയെങ്കിലും, അയാളുടെ വ്യവസായശീലം വിസ്മയകരമാകുന്നു. വാരമൊന്നുക്കു അയാൾക്കു നൽകിവന്നിരുന്ന ശമ്പളം രണ്ടരഡോളർ (൰ ഷില്ലിങ്ങ്) ആകുന്നു. അയാൾ എന്നോടുകൂടിയായിട്ടു ഒരു മാസം കഴിഞ്ഞില്ല; അതിന്നു മുമ്പിൽത്തന്നെ ഞാൻ അയാൾക്കു കമ്പിയടിക്കുന്ന വിദ്യ മനസ്സിലാക്കിക്കൊടുക്കുമോ എന്നു എന്നോടു ചോദിച്ചു. ഞാൻ അയാളെ പഠിപ്പിക്കുവാൻ തുടങ്ങി; അയാൾ അതിന്നർഹനാണെന്നും ഉത്തമനായ ശിഷ്യനാണെന്നും എനിക്കു ബോദ്ധ്യമായി. അയാൾക്കു ലഭിച്ച വിശ്രമസമയം മുഴുവനും അയാൾ യന്ത്രപരിശീലനത്തിൽ ചെലവുചെയ്തു; അക്കാലത്തു സാധാരണമായി നടപ്പുണ്ടായിരുന്ന രീതിയിൽ നിന്നു ഭിന്നമായി, യന്ത്രങ്ങളുടെ സ്വരവികാരങ്ങൾകൊണ്ടു സന്ദേശങ്ങളെ അയയ്ക്കുകയും ഗ്രഹിക്കുകയും ചെയ്യുന്നതിൽ അയാൾ ഒരു പ്രത്യേകവാസന സ്പഷ്ടീകരിച്ചു; വളരെ കാലം കഴിയുന്നതിന്നു മുമ്പേതന്നെ എന്നോളം സമർത്ഥനായിത്തീർന്നു; അയാൾക്കു കേവലം ശിപായിയുടെ വേലയിൽ വൈമുഖ്യം തോന്നി. അതിലുമുപരിയായ കൃത്യങ്ങളെ ചെയ്യുന്നതിനുള്ള തൽക്കഴിവു പ്രകടിപ്പിക്കുവാൻ തുടങ്ങി. ഇപ്രകാരം പരിശീലിച്ചുകൊണ്ടിരിക്കവേ, സ്വനഗ്രാഹിയന്ത്രത്തിന്റെ നിർമ്മാതാവായ എഡിസണെപ്പോലെതന്നെ തീക്ഷ്ണബുദ്ധിയായ കർണീജിയും യന്ത്രത്തിലുളവാകുന്ന സ്വരവികാരംകൊണ്ടുമാത്രം സന്ദേശങ്ങളെ ഗ്രഹിക്കുന്നതിന്നു ഉപായം കണ്ടുപിടിച്ചു.

നമ്മുടെ കർണീജിയും ഐക്യദേശങ്ങളിലുള്ള കമ്പിത്തപ്പാലാപ്പീസ്സുകളിലെ മുഖ്യപ്രവർത്തകന്മാരുടെ ഇടയിൽ ഒരു ഉന്നതമായ പദത്തെ വേഗത്തിൽ അർഹിച്ചു. താൻ കമ്പിയാപ്പീസിൽ കാലുകുത്തിയ ആ മുഹൂർത്തത്തെയും അതിനിടയാക്കിയ സംഗതികളെയും കുറിച്ചു കർണീജിതന്നെ എഴുതിയിട്ടുള്ള ഒരു ഉപന്യാസത്തിൽ താഴെ കാണുന്ന പ്രകാരം പ്രസ്താവിച്ചിരിക്കുന്നു:—“കമ്പിയാപ്പീസിൽ ഞാൻ പ്രവേശിച്ചപ്പോൾ, എനിക്കു ഇരുട്ടിൽ നിന്നു വെളിച്ചത്തു കടന്നതുപോലെയാണു തോന്നിയതു്. അത് ഇരുട്ടറയിൽ കിടന്നു യന്ത്രങ്ങളുടെ മേൽവിചാരം ചെയ്യുന്ന വേലയിൽനിന്ന്, ധാരാളം പുസ്തകങ്ങളും കടലാസ്സുകളും ഉള്ള സ്വർഗ്ഗമായ ഒരു മുറിയിലേയ്ക്കുള്ള ഒരു കയറ്റം എന്നുതന്നെ നിരൂപിക്കാം. ഇതെനിക്കു സ്വർഗ്ഗമായിരുന്നു; പിറ്റ്സ്ബർഗ്ഗ് കമ്പിയാപ്പീസിലെ ഒരു ശിപായിയുടെ വേലകിട്ടുവാൻ തക്കവണ്ണം ശുഭരാശിയിൽ നിന്ന ഗ്രഹത്തെ ഞാൻ ഹൃദയപൂർവ്വം ആരാധിക്കുന്നു. ചെറുപ്പക്കാർ ചെറുപ്പത്തിലെ തന്നെ എന്തെങ്കിലും പണികളിൽ പ്രവേശിക്കുന്നതു വളരെ നന്നാണ്. അവർ ആദ്യകാലങ്ങളിൽ വളരെ താഴ്ന്ന ഉദ്യോഗങ്ങളിൽതന്നെ പ്രവേശിക്കണം. പിറ്റ്സ്ബർഗ്ഗിലെ പല പ്രധാന ഉദ്യോഗസ്ഥന്മാരും ജീവിതമാ

"സ്ഥിതിലേയ്ക്കു കയറുവാനുള്ള പടിവാതൽ കടക്കുന്നതിനു മുമ്പേതന്നെ അവരുടെ തലയിൽ പല വലിയ ചുമതലകളും വലിച്ചുവെച്ചവരാണ്. അവർ ത്തപ്പുകാരന്മാരായിട്ടായിരുന്നു ആദ്യം ജോലിയിൽ പ്രവേശിച്ചതു്. അവരുടെ കൃത്യം ആപ്പീസുമുറികളെ അടിച്ചു നന്നാക്കുകയായിരുന്നു. ഞാൻതന്നെ ഒരു ത്തപ്പുകാരനായി പ്രവർത്തിച്ചുവന്നു. എൻെറ ചങ്ങാതിമാർ ഇപ്പോൾ ആലഗനിവാലി റെയിൽറോഡിലെ പ്രധാന കാര്യദർശിയായിരിക്കുന്ന ഡേവീഡ് കാർഗോവും പെൻസൽവേനിയായിലെ ആവിവണ്ടിപ്പാതയുടെ സൂപ്രണ്ടായ റോബർട്ട് പിററ്കെയിറനും പിററ്ബെർഗ്ഗിലെ നഗരംവക്കീലായ മിസ്റ്റർ മോർലൻഡും ആയിരുന്നു."

വരിപ്പണംകൊടുക്കാതെ എല്ലാവർക്കും ഇഷ്ടംപോലെയെടുത്ത് ചെന്നിരുന്നു വായിച്ചുകൊള്ളാവുന്ന ഗ്രന്ഥപ്പുരകളെ സ്ഥാപിക്കുന്ന വിഷയത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന പ്രബലമായ താല്പര്യത്തിനു ഹേതുവെന്തായിരുന്നുവെന്നുള്ള രഹസ്യത്തെ ഉൽഘാടനം ചെയ്യുന്ന ഒരു സംഗതി ഇതാ ഇവിടെ ഉണ്ടു്. "ഞാൻ എൻെറ കുട്ടിക്കാലത്തു പിററ്സ്ബെർഗ്ഗിൽ താമസിച്ചിരുന്നപ്പോൾ ആലിഗിനിയിലെ കേണൽ ആൻഡേർസൺ—ആ നാമധേയം സർവ്വദാ ദിവ്യമായ കൃതജ്ഞതയോടു മാത്രമേ ഉച്ചരിച്ചുകൂടു—നാനൂറു പുസ്തകങ്ങൾ ഉള്ള ഒരു ചെറിയ ഗ്രന്ഥപ്പുര കുട്ടികളുടെ ഉപയോഗത്തിനായി സ്ഥാപിച്ചു പുസ്തകങ്ങൾ വായിക്കുന്നതിനു കൊടുക്കുന്നതിനും ആയി അയാൾ ശനിയാഴ്ചതോറും ഉച്ചതിരിഞ്ഞു ഭവനത്തിൽ കാത്തിരിക്കും. ശനിയാഴ്ച ആയാൾ വേറൊരു പുതിയ പുസ്തകം എടുക്കാമെന്നുള്ളതുകൊണ്ടു് ആ ദിവസം എത്രമാത്രം ബലവത്തരമായ ഉൽക്കണ്ഠയോടുകൂടിയാണ് ഞാൻ പ്രതീക്ഷിച്ചിരുന്നതു എന്നുള്ളതു പറഞ്ഞറിയിക്കുവാൻ പ്രയാസം ആകുന്നു. വ്യവസായകാര്യങ്ങളിൽ എനിക്കു ഭാഗഭാക്കുകളായിരുന്ന എൻെറ സോദരനും മിസ്റ്റർ ഫിപ്പ്സും, കേണൽ ആൻഡേർസൻെറ അനർഘമായ ഈ ഔദാര്യം എന്നോടൊരുമിച്ചു പങ്കുകൊണ്ടു. ഈ അത്യഗാധമായ രത്നാകരത്തിൽ നിരന്തരമായി മഗ്നനായിരിക്കുന്ന സന്ദർഭത്തിലാണു് എനിക്കു എപ്പോഴെങ്കിലും ധനം ലഭിക്കുന്നതായാൽ ആ ധനത്തെ, ഞങ്ങൾ ഇപ്പോൾ ഏതൊരവസരത്തെ ഉണ്ടാക്കിത്തന്നതിനാണു് ആ മഹാനോടു കടപ്പെട്ടിരിക്കുന്നതു്, അതുപോലെയുള്ള അവസരത്തെ അഗതികളായ ബാലന്മാൎക്കു പ്രദാനംചെയ്യുന്ന സ്വതന്ത്ര ഗ്രന്ഥാഗാരങ്ങളെ സ്ഥാപിക്കുന്നതിലേയ്ക്കായി വ്യയംചെയ്യണമെന്നു ഞാൻ ഉറച്ചതു്. 'ഒരു സ്വതന്ത്രഗ്രന്ഥാഗാരത്തിലെ പുസ്തകങ്ങളെ യഥേഷ്ടം ഉപയോഗിക്കുവാൻ ഇടയുണ്ടാക്കിക്കൊടുക്കുന്നതിനേക്കാൾ മഹത്തരമായ ഉപകാരം യാതൊരാൾക്കുംതന്നെ ഒരു യുവാവിനുവേണ്ടി ചെയ്യുവാൻ സാധിക്കയില്ല' എന്ന ജാൺ ബ്രൈറിൻെറ സിദ്ധാന്തം അയാളുടെ ചിത്തത്തിൽ ദൃഢമൂലമായി പതിഞ്ഞിരിക്കാവുന്നതാണ്.

കർണീജിക്കു പതിന്നാലു വയസ്സായപ്പോൾ, അദ്ദേഹത്തിൻെറ പിതാവു ചരമഗതിയെ പ്രാപിച്ചു; തദ്വാരാ, അയാൾക്കു മാതാവിൻെറ കനിഷ്ഠ

സോദരൻ ഏകമായ അവലംബമായിത്തീൎന്നു. എങ്ങിനെ എങ്കിലും ഉന്തിത്തള്ളി മുമ്പോട്ടു കയറുന്നതിന്ന് ഈ ബോധം അയാളെ നല്ലവണ്ണം പ്രേരിപ്പിച്ചു. മിസ്റ്റർ ഭീസിൻെറ സഹായംകൊണ്ടു അദ്ദേഹം പെൻസൽവേനിയാ റെയിൽവേക്കമ്പനിവക പിററ്സ്ബെൎഗ്ഗിലുള്ള കമ്പിയാപ്പീസിലെ ഒരു നേതാവായിത്തീൎന്നു. ശകടധോരണി (Train)യെ സംബന്ധിച്ച കൈകാൎയ്യങ്ങൾ വളരെ പുരതലയുള്ളവയായിരുന്നു; എന്നാൽ കേവലം പതിനാറുവയസ്സ് പ്രായമായിട്ടില്ലായിരുന്ന ബാലനായ കർണീജി, വിദ്യുച്ഛക്തിയുടെ സഹായത്താൽ ശകടങ്ങളുടെ ഓട്ടത്തിന്നു വളരെ സൌകൎയ്യമുണ്ടാക്കാമെന്നു കണ്ടുപിടിച്ചു. ആ സമ്പ്രദായം ഇപ്പോൾ ലോകമെങ്ങും നടപ്പായിട്ടുണ്ട്. രണ്ടു വണ്ടികൾ അടുത്തെത്തുന്നതിന്നു അധികം താമസമില്ല എന്നുള്ള നില ആകുന്നതുവരെ, അതായതു അവ തമ്മിലുള്ള അകലം ഒന്നോ രണ്ടോ നാഴികമാത്രം ആയിത്തീരുന്നതുവരെ വണ്ടികളെ ഇരുകൂട്ടരും അന്യോന്യം അഭിമുഖമായി ഓടിച്ചുകൊള്ളുകയും, പിന്നീട് ഒരു വണ്ടി കടന്നുപോകുന്നതുവരെ മറേറതിനെ സമീപസ്ഥമായ ശകടാഗാരത്തിൽ താമസിപ്പിച്ചുകൊള്ളുകയും ചെയ്യുകയായിരുന്നു ഈ നവീനസമ്പ്രദായം. ഈ സമ്പ്രദായം സഫലമായിത്തീൎന്നതു അദ്ദേഹം അൽറൂണായിലേയ്ക്കു മാറുന്നതിന്നു ഒരു മുഖ്യഹേതുവായി ഭവിച്ചു. ഇരുപതുവയസ്സുപോലും തികഞ്ഞിട്ടില്ലായിരുന്നുവെങ്കിലും പെൻസൽവേനിയാവിലെ ആവിവണ്ടിപ്പാതയുടെ പടിഞ്ഞാറൻ ശിരിവിലെ പ്രധാന കാൎയ്യദൎശിയായി അദ്ദേഹത്തിന്നു കയററം കിട്ടി. ലഘുശയനരഥനിൎമ്മിതാവായ മിസ്റ്റർ വുഡ്റഫുമായി പരിചയമായിത്തീൎന്നതാലും, ആ യന്ത്രത്തിൻെറ വലുതായ ഉപയോഗത്തെക്കുറിച്ചു പൂൎണ്ണമായ ബോധം ജനിച്ചതാലും, മിസ്റ്റർ കർണീജി അതിൻെറ പ്രചാരത്തിന്നായി ഒരു സംഘം ഏൎപ്പെടുത്തി എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ ഉദ്യമം ഫലവത്തായി ഭവിച്ചു. അതു് അതിലുമുപരിയായ ഓരോ പരിശ്രമങ്ങൾക്കുള്ള ഒരു പ്രാരംഭമേ ആയിരുന്നുള്ളു.

ഇതിനിടയ്ക്കു് അദ്ദേഹത്തിന്ന് ആദ്യകാലത്തുണ്ടായിരുന്ന ഗ്രഹചാരങ്ങളും അരിഷ്ടതകളും എല്ലാം ഒന്നൊതുങ്ങി; അദ്ദേഹത്തിൻെറ ഇപ്പോഴത്തെ ശമ്പളം ചെലവു കഴിച്ചു ബാക്കി വെയ്ക്കുന്നതിന്നും കൂടി മതിയാകുമായിരുന്നു. കേണൽ താമസ് എ. സ്കോട്ടിനോടുകൂടിയും മററു സ്നേഹിതന്മാരോടുകൂടിയും ചേൎന്നുകൊണ്ട് അദ്ദേഹം പെൻസൽവേനിയാവിൽ അനവധി കണ്ടങ്ങളെ വിലയ്ക്കുവാങ്ങി. അവയിലുണ്ടായിരുന്ന എണ്ണക്കിണറുകൾ ക്ഷണേന അദ്ദേഹത്തെ ധനവാനാക്കിത്തീൎത്തു. പത്തുസംവത്സരങ്ങൾക്കുള്ളിൽ, പലിശവകയിൽ ഓരോ പങ്കുകാരനും കിട്ടിയ ഓഹരി നൂററിന്നു നാന്നൂററി ഒന്നായിരുന്നു. ൧൮൬൧ മുതൽ ൧൮൭൪-വരെ അവിടെ ഊറിവിററിട്ടുള്ള എണ്ണയുടെ വില, ൨,൦൦൦,൦൦൦ പവനായിരുന്നതായി കണക്കുണ്ട്.

എണ്ണ എടുക്കുന്ന വകയ്ക്കു പണം മുടക്കുന്നതിന്നു വളരെക്കാലംമുമ്പുതന്നെ അദ്ദേഹം ഇരുമ്പുപാലങ്ങൾ പണിചെയ്യിക്കുന്ന വേലയിൽ ഉദ്യോഗി

ച്ചിരുന്നു. മരപ്പാലങ്ങൾ അവ ഏതെല്ലാം ഉദ്ദേശ്യങ്ങളോടുകൂടി ഉണ്ടാക്കപ്പെട്ടിരിക്കുന്നുവോ ആ ഉദ്ദേശങ്ങളെ എല്ലാം പൂൎണ്ണമായി സാധിക്കുന്നില്ല എന്ന് അദ്ദേഹത്തിൻെറ സൂക്ഷ്മമായ ദൃഷ്ടി കണ്ടുപിടിച്ചു. ഒരു സംഘം ഏൎപ്പെടുത്തുന്നതിനായി അദ്ദേഹം ഒരു ബാങ്കിൽ നിന്ന് ൧൨൫൦-ഡോളേഴ്സ് കടംവാങ്ങി; തന്നോടുകൂടിച്ചേൎന്നു പ്രവൎത്തിക്കുന്നതിനു അഞ്ചു പങ്കുകാരെയും തിരിഞ്ഞെടുത്തു; എന്നിട്ട് ൧൨൦൦-പവൻ മുതലോടുകൂടി കീസ്റ്റോൺ ബ്രിഡ്ജ് വൎക്ക്സിൻെറ (Keystone Bridge works) പ്രാരംഭ വേലകളിൽ ഏൎപ്പെട്ടു; ഈ ഉദ്യമങ്ങൾ പൂൎണ്ണസാഫല്യം പ്രാപിച്ചു; ൧൮൬൮-ൽ ഇവയിലായി മുടക്കിയിരുന്ന മൂലധനം ൨,൦൦,൦൦൦-പവനായിരുന്നു. പിന്നീട് ഇവയ്ക്കു ആവശ്യപ്പെട്ട ഇരുമ്പ് അവിടെത്തന്നെ പാകംചെയ്തു എടുക്കുന്നതായാൽ നന്നായിരിക്കുമെന്നു തോന്നുകയാൽ അതിലേയ്ക്കായിട്ടു കാരിരുമ്പിനെ ഉണ്ടാക്കുവാനുള്ള ലക്കി (Lucy) എന്ന ഉല അടുപ്പുകളോടുകൂടിയ ഐക്യമായ യന്ത്രശാലകൾ (Union Iron Mills) സ്ഥാപിച്ചു. ബെസ്സിമറിൻെറ സമ്പ്രദായപ്രകാരം ഉരുക്ക് ധാരാളമായും അധികം ചെലവുകൂടാതെയും ഉണ്ടാക്കാമെന്നു അദ്ദേഹം ഒരിക്കൽ ബ്രിട്ടനിൽ പോയിരുന്നപ്പോൾ അവിടെ നടക്കുന്ന വേല കണ്ടു മനസ്സിലാക്കി. ഉരുക്ക് ഇരുമ്പിനെക്കാൾ വിലയ്ക്കു വളരെ സഹായമുള്ളതും ദീൎഘകാലത്തേയ്ക്കു നിലനിൽക്കുന്നതും ആകയാൽ മേലാൽ ഇരുമ്പ് ഉരുക്കിനു കീഴെ ആയിട്ടേ ഗണിക്കപ്പെടുകയുള്ളു എന്നു അദ്ദേഹം ഉറപ്പാക്കി. അതിനാൽ അദ്ദേഹം മടങ്ങി അമേരിക്കയിൽ എത്തിയ ഉടൻതന്നെ പിററ്സ്ബെൎഗ്ഗിലെ ആ വിശ്വവിശ്രുതമായ സ്റ്റീൽറെയിൽയന്ത്രത്തെ നടപ്പാക്കുകയും, ആ സ്ഥാപനത്തെ തൻെറ ഉപകൎത്താവും പ്രിയമിത്രവും ആയ പെൻസൽവേനിയ റെയിൽറോഡ് കമ്പനിയിലെ എഡ്ഗാർ തോമസൻെറ നാമധേയത്താൽ അലംകൃതമാക്കുകയും ചെയ്തു. അനന്തരം പിററ്സ്ബെൎഗ്ഗിനു സമീപം "വാസ്തുവേലകൾ" (Homestead Works) എന്നു പ്രഖ്യാതി സിദ്ധിച്ചിട്ടുള്ള ഇതരവ്യാപാരശാലകളെയും വിലയ്ക്കു വാങ്ങിച്ചു; ഇവയോടുകൂടെ ഉരുക്കുകട്ടികളെയും ഇരുമ്പുതരങ്ങളെയും ഉണ്ടാക്കുന്നതിനുള്ള രണ്ടു വലിയ യന്ത്രങ്ങളെ സ്ഥാപിച്ചു. ഇവയും മററു വ്യാപാരങ്ങളെയും ആൻഡ്റു കൎണ്ണീജിയെ ഈ ലോകത്തിലെ ഏററവും വലിയ ഇരുമ്പു കച്ചവടക്കാരനാക്കിത്തീൎത്തു. ൧൮൯൯-ൽ നമ്മുടെ ആൻഡ്റുവിൻെറ വകയായി ഏഴു പ്രത്യേക യന്ത്രശാലകൾ ഉണ്ടായിരുന്നു. ഇവയൊക്കെയും പിററ്സ്ബെൎഗ്ഗിലും സമീപദേശങ്ങളിലും ആയിരുന്നു.

കൎണ്ണീജിക്കു തൻെറ കീഴിലുള്ള വേലക്കാരുടെ മേൽ ഹാൎദ്ദമായ പ്രതിപത്തി ഉണ്ടായിരുന്നു. സ്വല്പമായി തനിക്കുണ്ടായിരുന്ന ഒരു ശരീരാപാടവം നല്ലവണ്ണം ശമിച്ചതിനുശേഷം ൧൮൯൯-ൽ മാൎച്ചുമാസത്തിൽ ഒരു ദിവസം കൎണ്ണീജി പിററ്സ്ബെൎഗ്ഗിലേയ്ക്കു മടങ്ങിപ്പോയപ്പോൾ അദ്ദേഹത്തിന് ആതിഥ്യംചെയ്യുന്നതിനായി അവിടെ കൂടിയിരുന്ന ജനങ്ങൾക്കു കണക്കില്ലായിരുന്നു. ബെസ്സിമർവൎക്ക്സിലും ഉലയടുപ്പിലും വേലചെയ്തുകൊണ്ടിരുന്ന ൧൫൦൦-ഓളം അരിയ പാകമായ പുരുഷന്മാരും ബാലന്മാരും അദ്ദേഹത്തിനെ

അദ്ദേഹത്തിന്റെ പദവിക്കു തക്കതായ വിധത്തിൽ ബഹുമാനിക്കുന്നതിനു വേണ്ട ഒരുക്കങ്ങൾ എല്ലാം ചെയ്തിരുന്നു. വണ്ടി സ്റ്റേഷന്റെ അടുത്തു എത്തുന്നതിനുമുമ്പിൽത്തന്നെ, അടുപ്പുകളിൽ കൂടുതൽ തീ ഇട്ടപ്പെട്ടു. വൈദ്യുതശക്തികൊണ്ടു കത്തിക്കൊണ്ടിരുന്ന അനവധി ദീപങ്ങൾ വിളങ്ങി. യന്ത്രശാലയിലും അതിന്റെ ചുററിലും ഉള്ള പല ധൂമപ്രണാളികളും ഉജ്ജ്വലിതങ്ങളായി; ഉലയടുപ്പുകളിൽനിന്നു ഇതിനുമുമ്പു ഉണ്ടായിട്ടില്ലാത്ത വിധത്തിൽ അഗ്നിജ്വാല പൊങ്ങി. യന്ത്രങ്ങളിൽനിന്നു ൧൦൦-അടി പൊക്കത്തോളം ദീപ്പൊരികൾ ഇടവിടാതെ കിളന്നു; അവ യന്ത്രങ്ങളുടെ പുറത്തുതന്നെ പിന്നെയും വർഷിച്ചു; ഇങ്ങനെ മഹത്തായ ഒരു വിശേഷം അവിടെ അനുഭവമായി. എന്തിനധികം പറയുന്നു? അന്നത്തെ കോലാഹലങ്ങൾ കേവലം അവർണ്ണനീയങ്ങൾ തന്നെയായിരുന്നു. വ്യാപാരപ്രവർത്തകന്മാർ ഇപ്രകാരമുള്ള ബഹുമാനാദരങ്ങളെ ഇതിനു മുമ്പൊരിക്കലും സ്വീകരിച്ചിരിക്കയില്ല; നിശ്ചയം.

മിസ്റ്റർ കർണീജി, തന്റെ കീഴിലുള്ള ജീവനക്കാരോടു തനിക്കുള്ള കൃതജ്ഞതയെ താഴെ കാണുംപ്രകാരം പ്രകടിപ്പിച്ചു:—

"നിങ്ങളുടെ ബഹുമാനാദരങ്ങളെ സൂചിപ്പിക്കുന്ന ഈ ആരവങ്ങളെ, ഞാൻ എന്നെ എന്റെ കൃത്യങ്ങളിലേയ്ക്കു വീണ്ടും പ്രവേശിപ്പിക്കുന്ന ഒരു പ്രോത്സാഹനമായിട്ടാണ് ഗണിച്ചിരിക്കുന്നത്. ഇതുവരെ കഴിഞ്ഞതിനെക്കാൾ ഭംഗിയായിട്ടു മേലാൽ എന്റെ കൃത്യങ്ങൾ നടക്കണമെന്ന് എന്നെ നിങ്ങളുടെ ഈ ആഹ്ലാദം ഓർമ്മപ്പെടുത്തുന്നു. ഇന്നത്തെപ്പോലെ മഹത്തായ ഒരു ആനന്ദം എനിക്ക് എന്റെ ഇതുവരെയുള്ള ജീവിതത്തിനിടയിൽ ഒരിക്കലെങ്കിലും ഉണ്ടായിട്ടില്ല എന്നതിനു സംശയമില്ല. ഞങ്ങളുടെ യന്ത്രശാലകൾക്കും അവയിലെ വേലക്കാർക്കും തമ്മിലുള്ള വേഴ്ച എല്ലാക്കാലത്തും ഒരുപോലെ സുസ്ഥിരമായ സ്നേഹബന്ധത്തിൽ പ്രതിഷ്ഠാപിതമാകുന്നവെന്നുള്ള വാസ്തവമായ വിശ്വാസം എനിക്കു നാൾക്കുനാൾ പ്രബലവും മനഃപൂർവ്വവും ആയ സന്തോഷത്തെ നൽകുന്നുണ്ട്. ഞങ്ങളുടെ ഉദ്യമങ്ങളുടെ സർവ്വതോമുഖമായ ഫലപ്രാപ്തിയോ, അവയിൽനിന്നു ലബ്ധമാകുന്ന ദ്രവ്യമോ, ഞങ്ങളുടേയും ഞങ്ങളുടെ ആളുകളുടേയും ഇടയിൽ പരസ്പരമായ വിശ്വാസവും പ്രണയവും സൗഭ്രാത്രവും സർവ്വദാ പ്രവർത്തിക്കുന്നതിനെ നല്ല പൂർണ്ണബോധത്തെക്കാൾ മഹത്തരമായ ഒരാദായത്തെയും എന്റെയോ എന്റെ പങ്കുകാരുടെയോ ദൃഷ്ട്യാ നൽകുന്നില്ല എന്നുറപ്പായും പറയാം."

അദ്ദേഹത്തിന്റെ യന്ത്രശാലകളിൽനിന്ന് ആണ്ടൊന്നിന് ൪൦൦൦൦൦൦-ടൺ അതായത് ൧൧൨൦൦൦൦൦൦൦-റാത്തലാം ഇരുമ്പു തയാറായി വരുന്നുണ്ട്. ഇതത്രയും അപ്പൊഴപ്പോൾ തന്നെ മിനുസപ്പെടുത്തിയ ഉരുക്കുതകിടുകളായിട്ടും മററു ഇരുമ്പുപണിത്തരങ്ങളായിട്ടും തയാറു ചെയ്യപ്പെട്ടുവരുന്നു. ഈ വേലകൾക്കായി എരിച്ചുവരുന്ന കൽക്കരിയുടെ കരിയും ചാമ്പലുംകൂടി ദിവസമൊന്നിന് ൧൫൦൦൦-ടണ്ണും ആണ്ടൊന്നുക്ക് ൫൦൦൦൦൦൦-ടണ്ണും വരുമെന്നു കാണാം. കരിയിട്ടു

കത്തിക്കുന്നതിനുള്ള ൪൦൦൦ വലിയ മുറികൾ ആ യന്ത്രശാലയിൽ ഉണ്ട്. ഈ യന്ത്രശാലകളിൽ ദിവസമൊന്നിനു ൨൦൦൦൦-ൽ ചില്വാനം ആളുകൾ സ്ഥിരമായി വേലചെയ്യുന്നു.

ഈ വ്യവസായങ്ങൾക്കായി മുടക്കീട്ടുള്ള മൂലധനം അറുപതുലക്ഷം പവനാണ്. ഈ വലിയ തുകയുടെ ഒരു മുഖ്യാംശം മിസ്റ്റർ കർണീജിയുടെ വകയാകുന്നു. കർണീജി സ്ഥാപനത്തിന്റെ പ്രത്യേകമായ കൌശലം, പലപ്പോഴും പല യുവാക്കന്മാരെയും തങ്ങളുടെ വ്യവസായത്തിൽ പ്രണയികളാക്കിത്തീക്കുന്നതിനായി മൂലധനത്തിൽനിന്നു നൂററിന് ഒന്നോ രണ്ടോ വീതം നീക്കിവച്ച് അതിന്നുമാത്രം പലിശ കണക്കാക്കുകയാകുന്നു. ആദ്യം ചുരുങ്ങിയ ശമ്പളത്തിൽ കിഴുക്കൂട്ടംപിള്ളമാരായി ജോലിയിൽ പ്രവേശിച്ച ആളുകളാണ പല വ്യവസായങ്ങളിലെയും തൽസ്ഥാപനങ്ങളിലെയും വേലകളുടെ ഏററിയ ഭാഗവും ചുമതലയായി നിർവ്വഹിച്ചുവരുന്നത്. കുറെ കൊല്ലങ്ങൾക്ക് മിസ്റ്റർ കർണീജി തന്റെ കീഴിലുള്ള കാര്യക്കാരന്മാരുടെ അപേക്ഷ അനുസരിച്ച തന്റെ യന്ത്രശാലയിലെ വേലക്കാർക്ക് പാർപ്പിടം ഉണ്ടാക്കുന്നതിനായി ദീർഘകാലത്തെ അവധിവെച്ചു പണം കടം കൊടുത്തുവന്നു. വേലക്കാരുടെ സൌകര്യത്തിനായി അദ്ദേഹം നൂററിന് ആറുവീതം പലിശ കൊടുക്കുന്ന ഒരു സേവിംഗ്സ് ബേങ്കും ഏർപ്പെടുത്തി.

തന്റെ വ്യവസായങ്ങൾ ഫലിച്ചത് ഈ നയംകൊണ്ടായിരുന്നു എന്നത്രെ കർണീജിയുടെ ദൃഢമായ സിദ്ധാന്തം. പങ്കുകാരുടെ പുത്രന്മാരെയോ ബന്ധുക്കളെയോ അദ്ദേഹം പ്രത്യേകമായ നിലയിലൊന്നും ഗണിച്ചിരുന്നില്ല. ഉന്നതപദവിയിലേയ്ക്കുള്ള കയററം സവിശേഷമായ ഉത്സാഹശീലമായിരുന്നു നൽകിയിരുന്നത്. സേവാബലവും ശിപാർശിയും അവിടെ കണികാണ്മാൻപോലും ഉണ്ടായിരുന്നില്ല. പങ്കുകാർ വെറും പങ്കുടമസ്ഥന്മാർ മാത്രമല്ലായിരുന്നു; പിന്നെയോ, 'മുള്ളായാലും മുറുകെപ്പിടിക്കണം' എന്ന സിദ്ധാന്തക്കാരും അഭിപ്രായങ്ങളിൽ ഐകമത്യമുള്ളവരും ആയിരുന്നു. പ്രധാന കാര്യദർശി എന്നുള്ള നിലയിൽ മിസ്റ്റർ കർണീജിക്ക് ഒരുകാലത്തും തന്റെ അധികാരത്തെ പ്രയോഗിക്കുവാനിടയായിട്ടില്ല. ഇതിനെ ഒരു വലിയ ബഹുമതിയായിട്ടായിരുന്നു അദ്ദേഹം ഗണിച്ചിരുന്നത്. എല്ലാവരും ഐകകണ്ഠ്യേന സംവദിച്ചതിനു മേലല്ലാതെ യാതൊരു കാര്യവും അദ്ദേഹം നടത്തിയിരുന്നില്ല. കാര്യദർശിയുടെയും പ്രധാനപ്രവർത്തകന്റെയും സ്ഥാനങ്ങളിൽനിന്ന് ഏററവും ഉന്നതമായ ഒരു സ്ഥാനത്തെ ആയിരുന്നു കർണീജി ഭരിച്ചിരുന്നത്. അദ്ദേഹം ചുമതലയുള്ള ജോലികൾ എല്ലാം അന്യജനങ്ങളുടെ തലയിൽ കയററിവയ്ക്കുകയും ആ ജോലികളെ സംബന്ധിച്ചിടത്തോളം അവർക്ക് വേണ്ട സ്വാതന്ത്ര്യം നൽകുകയും ചെയ്യും. അദ്ദേഹത്തിന്റെ ഭൃത്യം അദ്ദേഹത്തോട് ന്യായ്യോപദേശം ചോദിക്കുന്നവർക്ക് അതിനെ ചെയ്യുന്നതായിരുന്നു. എന്നാലും അദ്ദേഹം എവിടെ പോയിരിക്കട്ടെ, ഭൂലോകത്തിന്റെ ഏതുഭാഗത്തി

ലായിരിക്കട്ടെ, ദിവസംപ്രതി ദീർഘമായി അച്ചടിച്ച ഒരു പട്ടിക അദ്ദേഹത്തിന്റെ പരിശോധനയ്ക്കായി അയച്ചേ മതിയാവൂ. എല്ലാ സ്ഥാനങ്ങളിലേയും ഓരോ തുറയിലും ദിവസംപ്രതി ചെയ്യുതീൎന്ന വേലകളുടെ വിശദമായ ഒരു പട്ടികയാണ് ഇങ്ങനെ അയച്ചുവന്നിരുന്നതു്.

തന്റെ ദ്രവ്യത്തെ സല്പാത്രത്തിൽ വ്യയം ചെയ്യുവാൻ തനിക്കുള്ള ചുമതലയെ പൂൎണ്ണമായി ഗ്രഹിച്ചിരിക്കുന്ന ചുരുക്കം ചില കോടീശ്വരന്മാരിൽ ഒരാളാണു മിസ്റ്റർ കർണീജി എന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. തന്റെ ജീവിതകാലത്തിൽ തന്നെ ൧൫൦൦൦൦൦-ൽ ചില്വാനം പവൻ ധൎമ്മവിഷയമായി ചെലവുചെയ്ത മിസ്റ്റർ റസ്കിനെപ്പോലെതന്നെ നമ്മുടെ മഹാനായ അയോനായകനും ആ വിധമുള്ള വലിയ ആഗ്രഹങ്ങളിൽ മുഴുകി. എന്നാൽ തന്റെ ദ്രവ്യത്തെ ന്യായമായ വിധത്തിൽ വ്യയംചെയ്യുന്ന കാൎയ്യത്തിൽ അദ്ദേഹം മിസ്റ്റർ റസ്കിനെക്കാൾ ശ്രദ്ധയുള്ള ആളായിരുന്നു. ജാർജ്ജ് പീബായി (George Peabody)യെപ്പോലെതന്നെ അദ്ദേഹവും ഉദാരനായിരുന്നു. ആ ഉദാരബുദ്ധി നാൾക്കുനാൾ വൎദ്ധിച്ചുവന്നു; തന്റെ ദ്രവ്യം ബുദ്ധിപൂൎവകമായി ചിലവാക്കുന്ന വിഷയത്തിൽ അദ്ദേഹം അത്യൽപനിഷ്കർഷയുള്ളവനായിത്തീൎന്നു. അദ്ദേഹം തന്റെ ജന്മഭൂമിയായ ഡൺഫെർമ്ലയിനിനെ വിസ്മരിച്ചിരുന്നില്ല. ഒരവസരത്തിൽ അദ്ദേഹം ഇപ്രകാരം പ്രസ്താവിച്ചു: 'ഹിന്ദുക്കൾക്കു കാശിയും, മഹമ്മദീയൎക്കു മെക്കായും, ക്രിസ്തീയൎക്കു ജറൂസലമും, എപ്രകാരമോ അപ്രകാരമെല്ലാമാണ് എനിക്കു ഡൺഫെർമ്ലയിൻ.' ഈ മനോഗതി അനുസരിച്ച് അദ്ദേഹം തന്റെ സ്വദേശീയൎക്കു ഭാവികാലത്തിൽ മഹത്തായ ഒരനുഗ്രഹമായിത്തീൎന്ന ക്രീഡാസരസ്സുകളെ ഏൎപ്പെടുത്തുന്നവകയ്ക്കായി ൫൦൦൦-ൽ ചില്വാനം പവൻ നഗരസമാജത്തിന്റെ പക്കൽ ഏല്പിച്ചു. ഈ സരസ്സുകൾ അനവധി ജനങ്ങളുടെ ശരീരസൗഖ്യത്തിനു ഹേതുഭൂതമായി. അവയിൽ ചില ഭേദഗതികൾ വരുത്തുന്നതിനായി സ്വല്പകാലങ്ങൾക്കുള്ളിൽ അദ്ദേഹം ൧൦൦൦ പവൻ ദാനം ചെയ്തു; തദനന്തരം കർണീജി സ്വതന്ത്രഗ്രന്ഥാലയങ്ങളെ സ്ഥാപിക്കുന്നതിലേക്കായി ൮൦൦൦-പവൻ നൽകി. അദ്ദേഹത്തിന്റെ ഔദാൎയ്യം വേറെയും പലപ്രകാരത്തിൽ നാടെങ്ങും പ്രസരിച്ചിട്ടുണ്ടു്. പ്രസിദ്ധനായ സെർനോയൽപാററൻ വരച്ച മാതൃക അനുസരിച്ച്, റോബർട്ട് ബ്രൂസിന്റെ ശവകുടീരത്താൽ ഇന്നും അലംകൃതമായിരിക്കുന്ന ആബിയിൽ, നിൎമ്മിക്കുന്നതിനായി അദ്ദേഹം ഒരവസരത്തിൽ ൩,൦൦൦ പവൻ നൽകി. ഇതിനോടുകൂടിത്തന്നെ ഒരു ഹൈസ്കൂൾ ഏൎപ്പെടുത്തുന്നതിനു് ൧൦൦൦ പവനും അദ്ദേഹത്തിന്റെ ഔദാൎയ്യത്തെ അർഹിക്കുന്നതായി ഡൺഫെർമ്ലയിനിലുള്ള മററു സ്ഥാപനങ്ങൾക്കായി

വിതം കൊടുത്തുവന്നതു ചില്ലറകാൎയ്യമല്ല. പിന്നെ ...ഗീതവിദ്യാൎത്ഥികൾക്കു ദ്രവ്യസഹായം (Scholar-...ലെ പാലസ്സ്മാരകത്തിനു ബറൺസിന്റെ ഒരു ...സ്മാരകത്തിനു കർണീജിയുടെ പ്രിയതമയും സർ...

അടിക്കടി ൧൦൦-ം, ൧൫൦-ം ... അദ്ദേഹം ലണ്ഡനിലെ സം... ship) ചെയ്തു; സ്റ്റെർലിങ്... പടത്തെ സമ്മാനിച്ചു. ഈ ...

വാംട്ടർ സ്കോട്ടിന്റെ ഒരു ചിത്രം നൽകി. പെൻസൽവേനിയാവിലെ ബ്രാഡൊക്ക എന്ന നഗരത്തിൽ അദ്ദേഹം അനവധി സ്വതന്ത്ര ഗ്രന്ഥാഗാരങ്ങളെ ഏൎപ്പെടുത്തി; ഈ വകയ്ക്കായി ചിലവായ തുക ൫൦൦൦ പവനായിരുന്നു. ജാൻസ് ടൌണിൽ ൨൦൦൦-വും പിററ്സ്ബൎഗ്ഗിൽ ൧൦൦൦൦൦-വും; ഗ്രന്ഥാഗാരത്തിനും സംഗീതശാലയ്ക്കുമായി അലിഗിനിയിൽ, ൬൦൦൦൦-വും എഡിൻബറോവിൽ, ൫൦൦൦൦-വും പവൻ അദ്ദേഹം ചെലവാക്കീട്ടുണ്ട്. ഇവയിൽ ഒടുവിൽ പറഞ്ഞ രണ്ടു സ്ഥലങ്ങളിലെയും ഏൎപ്പാടുകൾ എല്ലാം ൧൮൯൦-ൽ സഫലമായി. ആ ആണ്ടു ഫെബ്രുവരി മാസത്തിൽ തന്നെ പിററ്സ്ബൎഗ്ഗിലെ സ്വതന്ത്ര ഗ്രന്ഥാഗാരങ്ങളുടെ വകയ്ക്കായി ൧൫൦൦൦൦ പവനും കൊടുത്തു.

അലിഗിനിനഗരത്തിൽ കൎണീജി ഗ്രന്ഥമന്ദിരത്തിന്റെ പണി തുടങ്ങി. കുറച്ചു കഴിഞ്ഞപ്പോൾ, അതിലേക്ക അനുവദിച്ചിരുന്ന തുകകൊണ്ട് ആ കെട്ടിടത്തിന്റെ വേല മുഴുവൻ ആദ്യം നിശ്ചയിച്ചിരുന്ന മാതൃക (Plan) അനുസരിച്ചു തീരുകയില്ലെന്നു വ്യക്തമായി. ആദ്യം അനുവദിച്ച സംഖ്യയിൽനിന്നു കൂടുതൽ ചിലവാകേണ്ടതായിട്ടു വരാതെയും അതിനാൽ കെട്ടിടത്തിന്റെ പണികളിൽ ചില മാററങ്ങൾ ചെയ്തുകൊള്ളണമെന്നും മൂത്താശാരിയോട് കാൎയ്യദൎശിമാർ ചട്ടംകെട്ടി. കെട്ടിടത്തോടു ചേൎന്ന ഹൎമ്മ്യത്തിലെ ചില വേലകൾക്ക് ഇതുവരെ പ്രകാരം കരിങ്കല്ലു ഉപയോഗിക്കുന്നതായാൽ, ചിലവു ചുരുക്കാമെന്നും മുൻ നിശ്ചയിച്ച തുകയിൽ കൂടുതൽ ആകുന്നതല്ലെന്നും നിൎവ്വാഹകസംഘത്തിന്റെ ഒരു യോഗത്തിൽവെച്ചു മൂത്താശാരി പറയുന്നതുകേട്ട് അന്നവിടെ കൂടെ ഉണ്ടായിരുന്ന കൎണീജി താഴെ കാണുന്ന പ്രകാരം സരസമായി സംസാരിച്ചു:—

"മാന്യ മേസ്ത്രിമാരെ! കരിങ്കല്ലിന്റെ പണി പോകട്ടെ: ചെലവ് എത്രയായാലും തരക്കേടില്ല. കെട്ടിടത്തിന്റെ പണി മുമ്പുറപ്പിച്ചിരുന്ന മാതിരിയിൽ തന്നെ ആയിരിക്കണം."

ക്രിസ്ത്വാബ്ദം ൧൮൯൨-ൽ ആൻഡ്രൂ കൎണീജിക്ക ഡൺഫൎമ്ലൈനിൻ നഗരത്തെ സംബന്ധിച്ച ചില പ്രത്യേകാധികാരങ്ങൾ കിട്ടി. അങ്ങനെ ഉള്ള ഒരു ബഹുമതി ൧൮൯൮-ാമാണ്ടു ജൂലൈമാസത്തിൽ അദ്ദേഹത്തിന് എഡിൻബറോവിലും ലഭിച്ചു. എഡിൻബറോവിൽ വച്ച് അദ്ദേഹത്തിനു തിട്ടൂരം നൽകിയ ആ ശുഭമുഹൂൎത്തത്തിൽ ലോൎഡ് പ്രോവോസ്ററ് ഇപ്രകാരം പറഞ്ഞു:—

"സ്കാട്ടലണ്ടു ദേശത്തിനു പരക്കെ അഭിമാനകാരണമായിത്തീൎന്നിരിക്കുന്ന ഒരു മാതൃകാപുരുഷന്റെ നിസ്സീമകളായ യോഗ്യതകളെ സാവിശേഷം സംവദിച്ച് അദ്ദേഹത്തിനു അവകാശമുള്ള ബഹുമതിയെ പ്രദാനം ചെയ്യുന്നത് അദ്ദേഹത്തിനു മാത്രമല്ല എഡിൻബറോ നഗരവാസികളായ നമുക്കും ചാരിതാൎത്ഥ്യജനകം ആകുന്നു. ബാഹ്യങ്ങളായ സഹായങ്ങൾ യാതൊന്നും തന്നെ ഇ

ല്ലാതിരുന്ന അനവധി ജനങ്ങൾ അവരുടെ സ്വന്തമായ ആത്മസംയമനശക്തിയാലും അലംഘ്യമായ ധൈര്യത്താലും അശ്രാന്തമായ പരിശ്രമത്താലും മാത്രം അവർ നല്ലവണ്ണം അർഹിക്കുന്നതും ഇതരന്മാൎക്കു നന്മയെ ചെയ്യുന്നതിനായി അവരെ ശക്തരാക്കിത്തീൎക്കുന്നതും ആയ ഒരു മാന്യപദവിയെ സമ്പാദിച്ചിട്ടുണ്ടു്. തങ്ങളുടെ മരണത്തിനു ശേഷം ധൎമ്മകാൎയ്യങ്ങൾക്കു വേണ്ടി ചെലവഴിക്കുവാനായി പല ധനികന്മാരും വളരെ പണം നീക്കി വച്ചുവരവേ മഹാനായ മിസ്റ്റർ കർണീജി ഇതിനെ തന്റെ ജീവിതകാലത്തിൽതന്നെ നിൎവ്വഹിക്കയും താൻ ചെയ്‌വാനിച്ഛിക്കുന്ന നന്മകൾ തന്റെ ശ്രദ്ധയിൻകീഴിൽ തന്നെ സഫലമായിത്തീരുന്നതിനെക്കണ്ടു് അമിതമായ ആനന്ദത്തെ ഉൾക്കൊള്ളുകയും ചെയ്യുന്നു."

ഈ ശ്ലാഘയ്ക്കു മിസ്റ്റർ കർണീജി താഴെ കാണുന്ന മറുപടി പറഞ്ഞു:—"മാന്യരെ, ഒരു പുരുഷന്റെ സാധുതമവും അനാഡംബരവും ആയ ആവശ്യങ്ങൾ കഴിഞ്ഞു്, ശേഷിക്കുന്ന ധനം അയാൾക്കു് ഏതൊരു പ്രകാരത്തിലാണ് ഏററവും ഗുണപ്രദമായി വിനിയോഗിക്കാവുന്നതു എന്നുള്ള അതിഗഹനമായ പ്രശ്നോത്തരതത്വത്തെക്കുറിച്ചു ചിന്ത ചെയ്യുന്നതിൽ ആയിരുന്നു കഴിഞ്ഞ ചില കൊല്ലങ്ങൾ മുഴുവനും ഞാൻ വ്യാപൃതനായിരുന്നതു്. ദോഷാസ്പൃഷ്ടമായ വിധത്തിലുള്ള ദ്രവ്യദാനം സഹായ ദുഷ്കരം തന്നെ. നാം ഒരു ഭിക്ഷക്കാരനു കൊടുക്കുന്ന ഒരു ചില്ലി ചിലപ്പോൾ അവനു ഒരു ദ്രവ്യംകൊണ്ടുപോലും പരിഹരിക്കപ്പെടുവാൻ കഴിയാത്ത ഉപദ്രവത്തെ ചെയ്തേയ്ക്കും. നാൾതോറും നമുക്കു കിട്ടിവരുന്ന അസംഖ്യം ഹർജികളുടെ കർത്താക്കന്മാരെക്കുറിച്ചു വേണ്ടുംവണ്ണം അന്വേഷിച്ചറിയാതെ, നാം അവരെ സഹായിക്കാൻ പുറപ്പെട്ടാൽ, അതു നന്മയെക്കാൾ അധികം തിന്മയെ ചെയ്യും; എന്നു മാത്രവുമല്ല, ആ പണം തോട്ടിൽ കെട്ടിത്താഴ്ത്തിക്കളഞ്ഞതിനു തുല്യമായിരിക്കയേ ചെയ്കയുള്ളു. 'ഹാ! ഹാ! ധൎമ്മമെ, നിന്റെ പേർ ചൊല്ലി എന്തെല്ലാം അപകൃത്യങ്ങളാണു പ്രവൎത്തിച്ചുപോരുന്നതു്.' എന്നിങ്ങനെ ഞാൻ പലപ്പോഴും വിചാരിക്കാറുണ്ടു്. സദ്വ്യാപാരങ്ങൾക്കായി സഹൃദയർ എപ്പോഴാണോ പ്രേരിതന്മാരായിത്തീരുന്നതു അപ്പോൾ മാത്രമാകുന്നു—നാം സഹായിക്കുന്ന ആളുകളുടെ ഇടയിൽ എപ്പോഴാണോ അന്യോന്യമായ ഒരു പ്രണയം ഉളവാക്കപ്പെടുന്നതു് അപ്പോൾ മാത്രമാകുന്നു യഥാൎത്ഥമായ നന്മ കൃതമാകുന്നതു്. എനിക്കു് ഇപ്പോഴുള്ള ഈ പ്രസിദ്ധി ഇല്ലാതിരുന്ന ഒരു കാലത്തു് ഒരു ദിവസം ഞാൻ എഡിൻബറോവിലെ തെരുവുകളിൽ കൂടി പോകുമ്പോൾ അവിടത്തെ ജനങ്ങൾ അവിടെ ഒരു സ്വതന്ത്രഗ്രന്ഥാഗാരത്തെ സ്ഥാപിക്കുന്നതിനായി ധനസഹായം ചെയ്യുന്നതല്ലെന്നു പ്രസ്താവിച്ചു കേട്ടിട്ടുണ്ടു്. ഇതിനു നേരെ വിപരീതമായ ഒരു അഭിപ്രായം അവിടത്തെ ജനങ്ങൾ ഒരുകാലത്തു പറയുകേൾക്കണമെന്നു് അന്നു ഞാൻ സ്വല്പം ക്ഷമയോടുകൂടി ഉറപ്പിച്ചു. ഈയിടെ ഒരു ദിവസം ഞാൻ ആ തെരുവിൽക്കൂടി നടക്കുമ്പോൾ ലേഡിക്കുളാക്ക്—അല്ല, അതു വേറൊരാളായിരുന്നു—എന്നോടു ഒരു റൊട്ടിക്കിടങ്ങിനെ ചൂണ്ടിക്കാണിച്ചു

കൊണ്ട് ഇപ്രകാരം പറഞ്ഞു:—'മിസ്റ്റർ കർണ്ണീജി, അതാ അവൻ മാത്രമാണ് സ്വതന്ത്ര ഗ്രന്ഥാഗാരങ്ങളുടെ എതിർകക്ഷി.' എനിക്കയാളെ ഒന്നു കണ്ടാൽ കൊള്ളാമെന്നും അയാളോടു രണ്ടുവാക്കു സംസാരിക്കുന്നതിനു ഞാൻ ഇച്ഛിക്കുന്നുവെന്നും ആയിരുന്നു എന്റെ മറുപടി. 'ആഹാരം കഴിക്കുന്നതുകൊണ്ടുമാത്രം ഒരു മനുഷ്യൻ സജീവനായിത്തീരുന്നതല്ലല്ലോ. സ്വതന്ത്രഭരണത്തിന്റെ കീഴിൽ ജീവിക്കുന്ന നമുക്കു ഒരു രാജാവിന്റെ ആധിപത്യത്തിനു വശംവദരായിരിക്കുവാൻ ഭാഗ്യം ഉണ്ടായിട്ടുള്ള ആളുകൾക്കു നേരിടുന്ന വ്യാമോഹങ്ങളിൽ നിന്നു ഒഴിഞ്ഞുനിൽക്കാവുന്നതാണ്. അങ്ങനെയുള്ള രാജ്യത്തു് അധിവസിക്കുന്ന ഒരുവനു അമിതമായ ദ്രവ്യമുണ്ടായാൽ അവൻ അതിനെ ആഡംബരങ്ങൾക്കായി ചെലവാക്കുന്നു.

* * * * * * * * *

പിന്നെ നമ്മുടെ കുഞ്ഞുങ്ങൾക്കുവേണ്ടി സമ്പാദിച്ചു വയ്ക്കുന്നതിനുള്ള ഒരു മോഹം നമ്മെ ബാധിക്കുന്നു. എന്നാൽ തന്റെ പുത്രനുവേണ്ടി അമിതമായ ദ്രവ്യം നീക്കി വയ്ക്കുന്നതിന് അമേരിക്കയിലെ ഒരു മനുഷ്യൻ പ്രേരിതനായിത്തീരുന്നതു് അയാളുടെ ദുസ്തത്വത്താലോ അഥവാ അയാൾക്ക് ആ കുട്ടിയുടെ അഭ്യുദയത്തിലുള്ള അനുകമ്പയാലോ, എന്തിനാലാണെന്നു എനിക്കറിഞ്ഞുകൂട. അങ്ങിനെ ചെയ്യുന്നതു് അധികവും ഒരു നിഗ്രഹമായിട്ടോ അനുഗ്രഹമായിട്ടോ പര്യവസാനിക്കുന്നതു്? അതു് അവരെ മനുഷ്യർ എന്നുള്ള നിലയിൽ അതിതരാം ആത്മാഭിമാനികളായിട്ടോ സൽപ്രഥാനവർത്തികളായിട്ടോ തീർക്കുമോ? അഥവാ സമുദായാംഗങ്ങൾ എന്ന നിലയിൽ ഉത്തമപൌരന്മാരായി ഭവിപ്പിക്കുമോ? ഇല്ല. മാന്യരെ! ഒരിക്കലും ഇല്ല. ഒരു കുഞ്ഞിന് അമിതമായ ധനം നൽകുന്നതിനേക്കാൾ നന്നു് അതിന് ഒരു ഘോരമായ ശാപത്തെ ദാനം ചെയ്യുകയാകുന്നു.

അമേരിക്കയിലെ പല കോടീശ്വരന്മാരും ഈ മതക്കാരാണ്. മിസ്റ്റർ സ്പ്രിംഗ് സിൻസിനാററിയിൽ മഹത്തായ ഒരു സംഗീതശാല പണിചെയ്യിച്ചുവരുന്നു. മിസ്റ്റർ പ്രേററ് ബാൾട്ടിമൂറിൽ ഒരു സ്വതന്ത്ര ഗ്രന്ഥാഗാരം സ്ഥാപിക്കുന്നതിനായി പത്തുലക്ഷം പവൻ ദാനം ചെയ്തിട്ടുണ്ട്. പെൻസൽവേനിയായിൽ മിസ്റ്റർ. പാക്കർ ഒരു സർവ്വകലാശാല ഏർപ്പെടുത്തിയിരിക്കുന്നു. ഹോപ്പ്കിൻസ് സർവ്വകലാശാലവകയ്ക്കു മിസ്റ്റർ ഹോപ്പ്കിൻസ് ബാൾട്ടിമൂറിൽ പത്തുലക്ഷം പവൻ ചിലവാക്കുന്നു? ന്യൂയോർക്ക്സംസ്ഥാനത്തിൽ തന്റെ നാമധേയത്തിൽ ഒരു സർവ്വകലാശാല തുടങ്ങുന്നതിനായി മിസ്റ്റർ കർണ്ണലും അനവധി ദ്രവ്യം നൽകുന്നു. ഇപ്രകാരം ഒരു സമുദായത്തിലെ അംഗമായ ഒരുവൻ സമ്പാദിച്ചുകൂട്ടുന്ന അമിതദ്രവ്യം താൻ അതു ഏതു സമുദായത്തിലെ അംഗമായിരുന്നു സമ്പാദിച്ചുവോ ആ സമുദായത്തിന്റെ ഭാവിയായ അഭ്യുദയത്തിനുവേണ്ടി ചിലവാക്കുവാൻ ഈശ്വരനാൽ ദത്തമായ ഒരു മൂല്യമേ ആകുന്നുള്ളു എന്നു സവിശേഷം സാക്ഷീകരിച്ചുകൊണ്ടു മുമ്പു പ്രസ്താവിച്ച വിധത്തിലുള്ള അനവധി ധർമ്മസ്ഥാപനങ്ങൾ ഐക്യദേശങ്ങളിലെ നാനാഭാഗങ്ങളി

ളും പൊങ്ങിനില്ക്കുന്നുണ്ട്. തന്റെ നാട്ടിൽ ഒരു സർവകലാശാല ഏർപ്പെടുത്തുന്നതിനായി എന്റെ ഒരു സ്നേഹിതൻ—കാലിഫോർണിയായിലെ ഗവർണ്ണരായ സ്റ്റാൻഫോർഡ്—ഇരുപതു ലക്ഷം പവൻ ചെലവാക്കുന്നുവത്രെ. ഇങ്ങനെയുള്ള അഭിപ്രായ വിശേഷങ്ങൾ തന്നെ നിങ്ങളുടെ ഇടയിലും ഇപ്പോൾ പ്രചരിക്കുന്നതായി ഞാനറിയുന്നു. ഇതിനു വേണ്ട സാക്ഷ്യങ്ങൾ എഡിൻബറോവിൽ തന്നെ ഉണ്ടല്ലോ. മിസ്റ്റർ ചേംബേർസ് അദ്ദേഹത്തിന്റെ ജീവിതകാലത്തിൽ തന്നെ അദ്ദേഹത്തിന്റെ സമ്പാദ്യത്തിന്റെ ഒരു വലിയ ഭാഗം ലോകോപകാരാർത്ഥം വ്യയം ചെയ്തു; മിസ്റ്റർ നെൽസനെയും മിസ്റ്റർ ഈവാനെയും നോക്കുക! എന്നാൽ ഇപ്പോൾ ഘടദീപം പോലെ ഇരിക്കുന്നവരെയും അനവധി മഹാന്മാർ ഇവിടെ ഉണ്ടായിരിക്കാമെന്നുള്ളതിനു സന്ദേഹമില്ലല്ലോ.'

എഡിൻബറോവിലെ സ്വതന്ത്ര ഗ്രന്ഥാഗാരത്തിനു ൧൮൮൭ ജൂലൈ മാസം ൯-ാം തീയതി മിസ്റ്റർ കർണീജി അസ്ഥിവാരമിട്ടു. സ്വതന്ത്രഗ്രന്ഥാഗാരത്തെ സംബന്ധിക്കുന്ന നിയമം എഡിൻബറോ നിവാസികളാൽ സ്വീകൃതമാക്കുന്നതിന് രണ്ടു തവണ പരിശ്രമിച്ചിട്ടും അവ വിഫലങ്ങളായിത്തീരുകയാൽ മഹാമനസ്കനായ നമ്മുടെ നായകൻ ആദ്യം ൨൫൦൦൦-ം രണ്ടാമതു ൫൦൦൦൦-ം പവൻ ദാനം ചെയ്തു.

ജോർജ് ദിഫോറിന് ബ്രിഡ്ജിൽ സർക്കാർ വക്കീൽ ഹോപ്പു പ്രഭുവിന്റെ ഭവനത്തിനുസമീപം റെനെയിസൻസ് ഭാഷയിൽ (Renaissancestyle) ഒരു മഹാസൌധം നില്ക്കുന്നുണ്ട്. ഈ ഗ്രന്ഥമന്ദിരത്തിൽ ഇപ്പോൾ ൬൦൦൦൦-ൽ ചില്വാനം പുസ്തകങ്ങൾ ശേഖരിച്ചു വെച്ചിട്ടുണ്ട്. ശിലാസ്ഥാപനകല്പിടുന്ന അടിയന്തിരത്തിനായി ക്ഷണിച്ചു വരുത്തിയിരുന്ന മിസ്റ്റർ കർണീജിയും ഭാര്യയും എഡിൻബറോവിലെ തെരുവുകളിൽ കൂടി വണ്ടി ഓടിച്ചു കൊണ്ടു പോകുമ്പോൾ മഹത്തായ ഒരു ജനസമൂഹം അവരുടെ ഉല്ലാസഹല്ലോഹലങ്ങളെക്കൊണ്ടു എതിരേററു. ആ അവസരത്തിൽ മിസ്റ്റർ കർണീജി പറഞ്ഞതു ഇപ്രകാരമായിരുന്നു:

'നിങ്ങളുടെ ഇടയിലുള്ള പുരുഷന്മാർക്കും സ്ത്രീകൾക്കും ബാലന്മാർക്കും ഈ ലോകത്തിലുള്ള ഏററവും വിലയേറിയ രത്നങ്ങളെ ലഭിക്കുന്നതിന് ഇനി അധികം താമസം കൂടാതെ സാധിക്കുമല്ലോ എന്നോർത്തു ഞാൻ സന്തോഷിക്കുന്നു. എനിക്കു സ്ഥാപിക്കുവാൻ ഭാഗ്യം ഉണ്ടായിട്ടുള്ള സ്വതന്ത്ര ഗ്രന്ഥാഗാരങ്ങളിൽ അഞ്ചാമത്തേതാണ് ഇത്. ഞാൻ കാലധർമ്മം പ്രാപിക്കുന്നതിനു മുമ്പിൽ . . . 'ജനനീധരണിയുടെ' മാർവ്വിടത്തിൽ ശയിച്ചു ഞാൻ സുഖമായി നിദ്രചെയ്യുന്നതിനു മുമ്പിൽ . . . ഇനിയും അനവധി ഗ്രന്ഥമന്ദിരങ്ങളെ സ്ഥാപിക്കുന്നതിന് എനിക്കു സാധിക്കുമെങ്കിൽ അതിലുപരം വലുതായ ഒരു ഭാഗ്യം എനിക്കു വരുവാനില്ല.

മിസ്റ്റർ കർണീജിക്കുള്ള കാര്യശേഷി സുപ്രസിദ്ധമാണ്. അതിനാൽ അതിനെപ്പററി വീണ്ടും പറയണമെന്നില്ല. അദ്ദേഹം ഒരു വാഗ്മിയും ഒരു ഗ്രന്ഥകർത്താവും കൂടി ആയിരുന്നു. ൧൮൭൮-ാം ൭൯-ാം മദ്ധ്യേ താൻ ചെയ്ത ഒരു ദേശസഞ്ചാരത്തെ വർണ്ണിക്കുന്നതായിട്ടാണ് അദ്ദേഹത്തിന്റെ ലോകസഞ്ചാരം എന്ന കൃതി എഴുതിയിട്ടുള്ളത്. അദ്ദേഹം ഒരു നല്ല എഴുത്തുകാരനും മഹാ സൂക്ഷ്മഗ്രാഹിയും ആയിരുന്നു. അദ്ദേഹത്തിന്റെ ഈ ദേശാടനം മംഗളമായിത്തന്നെ കഴിഞ്ഞുകൂടി; വഴിക്കു യാതൊരു അപകടവും സംഭവിച്ചില്ല. അദ്ദേഹം ആദ്യം ന്യൂയോർക്കിൽ നിന്നു സാൻഫ്രാൻസിസ്കോവിലേയ്ക്കു തീവണ്ടിവഴി പോയി. അവിടെ നിന്നു ജപ്പാനിലേക്കു കപ്പൽ കയറി; വഴിക്കു ചൈന, ഇന്ത്യാ, ഈജിപ്റ്റ്, ഇററലി മുതലായ രാജ്യങ്ങളെ സന്ദർശിച്ചു. മിസ്റ്റർ കർണീജി വേറെയും അനവധി സഞ്ചാരസഞ്ചികകൾ നിർമ്മിച്ചിട്ടുണ്ട്. ഈ പുസ്തകങ്ങളും "ട്രയംഫന്റ് ഡെമോക്രസി" (സഫലമായ ജനസാമാന്യാധിപത്യം) എന്ന മറെറാരു പുസ്തകവും കൂടാതെ "ധനതത്വസിദ്ധാന്തം" എന്ന ചില ലേഖനങ്ങൾ കൊണ്ടും ആണ് അദ്ദേഹം ഗ്രന്ഥകർത്താവ് എന്ന നിലയിൽ നമ്മുടെ കൃതജ്ഞതയെ അർഹിക്കുന്നത്.

സഫലജീവിതത്തെക്കുറിച്ചു കർണീജിയുടെ അഭിപ്രായം.



'ഉദ്യമശീലം' എന്ന തപോബലത്തെ സ്മരിച്ചുകൊണ്ട് 'അധികമുയർന്ന പദത്തിൽ' എന്ന മോഹം വച്ചുകൊൾക.

നമ്മുടെ മാററത്തെ നിരോധിക്കുന്നതിനു മൂന്നു സംഗതികൾ നേരിടും; ഒന്നു കള്ളുകുടി, രണ്ടു മനോരാജ്യം, മൂന്നു ജാമ്യം നില്പ്.

ഞാൻ പിററ്സ്ബർഗ്ഗിലെ കമ്പിയാപ്പീസിൽ വേല നോക്കിക്കൊണ്ടിരുന്ന കാലത്ത് ഓരോരോ മനോരാജ്യങ്ങളിൽ വ്യാപൃതന്മാരായിരുന്ന പല ജനങ്ങളുമായി പരിചയപ്പെടുവാൻ ഇടയായിട്ടുണ്ട്. അവർ നമ്മുടെ പൌരന്മാരിൽവെച്ചു പ്രഖ്യാതന്മാരായിരുന്നില്ല; അവർ സർവ്വദാ ആശങ്കിതന്മാരായിരുന്നു. അവരിൽ പലരും നശിച്ചുപോയിട്ടുണ്ട്. അവർക്കു ശേഷിച്ചതു് അപഖ്യാതി മാത്രമായിരുന്നു. മനോരാജ്യം കൊണ്ടു സമ്പാദ്യം ഉണ്ടാക്കീട്ടുള്ള ഒരുവനേയും ഞാൻ കാണുകയില്ല. തന്റെ മനോരാജ്യങ്ങളുടെ കലാശം എങ്ങനെ ആയിരിക്കുമെന്ന് പരസ്യങ്ങളും മററും നോക്കിത്തീരുമാനിക്കുവാനായി രാവിലെ വർത്തമാനക്കടലാസുകളും എടുത്തുവെച്ചു മിഴിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ, തന്നാൽ ചെയ്യപ്പെടേണ്ട കൃത്യങ്ങളെ സംബന്ധിച്ച പ്രശ്നങ്ങൾക്കു ശരിയായ ഒരു തീർച്ച വരുത്തുന്നതിനോ, അവയെക്കുറിച്ചു സാവധാനമായി പര്യാലോചിക്കുന്നതിനോ കേവലം അയോഗ്യനായിത്തീരുകയും തന്റെ പ്രധാനവ്യാപാരത്തിന്റെ അവശ്യം ഭാവിയായ ഫലത്തിനും പലപ്പോഴും അതിന്റെ രക്ഷയ്ക്കും ആലംബമായിരിക്കുന്നതും നിരന്തരമായും ഏകാഗ്രമായുമുള്ളതും ആയ കൃത്യനിർവ്വഹണശക്തിയുടെ ബഹിഃപ്രവാഹത്തിനു മാർഗ്ഗനിരോധിയായിത്തീരുകയും ചെയ്യുന്നു. തന്റെ കൃത്യങ്ങളിൽ അനവധി സംവത്സരം

ക്ഷമയോടും ശുഷ്കാന്തിയോടും പരിശ്രമിച്ചാൽ മാത്രമേ താൻ ന്യായമായി ആഗ്രഹിക്കുന്ന പ്രതിഫലം സിദ്ധിക്കയുള്ളുവെന്നും, അതു കേവലം ഭാഗ്യം കൊണ്ടല്ല, ഉദിഷ്ടനിവൃത്തിക്കുള്ള സദുപായങ്ങളെ കൊണ്ടാണു് ലബ്ധമാകുന്നതു് എന്നും ബുദ്ധിമാന്മാരായ ആളുകൾ ഗ്രഹിക്കുന്നു.

അനപലപനീയമായ വിശ്വാസ്യതയെക്കാൾ മഹത്തരമായി യാതൊന്നും തന്നെ യുവാവായ ഒരു തൊഴിലാളിക്കു ലഭിക്കേണ്ടതായിട്ടില്ല. വെറും മനോരാജ്യത്തിൽ മുഴുകിയിരിക്കുന്നവനാണു് ഒരുവൻ എന്നുള്ള അറിവു ബാങ്കുകാർ തന്നെ വിശ്വസിക്കുന്നതിനു ഒരു പ്രതിബന്ധമായിത്തീരും. ചൂതുകളിക്കാരുടെ ലഹളകൊണ്ടു ഒരു മനുഷ്യൻെറ സർവസ്വവും ഒരു നിമിഷത്തിൽ അപഹൃതമാകാമെന്നുള്ള നിലയിൽ ആ മനുഷ്യനെ എങ്ങനെ വിശ്വസിക്കാം? നല്ല തൊഴിലാളികളായിരിക്കാൻ ഉറപ്പാക്കിക്കൊൾക; മനോരാജ്യം ഒരുകാലത്തും അരുതു്.

മൂന്നാമത്തെ വലിയ ആപത്തു് ഒരുത്തനുവേണ്ടി ജാമ്യം നിൽക്കുക എന്നുള്ളതു തന്നെ. ദീനസംരക്ഷണം അവശ്യം കർത്തവ്യമാകുന്നു. ഒരു സ്നേഹിതനു് ഒരു നിസ്സാരമായ സഹായം ചെയ്യുവാൻ വയ്യാ എന്നു തൊനെങ്ങനെ പറയും, എന്നു നാം ആലോചിക്കുന്നു. ആ അഭിപ്രായത്തിൽ ഇത്ര വളരെ തത്വവും മഹത്വവും ഉള്ളതുകൊണ്ടുതന്നെയാണു് അതിൽ അത്ര വളരെ അപകടങ്ങൾ ഉണ്ടെന്നു പറയുന്നതും. നാം ഒരുത്തനുവേണ്ടി ജാമ്യം നിൽക്കുമ്പോൾ, നമ്മുടെ സർവസ്വവും അവനുവേണ്ടി പണയംവയ്ക്കുകയാണു് ചെയ്യുന്നതു്; വിശിഷ്യ ഒരു കടക്കാരൻ (ബാങ്കിൽ നിന്നു കടം വാങ്ങിയിരിക്കുന്ന ഒരുവൻ) ആണു് അങ്ങനെ ചെയ്യുന്നതെങ്കിൽ, അവൻ അവൻെറ മുതലിനെ മാത്രമല്ല അന്യൻെറ മുതലിനെയും കൂടി പണയത്തിലാക്കുന്നു. അതിനാൽ നാം ജാമ്യക്കാരനാവാനുള്ള അവസരം നേരിട്ടാൽ നമുക്കു നമ്മുടെ കടം അടച്ചു തീർക്കുവാനാവശ്യമുള്ള പണം നീക്കി ബാക്കിയുണ്ടായിരുന്നാൽ മാത്രമേ അതിൽ ഉൾപ്പെടേണ്ടതുള്ളുവെന്നും, നമ്മുടെ വരവിൽ കവിഞ്ഞു നാം യാതൊരു ചെലവും തലയിൽ വലിച്ചു കയററിക്കൂടാ എന്നും ആകുന്നു എൻെറ ഉപദേശം.

നമ്മുടെ ഈ മഹാവിപത്തുകളിൽ നിന്നു (കള്ളുകുടി മനോരാജ്യം ജാമ്യംനില്പ്) നാം വിമുക്തരാകുമെന്നുതന്നെ ഊഹിച്ചുകൊള്ളാം. അടുത്ത പ്രശ്നം ഉൽക്കർഷപദലബ്ധി എങ്ങനെ എന്നാണു്. ഉന്നതപദത്തിൻെറ പടിവാതലിൽ നിൽക്കുന്ന പുരുഷൻ വിശേഷമായിട്ടു് എന്തെങ്കിലും ഒന്നു പ്രവർത്തിച്ചിരിക്കണം; അതു താൻ ഏറെറടുത്തിരിക്കുന്ന തൊഴിലിൽ നിന്നു പ്രത്യേകമായും ഭിന്നമായും ഇരിക്കയും വേണം. ചുരുക്കത്തിൽ വെറും ഒരു കൂലിക്കാരനല്ല, ഒരു പുരുഷൻ ആണു്, തൻെറ കീഴിൽ വേലനോക്കുന്നതെന്നു് നമ്മുടെ മേലധികാരിക്കു ബോധം ഉണ്ടാകണം; ഇത്ര പണത്തിനു് ഇത്ര മണിക്കൂറു വേലചെയ്യുമെന്നു് കണക്കു കാണിക്കുന്നതു മാത്രംകൊണ്ടു് തൃപ്തിപ്പെടുന്ന ഒരുവനല്ലാ, തൻെറ വിശ്രമസമയത്തേയും നിരന്തരചിന്തയേയും താൻ ഏറെറപ്പെട്ടു

രിക്കുന്ന തൊഴിലിൽത്തന്നെ വിനിയോഗിക്കുന്ന ഒരു സൽപ്പുമാനാണ് തന്റെ കീഴുദ്യോഗസ്ഥൻ എന്നൊരു വിശ്വാസം അയാളുടെ ഹൃദയത്തിൽ അങ്കുരിക്കണം.

എന്താണ് ആശംസനീയം എന്നു അവരോളുംതന്നെ തങ്ങൾക്ക് അറിയുവാൻ പാടില്ല എന്നുള്ള വിചാരമായിരുന്നു കർണീജി യോഗത്തിലെ യുവാക്കന്മാരായ ഓഹരിക്കാരുടെ വിജയശംഖം ധ്വനിപ്പിച്ചതു്.

ഭാവിയായ കോടീശ്വരനുള്ള അനാപലപനീയമായ ലക്ഷണം അദ്ദേഹത്തിന്റെ ആയം എല്ലാകാലത്തും വ്യയത്തിൽ കൂടുതലായിരിക്കുമെന്നുള്ളതാകുന്നു. ജോലിയിൽ പ്രവേശിക്കുന്ന ഉടൻതന്നെ അദ്ദേഹം സമ്പാദിക്കുവാനും തുടങ്ങുന്നു. സമ്പാദിക്കുന്ന യുവാവിനെ തൊഴിലുകളിൽ മുമ്പന്മാർ വിശ്വസിക്കുന്നു.

നാം മുടക്കുവാൻ പോകുന്ന പണത്തിന്റെ തുകയല്ല വ്യവസായ പ്രവർത്തകന്മാർക്കു ആവശ്യം. പിന്നെയോ? പണം നേടുവാൻ ശക്തിയാകുന്ന കാര്യശേഷിയാണ്. ഒട്ടും അമാന്തിക്കരുത്. ആദ്യമേതന്നെ ഒരു കാശെങ്കിലും സമ്പാദ്യമായി നീക്കിവെയ്ക്കുവാൻ ശ്രമിക്കണം. ആദ്യത്തെ ഒരു കാശാണ് പിന്നെ കോടി പവനാകുന്നതു. 'പലതുള്ളി പെരുവെള്ളം' എന്നാണല്ലൊ നമ്മുടെ പൂർവികന്മാരുടെ മതവും.

ധനത്തിന്റെ ഉപയോഗത്തെക്കുറിച്ചു
കർണ്ണീജിയുടെ അഭിപ്രായം.

കോടീശ്വരന്മാർ തങ്ങളുടെ കെട്ടിയിരിപ്പു മുതലിനെ, ദേവാലയങ്ങൾ, സർവകലാശാലകൾ, സ്വതന്ത്ര ഗ്രന്ഥാഗാരങ്ങൾ, ആതുരശാലകൾ, പ്രയോഗശാലകൾ, പാർക്കുകൾ, ഉദ്യാനങ്ങൾ, സംഗീതശാലകൾ, സരസ്സുകൾ മുതലായവയെ സ്ഥാപിക്കുന്നതിനായി ഉപയോഗിക്കേണ്ടതാണ് എന്നു ആൻഡ്രൂ കർണ്ണീജി അഭിപ്രായപ്പെട്ടിട്ടുണ്ട്. മിസ്റ്റർ കർണീജിതന്നെ സ്വതന്ത്ര ഗ്രന്ഥാഗാരങ്ങളുടെ വകയ്ക്കായി അഞ്ചുലക്ഷം പവൻ ചിലവാക്കിയിരിക്കുന്നു. കർണീജി പറയുന്നതാവിതു്---ധനവേദം ഈശ്വരന്റെ വചനങ്ങളെ പ്രതിധ്വനിപ്പിക്കുന്നു. 'ജനനിധരണി'യുടെ മാർവിടത്തിൽ ശയിച്ചു സുഖമായി നിദ്രചെയ്യുവാൻ താൻ ആഹ്വാനം ചെയ്യപ്പെടുന്നതിനു മുമ്പിൽ, തനിക്കുള്ള സർവസ്വവും വിറ്റ് ആ പണത്തെ അഗതികളായ ജനങ്ങളാൽ ആശംസിതങ്ങളായ ധർമ്മകാര്യങ്ങളിൽ ചിലവഴിക്കണമെന്നും, ഇപ്രകാരം സ്വധനത്തെയും സ്വദേഹത്തെയും തന്റെ സമസൃഷ്ടികൾക്ക് ഉപകാരപ്രദമാക്കിത്തീർക്കണമെന്നും ആകുന്നു അതു് (ധനവേദം) കോടീശ്വരന്മാരെ ഓർമ്മപ്പെടുത്തുന്നതു്. ഇങ്ങനെ ചെയ്യുന്നതായാൽ, അയാൾ അയാളുടെ നിർവ്വാണത്തെ പ്രാപിക്കുന്ന സമയം തെല്ലും ഉപയോഗമില്ലാതെ അനവധി ലക്ഷങ്ങളെ ഉരുക്കൂട്ടിവച്ചു് ഒരു മഹാപാപിയായി മരിക്കലും ഭവിക്കുന്നതല്ല. ധനത്തെ അപേക്ഷിച്ചു് പാവപ്പെട്ടവനായും ഏററവും

പാപരപ്പെട്ടവനായും, എന്നാൽ സമസ്തസൃഷ്ടികളുടെ വാത്സല്യബഹുമാനപാത്രങ്ങ തങ്കളെ അപേക്ഷിച്ച് ഒരു കോടീശ്വരനെക്കാൾ ശതഗുണം ധനവാനായും, അതിതരാം ധനവാനായും, തന്റെ ജീവിതത്തെക്കൊണ്ട് പക്ഷെ ഈ മഹാലോകത്തിന്റെ തുച്ഛമായ ഒരു ഭാഗമെങ്കിലും സ്വല്പമായി സുഭഗമാക്കപ്പെട്ടുവെന്ന് തന്റെ ഉള്ളിലിരുന്നുകൊണ്ട് തന്നോട് ഗ്രന്ഥമായി ഉദീരണം ചെയ്യുന്ന അചഞ്ചലവും ലാഘവവും ആയ ആ സ്വരവിശേഷത്താൽ (മനസ്സാക്ഷിയാൽ) പരിപൂരിക്കപ്പെട്ടവനായും, രക്ഷിക്കപ്പെട്ടവനായും, ബഹുധാ പ്രിയതരനായും ഭവിക്കുന്നുതന്നെയാണ് വലുതായ സുകൃതം. ഇതത്രയും തർക്കമററ സംഗതിയാണ്; ഇപ്രകാരമുള്ള ധനികന്മാർക്ക് സമ്പത്തിന്റെ ഭാരം ബാധിക്കപ്പെട്ടതായിത്തീരുന്നില്ല.

> 'സന്ദേഹംവേണ്ട പരന്നുപകാരത്തിനാകാത്തതെങ്കിൽ
> കിന്ദേഹംകൊണ്ടൊരുഫലമിഹ പ്രാണിനാം ക്ഷോണിതന്നിൽ.'

ക്ഷോദപോഷിണി. സി. പി. പരമേശ്വരൻപിള്ള.

—(o)—



## ഊഷ്മാവ്

### അല്ലെങ്കിൽ ചൂട്.

ലോകത്തിൽ 'ദ്രവ്യം' അല്ലെങ്കിൽ 'വസ്തു'വും, 'ശക്തി'യും അല്ലാതെ തൃതീയമായി മററൊന്നില്ലെന്നാകുന്നു ആധുനികശാസ്ത്രജ്ഞന്മാരുടെ മതം. ഈ മതാനുസാരം, ഊഷ്മാവ് ഒന്നുകിൽ ഒരു ദ്രവ്യം ആയിരിക്കണം; അല്ലെങ്കിൽ ഒരു ശക്തിയായിരിക്കണം. പരമാർത്ഥത്തിൽ അത് ഈ രണ്ടിൽ ഏതാകുന്നു, ഒരു ദ്രവ്യമൊ? അതൊ ശക്തിയൊ?

ഇന്ദ്രിയങ്ങൾക്കു വിഷയീഭവിക്കുന്ന അവസ്ഥയാണ് ദ്രവ്യലക്ഷണമെന്നു വരികിൽ ത്വഗിന്ദ്രിയത്തിനു വിഷയീഭവിക്കുന്നതുകൊണ്ട് ഊഷ്മാവിനെ ഒരു ദ്രവ്യം എന്നു പറയണം. എന്നാൽ ഇന്ദ്രിയവിഷയീഭാവം ദ്രവ്യങ്ങളുടെ ഒരു പ്രധാനലക്ഷണമാണെന്നു തോന്നുന്നില്ല. ഒരു ദ്രവ്യത്തിന് എവിടെയെങ്കിലും വർത്തിക്കണമെങ്കിൽ 'സ്ഥലം' ആവശ്യമാകുന്നു. അപ്രകാരംതന്നെ കുറച്ചെങ്കിലും ഘനം ഇല്ലാത്തതായി യാതൊരു ദ്രവ്യവും ഉണ്ടെന്നു കാണപ്പെട്ടിട്ടില്ല. ഇതു രണ്ടുമാകുന്നു ദ്രവ്യങ്ങളുടെ പ്രധാനലക്ഷണങ്ങൾ. ഊഷ്മാവിന്ന് ഈ ലക്ഷണങ്ങൾ ഉണ്ടൊ എന്നാണ് ഇനി നിർണ്ണയിപ്പാനുള്ളത്. ഇതിൽ ഒന്നാമത്തെ ലക്ഷണം അതായതു വർത്തിക്കുന്ന വിഷയത്തിൽ പ്രത്യേകസ്ഥലത്തിന്റെ ആവശ്യകത, ഊഷ്മാവിന്ന് ഉണ്ടെന്നു തോന്നുന്നില്ല. അതു എല്ലായിടത്തും എല്ലാ പദാർത്ഥങ്ങളിലും വ്യാപിച്ചു വർത്തിക്കുന്നതായിട്ടാണു കാണപ്പെടുന്നത്. ഇനി അതിന്നു ഘനം ഉണ്ടൊ എന്നു നോക്കുക. ഇതിലേയ്ക്കു ഒരു പരീക്ഷ

കഴിക്കതന്നെ. ഒന്നാമതു സ്വാഭാവികസ്ഥിതിയിൽ വർത്തിക്കുന്ന ഒരു സ്വർണ്ണക്കട്ടിയെടുത്തു തൂക്കിനോക്കുക. അതു ൪൦-പണമിട തൂങ്ങുന്നു എന്നിരിക്കട്ടെ. അതിനെത്തന്നെ തീയിലിട്ടു പഴുപ്പിച്ചശേഷം തൂക്കിനോക്കുക. തൂക്കത്തിൽ കണ്ടേക്കാവുന്ന ഊഷ്മവ്യത്യാസംപോലും ദൃഷ്ടിയിൽ പെടുന്നതായി അതിസൂക്ഷ്മമായ ത്രാസിനെയും ഉപയോഗിക്കുക. പഴുത്ത സ്വർണ്ണക്കട്ടി, തണുത്ത കട്ടിയെക്കാൾ, ഒരു നെല്ലിടപോലും കൂടുതൽ തൂങ്ങുന്നപ്രകാരം കാണപ്പെടുന്നതല്ല. ഊഷ്മാവു് ഒരു ദ്രവ്യമായിരുന്നു എന്നുവരികിൽ അതിന്റെ തൂക്കത്തിനുമാത്രം പഴുത്ത സ്വർണ്ണക്കട്ടി കൂടുതൽ തൂങ്ങുമായിരുന്നു. അപ്രകാരം ചെയ്യാത്തതുകൊണ്ടു് ഊഷ്മാവു് ഒരു ദ്രവ്യമല്ലെന്നു തീർച്ചപ്പെടുന്നു.

ഇനി ഊഷ്മാവു് ഒരു ശക്തിതന്നെയോ എന്നു നോക്കാം. ഉല്പാദകരൂപമായോ, നാശകരമായോ ഉള്ള ഏതെങ്കിലും ഒരു പ്രവൃത്തി ചെയ്യാനുള്ള സാമർത്ഥ്യത്തെ ആകുന്നു ശക്തി എന്നു ശാസ്ത്രജ്ഞന്മാർ വ്യവഹരിച്ചുവരുന്നതു്. ഈ സ്വഭാവങ്ങൾ രണ്ടും ഊഷ്മാവിനു പ്രത്യക്ഷത്തിൽതന്നെ ഉണ്ടായിരിക്കുന്നു. എന്തെന്നാൽ ജലത്തിലൊ വായുവിലൊ ചലനത്തെ ജനിപ്പിക്കുന്നതിനും ഈയം, ഓടു്, വെള്ളി, സ്വർണ്ണം മുതലായ ലോഹങ്ങളെ ഉരുക്കുന്നതിനും മററും വേണ്ട സാമർത്ഥ്യം ഉണ്ടായിരിക്കുന്നതിനു പുറമെ അതിനു പദാർത്ഥങ്ങളെ നശിപ്പിക്കുന്നതിനുള്ള സാമർത്ഥ്യവും വേണ്ടുവോളം ഉണ്ടായിരിക്കുന്നു. ഈ കാരണങ്ങളാൽ ഊഷ്മാവു് ഒരു ശക്തിതന്നെ എന്നു തെളിയുന്നു.

ഇനി 'ഊഷ്മാവു്' അല്ലെങ്കിൽ ചൂടിന്റെ സ്വഭാവത്തെപ്പററി കുറച്ചുകൂടി വിവരമായ അറിവു് ഉണ്ടാകേണ്ടിയിരിക്കുന്നു. ഈ വിഷയത്തിൽ വിദ്വാന്മാർ വേണ്ട പരിശ്രമം ചെയ്തു കാര്യനിർണ്ണയം വരുത്തിക്കഴിഞ്ഞിരിക്കുന്നതിനാൽ നമുക്കു് അധികം പ്രയാസമൊന്നും ചെയ്യേണ്ടിവരും എന്നില്ല. ചൂടു് എന്നുള്ളതു പരമാർത്ഥത്തിൽ പദാർത്ഥങ്ങളുടെ അണുക്കൾ അതിവേഗത്തിൽ ചലിക്കുമ്പോൾ ഉണ്ടാകുന്ന ഒരു വികാരഭേദമാണെന്നാണു് അവർ തീർച്ചപ്പെടുത്തിയിരിക്കുന്നതു്. ഇതു് അനുഭവത്തോടടുത്തു തന്നെ ഇരിക്കയും ചെയ്യുന്നു. ഒരു വിരലുകൊണ്ടു മേശപ്പുറത്തോ ചുമരിന്മേലോ കുറെനേരം ഉരയ്ക്കുകതന്നെ അപ്പോൾ ആ വിരലിനു സാമാന്യത്തിലധികം ചൂടു തോന്നുന്നു. കയ്യിന്റെ ചലനരൂപമായ ശക്തി, ഉരയ്ക്കുമ്പോൾ വിരലിന്റെ ഉരയുന്ന അററത്തിന്റേയും മേശയുടേയോ ചുമരിന്റേയോ ഉരയ്ക്കപ്പെടുന്ന ഭാഗത്തിന്റേയും അണുക്കളിലേക്കു നയിക്കപ്പെടുന്നു. വിരൽ നല്ലപോലെ ഊന്നി എത്രയും വേഗത്തിൽ ഉരയ്ക്കുന്നുവോ അത്രയും മേല്പറഞ്ഞ അണുക്കൾ കൂടുതൽ വേഗത്തോടുകൂടി ചലിക്കയും അപ്പോൾ ചൂടു കൂടുതൽ തോന്നുകയും ചെയ്യുന്നു. ഇവിടെ സംഭവിക്കുന്നതു്, പ്രത്യക്ഷത്തിൽ, കയ്യിന്റെ, അല്ലെങ്കിൽ, വിരലിന്റെ ദൃശ്യമായ ചലനം അതിസൂക്ഷ്മങ്ങളായ അണുക്കളുടെ അദൃശ്യചലനമായി മാറുകയാകുന്നു. ഒരു തട്ടാൻ അടികല്ലിന്മേൽ ചുററികകൊണ്ടു അടിക്കുമ്പോൾ സംഭവിക്കുന്നതും ഇതുതന്നെ. അയാളുടെ കൈയിൽ നിന്നു ഉത്ഭവിക്കുന്ന ചല

നം അടികല്ലിന്റെയും, അടിക്കുന്ന കട്ടിയുടെയും ചുററികയുടെയും അണുക്കളിലേയ്ക്കു നയിക്കപ്പെട്ടു ചൂടായി പരിണമിക്കുന്നു. ആകയാൽ 'ചൂട്' എന്നുള്ളതു പദാൎത്ഥങ്ങളുടെ അതിസൂക്ഷ്മങ്ങളായ അണുക്കളിൽ സംഭവിക്കുന്ന അദൃശ്യമായ ചലനവിശേഷമത്രെ.

മേല്പറയപ്പെട്ടതിൽ നിന്നു ചൂടിന്റെ ഒരു പ്രകാരത്തിലുള്ള ഉല്പത്തി കട്ടിപ്പമുള്ള രണ്ടു വസ്തുക്കൾ തമ്മിൽ ഉരസുന്നതിൽ നിന്നാണെന്നു ബോധപ്പെടുന്നതാകുന്നു. തീപ്പെട്ടിയും മററും ഇല്ലായിരുന്ന പണ്ടത്തെ കാലങ്ങളിൽ ആളുകൾ തീയുണ്ടാക്കിവന്നതു് ഈ സമ്പ്രദായം അനുസരിച്ചുതന്നെ ആയിരുന്നു.

ഊഷ്മാവിന്റെ കുറെക്കൂടി സാധാരണയായ ഒരു ഉല്പത്തി വിറകു്, കൽക്കരി, എണ്ണ, ഗാസ് മുതലായ ഇന്ധനദ്രവ്യങ്ങൾ കത്തി ജ്വലിക്കുന്നതിൽ നിന്നാകുന്നു. ഈ ദ്രവ്യങ്ങളെ കത്തിക്കുന്നതിനു അഗ്നിയുടെ സഹായം ആരംഭത്തിൽ ആവശ്യമുണ്ടെന്നു വരികിലും അവയുടെ ജ്വലനത്തിൽ നിന്നു് ഉൽഭൂതമാകുന്ന ചൂടു അളവററതാകുന്നു. ജ്വലനത്തിൽ നിന്നു അവയുടെ അണുക്കൾ ആകാശത്തിൽ വൎത്തിക്കുന്ന അമ്ലജനക(Oxygen)ത്തോടു രാസയോഗന്യായേന ചേൎന്നു അന്യപദാൎത്ഥങ്ങളെ ഉല്പാദിപ്പിക്കുന്നു. അക്കാലത്തുണ്ടാവുന്ന ഊഷ്മാവിനും തീയ്ക്കും കാരണം അമ്ലജനകത്തോടുള്ള അവയുടെ രാസയോഗംതന്നെയാകുന്നു. എന്നാൽ ചൂടു് ഇപ്രകാരം ഉത്ഭവിക്കുന്നതു രാസയോഗമുറപ്രകാരം അമ്ലജനകത്തോടു മററു പദാൎത്ഥങ്ങൾ സംയോജിക്കുമ്പോൾ മാത്രമല്ല ഏതെങ്കിലും രണ്ടു പദാൎത്ഥങ്ങൾ തമ്മിൽ രാസയോഗം ഉളവാകുമ്പോഴെല്ലാം ഊഷ്മാവു ഉൽഭൂതമായിക്കൊണ്ടുതന്നെ ഇരിക്കുന്നു. പക്ഷെ പദാൎത്ഥങ്ങളുടെ അമ്ലജനകത്തോടുള്ള സംയോഗമാണു് മററു യോഗങ്ങളേക്കാൾ അധികം സാധാരണമായിട്ടുള്ളതു്.

ഭൂതലത്തിൽ ഉള്ള ചൂടിന്റെ ഏററവും പ്രധാനമായ ഉല്പത്തി സൂൎയ്യനിൽ നിന്നാകുന്നു. സൂൎയ്യൻ അസംഖ്യം ദ്രവ്യങ്ങൾ ചേൎന്നു് ഇടവിടാതെ ജ്വലിച്ചുകൊണ്ടിരിക്കുന്ന അതിമഹത്തായ ഒരു ഗോളമാകുന്നു. ഭൂതലത്തിൽ നിന്നു ഒൻപതിൽപരംകോടി മൈൽ ദൂരത്തു വൎത്തിക്കുന്നു എങ്കിലും സൂൎയ്യനിൽ നിന്നു പുറപ്പെടുന്ന ഊഷ്മാവു് ഭൂമിയിൽ സദാ വന്നെത്തിക്കൊണ്ടുതന്നെ ഇരിക്കുന്നു. ഈ ഉഷ്ണാവു ഭൂതലത്തിലുള്ള ജീവജാലങ്ങളുടെ വളൎച്ചയ്ക്കു് അത്യന്താവശ്യമാകുന്നു. ജലാശയങ്ങളിലെ വെള്ളം ആവിയായി ആകാശത്തിൽ ഉയൎന്നു പുനശ്ച മഴയായി ഭൂതലത്തിൽ പതിക്കുന്നതും ഈ ചൂടുകൊണ്ടുതന്നെ ആകുന്നു. ചുരുക്കത്തിൽ സൂൎയ്യനില്ലെങ്കിൽ ജീവിതവും ഇല്ലതന്നെ.

ഇനി ഊഷ്മാവിന്റെ ഗതി അല്ലെങ്കിൽ സഞ്ചാരത്തെപ്പററി സ്വല്പം പറയാം. അതു് ഒരു ദിക്കിൽ നിന്നു മറെറാരു ദിക്കിലേയ്ക്കു ഗമിക്കുന്നതു മുഖ്യമായി (1)അതിന്റെ ഉല്പത്തിയേയും പതനസ്ഥലത്തേയും സംബന്ധിക്കുന്ന ദൃശ്യമായ ഏതെങ്കിലും വസ്തുവിന്റെ അണുക്കളിൽക്കൂടിയും, (2)മേല്പറഞ്ഞ രണ്ടുസ്ഥാനങ്ങളുടെ മദ്ധ്യത്തിൽ, വൎത്തിക്കുന്നതായ പ്രത്യക്ഷവസ്തുക്കളുടെ

സഹായം കൂടാതെയും, ഇങ്ങനെ രണ്ടു പ്രകാരത്തിൽ ആകുന്നു. ദ്രവ്യപദാർത്ഥങ്ങളുടെ അണുക്കളിൽ കൂടിയുള്ള ഗതി തന്നെ രണ്ടു പ്രകാരത്തിലുണ്ട്. (1) അണുക്കൾക്കു സ്ഥാനഭ്രംശം സംഭവിക്കാതെ സ്പർശം മാത്രംകൊണ്ടു ചൂടു അവയിൽകൂടി ക്രമേണ ഗമിക്കുന്നതു്. (2) അണുക്കൾക്കു സ്ഥാനഭ്രംശം ഉണ്ടായി തൻമൂലം ചൂടു ദ്രവപദാർത്ഥത്തിലെല്ലാം വ്യാപിക്കുന്നതു്. ഒരറ്റം തീയിൽ കിടക്കുന്നതായ ഒരു ഇരുമ്പു കമ്പിയുടെ മറ്റെ അറ്റത്തേയ്ക്കു ഊഷ്മാവു് നയിക്കപ്പെടുന്നതും ചൂടുള്ള വെള്ളമോ പാലോ ഒരു പാത്രത്തിനകത്തു ഒഴിക്കുമ്പോൾ ആയതിന്റെ സമ്പർക്കമില്ലാത്തുള്ള പാത്രത്തിന്റെ വിളുമ്പിലും മറ്റും ചൂടു വ്യാപിക്കുന്നതും അണുക്കൾക്കു സ്ഥാനഭ്രംശം കൂടാതുള്ള ചൂടിന്റെ പ്രസരണത്തിനു ദൃഷ്ടാന്തങ്ങളാകുന്നു. ഒരു പാത്രത്തിൽ വെള്ളമൊഴിച്ചു അടുപ്പത്തു വെച്ചു് അടിയിൽ തീ കത്തിക്കുമ്പോൾ അടിയിലെ വെള്ളം ചൂടു പിടിച്ചുയന്നു മുകളിലത്തെ നിരകളിലെ വെള്ളം ക്രമേണ കീഴ്പോട്ടു പതിച്ചു ചൂടു പിടിച്ചു വെള്ളത്തിലെല്ലാം ചൂടു നിറയുന്നതു അണുക്കളുടെ സ്ഥാനഭ്രംശസഹിതമുള്ള ചൂടിന്റെ ഗതിക്കു ദൃഷ്ടാന്തമാകുന്നു. ഇടയ്ക്കുള്ള വായുനിരയെ ഉഷ്ണിപ്പിക്കയോ ചലിപ്പിക്കയോ ചെയ്യാതെ അടുപ്പിൽ കിടക്കുന്ന തീയുടെ ചൂടു അകലെ നില്ക്കുന്ന നമ്മുടെ ദേഹത്തിൽ വന്നു തട്ടുന്നതും മദ്ധ്യേയുള്ള വായുനിരയെ ഉഷ്ണിപ്പിക്കാതെ സൂര്യന്റെ ഊഷ്മാവു അതിദൂരസ്ഥമായ ഭൂതലത്തിൽ വന്നു ചേരുന്നതും ഊഷ്മാവിന്റെ പ്രധാന ഗതികളിൽ രണ്ടാമത്തേതിനു ദൃഷ്ടാന്തങ്ങളാകുന്നു. മദ്ധ്യസ്ഥമായ യാതൊരു വസ്തുവിന്റെയും സഹായംകൂടാതെ സൂര്യഗോളത്തിൽ നിന്നു ഭൂതലത്തിലേയ്ക്കു ചൂടു ഗമിക്കുമെന്നുള്ളതു യുക്തിയുക്തമായിരിക്കുന്നില്ലാത്തതിനാൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നതായി അതിസൂക്ഷ്മമായും അദൃശ്യമായും ഉള്ള 'ഈഥർ' എന്ന ഒരു പദാർത്ഥത്തെ ശാസ്ത്രജ്ഞന്മാർ സങ്കല്പിച്ചിരിക്കുന്നു. മദ്ധ്യസ്ഥമായി യാതൊരു പദാർത്ഥവും കാണാനില്ലാത്ത സ്ഥലങ്ങളിലെല്ലാംകൂടി ചൂടു പ്രസരിക്കുന്നതു ഈ നേരിയ പദാർത്ഥത്തിന്റെ തിരമാലപോലുള്ള പ്രത്യക്ഷചലനത്താലാണെന്നാകുന്നു അവർ പറയുന്നതു്. ഈ മൂന്നിലൊരു തരത്തിൽ ഉൾപ്പെടാത്തതായി യാതൊരു ഗതിയും ഊഷ്മാവിനു ഉണ്ടെന്നു തോന്നുന്നില്ല. ഈ ഗതിഭേദങ്ങളെ "അണുസ്പർശമാത്രഗമനം" "സാണുഭ്രംശഗമനം" "സൂര്യകരവൽഗമനം" എന്നിങ്ങനെ നാമകരണം ചെയ്യാവുന്നതാകുന്നു.

ഊഷ്മാവിന്റെ സ്വഭാവം, ഉല്പത്തി, ഗതിഭേദങ്ങൾ ഇവയെപ്പറ്റി ഇപ്പോൾ പ്രസ്താവിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി അതിന്റെ പ്രവൃത്തിയെപ്പറ്റി മാത്രമേ സ്വല്പം പറവാനുള്ളു. ആകയാൽ അതുംകൂടി കഴിച്ചു് ഈ ഉപന്യാസത്തെ അവസാനിപ്പിച്ചേയ്ക്കാം. അതിന്റെ പ്രവൃത്തികൾ മുഖ്യമായി താഴെ പറയുന്നവയാകുന്നു.

(1) ഊഷ്മാവിനാൽ പദാർത്ഥങ്ങൾ ചൂടുപിടിച്ചു തപ്തങ്ങളാകുന്നു.

(2) അതു പദാർത്ഥങ്ങളുടെ സ്വാഭാവികസ്ഥിതിയിൽ ഭേദങ്ങളെ ഉളവാക്കുന്നു. [പൊൻ, വെള്ളി, ഈയം, ചെമ്പ്, ഓട്, ഇരുമ്പു മുതലായ ലോ

ഹങ്ങളും മററു ഘനദ്രവ്യങ്ങളും ഉരുകി ദ്രവാവസ്ഥയെ പ്രാപിക്കുന്നതും വെള്ളം, എണ്ണ മുതലായ ദ്രവ്യങ്ങൾ ആകാരരഹിതങ്ങളായ ബാഷ്പങ്ങളായി മാറുന്നതും സ്ഥിതിഭേദങ്ങൾക്കു ദൃഷ്ടാന്തങ്ങളത്രേ.]

(3) ഉഷ്ണാവ് തദഭാവത്തിങ്കൽ സംയോജിക്കുന്നതല്ലാത്ത പദാർത്ഥങ്ങൾ തമ്മിൽ രാസയോഗത്തെ ഉളവാക്കുന്നു. [എണ്ണയുടേയും, വിറകിന്റേയും സൂക്ഷ്മാംശങ്ങൾ അമ്ലജനകത്തോടു സംയോജിച്ചു നൂതനയോഗങ്ങളെ ഉളവാക്കുന്നതും അബ്ജനകവും അമ്ലജനകവും സംയോജിച്ചു ജലത്തെ ഉണ്ടാക്കുന്നതും ഇതിനെ ദൃഷ്ടാന്തീകരിക്കുന്നു.]

(4) ഇപ്രകാരമുളവാക്കുന്ന യോഗത്തെ ഉഷ്ണാവ് പലപ്പോഴും ഭഞ്ജിക്കുകയും ചെയ്യുന്നുണ്ട്. [ഇരുമ്പ്, ഈയം, രസം മുതലായ ലോഹങ്ങൾ തന്മാത്രങ്ങളായി നമുക്കു ലഭിക്കുന്നതു അവയുടെ യോഗങ്ങളെ ഉഷ്ണാവുകൊണ്ടു ഭഞ്ജിച്ചിട്ടാകുന്നു.]

(5) ലോകത്തിൽ കാണാറുള്ള ചലനങ്ങളിൽ പലതും സംഭവിക്കുന്നതും ഉഷ്ണാവിന്റെ പ്രവൃത്തിയാലാകുന്നു. കാററു വീശുന്നതും സമുദ്രതലത്തിൽ ചില പ്രവാഹങ്ങൾ ഉത്ഭവിക്കുന്നതും ജലത്തെ ആവിയായി മാററി തൻമൂലം വണ്ടികളേയും കപ്പലുകളേയും മററും ഓടിക്കുന്നതും ജീവികളുടെ ശരീരത്തിൽ രക്തം പ്രസരിക്കുന്നതും എല്ലാം ഇതിന്റെ ദൃഷ്ടാന്തങ്ങളാകുന്നു.

ഭാഷാപോഷിണി. എസ്. സുബ്രഹ്മണ്യയ്യർ ബി. ഏ.

——(0)——

# ജീവികളുടെ ആഹാരസമ്പാദ്യം

ജീവികൾ തങ്ങളുടെ ആഹാരസമ്പാദ്യത്തിനായി മനുഷ്യർ ചെയ്യുന്നതായ എല്ലാ പ്രവൃത്തികളും ചെയ്യുന്നു. ഇങ്ങനെ പറഞ്ഞതുകൊണ്ടു എലിയും, പൂച്ചയും, നരിയും, കരടിയും മററും വല്ല ഗവർമ്മെണ്ടാപ്പീസുകളിലും പോയി ഗുമസ്തൻ പണിയോ ശിപായിവേലയോ ചെയ്യുന്നുണ്ടെന്നോ, ഉറുമ്പും, ഈച്ചയും കപ്പലുകൾ ഉണ്ടാക്കി കടൽ സഞ്ചാരം ചെയ്തു ദ്രവ്യം സമ്പാദിച്ചു് അഹോവൃത്തികഴിക്കുന്നുവെന്നോ ആണു ഞാൻ അർത്ഥം ധരിച്ചതു എന്നു ആരും വിചാരിക്കയില്ലെന്നു വിശ്വസിക്കുന്നു. അഹോവൃത്തിക്കുവേണ്ടി വന്യമൃഗങ്ങളെ വേട്ടയാടി പിടിക്കയും കായ്കനികൾ ശേഖരിക്കയും ആയിരുന്നു മനുഷ്യർ ഒന്നാമതായി ചെയ്തുപോന്നതു്. അപരിഷ്കൃതജാതികൾ ഇന്നും ചെയ്യുന്നതു അപ്രകാരമാണ്. ആന മുതൽ പരമാണുപ്രായമായ പ്രാണികൾവരെയുള്ള ഇതര ജീവികൾ ഒക്കെയും ഈ കാര്യത്തിൽ മനുഷ്യരെപ്പോലെ തന്നെ ഒരു വിധത്തിൽ അല്ലെങ്കിൽ മറെറാരുവിധത്തിൽ പ്രവർത്തിക്കുന്നു. നാം പശുക്കളേയും ആടുകളേയും പോററി അവയുടെ പാൽ എടുത്തു ഭക്ഷണത്തിനുപയോ

ഗിക്കാറുള്ളതുപോലെയും ധാന്യങ്ങൾ കൃഷി ചെയ്തുപോരുന്ന വിധത്തിലും ചെറുവക പ്രാണികൾ ചെയ്തുപോരുന്നതു അത്യാശ്ചര്യകരവും വിശേഷബുദ്ധിയുള്ള മനുഷ്യൻ ആരാധാരിയേണ്ടതും ആയ സംഗതികൾ തന്നെയാകുന്നു.

മൃഗങ്ങളുടേയും ചെറുവകപ്രാണികളുടേയും ഇടയിൽ മനുഷ്യരെപ്പോലെ തന്നെ മാംസഭുക്കുകളും സസ്യഭുക്കുകളും ഉണ്ട്. ഈ വർണ്ണവ്യത്യാസം അനുസരിച്ചു അനുഷ്ഠിച്ചുപോരുന്നതോ അല്ലയോ എന്നു ശാസ്ത്രജ്ഞന്മാരും ഇതുവരെ തീർച്ചയാക്കീട്ടില്ലെങ്കിലും സസ്യങ്ങൾമാത്രം ഭക്ഷിക്കുന്ന പശുക്കളെയും മറ്റും ബ്രാഹ്മണരായി വിചാരിക്കുന്നതിൽ ആർക്കും വിരോധമുണ്ടാവാൻ സംഗതിയില്ല. സസ്യഭുക്കുകളായവർക്കു തങ്ങളുടെ ഭക്ഷണസമ്പാദ്യത്തിനു അധികമായി അദ്ധ്വാനിക്കേണ്ടുന്ന ആവശ്യമില്ലെങ്കിലും മാംസം തിന്നുന്ന കൂട്ടർ ഈ കാര്യത്തിൽ വളരെ ശക്തിയും സാമർത്ഥ്യവും കാണിക്കേണ്ടിവരുന്നു.

നമ്മുടെ വീടുകളിൽ പല സ്ഥലങ്ങളിലും ചില ചെടികളിന്മേലും വൃക്ഷങ്ങളുടെ കൊമ്പുകളിലും വലകെട്ടി താമസിക്കുന്ന 'എട്ടുകാലിയെ' കാണാത്തവർ ആരും ഉണ്ടായിരിക്കയില്ല. ഈ ജീവി ബ്രഹ്മാവിന്റെ ഗുരുനാഥന്മാരിൽ ഒരാളാണെന്നു ഇതിനിടെ ആരോ പറയുകയുണ്ടായി. അതിന്റെ സൂക്ഷ്മാവസ്ഥ ഞാൻ അറികയില്ലെങ്കിലും അവരവരുടെ ഭക്ഷണം ശേഖരിക്കേണ്ടതിനു അവരവർ കഴിയുന്ന പ്രയത്നം ചെയ്യേണ്ടതാണെന്നും മറ്റുള്ളവരെ ആശ്രയിച്ചു ജീവിക്കുന്നതു എത്രയോ ചെറിയ നിസ്സാരജീവികളായ എട്ടുകാലിയും കൂടി നിന്ദ്യമായി വിചാരിക്കുന്നതാണെന്നും ആലോചിക്കുമ്പോൾ ഈ ജീവി ബ്രഹ്മാവിന്റെ ഗുരുനാഥൻ അല്ലെങ്കിലും നിശ്ചയമായും ചില മനുഷ്യരുടെ ഗുരുനാഥനായിരിപ്പാൻ യോഗ്യനാണെന്നതിനു സംശയമില്ല. വല്ല ഈച്ചയോ പുഴുവോ മറ്റോ ഈ വലയിൽചെന്നു കുടുങ്ങുന്നതും വലയുടെ മദ്ധ്യത്തിൽ ഒളിച്ചുകൊണ്ടു സശ്രദ്ധനായി നിന്നു എട്ടുകാലി പെട്ടെന്നു അവിടെ ഓടി എത്തി അതിനെ തന്റെ നൂൽകൊണ്ടു കെട്ടിവരിയുന്നതും പലരും സൂക്ഷിച്ചിട്ടുണ്ടായിരിക്കാം. ഈ ചെറിയ പ്രാണിയെ അപേക്ഷിച്ചു അതിന്റെ ഈ ആഹാരസമ്പാദ്യക്രമം എത്രയൊ അത്ഭുതകരമായിരിക്കുന്നു എന്നതിനു സംശയമില്ല. അത്രതന്നെ അത്ഭുതകരമാകുന്നു കുഴിയാനയുടെ വിദ്യ. നമ്മുടെ മുറ്റത്തും മറ്റും നാളംപോലെയുള്ള ഒരു കുഴി കുഴിച്ചു് അതിൽ ഈ ജീവി ഒളിച്ചുകിടക്കുന്നതു മറ്റുപ്രാണികളെ തെറ്റിച്ചു കൊന്നു ഭക്ഷിക്കേണ്ടതിനു മാത്രമാണെന്നു അറിയുന്നവർ അധികം ഉണ്ടായിരിക്കുമെന്നു തോന്നില്ല. കുഴിയുടെ വക്കിൽകൂടി ഇഴഞ്ഞുപോകുന്ന ജീവികൾ ക്ഷണത്തിൽ കാൽതെറ്റി കുഴിയിൽ വീണുപോകത്തക്കവണ്ണമാകുന്നു കുഴിയുടെ ആകൃതി. അതിൽ വീണ ജീവി കയറി രക്ഷപ്പെടുവാൻ ഭാവിക്കുമ്പോൾ കുഴിയാന മണ്ണു തെറിപ്പിച്ചു അതിനെ കുഴിയിലേക്കുതന്നെ തള്ളിയിടുന്നു. മനുഷ്യരുടെ ബുദ്ധിചാതുര്യത്തിന്റെ ഫലമായി നിർമ്മിക്കപ്പെടുന്ന വലിയ കുഴികളിൽ വഞ്ചിതനായി വീണുപോകുന്ന ആ ഭയങ്കരമൃഗത്തിന്റെ പേർ ഇപ്രകാരം ആ

ഹാരസമ്പാദ്യത്തിന്നു കുഴി ഉണ്ടാക്കിവെയ്ക്കുന്ന ഈ ചെറിയ പ്രാണിക്കു എങ്ങിനെ കിട്ടിയെന്നു ആർ അറിഞ്ഞു? എങ്ങിനെയായാലും ഈ വക പ്രാണികളുടെ ഈ വക സമ്പ്രദായങ്ങൾ മൃഗങ്ങളെ പതിയിരുന്നു കൊല്ലുന്ന മനുഷ്യന്റെ സമ്പ്രദായത്തോടു എത്രത്തോളം തുല്യമായിരിക്കുന്നു എന്നു നോക്കുവിൻ! വെള്ളമുള്ള സ്ഥലങ്ങളിൽ ഒററൽ, കെട്ടുവല മുതലായവ വെച്ചു മത്സ്യങ്ങളെ പിടിക്കുന്നവരും കണികളും വലകളും ഉപയോഗിച്ചു പക്ഷികളെ പതിക്കുന്നവരും വലുതായ കുഴികൾ കുഴിച്ചു ആന മുതലായ കാട്ടുമൃഗങ്ങളെ സ്വാധീനപ്പെടുത്തുന്നവരും ഈ എട്ടുകാലിയും കുഴിയാനയും ഇതരജന്തുഹിംസയിൽ സാമ്യമുള്ളവരാണല്ലോ.

പതിയിരുന്നു ഇരപിടിക്കുന്ന ഒരു മാതിരി പുഴുക്കൾ ഉണ്ട്. ചില മരങ്ങളുടെ കൊമ്പുകളിന്മേലും വീടുകളുടെ ഉത്തരം വിട്ടം മുതലായവകളിന്മേലും ഈ പുഴുക്കളുടെ കൂട് സാധാരണ കാണാം. നാം എഴുതുവാൻ ഉപയോഗിക്കുന്ന പേനയുടെ വണ്ണത്തിൽ ഉള്ള കുഴികൾ ആണ് ഇവയുടെ കൂടുകൾ. കുഴിക്കു ആഴം വളരെ ഉണ്ടായിരിക്കും. പുഴുവിന്റെ വലിപ്പത്തിൽ എത്രയോ കവിഞ്ഞ ആഴം ഉണ്ടായിരിക്കും. തന്റെ തലകൊണ്ടു കുഴിയുടെ വായ് എപ്പോഴും അടച്ചുകൊണ്ടാണ് പുഴു ഇരിക്കുന്നതു. ഇനിമിത്തം അങ്ങനെ ഒരു കുഴി അവിടെ ഉണ്ടെന്നു അത്ര എളുപ്പത്തിൽ കണ്ടുപിടിക്കാൻ ആർക്കും സാധിക്കയില്ല. പലകമേൽ കൂടി ഇഴഞ്ഞുപോകുന്ന ചെറുവക പ്രാണികൾ കുഴിയുടെ അടുക്കൽ എത്തി പുഴുവിന്റെ തല തൊട്ടുന്ന ക്ഷണത്തിൽ പുഴു കുഴിയിലേയ്ക്കു താണുകളയുന്നു. അതിന്റെ ഒന്നായിട്ടുതന്നെ ആ സാധുജീവിയും കുഴിയിൽ വീഴുകയും അതിൽവെച്ചു പുഴുവിന്റെ ഇരയായിത്തീരുകയും ചെയ്യുന്നു. ശ്രീരാമൻ വനത്തിൽ ചെന്നപ്പോൾ അനേകം മനുഷ്യരുടെ അസ്ഥികൾ ഒരു ദിക്കിൽ കൂട്ടിയിട്ടതായി കാണുകയും അപ്പോൾ മഹർഷിമാരേയും മററു മനുഷ്യരേയും കൊന്നു ഭക്ഷിക്കുന്ന രാക്ഷസരുടെ വാസസ്ഥലമാണ് അതെന്ന് അദ്ദേഹം മനസ്സിലാക്കുകയും അവരെ കൊന്നൊടുക്കേണ്ടുന്ന മാർഗ്ഗങ്ങൾ ആലോചിക്കയും ചെയ്തു. ആ രാക്ഷസന്മാരുടെ വിഡ്ഢിത്തമൊന്നും ഈ പുഴുവിനില്ല. ഈ വിധം അനേകം പ്രാണികളെ കൊന്നുതിന്നുമ്പോൾ അവയുടെ നഖം, ഇറകു മുതലായ സാധനങ്ങൾ ബാക്കിയാകും. ഇവ സ്വന്തം കുഴിയിൽ തന്നെ ഇട്ടാൽ കുഴി ക്ഷണത്തിൽ നികന്നുപോയെന്നു വരാം. പുറമെ ഇടുന്നതായാൽ വേറെ ജീവികൾ അതുകണ്ടു ഭയപ്പെട്ട് അതിലേ വഴിപോകാതിരിപ്പാനോ പുഴുവിന്റെ ശത്രുക്കൾതന്നെ അതിനെ കണ്ടുപിടിപ്പാനോ സംഗതിവരാം. അതുനിമിത്തം തന്റെ സ്വന്തം കുഴിയുടെ സമീപത്തുതന്നെ ആ പുഴു മറെറാരു കുഴിയുണ്ടാക്കിയിരിക്കും. ഈ കുഴി തന്റെ സ്വന്തം കുഴിയെപ്പോലെ അത്ര ഭംഗിയിൽ ഉണ്ടാക്കപ്പെട്ടതല്ലെന്നും ഈ വക ചണ്ടികൾ നിറയ്ക്കാനല്ലാതെ അതുകൊണ്ടു മററു യാതൊരു ഉപയോഗവും ഇല്ലെന്നും പരിശോധിച്ചാൽ കാണാവുന്നതാകുന്നു.

മത്സ്യങ്ങളെ പിടിപ്പാൻ മനുഷ്യർ ചെയ്യുന്ന അനേക വിദ്യകളിൽ ഒന്നു് അവയെ ചൂണ്ടലിട്ടു പിടിക്കുകയാണല്ലോ. മത്സ്യങ്ങൾ തന്നെ തങ്ങളുടെ ഇര പിടിക്കേണ്ടതിനായി ഈ വിധം ഒരു വിദ്യ ഉപയോഗിക്കുന്നുണ്ടെന്നുള്ളതു് ആശ്ചര്യമല്ലയോ? മദ്ധ്യധരണ്യാഴിയിൽ ചൂണ്ടൽക്കാരനെന്നു പേരായി ഒരു മത്സ്യമുണ്ടു്. അതിന്റെ ശരീരത്തിന്മേലും തലയിലും ഒരുമാതിരി നീണ്ട പൂവുപോലെയുള്ള ഒരു സാധനമുണ്ടു്. ഇവയൊക്കെ ഒന്നായിക്കണ്ടാൽ വല്ല ഇലകളുമാണെന്നേ തോന്നൂ. അതുകൊണ്ടു ഈ മത്സ്യം മററുള്ള ചെറു മത്സ്യങ്ങൾക്കു യാതൊരു ശങ്കയ്ക്കും ഇടവരുത്താതെ പുഴയിൽ ചെടികളുടെ ഇടയിൽ പോയി ഒളിച്ചു നില്ക്കും. അതിന്റെ തലയിൽനിന്നു നീണ്ട നേരിയ ഒരുമാതിരി മുള്ളു് എപ്പോഴും പൊന്തിനില്ക്കുന്നുണ്ടായിരിക്കും. ഈ മുള്ളു ക്ഷണത്തിൽ വളയ്ക്കുകയും നിവൎക്കുകയും ചെയ്യാവുന്നതാകയാൽ അതു് വെള്ളത്തിന്റെ നിലവിതാനത്തിനു സമീപെ വെച്ചു അനങ്ങുമ്പോൾ ഒരുവിധം ചെറുപുഴുക്കൾ കളിക്കയാണെന്നല്ലാതെ ആൎക്കും തോന്നുകയില്ല. ചെറുവക മത്സ്യങ്ങൾ ഇതുകണ്ടു വഞ്ചിക്കപ്പെട്ടു തിന്നാനെത്തുന്നു ചെല്ലുകയും തങ്ങളുടെ അബദ്ധം മനസ്സിലാക്കുന്നതിനു മുമ്പായി ആ മത്സ്യത്തിന്റെ വായിൽ അകപ്പെടുകയും ചെയ്യുന്നു. ഇങ്ങനെ ചൂണ്ടൽകൊണ്ടു പിടിപ്പാൻ മാത്രമല്ല തങ്ങളുടെ ഇരയെ എയ്തുതള്ളിയിടുവാനും വശമുള്ള മത്സ്യങ്ങളുണ്ടു്. ഇതു നമ്മുടെ രാജ്യത്തെ പുഴകളിലുള്ള ഒരുവക മത്സ്യമാണു്. ഇതിന്റെ ഭക്ഷണം വെള്ളത്തിൽ വരുന്ന ചെടികളിൽ കൂടി പറന്നു കളിക്കുന്ന ഈച്ചയും വണ്ടും മററുമാകുന്നു. അവ കാൽ തെററിയോ മററുവല്ല വിധത്തിലോ വെള്ളത്തിൽ വീഴുന്നതും കാത്തു നില്ക്കയെന്നുവെച്ചാൽ ഈ ജാതി മത്സ്യങ്ങൾ ഭക്ഷണം കിട്ടാതെ നശിച്ചു എന്നേ വരൂ. വെള്ളത്തിൽനിന്നു ചാടി അവയെ പിടിക്കുന്നതു വളരെ പ്രയാസമാണെന്നു മാത്രമല്ല അപ്പോൾ ഉണ്ടാകാനിടയുള്ള ഒച്ച കേട്ടു ഭയപ്പെട്ടു് ഈച്ചയും വണ്ടും പറന്നുപോയെന്നും വരാം. അതുകൊണ്ടു് ഈ മത്സ്യം ഒരു വിദ്യ ചെയ്യുന്നു. അല്പം വെള്ളം അതിന്റെ വായിൽ വലിച്ചെടുത്തു് അതുകൊണ്ടു ഈ പ്രാണികളെ ശക്തിയോടെ എറിയുന്നു. ഈ മീനിന്റെ കുറി സാധാരണ പഴുതായ് പോകയില്ല.

ആഫ്രിക്കയിലെ മരുഭൂമികളിൽ ചെറുവക പക്ഷികളെ പിടിച്ചു ഭക്ഷിക്കാറുള്ള ഒരുതരം പാമ്പുണ്ടു്. ഈ പാമ്പുകൾ പക്ഷികളെപ്പിടിക്കാൻ ഉപയോഗിക്കുന്ന സാമൎത്ഥ്യം എത്ര ആശ്ചര്യകരമായിരിക്കുന്നു! എപ്പോഴെങ്കിലും ഒരിക്കൽ മഴ പെയ്യാറുള്ളപ്പോൾ ഈ പാമ്പു് വെളിയിൽ ഒരു ദിക്കിൽ ചുരുണ്ടുകിടക്കുന്നു. അതിന്റെ ചുരുളു് ഒന്നിനുമീതെ ഒന്നായി ഏകദേശം അര അടി ഉയരത്തിൽ ഉണ്ടായിരിക്കും. തല ഈ ചുരുളുകളുടെ ഉള്ളിൽ വളരെ കൌശലത്തോടു കൂടി ഒളിച്ചു വെച്ചിരിക്കും. ഇങ്ങനെ ഒരു പാത്രത്തിന്റെ ആകൃതിയിൽ ആയിരിക്കുന്ന ഈ ചുരുളയിൽ മഴ പെയ്ത വെള്ളം നിറഞ്ഞാൽ പക്ഷികൾ കണ്ടു് അതു കുടിക്കാൻ ചെല്ലും. ചെല്ലുന്ന ഉടനെ പാമ്പുകൾ അവയെ പിടിച്ചു വിഴുങ്ങുകയും ചെയ്യും. നമ്മുടെ രാജ്യത്തു മരത്തിന്മേൽ സാധാരണ ഉ

ണ്ടാകാറുള്ള പച്ചനിറത്തിലുള്ള ഒരു വിധം പാമ്പ് അതിന്റെ ആകൃതികൊണ്ടും നിറംകൊണ്ടും വൃക്ഷശാഖകളാണെന്നു തോന്നിച്ചു പക്ഷികളെ പിടിച്ചു വിഴുങ്ങാറുള്ളതു് പലരും കണ്ടിരിക്കുമല്ലോ.

ആഹാരസമ്പാദ്യകാൎയ്യത്തിൽ കാക്കകൾ ചെയ്യാറുള്ള വിദ്യ നമ്മുടെ കുട്ടികൾക്കുകൂടി അറിയാം. 'ആരാനും ബലിയിട്ട കൈകൊട്ടു കേൾക്കുന്നേരം' പാരാതെ പറന്നെത്തുവാൻ കാക്കകൾ പരിചയിച്ചിരിക്കുന്നു. സാധാരണ കാക്കകളെ ആട്ടിപ്പായിക്കുവാൻ നാം ചെയ്യാറുള്ളതും കൈകൊട്ടുകയാണ്. ആട്ടിപ്പുറത്താക്കാനും ക്ഷണിച്ചു വരുത്താനും ചെയ്യാറുള്ള കൈകൊട്ടുകളുടെ വ്യത്യാസം ബലിയിട്ടവൎക്കൊക്കെ അറിയാം. ബലിഭുക്കുകൾക്കും അറിയാം. പുകയുള്ള ദിക്കിൽ കാക്ക എത്തും. ഇരതേടി ദൂരത്തിൽ പറന്നുനടക്കുന്ന കാക്കകൾ വല്ല ദിക്കിൽനിന്നും ആകാശത്തിലേയ്ക്കു പുക പൊങ്ങി വ്യാപിക്കുന്ന ഉടനെ ആ സ്ഥലത്തു തന്റെ വയററിന്നു വല്ലതും സാധിക്കുമെന്നു വിചാരിച്ചു് അവിടേയ്ക്കു പറന്നു ചെല്ലുന്നു. പാകശാലകളിൽ സാധാരണ ഉണ്ടാകാറുള്ള പുക കാക്കകൾക്കു നിശ്ചയമുണ്ട്. അതു വിട്ടു വേറെ വല്ല ദിക്കിൽനിന്നും പുകയുണ്ടായി കണ്ടാൽ അവിടെ വല്ല വിശേഷവിധിയും ഉണ്ടെന്നു വിചാരിച്ചു കാക്കകൾ അവിടേയ്ക്കു പാഞ്ഞെത്തുന്നു. ഇതു ചില സമയവും താൻ വിചാരിച്ചപോലെ ബലിക്കരി പാകംചെയ്യുന്നതായും വരാം. വെറുതെ ചില ദിക്കിൽ തീ കൂട്ടിയാലും അതിന്നു പുറവും കാക്കകൾ വന്നു നില്ക്കുന്നതു സാധാരണയാണ്. ഇവിടെയും ചില ചിറകു കരിഞ്ഞ വണ്ടുകളേയോ ഈച്ചകളേയോ തനിക്കു കിട്ടാതാകാറില്ല. കുട്ടികളുടെ കയ്യിൽ നിന്നും മററും അപ്പക്കഷണങ്ങൾ പറിച്ചുകൊണ്ടു പോവാൻ കാക്കകൾ ഉപയോഗിക്കുന്ന ഉപായവും സാമൎത്ഥ്യവും ആലോചിച്ചിട്ടത്രേ ഒരു കെട്ടുകഥക്കാരൻ അതിന്റെ കൊക്കിൽനിന്നു ഒരു കഷണം അപ്പം തട്ടിപ്പറിക്കണമെങ്കിൽ അതിനേക്കാൾ ഉപായവും സാമൎത്ഥ്യവും ഉള്ള കുറുക്കനെത്തന്നെ നിയോഗിക്കേണ്ടിവന്നതെന്നു തോന്നിപ്പോകുന്നു. കാക്കകൾ ഇതരപക്ഷികളുടെ കൂട്ടുകൾ അന്വേഷിച്ചു ചെന്ന് അവയുടെ മുട്ടകൾ കൊത്തിക്കുടിക്കയും കുഞ്ഞുങ്ങളെ കൊന്നു തിന്നുകയും ചെയ്യാറുള്ളതു സാധാരണയാണ്. കാക്കയുടെ ഉപായത്തെക്കുറിച്ചു പറയുമ്പോൾ 'ടെനൻറ്' എന്ന വിദ്വാൻ സൂക്ഷിച്ചുകണ്ടതായി അദ്ദേഹം പറഞ്ഞ ഒരു വിവരണം ഓൎമ്മ വരുന്നു. ഒരിക്കൽ ഒരു നായ് ഒരുകഷണം കൊട്ട കടിച്ചു കാരുകയായിരുന്നു. കൊട്ടിന്റെ തൎക്കമില്ലാത്ത ഉടമാവകാശം വഹിച്ചുകൊണ്ടിരുന്ന താൻ അതിന്റെ ഉള്ളിലെ മജ്ജ സമ്പാദിപ്പാൻ ശ്രമിച്ചുകൊണ്ടിരിക്കെ തന്നെ ആരും ബുദ്ധിമുട്ടിക്കാതിരിപ്പാൻ അത്യന്തം ഗൌരവമുള്ള ഒരു ഭാവം അംഗീകരിച്ചുകൊണ്ടായിരുന്നു നായ് ആ വേല ചെയ്തുകൊണ്ടിരുന്നതു്. ഇതു് ഒരു കാക്ക കണ്ടു് എങ്ങിനെയെങ്കിലും അതു കൈവശപ്പെടുത്തണമെന്നു നിശ്ചയിച്ചു. നായുടെ മുമ്പിൽനിന്നു് അങ്ങോട്ടുമിങ്ങോട്ടും നടന്നു് അതിന്റെ ശ്രദ്ധയെ ആകൎഷിപ്പാൻ ശ്രമിച്ചുനോക്കി. ഒരു വിധത്തിലും തനിക്കു് അതു സാധിക്കയില്ലെന്നു കണ്ടപ്പോൾ കാക്ക അവിടെനിന്നും പറന്നുപോയി. അല്പം

കഴിഞ്ഞപ്പോൾ, കാണാം [illegible]ളും പറന്നുവരുന്നു. ഈ സമയം മറെറാരു കാക്കകൂടി ഒന്നായുണ്ടായിരുന്നു. ഈ പുതിയ ചങ്ങാതി സമീപമുള്ള ഒരു മരത്തിന്റെ കൊമ്പിന്മേൽ ഇരുന്നു. ആദ്യത്തെ കാക്ക നായുടെ ശ്രദ്ധ ആകർഷിപ്പാൻ രണ്ടാമതും ശ്രമിച്ച്, ആദ്യം പ്രയോഗിച്ച വിദ്യകളൊക്കെ ഇപ്പോഴും നിഷ്ഫലമെന്നു കണ്ടപ്പോൾ നായുടെ പിൻഭാഗം ചെന്ന് അതിന്റെ പുറത്തു നല്ല കണക്കിലൊന്നു കൊത്തി. ഉടനെ നായ് കോപിച്ച് അതിന്റെ നേരെ തിരിഞ്ഞു ഓടാൻ ഭാവിച്ചു. മരത്തിന്മേൽ ഉണ്ടായിരുന്ന കാക്ക ഉടനെ ചെന്നു കൊട്ടും കൊത്തി പറന്നുപോയി. പ്രതിക്രിയ ചെയ്വാനും സാധിച്ചില്ല, തന്റെ ഭക്ഷണവും പോയി എന്നു കണ്ട് ഇളിഭ്യനായ നായയുടെ മനോവികാരം ഊഹനീയമാണല്ലോ. കാക്കകളുടെ ഉപായം വിവരിക്കാൻ ഈ വിധം അനേകം സംഭവങ്ങൾ ദൃഷ്ടാന്തങ്ങളായി ഉപയോഗിക്കാനുണ്ട്. ചില കാക്കകൾക്ക് ഓരോ വീട്ടുകളിലെ ഭക്ഷണസമയം ഏകദേശം ഇത്ര മണിക്കാണെന്നു കൃത്യമായി അറിയാമെന്നും അതുവരെ എവിടെ എങ്കിലും തെണ്ടി നടന്ന് കാക്ക ആ പ്രത്യേക സമയത്തിന് അവിടങ്ങളിൽ എത്തുമെന്നും നിങ്ങളിൽ ആക്കും പരീക്ഷിച്ചാൽ അറിയാറായി വരും. കാക്കകൾക്കു ഉപായമുണ്ടെന്നു മാത്രമല്ല മറെറല്ലാ ഉപായികളെപ്പോലെതന്നെ അവയും കണ്ണിൽ ചോരയില്ലാത്ത വകയാണ്. ചിലതരം കാക്കകൾ ആടുകൾ പ്രസവിച്ച ഉടനെ അവയുടെ കുട്ടികളെ കൊത്തി കൊന്നുകളയാറുള്ളതായി അറിയുന്നു. ഒരു കുട്ടിയെ പ്രസവിച്ച തള്ളയാട് മറെറാരു കുട്ടിയെ പ്രസവിക്കാൻ വേദന സഹിക്കുന്ന തരം നോക്കിയായിരിക്കുമത്രേ ഈ നിഷ്ഠുരപക്ഷി ആദ്യത്തെ കുട്ടിയുടെ കണ്ണു കൊത്തി വിഴുങ്ങുന്നതു്. കാക്കയുടെ ജാതിയിൽത്തന്നെ പല ഉപജാതിയും ഉണ്ട്. അതിൽ ഒരു വർഗ്ഗം സാധാരണയായി മുയലിനെ കൊന്നു തിന്നുമത്രെ. കാക്ക മുയലിനെ കൊന്നു തിന്നുന്നു എന്നുള്ളതു പലർക്കും ഒരു പുതുമയായി തോന്നാം. പക്ഷേ അതു പരമാർത്ഥമാണ്. മുയൽവേട്ടയ്ക്കു ചുരുങ്ങിയതു് രണ്ടു കാക്കകൾ ആവശ്യമാണ്. രണ്ടു കാക്കകളും കൂടി മുയലിനെ അതിന്റെ മടയിൽ നിന്നിളക്കി അതിനെ പിൻതുടർന്നു പോകും. മുയൽ ഓട്ടത്തിനു ശ്രുതിപ്പെട്ട മൃഗമാണെന്നുള്ളതു നേരാണെങ്കിലും ഈ ശത്രുക്കൾ പിൻതുടരുമ്പോൾ അതിനുള്ള പ്രത്യുല്പന്നമതി തീരെ നശിച്ച് വേഗം ഓടാനോ ഒളിക്കാനോ കഴിയാതെ വലയുന്നു. അപ്പോഴാണ് കാക്കകൾ ആ സാധുമൃഗത്തിന്റെ തലയ്ക്കു ശക്തിയോടുകൂടി കൊത്തുന്നതും കൊത്തുകൾകൊണ്ടു മുയൽ മരിക്കുന്നതും. ആൽപ്സ് പർവ്വതത്തിന്റെ സമീപങ്ങളിൽ കാക്കകൾ ഈ മുയൽവേട്ട ചെയ്യുന്നതു് സാധാരണയാണ്. അവിടങ്ങളിലെ മഞ്ഞിൻകട്ടയുടെ മുകളിൽ നിന്ന് ഇതു് എളുപ്പത്തിൽ സാധിക്കുകയും ചെയ്യും. മുയൽ സാധാരണയായി എലികളെപ്പോലെ രണ്ടു ഭാഗത്തും ദ്വാരങ്ങളുള്ള മടകളിലാണു താമസിക്കാറ്. ശത്രുക്കളെ ഭയപ്പെട്ടിട്ടാണ് ഇങ്ങനെ ചെയ്യാറെങ്കിലും അതിന്റെ ശത്രുക്കൾക്ക് ഈ വിദ്യയറിയാം. കാക്കകളിൽ ഒന്ന് ഒരു ദ്വാരത്തിൽകൂടി മടയിൽ പ്രവേശിക്കും. മറേറ കാക്ക മറേറ ദ്വാരത്തിന്റെ അടുക്കെ നിൽക്കും. ഉള്ളിൽ

പ്രവേശിച്ചു് കാക്ക മടയിൽ നിന്നു മുയലിനെ പുറത്തു ചാടിക്കയും അതു പുറത്തു പ്രവേശിച്ചയുടനെ മറേറക്കാക്ക അതിനെ തലയ്ക്കു കൊത്തി കൊല്ലുകയും ചെയ്യും. ആഹാരാൎത്ഥം ഈവക വേട്ട ചെയ്യുന്ന പക്ഷി കാക്ക മാത്രമല്ല. അവയെപ്പററി ഞാൻ ഇവിടെ പ്രസ്താവിച്ചു സമയം കളയുന്നില്ല. മൃഗങ്ങളിൽ മാംസഭക്ഷകളായവയൊക്കെ പലവിധമായ വേട്ടകളെക്കൊണ്ടാണു് ആഹാരം സമ്പാദിക്കുന്നതു് എന്നു് എല്ലാവൎക്കും അറിയാം. നായ്ക്കൾ വേട്ടയാടി മൃഗങ്ങളെ പിടിക്കുന്ന സമ്പ്രദായങ്ങൾ അറിയുന്നവരൊക്കെ അവകളുടെ സാമൎത്ഥ്യത്തെപ്പററി പലപ്പോഴും സ്തുതിക്കുന്നതു കേൾക്കാം. നായ്ക്കൾ മിക്കതും ധൈൎയ്യംകൊണ്ടാണു മൃഗങ്ങളെ എതിരിട്ടു കൊല്ലുന്നതു്. കുറുക്കൻ അങ്ങിനെയല്ല; തനിക്കു് അധികവും ഉപായമാണു് പ്രധാനം. ഒരു മൃഗത്തിന്റെ പിന്നാലെ ഓടി അതിനെ തോല്പിച്ചു് കൊല്ലാനൊന്നും കുറുക്കനു ശക്തിയില്ല. കോഴിക്കൂട്ടുകൾ അന്വേഷിച്ചറിവാൻ താൻ സമൎത്ഥനാണു്. വയലുകളിൽ കൂടി അലഞ്ഞു നടക്കുമ്പോൾ മുറിവേററോ ക്ഷീണിച്ചോ ഉള്ള മൃഗങ്ങളെ കണ്ടാൽ അവയെ തോല്പിച്ചു കൊല്ലാൻ ബഹു സമൎത്ഥനാണു് കുറുക്കൻ. തേനീച്ചയുടെ കൂട്ടിൽ നിന്നു തേൻ കവൎന്നുണ്ണാനും കുറുക്കൻ മടിക്കാറില്ല. ഈച്ചകൾ കുത്തുന്നതിനൊന്നും കുറുക്കനു പേടിയില്ല. നിലത്തു വീണുരുണ്ടു ഈച്ചകളെ ചതച്ചു കളകയാണു കുറുക്കൻ ചെയ്യാറു്.

ചെന്നായ്ക്കളുടെ കഠിനമായ വിശപ്പും അത്യാൎത്തിയും പ്രസിദ്ധമാണു്. അതുകൾ വഴിയാത്രക്കാരേയും മററും പിടിച്ചുതിന്നുന്ന വിധങ്ങളും അപ്രസിദ്ധമല്ല. ഇവയും തങ്ങളുടെ വേട്ടയിൽ ആലോചനാശക്തി ഉപയോഗിക്കാറുണ്ടെന്നു കാണുന്നു. മാനിനെ വേട്ടയാടാൻ പുറപ്പെടുന്ന ചെന്നായ്ക്കു മാനിന്റെ അതിവേഗമുള്ള ഓട്ടത്തെപ്പററി ധാരാളം അറിയാം. മാനിന്റെ പിന്നാലെ ഓടിയാൽ താൻ വേഗം തളൎന്നുപോകുമെന്നും മാനിനെ പിടിക്കാൻ തനിക്കു ഒരുവന്നു സാദ്ധ്യമല്ലെന്നും പക്ഷെ ചെന്നായ് പരിചയംകൊണ്ടു അറിഞ്ഞിട്ടുണ്ടായിരിക്കാം. അതുകൊണ്ടു മാനിനെ വേട്ടയാടാൻ പുറപ്പെടുന്ന ചെന്നായ് തന്റെ ഇണയെക്കൂടി ഒന്നായ്ക്കൂട്ടും. ഓട്ടക്കാരന്മാർ രണ്ടുപേരും കൂടി മാനിനെ ഒരേ സമയത്തു പിന്തുടൎന്നോടുകയില്ല. ഒന്നു് ഒരു ദിക്കിൽ ഒളിച്ചു നില്ക്കയും മറേറതു് മാനിന്റെ പിന്നാലെ ഓടുകയും ചെയ്യും. പിന്നാലെ ഓടുന്ന ചെന്നായ് വല്ല വിധത്തിലും മാനിനെ തിരിച്ചോടിച്ചു തന്റെ ഇണ ഒളിച്ചുനില്ക്കുന്ന ദിക്കിലേയ്ക്കു കൊണ്ടുപോയി ചാടിക്കുന്നു. അവിടെനിന്നു പിന്നെ മാനിനെ പിന്തുടരുന്നതു അതുവരെ അവിടെ ഒളിച്ചു നിന്നിരുന്ന ചെന്നായ് ആയിരിക്കും. മറേറതു അതിനിടയ്ക്കു ഒരു ദിക്കിൽ കിടന്നു ക്ഷീണം തീൎക്കും. ഈ രണ്ടു ചെന്നായ്ക്കളുടേയും ശക്തിയെ ക്ഷയിപ്പിക്കത്തക്ക ശക്തി മാനിന്നു് ഇല്ലാത്തതുകൊണ്ടു് ആ സാധുമൃഗം ക്ഷീണിക്കുകയും കൊല്ലപ്പെടുകയും ചെയ്യുന്നു. ഇങ്ങിനെയാണു് ചെന്നായ്ക്കളിൽ ദമ്പതിമാർ മാനിറച്ചിയുടെ രുചി അറിയുന്നതു്.

ചെറുവക പുഴുക്കളും, മററു പ്രാണികളും, മത്സ്യങ്ങളും, പക്ഷികളും, മൃഗങ്ങളും തങ്ങളുടെ ഭക്ഷണം എങ്ങിനെയെല്ലാമാണു സമ്പാദിക്കുന്നതെന്നും ആ കാൎയ്യത്തിൽ അവകൾ എത്രമേൽ സാമൎത്ഥ്യം വെളിപ്പെടുത്തുന്നുണ്ടെന്നും ഉള്ളതിന്റെ ഒരു ഏകദേശജ്ഞാനം ഉണ്ടാകേണ്ടതിന്നു ഞാൻ മേൽ പ്രസ്താവിച്ച ഉദാഹരണങ്ങൾ ധാരാളം മതിയെന്നും വിചാരിക്കുന്നതുകൊണ്ടു് ആ വക ഉദാഹരണങ്ങൾ വൎദ്ധിപ്പിച്ചു് ഈ ഉപന്യാസം വലുതാക്കുന്നില്ല. ജീവികൾ ആഹാരസാധനങ്ങൾ ശേഖരിച്ചു ക്ഷാമകാലത്തെയ്ക്കു തങ്ങളുടെ കുഞ്ഞുങ്ങൾക്കും ഉപയോഗമായി തീരത്തക്കവണ്ണം സൂക്ഷിച്ചുവെയ്ക്കുന്ന സമ്പ്രദായത്തെപ്പററിയാണു് ഇനി എനിക്കു അല്പം പറവാനുള്ളതു്. പുഷ്പങ്ങളിലും വേറെ ചില സാധനങ്ങളിലും ചെന്നു തേൻ കവൎന്നെടുത്തു തങ്ങളുടെ കൂടുകളിൽ കൊണ്ടുപോയി ശേഖരിക്കുന്ന തേനീച്ച മുതലായ ജീവികളെപ്പററി പറയാതെ വിട്ടാൽ അതുതന്നെ ഇതിന്റെ പന്തിരട്ടി വലിപ്പത്തിലുള്ള ഒരു പ്രബന്ധത്തിന്നു മതി. ഈച്ചകൾ പുഷ്പങ്ങളിൽ പോയി തേനെടുക്കുന്നതിന്നു പ്രതിഫലമായി ആ വക ചെടികൾക്കു് സന്തത്യുല്പാദനാൎത്ഥം സഹായിക്കുന്നുണ്ടെന്നും ഞാൻ പറയുമ്പോൾ അതിനെപ്പററി മുമ്പു കേട്ടിട്ടില്ലാത്തവരൊക്കെ ഒന്നു അന്ധാളിച്ചേക്കാൻ മതി. പുഷ്പങ്ങളിൽ ആണും പെണ്ണും എന്ന വകഭേദം ഉണ്ടെന്നുള്ളതും അതിൽ ആൺപുഷ്പത്തിലെ ചില പൊടികൾ പെൺപുഷ്പത്തിൽ വീണല്ലാതെ കായ് ഉണ്ടാകയില്ലെന്നുള്ളതും ഈ പൊടികളെ ഒന്നിൽ നിന്നു മറെറാന്നിലെയ്ക്കു വ്യാപിക്കുവാൻ സഹായിക്കുന്നതു പാപ്പാത്തികൾ മുതലായ ഈച്ചകളാണെന്നുള്ളതും മററും ഈ പ്രബന്ധത്തെ അപേക്ഷിച്ചു കുറെ അപ്രകൃതമാകയാൽ ഞാൻ അവയെപ്പററി തൽക്കാലം ഒന്നും പറയുന്നില്ല. ആഹാരസാധനങ്ങൾ ശേഖരിച്ചുവെയ്ക്കുന്ന തേനീച്ച മുതലായ ജീവികളെപ്പററി നിങ്ങൾ തന്നെ പലപ്പോഴും കണ്ടും കേട്ടും അറിഞ്ഞിട്ടുള്ളതാണു്. വേനൽക്കാലം മുഴുവനും ഒരു ഭ്രാന്തനെപ്പോലെ വൃക്ഷക്കൊമ്പുകൾതോറും ഉഴറിച്ചാടി നടക്കുന്ന അണ്ണാൻ വൎഷകാലത്തെ ആവശ്യത്തിന്നു വേണ്ടി മാങ്ങയണ്ടി മുതലായ സാധനങ്ങൾ ശേഖരിച്ചു വെയ്ക്കാറുള്ളതിനെപ്പററിയും പക്ഷെ നിങ്ങൾക്കറിവുണ്ടായിരിക്കും. എന്നാൽ ഹങ്കറി എന്ന രാജ്യത്തുള്ള ഒരുവക എലികൾ വൎഷൎത്തുവിലെ ആവശ്യത്തിന്നായി ധാന്യം ശേഖരിച്ചു വെയ്ക്കാറുള്ള സമ്പ്രദായത്തെപ്പററി നിങ്ങളിൽ അധികംപേരും കേട്ടിരിപ്പാൻ സംഗതിയില്ല. ഈ എലികൾ പാടങ്ങളിൽ കുഴിച്ചുണ്ടാക്കിയ മടകളിലാണു താമസം. ഈ മടകളുടെ ദ്വാരം വളരെ ചെറുതായിരിക്കുമെങ്കിലും ഉള്ള് വളരെ വിസ്താരമുള്ളതായിരിക്കും. ധാന്യങ്ങൾ കൊയ്യുവാൻ കാലമായാൽ ഈ എലികൾ ചെന്നു അവയുടെ കതിരുകൾ മുറിച്ചെടുത്തു തങ്ങളുടെ മടകളിൽ കൊണ്ടുപോയി ഭദ്രമായി സൂക്ഷിച്ചുവെയ്ക്കും. കഠിനമായ ക്ഷാമകാലങ്ങളിൽ മനുഷ്യരുടെ ഇടയിൽ കൂടി ഭക്ഷണസാധനങ്ങൾക്കു പഞ്ഞം വരുമ്പോൾ ധാന്യങ്ങൾ ശേഖരിച്ചു വെയ്ക്കത്തക്കവണ്ണം മുന്നാലോചന ഇല്ലാതിരുന്ന ഈ മനുഷ്യർ ഈ എലികളെയാണത്രെ ശരണംപ്രാപിക്കുന്നതു്. എലികളുടെ മട

കൾ കിളച്ചു അതിൽനിന്നു ബലമായി ആ സാധുജീവികൾ പ്രയാസപ്പെട്ടും മുന്നാലോചനയോടുകൂടിയും ശേഖരിച്ചു വെച്ച ധാന്യങ്ങൾ കവർന്നെടുക്കുന്നു. ഒരു എലിയുടെ മടയിൽ സാധാരണയായി രണ്ടു സേറിൽ കുറയാതെ ധാന്യം ഉണ്ടാകുമത്രെ. വടക്കെ അമേരിക്കയിൽ മരക്കൊത്തൻ ജാതിയിൽ പെട്ട രണ്ടുതരം പക്ഷികൾ വർഷകാലത്തേയ്ക്കു ആഹാരം ശേഖരിച്ചു വയ്ക്കുന്ന മാർഗ്ഗങ്ങൾ വളരെ ആശ്ചര്യമുള്ളവയാകുന്നു. ഈ പക്ഷികളുടെ ഭക്ഷണം സാധാരണയായി ചെറുപ്രാണികളും വിശേഷിച്ചു് ഉറുമ്പുകളും ആകുന്നു. വേനൽക്കാലം മുഴുവനും ഈ ജീവികളെ പിടിച്ചു തിന്നുന്നതിലും വർഷകാലത്തേയ്ക്കു 'ഓക്ക്' വൃക്ഷത്തിന്റെ കായ്കൾ ശേഖരിച്ചു വയ്ക്കുന്നതിലും ഈ പക്ഷികൾ കാലം കഴിക്കുന്നു. വർഷകാലത്തു് ഇവ ഈ കായ്കളെ അല്ലാതെ പ്രാണികളെ തിന്നാറില്ല. ഇങ്ങനെ കൊല്ലത്തിൽ ഏറെ ഭാഗം സസ്യഭുക്കും ശേഷം കാലം മാംസഭുക്കും ആയ ഈ പക്ഷി മേൽപ്പറഞ്ഞ കായ് സൂക്ഷിച്ചുവയ്ക്കുന്ന സമ്പ്രദായം ഇങ്ങനെയാണു്:—അമേരിക്കയിൽ ഒരുവിധം പുല്ലും ഉണ്ടു്. ഈ പുല്ലത്തിന്റെ തണ്ടു വളരെ നീളമുള്ളതും ഉള്ളു പൊള്ളയായതും ആയിരിക്കും. പുല്ലും വാടി ഉണങ്ങിപ്പോയതിനു ശേഷവും ഈ തണ്ടു വീണുപോകാതെ ചെടിയിന്മേൽ തന്നെ ഇരിക്കും. പക്ഷെ അതിന്റെ ഉള്ളിലെ നീരൊക്കെ വററിപ്പോകും. നമ്മുടെ ഈ പക്ഷി പുല്ലുതണ്ടുകൾ തുളച്ചു് അതിലായിരിക്കുമത്രെ തന്റെ വർഷകാലത്തേയ്ക്കുള്ള ഭക്ഷണമായ കായ്കൾ സംഭരിച്ചുവയ്ക്കുന്നതു്.

നാം നെയ്യുറുമ്പുകളെപ്പററിയും തേനീച്ചകളെപ്പററിയും കേൾക്കാറുണ്ടു്. എന്നാൽ തേനുറുമ്പുകളെപ്പററി കേട്ടിട്ടില്ല. 'ടെക്സാസ്സ്' എന്ന രാജ്യത്തു് ഒരുവിധം തേനുറുമ്പുകളുണ്ടു്. ഇവയുടെ വയററിന്റെ ഒരു ഭാഗത്തു് തോൽ തുരുത്തുപോലുള്ള ഒരുവിധം സഞ്ചിയുണ്ടു്. ഈ സഞ്ചിയിൽ ഈ ഉറുമ്പു തേൻ ശേഖരിച്ചു വയ്ക്കുന്നു. റബ്ബർപോലെ ഈ തുരുത്തു വലുതാകുന്നതായാൽ കുറെ അധികം തേൻ ഇതിൽ ശേഖരിച്ചു വയ്ക്കുവാൻ ഈ ഉറുമ്പിനു് സാധിക്കുന്നു. ഈ തേൻ അതിന്റെ ശരീരത്തോടു ദഹിച്ചു ചേരാതെ, ഒട്ടകത്തിന്റെ പൂഞ്ഞയിൽ നിറച്ചുവെച്ചിരിക്കുന്ന വെള്ളംപോലെ കേടുവരാതെ നിൽക്കുന്നു. ഒരുകൂട്ടം ഉറുമ്പുകളിൽ അല്പം ചിലതിനു മാത്രമേ ഈ വിധം സഞ്ചികളുള്ളൂ. ഈ സഞ്ചി പൊട്ടുമിടത്തോളം വലുതായിക്കഴിഞ്ഞതിനു ശേഷം ഈ ഉറുമ്പുകൾ അതിന്റെ കൂട്ടത്തിൽ ഒരു ദിക്കിൽ അനങ്ങാതെ കിടക്കുന്നു. ആ കൂട്ടിലുള്ള മററുള്ള ഉറുമ്പുകൾ തങ്ങളുടെ നിത്യവേലകൾ ചെയ്തുകൊണ്ടിരിക്കും. വലുതായ വയറുംകൊണ്ടു കിടക്കുന്ന ഈ സാധു ഉറുമ്പുകളെ സുഭിക്ഷകാലത്തു് മററുള്ള ഉറുമ്പുകൾ കേവലം ഗണ്യമാക്കുകയേ ഇല്ല. ക്ഷാമം വന്നുകൂടുമ്പോൾ മററുള്ളവർ ഇവയെ അടുത്തു വരികയും അവയെ തടവിക്കൂടി ഓരോ തുള്ളി തേൻ പറിച്ചു പോകുകയും ചെയ്യും. ഇങ്ങനെ തങ്ങളുടെ കൂട്ടാളികൾക്കു ക്ഷാമകാലത്തേയ്ക്കുള്ള ഭക്ഷണം ശേഖരിച്ചു വയ്ക്കുന്ന ഭാരം തുരുത്തും വഹിച്ചുകൊണ്ടു ബുദ്ധിമുട്ടി ജീവിക്കുന്ന ജീവികളും ഉണ്ടു്. നമ്മുടെ കവികൾ ഇവയെ

പ്പററി അറിഞ്ഞിരുന്നു എങ്കിൽ ഈ വക ജീവികളെ ആയിരുന്നു അനേകം ദുഷ്ടന്മാരെ സൃഷ്ടിച്ചു വിട്ടിരിക്കുന്ന ബ്രഹ്മാവിന്റെ ഗുരുനാഥന്മാരായി കല്പിച്ചു കവിതകൾ ഉണ്ടാക്കാൻ ഇടയുള്ളതു്. പ്രാണികളുടെ ആഹാരസമ്പാദ്യക്രമത്തെപ്പററി വിവരിക്കുമ്പോൾ ഒന്നാമതായി എടുത്തു പറയേണ്ടതു് ഉറുമ്പുകളെപ്പററിത്തന്നെയാണു്. ഉറുമ്പുകൾ ധാന്യങ്ങൾ കൃഷി ചെയ്യുന്നതും പശുക്കളെപ്പോലെ ചിലവയെ വളർത്തി അവയിൽനിന്നു പാലെടുത്തു അനുഭവിക്കുന്നതും മററും വിവരിക്കുവാൻ ആരംഭിക്കുമ്പോൾ ഉണ്ടായേക്കാനിടയുള്ള പ്രബന്ധവിസ്താരം ഭയപ്പെട്ടിട്ടാണു് ഞാൻ അതിലേയ്ക്കു ശ്രമിക്കാതിരുന്നതു്. ഈ പ്രബന്ധം അവസാനിപ്പിക്കുന്നതിനു മുമ്പായി എനിക്കു ഒരു ജീവിയെക്കുറിച്ചു മാത്രമേ പറവാനുള്ളു. ഈ ജീവിയെക്കുറിച്ചു പറയുന്നതിനു മുമ്പായി കലക്കത്തു കുഞ്ചൻനമ്പ്യാരെപ്പററി രണ്ടു വാക്കു പറയേണ്ടിയിരിക്കുന്നു. "വേട്ടാളനെപ്പോലെ തൻനിറമാക്കുവാൻ കാട്ടാളരെപ്പോലെ മററാരുമില്ലെന്നു കേട്ടാലുകൾക്കൊക്കെ നിശ്ചയം വന്നിട്ടും" എന്നുള്ള പാദങ്ങൾ ആ കവികുഞ്ജരൻ ഉണ്ടാക്കിയപ്പോൾ വേട്ടാളനെപ്പററി അദ്ദേഹത്തിനുണ്ടായിരുന്ന ജ്ഞാനത്തിൽനിന്നു അധികരിച്ച ഒരറിവു് ഈ നൂറു കൊല്ലത്തിനിടയിൽ നമ്മുടെ നാട്ടുകാരിൽത്തന്നെ അധികം പേർക്കു ഉണ്ടായിട്ടില്ലെന്നുള്ളതു് വളരെ വ്യസനിക്കുന്നതക്ക കാര്യമാണു്. വേട്ടാളൻ അതിന്റെ കൂട്ടിൽ പുഴുക്കളെ കൊണ്ടുപോയി വയ്ക്കുന്നതും കുറെക്കാലം കഴിയുമ്പോൾ അതിൽനിന്നു മറെറാരു വേട്ടാളൻ പുറത്തേയ്ക്കു പുറപ്പെടുന്നതും കണ്ടിട്ടുള്ള ദൃഷ്ടമാത്രജ്ഞാനം കൊണ്ടല്ലയോ മററു വിധത്തിൽ ഖ്യാതിയെ സമ്പാദിച്ച ആ കവിക്കു് ഈ വിഡ്ഢിത്തം പിണഞ്ഞുപോയതെന്നു ശങ്കിക്കുന്നു. വേട്ടാളൻ കൂടുകെട്ടി അതിന്റെ ഉള്ളിൽ മുട്ടയിടുന്നു. മുട്ടയിൽനിന്നു കുഞ്ഞു വിരിഞ്ഞയുടനെ കുട്ടി ഭക്ഷിക്കുന്നതു പുഴുക്കളെ മാത്രമാണെന്നു അതിന്റെ അമ്മയ്ക്കറിയാം. ഈ ജ്ഞാനം എങ്ങനെ ഉണ്ടായെന്നുള്ളതു് ഈ സന്ദർഭത്തിൽ ചോദിക്കേണ്ട ചോദ്യമല്ല. ഈ കുട്ടിക്കു തിന്നേണ്ടതിനുള്ള ആവശ്യത്തിനാണു് വേട്ടാളൻ അതിന്റെ കൂട്ടിൽ പുഴുക്കളെ ശേഖരിക്കുന്നതു്. ഒരു എമ്പ്രാൻ പൂജിച്ചുകൊണ്ടിരുന്ന ഒരു ബിംബത്തിൽ വനമാലകൾ ചാർത്തിയതു കണ്ടിട്ടു് ഒരു നാടൻ നമ്പൂരി 'നല്ലിക്കു, ഇവിടെ കൈപ്പയും പടോലവും നട്ടു നനച്ചു കൂട്ടുകയാണല്ലേ?' എന്നു പറഞ്ഞ വിധം വല്ലതും കണ്ടാൽ അതിന്റെ ശരിയായ തത്വം മനസ്സിലാക്കാൻ ശ്രമിക്കാതെ പ്രഥമദൃഷ്ടിയിൽ തോന്നുന്ന അഭിപ്രായങ്ങൾ തത്വമായി വിചാരിക്കുന്ന ചിലൎക്കു് ഈ പ്രബന്ധം വല്ല വിധത്തിലും ഉപകാരപ്രദമായിത്തീരുമെങ്കിൽ ഞാൻ കൃതകൃത്യനായെന്നേ എനിക്കു പറവാനുള്ളു.

ഭാഷാപോഷിണി. മൂർക്കോത്തു കുമാരൻ.

— (൧) —

# തച്ചുശാസ്ത്രം

എല്ലാ പ്രാണികൾക്കും തങ്ങളുടെ വർഗ്ഗക്കാരെക്കുറിച്ചു പ്രത്യേകം ഒരു സ്നേഹവും അവരോടൊരുമിച്ചു പാർക്കുന്നതിന് ആഗ്രഹവും പ്രായേണ കണ്ടുവരുന്നുണ്ടല്ലോ. അപ്പോൾ തന്റെ ഭാര്യാപുത്രാദി കുടുംബങ്ങളോടുകൂടി ഒരുമിച്ചു താമസിക്കുന്നതിനു അതിലധികം സന്തോഷമുണ്ടാകുന്നതു സ്വാഭാവികമായിട്ടുള്ളതാണെന്നു പറയേണ്ടതില്ലല്ലോ. ഈ വിധത്തിൽ തങ്ങളുടെ കൂട്ടക്കാരൊരുമിച്ചു താമസിക്കുന്നതിനായി എല്ലാ ജന്തുക്കളും അവരവരുടെ ശക്തിക്കു തക്കവണ്ണം ഗൃഹങ്ങളെ ഉണ്ടാക്കുന്നുണ്ട്. ഗൃഹങ്ങളെ ഉണ്ടാക്കുന്നതിനു ശക്തിയും സാമർത്ഥ്യവുമില്ലാത്തവ തങ്ങൾക്കു യോഗ്യമായ സ്ഥലത്തെത്തന്നെ ഗൃഹമായി സ്വീകരിക്കുന്നു. ഗൃഹത്തെ ഉണ്ടാക്കുന്നതിനുള്ള സാമർത്ഥ്യവും അതിനു വേണ്ടുന്ന സാധനങ്ങളെ ശേഖരിച്ചു പണിചെയ്യുന്നതിനു തക്ക അവയവങ്ങളുമുള്ള ജന്തുക്കൾ ഉണ്ടാക്കിയിട്ടുള്ള ഓരോ കൂടുകളുടെ ഭംഗികളും വൈചിത്ര്യങ്ങളും എത്രമാത്രം ഉണ്ടെന്നുള്ളത്, സാളഗ്രാമവും, പട്ടുനൂൽപ്പുഴു, കുരികിൽ, കാക്ക, പ്രാവ്, കടന്നൽ, തേനീച്ച, അനേകം വിധത്തിലുള്ള പുഴുക്കൾ ഇവയുണ്ടാക്കുന്ന കൂടുകളെയും പരിശോധിച്ചിട്ടുള്ളവർക്ക് ഏറക്കുറെ അറിയാവുന്നതാണ്. ഭൂമിയുടെ അടിയിൽ ഗൃഹമുണ്ടാക്കിപ്പാർക്കുന്നവരായ എലി, പെരിച്ചാഴി, മുയൽ, ഉടുമ്പ്, പാമ്പ്, കീരി മുതലായ കരജന്തുക്കളുടേയും ഞണ്ട്, ആമ, ചീങ്കണ്ണി, മുതല മുതലായ ജലജന്തുക്കളുടേയും കൂടുകളിലും അനേകം പണിവിശേഷങ്ങൾ കാണുന്നുണ്ട്. ഇവയൊക്കെയും അതാതിന്റെ ആവശ്യത്തിനും സുഖത്തിനും ഉപകരിക്കത്തക്ക വിധത്തിൽ കിടക്കുന്നതിനും ഭക്ഷണസാധനങ്ങളെ ശേഖരിക്കുന്നതിനും കുട്ടികളെ കിടത്തുന്നതിനും വെവ്വേറെ അറകളേയും അവയിൽ അതാതുപയോഗത്തിനു യോഗ്യങ്ങളായ ഉപകരണങ്ങളേയും ശത്രുക്കളിൽ നിന്നു ഉപദ്രവം തട്ടാത്ത വിധത്തിൽ ഉറപ്പുകളേയും ഗതാഗതം ചെയ്യുന്നതിനുള്ള വാതിലുകളേയും മററും നല്ല ആലോചനയോടുകൂടി ചെയ്തിട്ടുള്ളതായി പ്രായേണ കാണപ്പെടുന്നുണ്ട്. വിശിഷ്ടബുദ്ധിയും പ്രമാണവും വിദ്യയും മററുമില്ലാത്ത തിര്യഗ്ജന്തുക്കൾകൂടി ഗൃഹനിർമ്മാണത്തിങ്കൽ ശ്രദ്ധയുള്ളവരായിരിക്കുമ്പോൾ അവയൊക്കെയും ധാരാളമുള്ളവരായ മനുഷ്യർ പുരപണിയിങ്കൽ വളരെ മനസ്സു വയ്ക്കുന്നതു ഉചിതമാണെന്നുള്ളതിലേയ്ക്കു ഒട്ടും തർക്കമില്ലല്ലോ. പ്രധാനമായിട്ട് പുരപണിയുടെ സമ്പ്രദായത്തെയും അവയുടെ വകഭേദങ്ങളേയും ഗുണദോഷങ്ങളേയും വിവരിക്കുന്ന ശാസ്ത്രമാകുന്നു തച്ചുശാസ്ത്രം.

എന്നാൽ തച്ചുശാസ്ത്രപ്രകാരം നല്ലതായി ഒരു പുര പണിചെയ്യിക്കുന്ന കാര്യം ഇപ്പോഴത്തെ സ്ഥിതിയിൽ വളരെ പ്രയാസമാണ്. ഒന്നാമത് ദോഷം തീർന്ന ഒരു പുരയിടം തന്നെ കാണുന്നതിനു പ്രയാസം. വല്ല പുരയിടവും കിട്ടിയാലും അതിൽ ഉപയോഗിക്കാൻ തക്കതായ കണക്കു ദുർല്ലഭം. വളരെ

ബുദ്ധിമുട്ടി വല്ലവരേയുംകൊണ്ടു കണക്കും ഉണ്ടാക്കിച്ചു പണി തുടങ്ങിയാൽ അപ്പോൾ ആ കണക്കിനെപ്പോലെയുള്ള വേറെ ഒരുവൻ വന്നു നോക്കുമ്പോൾ അതൊക്കെയും ശുദ്ധമെ അബദ്ധമായിത്തീരും. ഈ അപാകടങ്ങളൊന്നും പറ്റാതെ ഒരു പുര തീൎന്നുപോയെങ്കിൽ അതു ഉടമസ്ഥന്റെ ആവശ്യങ്ങൾക്കും ഇഷ്ടത്തിനും തീരെ ചേരാത്തതായിട്ടും വരും. ഇതിനൊക്കെയും കാരണം തച്ചുശാസ്ത്രത്തിന്റെ അപാകടമാണെന്നാകുന്നു ഇപ്പോൾ സൎവസമ്മതമായിത്തീൎന്നിരിക്കുന്നതു്. അതുകൊണ്ടു് ഈ വിഷയത്തെക്കുറിച്ചു് ഇവിടെ അല്പം പറയുന്നതു് ഉചിതമായിരിക്കുമെന്നു തോന്നുന്നു.

ലോകത്തിൽ നടന്നുവരുന്ന ഓരോ വിഷയങ്ങളിലും എല്ലാവൎക്കും ഗുണപ്രദവും സമ്മതവുമായ വിധത്തിൽ ഐകരൂപ്യം വരുത്തുന്നതിനായി അതാതു കാലങ്ങളിൽ അധികം അറിവുള്ള മഹാന്മാർ നിയമിക്കുന്ന ചട്ടത്തെയാകുന്നു 'ശാസ്ത്രം' എന്നു പറയുന്നതു്.

ഈ ചട്ടങ്ങൾ ഒക്കെയും മതാചാരവിശ്വാസങ്ങളേയോ പ്രത്യക്ഷാനുഭവത്തെയോ ലൌകികനീതിയേയോ അടിസ്ഥാനമാക്കി നിയമിക്കപ്പെടുന്നവയാണെങ്കിലും പരിണാമത്തിൽ സുഖപ്രയോജകങ്ങളായിരിക്കണമെന്നാണു് നിയാമകന്മാരുടെ അഭിപ്രായം. എല്ലാ ശാസ്ത്രങ്ങളും സുഖത്തിനു കാരണങ്ങളാണെന്നു സമ്മതിക്കുമ്പോൾ പ്രകൃതമായ തച്ചുശാസ്ത്രം പ്രത്യക്ഷത്തിൽത്തന്നെ സുഖവിരോധിയായിത്തീൎന്നിരിക്കുന്നതു് എന്താണെന്നാലോചിക്കാം.

ആദികാലം മുതൽക്കേ നടന്നുപോരുന്നതിനെ നിയമിക്കയല്ലാതെ പുതുതായി ഒന്നുണ്ടാക്കുകയല്ല ശാസ്ത്രം എന്നു മുൻപറഞ്ഞിട്ടുണ്ടല്ലോ; ഉദാഹരണമായി വ്യാകരണശാസ്ത്രം തന്നെ, നടന്നുവരുന്ന ഭാഷാരീതിയെ ഉത്തമരീതിയിൽ നിയമിക്കുകയാണു ചെയ്യുന്നതു്. അല്ലാതെ ആദ്യംതന്നെ വ്യാകരണം ഉണ്ടാക്കി അതിനെ അനുസരിച്ചു പിന്നീടു ഭാഷയെ ഉണ്ടാക്കി നിയമിക്കുകയല്ല എന്നു് എല്ലാവരും സമ്മതിക്കാതിരിക്കയില്ല. ഇതുപോലെ തന്നെയാണു് എല്ലാ ശാസ്ത്രങ്ങളുമെന്നും അതുകൊണ്ടു ഊഹിക്കാവുന്നതാണല്ലോ. ഏതുവിഷയത്തിലും ഒരു നിയമത്തെ അനുസരിക്കണമെന്നു വരുമ്പോൾ സ്വേച്ഛാചാരത്തിനു തടവും, സ്വാതന്ത്ര്യം പോകുന്ന അവസരത്തിൽ ആപാതത്തിങ്കൽ സുഖക്കുറവും സിദ്ധമായിട്ടുള്ളതാണു്. ഹിംസിക്കരുതു്, മോഷണം ചെയ്യരുതു്, സത്യം പറയണം, പരുഷവാക്കു പറയരുതു്, താൻ ദുഃഖിച്ചും അന്യന്മാൎക്കു ഗുണത്തെ ചെയ്യണം, ശത്രുവിനും ഉപകാരത്തെ ചെയ്യണം എന്നു തുടങ്ങിയുള്ള സൎവമതസമ്മതങ്ങളായ സിദ്ധാന്തങ്ങളും ഇതുപോലെതന്നെ ദുഃഖഹേതുക്കളായിട്ടാണു് ആദിയിൽ അനുഭവത്തിൽ വരുന്നതു്.

തനിക്കു ഉപദ്രവം ചെയ്യുന്നവനെ ഹിംസിക്കണമെന്നാണു് എല്ലാ പ്രാണികൾക്കും ആദ്യമായി തോന്നുന്നതു്. തനിക്കു ഉപയോഗമുള്ള സാധനം ക്ലേശം കൂടാതെ ലഭിക്കുന്ന പക്ഷം അതിനെ ഉപേക്ഷിച്ചുംവെച്ചു ബുദ്ധിമുട്ടുന്ന

തിന് ആക്കം തോന്നുന്നതല്ല. മോഷണംചെയ്താൽ ഇഷ്ടവസ്തു ഉടനെ കിട്ടുമല്ലോ. തനിക്കു ദോഷം സംഭവിച്ചേയ്ക്കാവുന്ന കാൎയ്യത്തിൽ സത്യം പറയുന്നതിനു മടിയും പ്രകൃതിയിൽ വരുന്നതാണ്. തന്നെ നിന്ദിക്കുന്നവനോടു പരുഷം പറയാതിരിക്കുന്നതെങ്ങിനെ? എല്ലാവൎക്കും തങ്ങളുടെ സുഖം പ്രധാനമായിരിക്കുമ്പോൾ അതിനെ ഉപേക്ഷിച്ച് അന്യന്നുവേണ്ടി കഷ്ടപ്പെടുവാൻ മനസ്സു വരുന്നതല്ല. ശക്തിയില്ലായ്കകൊണ്ടോ മറ്റോ ശത്രുവിനെ ഹിംസിക്കാതെ കഴിക്കാമെങ്കിലും അവന്നു ഉപകാരം ചെയ്തുകൊടുക്കുന്ന കാൎയ്യം വളരെ സങ്കടം തന്നെ. പൂൎവ്വക്ഷണത്തിങ്കൽ സകല പ്രാണികൾക്കും സ്വാഭാവികമായി ഉണ്ടാകുന്ന അഭിപ്രായം ഈ വിധമായിട്ടേ വരാൻ പാടുള്ളൂ.

നിയമവിരുദ്ധങ്ങളായ കൃത്യങ്ങൾ നിമിത്തം ഉത്തരക്ഷണം മുതൽ വരാൻപോകുന്ന ദോഷങ്ങളെക്കൂടി ആലോചിപ്പാൻ തക്കതായ ബുദ്ധിയോടുകൂടിയ മനുഷ്യർ ഗുണദോഷ താരതമ്യത്തെയും അവസാനത്തിലുള്ള അനുഭവത്തെയും വിചാരിച്ചറിയുന്നതുകൊണ്ടാണ് അവർ ഈ നിയമങ്ങളെ ഒക്കെയും പൂൎണ്ണസന്തോഷത്തോടുകൂടി അംഗീകരിക്കുന്നതു്.

ഇപ്പോൾ ഈ നിയമങ്ങൾ ഒക്കെയും വാസ്തവത്തിൽ സുഖകാരണങ്ങളാണെന്നു സിദ്ധിക്കുന്നു. എന്നാൽ ഇനി വിചാരിക്കാനുള്ളതു് ഈ നിയമങ്ങളെല്ലാം രോഗികൾക്കു നിശ്ചയിക്കപ്പെടുന്ന 'തിക്തകം' കഷായംപോലെയോ 'ശസ്ത്രക്രിയ'പോലെയോ ഉള്ളതു തന്നെയാണോ എന്നാണ്.

വൈദ്യശാസ്ത്രത്തിൽ മധുരൌഷധങ്ങളെക്കൊണ്ടു പാൽക്കഷായം ഉണ്ടാക്കി പഞ്ചസാര ചേൎത്തുപയോഗിക്കുന്നതിനും, 'കൂശ്മാണ്ഡകം', 'ച്യവനപ്രാശം' മുതലായ രസായനങ്ങളെ സേവിക്കുന്നതിനും, 'സുഖശീലത' 'സുഗന്ധദ്രവ്യോപയോഗം' 'മുത്തുമാലകളെ ധരിക്കൽ' മാളിക തുടങ്ങിയുള്ള ഉന്നതഗൃഹങ്ങളിൽ മന്ദവായുക്കളേയും ചന്ദ്രരശ്മികളേയും അനുഭവിച്ചു കൎണ്ണാനന്ദകരമായ സംഗീതം കേട്ടുകൊണ്ടിരിക്കുക, തങ്ങൾ ഇഷ്ടന്മാരായ ബന്ധുക്കളോടും ഭാൎയ്യാപുത്രാദികളോടും ഒരുമിച്ചു ഗൃഹങ്ങളിൽ പാൎക്കുക, ഉദ്യാനങ്ങൾ, പൊയ്കകൾ, നദീതീരങ്ങൾ മുതലായവയിൽ സുഖത്തോടെ താമസിക്കുക ഇവയെയും ചികിത്സകളായി പറയുന്നുണ്ടല്ലോ. അതുപോലെ എല്ലാ ശാസ്ത്രങ്ങളിലും സ്വതഃസുഖസാധനങ്ങളായ നിയമങ്ങളും ചിലവ കാണാതിരിക്കയില്ലെന്നു വിശ്വസിച്ചുംകൊണ്ടു തച്ചുശാസ്ത്രത്തെ നോക്കാം.

മനസ്സിരുത്തി നോക്കുന്നതായാൽ, തന്റെ ഇഷ്ടത്തിനു തക്കവണ്ണം, ഭംഗിക്കും ഉറപ്പിന്നും വിരോധംകൂടാതെയും സൎവ്വസമ്മതമായുള്ള വിധത്തിൽ പുര പണിചെയ്യിക്കുന്നതിന്നു വിരോധമില്ലെന്നു മാത്രമല്ല അപ്രകാരമേ പണിചെയ്യിക്കാവു എന്നുപദേശിക്കയാണു തച്ചുശാസ്ത്രമെന്നു സ്പഷ്ടമായി അറിയാം.

ആദ്യംതന്നെ പുരപണിക്കുള്ള ഭൂമിയുടെ സ്വഭാവത്തെക്കുറിച്ച്,

ഗോമത്യേഃ ഫലപുഷ്പദുഗ്ദ്ധതരുഭിശ്ചാഢ്യാക്രമാപ്രാക്പ്ലവാ
സ്നിഗ്ദ്ധാധീരരവാപ്രദക്ഷിണജലോപേതാസ്തൃണീജോൽഗമാ
സംപ്രോക്താവൃഷ്ട്യുപാംസ്വരക്ഷയജലാതുല്യാചശീതോഷ്ണയോഃ
ശ്രേഷ്ഠാഭൂരധമാസമുക്തവിപരീതാമിശ്രിതാമധ്യമാ.

പശുക്കൾ, ജനങ്ങൾ, പൂമരങ്ങൾ, കായ്മരങ്ങൾ, തുടങ്ങി ഉപയോഗമുള്ള വൃക്ഷങ്ങൾ ചെടികൾ ഇതായത് തെങ്ങ, കവുങ്ങ, പിലാവു, കരിമ്പു, കർപ്പൂരവൃക്ഷം, അകില്, ചന്ദനം, ദർ, കശ, മുല്ല, താമര, ചെങ്ങഴിനീർ, മുതലായവ, വലത്തുപാടെഴുകുന്ന വെള്ളം ഇവയുള്ളതും ശീതോഷ്ണകാലങ്ങളിൽ ഒന്നുപോലിരിക്കുന്നതും മണ്ണിന്ന സ്നേഹമയമുള്ളതും നിരപ്പോ (സമഭൂമി) കിഴക്കുഭാഗം താഴ്ച്ചയോ ഉള്ളതും വിത്തുകൾ കഴിച്ചിട്ടാൽ വേഗത്തിൽ മുളയ്ക്കുന്നതും പൊടിമണ്ണ അധികമുള്ളതും (ഒരു കുഴി കുഴിച്ച് എടുത്ത മണ്ണുകൊണ്ടുതന്നെ ആ കുഴി നികത്തിയാൽ കുറെ മണ്ണ ശേഷിക്കുന്നതും) ആയിരിക്കണം പുരയ്ക്കുള്ള സ്ഥലം.

ഇതിന്ന വിപരീതമായിരിക്കുന്നതു വർജ്ജ്യമാകുന്നു. അത്രയുമല്ല,

വൃത്താർദ്ധേന്ദുനിരശ്രിപഞ്ചശരസകോണാശ്ശൂലശൂർപ്പാകൃതി-
ർമ്മത്സ്യാനേകപകൂർമ്മപൃഷ്ഠകപിലാവക്ത്രോപമാമേദിനീ
ഭസ്മാംഗാരതുഷാസ്ഥികേശചിതിവന്മീകാദിഭിസ്സംയുതാ
വർജ്ജ്യാ മധ്യനതാസഗർത്തകഫരാവിസ്രാവിഭിഃസ്ഥാപിതാ.
അശ്വൈക്യോണിവിഭീതകൈസ്ത്രിസമഹതൈഃ ശ്ലേഷ്മാന്തകൈഃപീലുഭിഃ
സാനീഷ്യാബഹുരോഹകൈർവ്വകാദിനിഗർദ്ദാനചിതാസോഷരാ
ഗൃധ്രശ്യേനവരാഹവായസശിവാശാഖാമൃഗൈസ്സന്തതം
ദുഷ്ടാ............................................................................

വൃത്തമായും ചന്ദ്രക്കലപോലെ വളഞ്ഞതും മൂന്ന്, അഞ്ച്, ആറ് കോണുകളുള്ളതായും ശൂലത്തിന്റെയോ മുറത്തിന്റെയോ ആകൃതിയുള്ളതായും മത്സ്യം, ആന, ആമ ഇവയുടെ പുറംപോലെയോ പശുവിന്റെ മുഖംപോലെയോ ഉന്നിരിക്കുന്നതായും ഭസ്മം, കരിക്കട്ട, അസ്ഥി, തലമുടി, പുററ്, ഉമി, പൊത്തുകൾ, ചരൽ, ചാറ, ഉവർമണ്ണ് ഇവയുള്ളതായും നടുവിൽ താഴ്ച്ച, ദുർഗ്ഗന്ധം, ദിക്കുതിരിവ് ഇവയുള്ളതായും കഴുകൻ, പരുന്ത്, പന്നി, കാക്ക, നരി, വാനരം തുടങ്ങിയുള്ള ദുഷ്ടമൃഗപക്ഷികൾ പാർക്കുന്നതായും ഉള്ള ഭൂമിയെയും പുരയ്ക്കു ഉപയോഗിക്കരുത്. അവിടെ എരിക്ക്, മുളങ്കൂട്ടം, താന്നി, കള്ളി, നറുവരി, കാഞ്ഞിരം, ചേര മുതലായ വൃക്ഷങ്ങൾ ഉണ്ടായിരിക്കയുമരുത്.

ഇപ്രകാരം ഭൂമിയെ നിശ്ചയിച്ചാൽ,

മത്സ്യാദിപ്രാഗിവർണ്ണക്ഷിതിഷുവിധിവദാധായ നൊന്തു കോഷ്ഠസ്പൃഷ്ടം
ദിക്പ്രാന്തദേശസാംബന്ധിയമഖിലമ്മുതരണേ നേപിതം സംഗൃണീത

ശേഷംകൊണ്ടു കാൽപ്പൊക്കവും കാലുകൊണ്ടു ഉത്തരവിസ്താരവും ഉത്തരവിസ്താരംകൊണ്ടു കഴുക്കോലുകളുടേയും വാമട മുതലായവയുടേയും വിസ്താരവും വിസ്താരത്തെക്കൊണ്ടു കനവും നിശ്ചയിക്കണം. ഭംഗിക്കും ഉറപ്പിനും തക്കവണ്ണം പണിയുടെ കണക്കും ആകൃതിയും മുഴുവൻ മനസ്സുകൊണ്ടു നിശ്ചയിച്ചാൽ സമൎത്ഥന്മാരായ ശില്പികളെക്കൊണ്ടു പണി ചെയ്യിച്ചുകൊള്ളണം;

ശില്പി എങ്ങനെയുള്ളവനായിരിക്കണമെന്നതിനെക്കുറിച്ച്,

സൎവ്വശാസ്ത്രനിപുണോജിതേന്ദ്രിയ-
സ്സൎവ്വദാപ്യവഹിതോപ്രമാദവാൻ
കൎമ്മഠോഽവ്യവികലോ വിമത്സരോ
ധാൎമ്മികസ്സദാചരിസ്സുസത്യവാക്.

എല്ലാ ശാസ്ത്രങ്ങളിലും നൈപുണ്യവും വിനയവും പ്രവൃത്തികളിൽ സാമൎത്ഥ്യവും സദാചാരവും സത്യവാക്കും ഉള്ളവനും മനസ്സിരുത്താത്ത, അംഗവൈകല്യം, മത്സരം മുതലായ ദോഷങ്ങളില്ലാത്തവനുമായിരിക്കണം എന്നു പറഞ്ഞിരിക്കുന്നു.

പുരപണി ചെയ്തുകഴിഞ്ഞാൽ പിന്നെ വച്ചുപിടിപ്പിക്കേണ്ടുന്ന വൃക്ഷാദികളെക്കുറിച്ച്:—

ശാല്മാമന്ദിരപൃഷ്ഠപാൎശ്വദിശിതുക്ഷീരദ്രുമാഃ പിലാവാദയോ
വ്യാധിഘ്നാമലകാമരദ്രുമ മഹാശാലാശോകമാലൂരകാഃ
പുന്നാഗാസനചമ്പകാശ്ച ഖദിരാദ്യശ്ചാൎജ്ജുനദ്യാദയോ
യൂഥീമാധവമല്ലികാദിലതികാസ്സൎവ്വത്ര വാമശോഭനാഃ.
അന്തസ്സാരാസ്തു വൃക്ഷാഃ പനസതരുമുഖാസ്സൎവ്വസാരാസ്ത്വചിഞ്ചാ
ശാകാദ്യാസ്ത്വഥ നാളികേരക്രമുകതൃണഫലാദ്യാ ബഹിസ്സാരവൃക്ഷാഃ
നിസ്സാരാശ്ശിഗ്രുസപ്തച്ഛദഗുലികതരൂഃ കിംശുകാദ്യാശ്ച കാൎയ്യാ-
ന്വേഷ്വപാത്ര്യാദ്യേഷു ഭാഗേ, ബഹിരപിച തതസ്സൎവ്വസാരാസ്തതോന്യേ.

പുരയുടെ രണ്ടു വശങ്ങളിലും പുറകിലും കൂവളം, കടമ്പമരം, കൊന്ന, വേങ്ങമരം, ചന്ദനം, നെല്ലി, അശോകം, പിലാവു, പുന്ന, വേങ്ങ, ചമ്പകം മുതലായ മരങ്ങളേയും വാഴ മുതലായവയേയും മുല്ല, പിച്ചകം തുടങ്ങിയുള്ള പൂച്ചെടികളേയും നട്ടുവളൎത്തണം. പൂച്ചെടികൾ എല്ലാദിക്കിലുമാകാമെന്നുണ്ട്. മരങ്ങളെ വെച്ചുണ്ടാക്കുന്നതിൽ തരഭേദത്തെ നോക്കേണ്ടതുണ്ട്. പിലാവു, വേങ്ങ തുടങ്ങി ഉള്ളിൽ കാതലുള്ള വൃക്ഷങ്ങളെ പുരയും വേലിയും കൂടിയതിന്റെ നടുവിലും പുളി, തേക്കു മുതലായി മുഴുവൻ കാതലുള്ള വൃക്ഷങ്ങളെ അവയ്ക്കു പുറമെയും മുരിങ്ങ, പാല, കിളിമരം തുടങ്ങിയുള്ള നിസ്സാരവൃക്ഷങ്ങളെ എല്ലാററിനും പുറമെയും വച്ചു പിടിപ്പിക്കണം.

ഇപ്രകാരം പറഞ്ഞിരിക്കുന്നു. ഇത്രയും വിവരിച്ചതുകൊണ്ടുതന്നെ ആവശ്യത്തിനു തക്കവണ്ണം ഭംഗികളേയും ഉറപ്പുകളേയും നോക്കി ഇഷ്ടംപോലെ പുര പണിയിക്കുന്നതിനു തച്ചുശാസ്ത്രം വാസ്തവത്തിൽ സഹായിക്കുകയാ

ണ് ചെയ്യുന്നതെന്നും അതിനു പററീട്ടുള്ള അപവാദം ശാസ്ത്രസിദ്ധാന്തം അറിയാതെ പ്രവൎത്തിക്കുന്നവർ മുഖാന്തരം സിദ്ധിച്ചതാണെന്നും തെളിയുന്നതിനാൽ ഗൃഹവിസ്താരാദി നിയമങ്ങളിൽ ചെയ്തിട്ടുള്ള സൌകൎയ്യങ്ങളെക്കുറിച്ചു വിസ്തരിക്കുന്നതിനിപ്പോൾ വിചാരിക്കുന്നില്ല. അതിനാൽ പുര പണിയിക്കുന്നതിനായി ആരംഭിക്കുന്ന എല്ലാവരും തങ്ങളുടെ ഇഷ്ടംപോലെയുള്ള പ്ലാൻ നിശ്ചയിച്ചതിനു ശേഷമേ അതിനു വേണ്ട കണക്കുണ്ടാക്കുന്നതിനു ആരംഭിക്കാവൂ. എന്നാൽ ഒക്കെയും ഭംഗിയായിരിക്കുമെന്നു പറഞ്ഞുംകൊണ്ട് ഈ പ്രസംഗത്തെ നിവൃത്തുന്നു.

ഭാഷാപോഷിണി. പന്തളം കൃഷ്ണവാൎയ്യർ.

—(൦)—

# ടാജ്മഹാൾ.

ഭൂലോകത്തിലെ അത്ഭുതങ്ങളായ സപ്താശ്ചൎയ്യങ്ങളിൽ ഒന്നെന്നു മാത്രമല്ല അവയിൽ എല്ലാററിനെക്കാളും സൎവപ്രകാരേണയും പ്രാധാന്യം വഹിക്കുന്നതും ശക്തന്മാരായ മുഗൾചക്രവൎത്തികളുടെ ആസ്ഥാനങ്ങളിൽ ഒന്നായ ആഗ്രാപട്ടണത്തിന്റെ ദക്ഷിണഭാഗത്തു സ്ഥാപിതമായിരിക്കുന്നതുമായ ടാജ്മഹാൾ എന്ന ഉന്നതസൌധത്തെപ്പററി കേട്ടിട്ടില്ലാത്തവർ പാമരന്മാരിൽ പോലും വളരെ ചുരുക്കമായിരിക്കുമെന്നു വിശ്വസിക്കുന്നു. കേവലം അബലകൾ എന്നു ഗണിക്കപ്പെട്ടുപോരുന്ന സ്ത്രീകളുടെ വൎഗ്ഗത്തിൽപ്പെട്ട ഒരു ദേഹത്തെ സ്മരിക്കുന്നതിനുവേണ്ടി പണിചെയ്യിക്കപ്പെട്ടിട്ടുള്ള ഈ കെട്ടിടത്തിന്റെ രാമണീയകത്തെ അൎവാചീനന്മാരും സൎവസമ്മതന്മാരും പ്രസിദ്ധന്മാരുമായ വിദേശീയ ശില്പിവൎയ്യന്മാരെപ്പോലും അത്ഭുതപരവശന്മാരാക്കിത്തീൎക്കാതിരിക്കുന്നില്ല. ആഡംബരങ്ങളിൽ ആസക്തചിത്തന്മാരായ മുഗൾചക്രവൎത്തികളിൽ ഒട്ടും അപ്രധാനമല്ലാത്ത കുറം രാജകുമാരൻ എന്നു വിളിച്ചുവന്ന ഷാജിഹാനു ക്രിസ്ത്വാബ്ദം 1607-ൽ 15 വയസ്സുമാത്രം പ്രായമുള്ളപ്പോഴാണ് ആസഫ്ഖാൻ എന്നയാളുടെ പുത്രിയും അൎജ്ജുമന്ദ് ബാനുബീഗം എന്നും പിന്നീട് മുംടാസുമഹാൾ എന്നും അഭിധാനത്തോടുകൂടിയവളുമായ സ്ത്രീക്ക് ജിഹാംഗീർ ചക്രവൎത്തി വിവാഹം നിശ്ചയിച്ചത്. വിവാഹാലോചനാനന്തരം 5 കൊല്ലം കഴിഞ്ഞശേഷം 1612-ൽ ഇവരുടെ കല്യാണം അസാമാന്യമായ ആഘോഷവിശേഷത്തോടുകൂടെ നടത്തപ്പെട്ടു. പരിണയകാലത്തു വരനു 20 വയസ്സും 3 മാസവും പ്രായമായിരുന്നു. വധുവിനു വരനെക്കാൾ 14 മാസത്തെ പ്രായക്കുറവുണ്ടായിരുന്നു. ഷാജിഹാൻ നമ്മുടെ കഥാനായികയെ വിവാഹം ചെയ്യുന്നതിനു രണ്ടുവൎഷം മുമ്പും വിവാഹം കഴിഞ്ഞു അഞ്ചുവൎഷത്തിനു ശേഷമായിട്ടും വേറെ രണ്ടു സ്ത്രീകളെക്കൂടെ വിവാഹം ചെയ്തിരുന്നു. എങ്കിലും അവരെ കേവലം രാജപദവിക്കു മാത്രമായിട്ടു പത്നികളായി സ്വീകരിച്ചതാണ്,

ചക്രവർത്തിക്ക രാജ്ഞിയിൽ പരിപൂർണ്ണമായ പ്രേമം പ്രത്യക്ഷപ്പെട്ടിരുന്നതിനാൽ ഇതരഭാൎയ്യമാരെ സ്നേഹിക്കാൻ സാധിച്ചിട്ടില്ലെന്നുള്ളതിൽ അത്ഭുതപ്പെടുവാനില്ല. എന്നുമാത്രമല്ല സുഖത്തിലും ദുഃഖത്തിലും സഞ്ചാരത്തിലും സ്ഥിരതാമസത്തിലും അദ്ദേഹം തന്റെ പട്ടമഹിഷിയെ പിരിഞ്ഞിരുന്നിട്ടില്ലെന്നുള്ളതും വാസ്തവമാണ്. 19 വർഷത്തെ ദാമ്പത്യജീവിതത്തിന്റെ ഫലമായി മംടാസ്മഹാളിനു 41 സന്തതികളെ കണ്ടു നയനസാഫല്യം വരുത്തുന്നതിനു സാധിച്ചിട്ടുണ്ട്. അവസാനത്തിൽ ക്രിസ്ത്വബ്ദം 1631 ജൂൺമാസം 7-ാംനു- ചൊവ്വാഴ്ച, ബുർഹാൻപുരം എന്ന പട്ടണത്തിൽ വെച്ചു പ്രസൂതി മദ്ധ്യേ നമ്മുടെ കഥാനായിക ഈ ധരിത്രിയേയും തന്റെ ഭർത്തൃമിത്രങ്ങളെയും എന്നെന്നേക്കുമായിട്ടു വിട്ടു പിരിയുകയും ചെയ്തു. ഈ രാജ്ഞിയുടെ മരണാവസരത്തെപ്പററി കാസിം അലി അഫ്രീദി എന്നൊരാൾ പേർഷ്യൻ ഭാഷയിൽ എഴുതീട്ടുള്ള ഒരു കൈ എഴുത്തു പുസ്തകത്തിൽ താഴെ പറയും പ്രകാരം വിവരിച്ചിരിക്കുന്നു. മംടാസ്മഹാളിന്റെ അവസാനപുത്രിയായ ദാറാറായെ പ്രസവിക്കുന്നതിനു അരനിമിഷം മുമ്പെ അവളുടെ ഗർഭപാത്രത്തിൽ ഒരു നിലവിളികേട്ടു. ഈ ശബ്ദശ്രവണമാത്രയിൽത്തന്നെ രാജ്ഞി വളരെ നൈരാശ്യത്തോടു ചക്രവർത്തിയെ സമീപേ വരുത്തി അദ്ദേഹത്തോടു ഇപ്രകാരം പറഞ്ഞു. 'ശിശു അതിന്റെ മാതാവിന്റെ ഗർഭപാത്രത്തിൽ വെച്ചു നിലവിളിക്കുന്നതു അശുഭോദർക്കമായിട്ടുള്ളതാണെന്നും ഇങ്ങിനെയുള്ള സംഭവങ്ങൾ നടന്നാൽ പിന്നെ ആ കുട്ടിയുടെ മാതാവു് ജീവിച്ചിരിക്കുക എന്നതു അപൂർവ്വമായിട്ടുള്ളതാണെന്നും പ്രസിദ്ധമാണല്ലോ. അനിത്യമായ ഇഹലോകത്തെ വെടിഞ്ഞു് നിത്യവിശ്രമം കൈക്കൊള്ളുക എന്നുള്ളതാണു് എന്റെ ഇപ്പോഴത്തെ ധർമ്മം. ഞാൻ അവിവേകം ആയി വല്ലതും അങ്ങയോടു പറഞ്ഞുപോയിട്ടുണ്ടെങ്കിൽ അതു എന്നോടു ക്ഷമിക്കണം. അല്ലയോ രാജാവേ! ഞാൻ പരലോകസഞ്ചാരത്തിനു പാത്രീഭവിച്ചിരിക്കുന്നതിനാൽ വല്ല അപരാധങ്ങളും ചെയ്തുപോയിട്ടുണ്ടെങ്കിൽ അവയെല്ലാം ദയാപുരസ്സരം വിസ്മരിച്ചു കളയണം. അങ്ങയുടെ പിതാവു രാജ്യഭാരം ചെയ്തുകൊണ്ടിരുന്ന അവസരത്തിൽ അങ്ങയെ ബന്ധനത്തിലാക്കിയപ്പോഴും അങ്ങയുടെ എല്ലാ കഷ്ടാരിഷ്ടതകളിലും ഞാൻ പങ്കുകൊണ്ടിട്ടുണ്ടല്ലോ. എന്നാൽ സച്ചിദാനന്ദസ്വരൂപനായിരിക്കുന്ന ദൈവം അങ്ങയെ രാജ്യപരിപാലനത്തിനും എന്നെ സന്താപത്തോടുകൂടെ ഇഹലോകം വിട്ടുപിരിയുന്നതിനും നിയോഗിച്ചിരിക്കുന്നു. എനിക്ക രണ്ടു അന്ത്യാപേക്ഷകൾ ഉള്ളതു് അവയെ കാരുണ്യപൂർവ്വം സ്വീകരിച്ചു പ്രവർത്തിക്കാമെന്നു എന്നോടു വാഗ്ദാനം ചെയ്യണമെന്നു ഞാൻ സവിനയം അപേക്ഷിക്കുന്നു.' ഈ അപേക്ഷ കേട്ടയുടനെ തന്റെ ആത്മാവുകൊണ്ടും ദേഹംകൊണ്ടും തന്നാൽ ചെയ്യുവാൻ കഴിയുന്നതെല്ലാം ചെയ്യുന്നതിനു താൻ സന്നദ്ധനാണെന്നു ചക്രവർത്തി പ്രസ്താവിച്ചപ്പോൾ രാജ്ഞി വീണ്ടും അദ്ദേഹത്തോടു പറഞ്ഞു:—'ദൈവം അങ്ങേക്കു നാലു പുത്രന്മാരേയും നാലു പുത്രിമാരേയും പ്രദാനം ചെയ്തിട്ടുണ്ട്. അവർ അങ്ങയുടെ നാമത്തേയും ഖ്യാതിയേയും നിലനി

വളൎത്തുന്നതിന്ന ധാരാളം മതിയാകുന്നവരാണ്. എന്നാൽ എന്റെ സന്തതികളും അങ്ങേയ്ക്കു അന്യഭാൎയ്യമാരിൽ ജനിക്കുന്ന സന്തതികളും തമ്മിൽ രാജ്യാധികാരത്തിന്ന വേണ്ടി കലഹിക്കാതിരിക്കുന്നതിന്ന അന്യസ്ത്രീകളിൽ ഇനിയും പുത്രോല്പാദനത്തിന്ന ശ്രമിക്കരുതെന്നാണ് എന്റെ ഒന്നാമത്തെ അപേക്ഷ. പിന്നെ എന്റെ ശവകുടീരത്തിൽ ഭൂലോകത്തിലേക്ക് ഏററവും വിശിഷ്ടതരമായ ഒരു സൌധം പണിയിക്കണമെന്നാണ് രണ്ടാമതായി എനിക്കുള്ള അപേക്ഷ.' ഇത്രയും പറഞ്ഞതിന്റെ ശേഷം ഉടനെ രാജ്ഞി ദറാറ് എന്ന അവസാനപുത്രിയെ പ്രസവിക്കുകയും ഇഹലോകവാസത്തെ ഉപേക്ഷിക്കുകയും ചെയ്തു. ഇതു കേവലം മിത്ഥ്യാകഥയാണെന്നാണഭിപ്രായമുണ്ടെങ്കിലും സമാനകാലീനനായ ഹഫ്ദുൽഹാമിദലാഹ്റി എന്ന ചരിത്രഗ്രന്ഥകാരൻ ഈ സ്ത്രീയുടെ മരണസന്ദൎഭത്തെ ഇപ്രകാരം വിവരിച്ചിരിക്കുന്നു. 'രാജ്ഞി മരിച്ചുപോകുമെന്നു അവൾക്കു തന്നെ ബോധം വന്നപ്പോൾ ജഹാനാറാ എന്ന രാജകുമാരിയെ പറഞ്ഞയച്ചു ചക്രവൎത്തിയെ തന്റെ സമീപത്തിലേയ്ക്കു വിളിപ്പിക്കുകയും ചക്രവൎത്തി വളരെ ദുഃഖത്തോടും പരിഭ്രമത്തോടും അവളുടെ അടുക്കൽ വരികയും ഉടനെ അവളുടെ സന്താനങ്ങളേയും മാതാവിനേയും ചക്രവൎത്തിയെ പറഞ്ഞേല്പിച്ചിട്ടു പ്രകൃതിയുടെ പരമാവിനെ പിന്തുടരുകയും ചെയ്തു.'

ഷാജിഹാൻ തന്റെ പ്രിയതമയുടെ വിയോഗത്തെപ്പററി അധികഠിനമായി ദുഃഖിച്ചു. ഒരു വാരത്തേയ്ക്കു തന്റെ മനസ്സിനെ രാജ്യകാൎയ്യങ്ങളിലേയ്ക്കു നയിപ്പിക്കുന്നതിനെന്നല്ല, സഭാമണ്ഡപത്തിന്റെ വാതായനങ്ങളിൽ തന്റെ ദൃഷ്ടിയെ അതിലേയ്ക്കു പതിപ്പിക്കുന്നതിന്നുപോലും അദ്ദേഹത്തിന്ന ശക്തിയുണ്ടായില്ല. രാജത്വം സ്വപ്നംപോലെ കഴിക്കാൻ പാടില്ലാത്തവണ്ണം പരിത്യാജ്യമല്ലായിരുന്നു എങ്കിൽ ആ അവസരത്തിൽ താൻ ഒരു ഫക്കീർ ആയിത്തീരുമായിരുന്നു എന്നു അദ്ദേഹം പ്രസ്താവിച്ചിട്ടുണ്ടത്രെ. ഇതിന്നശേഷം അദ്ദേഹം വിവിധവൎണ്ണങ്ങളായ വസ്ത്രങ്ങളേയും സൌരഭ്യമുള്ള സാധനങ്ങളേയും ആഭരണങ്ങളേയും ഉപയോഗിക്കാതെ ആയി. പ്രതിവൎഷം നടത്താറുള്ള കിരീടധാരണോത്സവദിവസത്തിലും ജന്മനക്ഷത്രദിനത്തിലും ഉപയോഗിച്ചുവന്ന പാട്ടും സംഗീതവുമെല്ലാം അദ്ദേഹത്തിന്റെ കൎണ്ണങ്ങൾക്കു ശവസംസ്കാരകീൎത്തനംപോലെ തോന്നിയതിനാൽ അവയും ഉപേക്ഷിക്കേണ്ടിവന്നു. എണ്ണത്തിൽ ൧൦-ൽ അധികം രോമങ്ങൾ നരച്ചിട്ടില്ലാതിരുന്ന അദ്ദേഹത്തിന്റെ താടിമീശ അധികകാലതാമസമെന്യേ എല്ലാം നല്ല വെള്ളിക്കമ്പികൾപോലെ ആയിത്തീൎന്നു. തന്റെ പട്ടമഹിഷിയുടെ ശവകുടീരത്തെ സന്ദൎശിക്കുന്ന ഓരോ അവസരങ്ങളിലും അദ്ദേഹത്തിന്റെ നയനങ്ങളിൽ നിന്നു നദീപ്രവാഹംപോലെ അശ്രുക്കൾ പുറപ്പെടുകയും തന്റെ ജീവന്നു യാതൊരു ചൈതന്യവുമില്ലെന്നും ലോകത്തിൽ തനിക്കു യാതൊരു സ്വത്വമില്ലെന്നും അദ്ദേഹം പറഞ്ഞു വിലപിക്കയും ചെയ്തുകൊണ്ടിരുന്നു. അദ്ദേഹം അന്തഃപുരത്തിൽ പ്രവേശിച്ചാൽ ഉടനെ 'ഇവിടെ യാതൊരുത്തരുടേയും മുഖസന്ദൎശനം എന്നെ

സന്തുഷ്ടചിത്തനാക്കാൻ ശക്തമാകയില്ല' എന്നു പറഞ്ഞു് വ്യസനാക്രാന്തനായി മടങ്ങിപ്പോകയും ചെയ്തിരുന്നു.

മംടാസ്സമഹാളിന്റെ വിയോഗശേഷം ഷാജിഹാന്റെ സ്ഥിതി ഇപ്രകാരമായിരുന്നു എങ്കിലും അവളുടെ മൃതശരീരം ബെറഹാൻപുരം എന്ന പട്ടണത്തിന്റെ മറുവശത്തായി തപതിനദിയുടെ കരയിലുള്ള ഉദ്യാനത്തിൽ പണിചെയ്തിരുന്ന ഒരു കെട്ടിടത്തിൽ ആദ്യം സ്ഥാപിക്കുകയും അടുത്ത ഡിസംബർമാസം 1-ാനു- അതിനെ അവിടെ നിന്നും എടുത്തു് ആഗ്രാപട്ടണത്തിലേയ്ക്കു അയയ്ക്കുകയും ചെയ്തു. ആഗ്രാപട്ടണത്തിന്റെ ദക്ഷിണഭാഗത്തു വിസ്തീർണ്ണമായിക്കിടന്ന ഒരു സ്ഥലം അതിന്റെ ഉടമസ്ഥനായ രാജാ ജയസിംഗിനോടു വിലയ്ക്കുവാങ്ങി. രാജ്ഞിയെ അവിടെ അടക്കംചെയ്ത ശേഷം വിശ്രുതന്മാരായ പല ശില്പികളെ വരുത്തി ശ്രേഷ്ഠതരമായ ഒരു സൌധത്തിന്റെ പല പ്ലാൻ തയാറാക്കിക്കുകയും അതിൽ ഒന്നായ പ്രസ്തുത കെട്ടിടത്തിന്റെ പ്ലാൻ ചക്രവർത്തി തിരഞ്ഞെടുക്കുകയും മാതൃകയായി ഒരു ചെറിയ താജ്മഹാൾ മരത്തിൽ പണിയിച്ചുംകൊണ്ടു പ്രധാന കെട്ടിടത്തിന്റെ പണി ആരംഭിക്കുകയും ചെയ്തു. മകരമത്തഖാൻ എന്നും അബ്ദുൽകരീം എന്നും പേരുകാരായ രണ്ടു മഹമ്മദീയ വിദ്വാന്മാരുടെ മേലന്വേഷണത്തിൽ ക്രിസ്ത്വബ്ദം 1632-ൽ ആരംഭിച്ച ഈ കെട്ടിടത്തിന്റെ പണി 11-ാം കൊല്ലമായ 1643-ൽ മാത്രമേ പൂർത്തിയായിട്ടുള്ളു എന്ന ഒരംശംകൊണ്ടു തന്നെ കെട്ടിടത്തിന്റെ സ്ഥിതിയെപ്പററി ഏകദേശം ഒന്നു ഊഹിക്കാവുന്നതാണല്ലോ. താജ്മഹാൾ കെട്ടിടത്തിനു അൻപതു ലക്ഷം രൂപാ ചിലവുള്ളതായി ഒരു ചരിത്രഗ്രന്ഥത്തിൽ കാണുന്നുണ്ടെങ്കിലും മുഗൾ ചക്രവർത്തികളുടെ 'ഡിപാണിത്താൻ' എന്ന റിക്കാർട്ടുകൊണ്ടു് ഇതിലേയ്ക്കു ഒൻപതുകോടി പതിനേഴു ലക്ഷം രൂപാ ചിലവായിട്ടുള്ളതായും യൂറോപ്പിലെ എന്നല്ല വിദേശിയന്മാരായ എല്ലാ ശില്പശാസ്ത്രജ്ഞാനികളേയും പരിഭ്രമിപ്പിക്കുന്ന ഈ കെട്ടിടം പണിയുന്നതിലേയ്ക്കു ഏർപ്പെട്ടിരുന്നവർ അമിനാമഖാൻ ഷിസാറി, റെഗുസാ, പീറാ, ബന്നാ മുതലായ എട്ടു ആളുകളാണെന്നും കാണുന്നു. ഈ കെട്ടിടത്തിൽ കാണുന്ന പല ലിഖിതങ്ങളുടെ കർത്താവായ അമിനാദഖാൻ ഷിസാറി കാന്ധഹാർ ദേശക്കാരനും റെഗുസാ കല്പണിയിൽ ഏർപ്പെട്ടിരുന്ന ആഗ്ര നഗരവാസിയും മരപ്പണിയിൽ ഏർപ്പെട്ടിരുന്ന പീറായും കൊത്തുപണിയിൽ ഏർപ്പെട്ടിരുന്ന ബന്നാട്ടു, ജാതഹരം സൌതാർ മുതലായവർ ഡൽഹിവാസികളും ആയിരുന്നു. ഇവരെ കൂടാതെ പ്രസ്തുത സൌധത്തിന്റെ മകുടം പണിചെയ്തതു ഇസ്മായേൽ ഖാൻറഫി എന്നയാളും തോട്ടക്കാരൻ റാംമാൻ എന്ന കാഷ്മീരുകാരനും ആയിരുന്നു. കമനീയമായി ഈ കെട്ടിടം മുഴുവനും മാർബിൾ കല്ലുകൊണ്ടു കെട്ടപ്പെട്ടിട്ടുള്ളതുകൂടാതെ വളരെ വിലയേറിയതും സിലോൺ, കാൻധഹാർ, ഈജിപ്റ്റ്, ബസോറ എന്നിങ്ങനെ ഭൂലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും സീനായി മുതലായ പർവ്വതങ്ങളിൽ നിന്നും നയിൽ മുതലായ നദികളിൽ നിന്നും കിട്ടീട്ടുള്ളതുമായ ഇരുപതു രത്നങ്ങൾ ഇതിൽ പതിച്ചിട്ടുണ്ടു്.

മംതാസുമഹാറാം മരിച്ചു 12-ാം കൊല്ലത്തിലെ അടിയന്തര ദിവസം ഷാജിഹാൻ ചക്രവത്തിയുടെ താജ്മഹാളിനെ സന്ദർശിക്കുകയും ഒരു ലക്ഷം രൂപായോളം ആദായം വരുന്ന 30-നഗരങ്ങളെ പ്രസ്തുത കെട്ടിടത്തിന്റെ ഉപയോഗത്തിനായി വിട്ടുകൊടുക്കുകയും ചെയ്തതിനു പുറമെ ഈ സൌധം വൃത്തിയായി സൂക്ഷിക്കുന്നതിലേയ്ക്കും അതിൽ താമസിക്കുന്ന അനേകം ഭൃത്യന്മാരുടെ നിത്യചിലവിലേയ്ക്കും മററുമായി ഒരുലക്ഷം രൂപ വാടക വരുന്ന അനേക കെട്ടിടങ്ങളേയും വിട്ടുകൊടുത്തു. അസംഖ്യം പണം വ്യയംചെയ്തു തീർത്തിട്ടുള്ളതും ഇന്ത്യാസാമ്രാജ്യലക്ഷ്മിയുടെ വക്ഷസ്സിനു അലങ്കാരഭൂതവും അനഘചിതവുമായ ഈ സൌധാഭരണത്തെ കണ്ടാൽ ഏതൊരു വിദേശിയാണ് അപഹൃതചിത്തവൃത്തിയായി തീരാത്തതു്.

ഭാഷാപോഷിണി. വി. പി.

——(0)——

# ആത്മദമനം

മനുഷ്യവർഗ്ഗത്തിൽ ലൌകികന്മാരായിട്ടുള്ളവർ പരോപദ്രവം ചെയ്യാതെകണ്ടും പരന്മാരിൽ നിന്നു് ഉപദ്രവം അനുഭവിക്കാതെകണ്ടും ഏകദേശമെങ്കിലും പരസമ്മതന്മാരായും ലോകത്തിൽ കഴിഞ്ഞുകൂടണമെങ്കിൽ മൂന്നു പ്രധാന ഗുണങ്ങൾ ഉണ്ടായിരിക്കേണ്ടതുണ്ടു്. ആയവ പ്രാധാന്യക്രമേണ ആത്മദമനം, ആത്മാവബോധം, ആത്മബഹുമതി എന്നിവയാകുന്നു. ഇവിടെ ആത്മബഹുമതി എന്നതിനു ദുരഭിമാനമെന്നോ അനാവശ്യമായ 'താൻ പ്രമാണിത്ത'മെന്നോ അർത്ഥം തെററിദ്ധരിച്ചുപോകരുതു്. യാതൊരവസ്ഥാന്തരങ്ങളിലും തന്റെ വിചാരം, വാക്കു, പ്രവൃത്തി ഇവകളെ നീചമാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കുവാൻ അനുവദിക്കാതിരിക്കുന്നതിനു വേണ്ട ശക്തിതനിക്കുണ്ടെന്ന വിശ്വാസം മൂലം അവനവനെക്കുറിച്ചുണ്ടാകേണ്ട ബഹുമാനമെന്നാണു് മേല്പറഞ്ഞ പദത്തിന്റെ താല്പര്യം. ഈ ആത്മബഹുമതി തന്നെയാണു് ഉൽകൃഷ്ടപദവിയിലേയ്ക്കു മാർഗ്ഗദർശിയായ സ്വാതന്ത്ര്യത്തിന്റെ മൂലവും. ആത്മബോധമെന്തെന്നാൽ സ്വസ്വഭാവത്തെക്കുറിച്ചുള്ള സൂക്ഷ്മതത്വജ്ഞാനം തന്നെ. അതായതു് അവനവനുള്ള ഗുണദോഷങ്ങളെ അവനവനു തന്നെ വഴിപോലെ അറിയാറാവുക. ആത്മദമനമെന്നതു കാമക്രോധലോഭമോഹാദികളിൽ നിന്നു അനായാസേന മനസ്സിനെ പിൻവലിക്കുവാനുള്ള ശക്തി. ഈ ഗുണത്രയത്തിൽ സർവോൽകർഷേണ വർത്തിക്കുന്ന ആത്മദമനമെന്ന ഗുണത്തെയാണു് പ്രകൃതമായിട്ടു സ്വീകരിച്ചിട്ടുള്ളതു്.

മദോന്മത്തനായിരിക്കുന്ന ഗജത്തിനു അങ്കുശമെന്നപോലെയും, ഒതുക്കവും വണക്കവുമില്ലാത്ത കുതിരയ്ക്കു കടിഞ്ഞാണെന്നപോലെയും, കോളിളകപ്പെട്ടുഴലുന്ന തോണിക്കു ഒരിക്കലും തെററാത്ത അമരം പോലെയും, രാഗദ്വേഷാദിചിത്തവൃത്തികൾക്കു പരാധീനന്മാരായ മനുഷ്യർക്കു ആത്മദമനം കേ

വലമൊരു ഗുണമെന്നുമാത്രം പറഞ്ഞാൽ പോരാ; അതിന്റെ അഭാവം ഏറ്റവും ആപൽക്കരമെന്നുതന്നെ പറയണം. മദംകൊണ്ടു ഗർവിഷ്ഠനായ കൊലകൊമ്പനെ തെളിച്ചു നിൎത്തുവാൻ ആയുധമില്ലെന്നുവന്നാൽ അന്യന്മാൎക്കുണ്ടാകാവുന്ന കഷ്ടനഷ്ടങ്ങൾക്കു കയ്യും കണക്കുമില്ലാത്തതാണ്. ഏറ്റവും ചൊടിയോടുകൂടി യഥേഷ്ടം പാഞ്ഞുനടക്കുന്ന കുതിര ഉപകരിക്കത്തക്കതാകേണമെങ്കിൽ അതിനെ വേണ്ടവഴിക്കു കൊണ്ടു നടത്താറാവണം. ആയതിന്നു കടിഞ്ഞാണിന്റെ സഹായം കൂടാതെ സാധിക്കുന്നതുമല്ല. അനേകം ദുർഘടങ്ങളെക്കൊണ്ടും ദുസ്തരമായ മഹാൎണ്ണവത്തിൽക്കൂടി തോണിയെ ഉദ്ദിഷ്ടസ്ഥാനത്തെയ്ക്കു വഴി തിരിക്കണമെങ്കിൽ അമരത്തിന്റെ ബലംകൊണ്ടല്ലാതെ മറ്റൊന്നുകൊണ്ടും ഫലിക്കുന്നതല്ല. അപ്രകാരംതന്നെ അവനവന്റെ മനോവൃത്തികളെ വഴിക്കുവഴി നിയമനം ചെയ്യുന്നതുകൊണ്ടു സാമാന്യേന മൂന്നുവിധത്തിലുള്ള പ്രയോജനമുണ്ട്. അപാകതകൊണ്ടു അന്യന്നു ശല്യമായിത്തീരായ്ക, തന്റെ ജീവകാലം പരോപകാരത്തിന്നായി ഭവിക്കുക, അസത്തുക്കൾ ചെയ്യുന്ന ഉപദ്രവത്തിൽ നിന്നു രക്ഷപ്പെടുക ഇപ്രകാരം ഗുണത്രയിഷ്ടമായ ആത്മദമനത്തിന്റെ ഫലമാകുന്നു ശക്തന്മാൎക്കും അശക്തന്മാൎക്കും ഒരുപോലെ ഭൂഷണമായ ക്ഷമാബലം.

അഭ്യാസംകൊണ്ടു സിദ്ധിക്കുന്നതല്ലാതെ ക്ഷമാഗുണം ക്ഷണസാദ്ധ്യമായിട്ടുള്ളതല്ല. അല്പമാകട്ടെ അനല്പമാകട്ടെ സകല സംഗതികളിലും ഒരുപോലെ ക്ഷമ ശീലിച്ചെങ്കിലേ ഈ ഗുണം സ്വഭാവത്തോടുകൂടി ഇണങ്ങുകയുള്ളു. അറിഞ്ഞിട്ടും അറിയാതെകണ്ടും നിത്യവും ക്ഷമ ശീലിക്കുന്നവരാണ്; മിക്ക ജനങ്ങളും യുക്തിയും മനസ്സാക്ഷിയും ഒരുവിധം ചെയ്യേണമെന്നു നമ്മളോടു ഉപദേശിക്കുമ്പോൾ മറ്റൊരുവിധത്തിലാവട്ടെ എന്നു മോഹം നമ്മളെ പ്രേരിപ്പിക്കുന്നത്; ദിനസരി ജോലികൾ നിർവഹിക്കുന്നതിൽ ഇഷ്ടമില്ലാതിരുന്നാലും പലവിധത്തിലുള്ള നിബന്ധനകളെക്കൊണ്ടു സ്വേച്ഛപോലെ നടക്കുവാൻ നിവൃത്തിയില്ലാതെ അതാതു ജോലികളെ നിർവഹിച്ചുപോരുന്നുണ്ട്. നട്ടുച്ച വെയിലത്തു ചുട്ടു പഴുത്തു കിടക്കുന്ന പാടത്തുനിന്നു കിളയ്ക്കുവാൻ യാതൊരുവനും ആഗ്രഹമുണ്ടാവുന്നതല്ല; എന്നാൽ ഈ വക ദണ്ഡങ്ങൾ അനുഭവിച്ചു ഉപജീവനത്തിന്നുവേണ്ടി അദ്ധ്വാനിക്കുന്നതും സഹനശക്തി ശീലിക്കുന്നതിൽ ഒരു വകഭേദമാണ്. അനേകം സംഗതികളിൽ എതിൎക്കുവാൻ ശക്തിയില്ലാഞ്ഞിട്ട് അടങ്ങേണ്ടിവരുന്നുണ്ട്. അതും ക്ഷമാബലത്തിന്റെ വൈഭവം തന്നെയാണ്. എന്നാൽ അടക്കവും ഒതുക്കവും അറിഞ്ഞു ശീലിച്ചെങ്കിലേ ആയവക്കു സ്ഥൈര്യവും ദാർഢ്യവും മതിയാവുകയുള്ളു. അറിഞ്ഞു പ്രവൎത്തിക്കുവാൻ, അറിവുള്ളവൎക്കേ സാധിക്കയുള്ളു. ഇതുതന്നെയാണ് വിദ്വാന്മാരുടെ ക്ഷമയ്ക്കും മൂഢന്മാരുടെ ക്ഷമയ്ക്കും തമ്മിലുള്ള വ്യത്യാസം.

ആത്മദമനത്തിന്റെ ഉപാംഗങ്ങളായ വിനയവും വിവേകവും മൂഢന്മാൎക്കു ചില സമയങ്ങളിൽ ഉണ്ടായേക്കാമെങ്കിലും ആയവ അവരിൽ സ്ഥിരമായിട്ടു പ്രകാശിക്കുന്ന ഗുണങ്ങളല്ല. വിദ്വാന്മാൎക്കാകട്ടെ വേണമെങ്കിൽ ആയ

വൎക്ക് ഹാനി വരാതെ സൂക്ഷിക്കുവാൻ സാധിക്കുന്നതാണ്. മദ്യപാനികളാണെന്നു പൂൎണ്ണബോധമുണ്ടെങ്കിലും അവരുടെ ശകാരവാക്കുകൾ കേട്ടു പരിഭ്രമിച്ചു മാനനഷ്ടത്തിന്നു കോടതി കയറുന്നതും മലകളിളകിലും മഹാജനങ്ങൾക്കു ഇളക്കം തട്ടാത്തതും ഈ വിവേകത്തിന്റെ പ്രകാരഭേദംകൊണ്ടുതന്നെയാണ്. അതു ഹേതുവായിട്ടു സകല ഗുണങ്ങളേയും മേലെയായ്മവധാനം വഹിക്കുന്ന ആത്മദമനത്തെ സകല ജനങ്ങളും സദാ സമയത്തും യഥാശക്തി ലാളിച്ചു പോഷിപ്പിക്കേണ്ടതാണെന്നു യുക്തിയും അനുഭവവും ഒരുപോലെ നമ്മെ ശാസിക്കുന്നതാണ്.

രസികരഞ്ജിനി. ആർ. വി.

—— (0) ——

# പന്നിയൂർഗ്രാമം

കന്യാകുമാരിമുതൽ ഗോകൎണ്ണംവരെ തെക്കുവടക്കു നീണ്ടുകിടക്കുന്ന കേരളം അല്ലെങ്കിൽ മലയാളം ദക്ഷിണകേരളമെന്നും ഉത്തരകേരളമെന്നും രണ്ടായിട്ടൊരു മഹാവിഭാഗത്താൽ ഖണ്ഡിക്കപ്പെട്ടിരിക്കുന്നു. അതിൽ ഉത്തരകേരളം മുപ്പത്തിരണ്ടു ഗ്രാമങ്ങളായി വിഭജിക്കപ്പെട്ടിട്ടുള്ള തുളുനാടായിത്തീൎന്നു. അവിടെയുള്ള ജനസമുദായം ദക്ഷിണകേരളീയരിൽനിന്നു പ്രായേണ ഭിന്നാചാരമായി വരികയും ഭാഷകൊണ്ടുപോലും വ്യത്യാസപ്പെട്ടുകയും ചെയ്തു ദക്ഷിണകേരളത്തിനെ മാത്രമെ ഇപ്പോൾ മലയാളമെന്നു പറഞ്ഞുവരാറുള്ളു. മുപ്പത്തിരണ്ടു ഗ്രാമങ്ങളുള്ള ഈ മലയാളഖണ്ഡം തന്നെ ഒടുവിലെ ചേരമാൻ പെരുമാളായ ഭാസ്കരരവിവൎമ്മമഹാരാജാവിന്റെ വാൎദ്ധക്യശേഷം അനേകം ഖണ്ഡരാജാക്കന്മാരാൽ ഭരിക്കപ്പെട്ടുപോന്നിരുന്നുവെന്നുള്ളതു പ്രസിദ്ധമാണല്ലൊ.

എന്നാൽ അനേകം രാജാക്കന്മാരുടെ കീഴിൽ മുപ്പത്തിരണ്ടു ഗ്രാമങ്ങളിലായി അധിവസിച്ചിരുന്നവരാണെങ്കിലും ഈ മലയാളികൾ പന്നിയൂർ, ശുകപുരം എന്നിങ്ങനെ രണ്ടു പ്രധാന ഗ്രാമങ്ങളോടുചേൎന്നു രണ്ടു കക്ഷികളായിട്ടുണ്ടു വളരെക്കാലം കഴിഞ്ഞുപോന്നതു്. എന്നുതന്നെയല്ല, ഇന്നും പഴമക്കാർ പന്നിയൂർ കൂറെന്നും ശുകപുരം കൂറെന്നും ഭാവിച്ചുവരാറുണ്ട്. സാമൂതിരിപ്പാട്ടും ആ വൎഗ്ഗത്തിൽപെട്ടവരും പന്നിയൂർകൂറായും, കൊച്ചിയിൽ തമ്പുരാനും ആ കൂട്ടരും ശുകപുരം കൂറായും, ഇന്നും നടന്നുവരുന്നുണ്ടത്രെ. ഉടുപ്പിലും നടപ്പിലും ആചാരോപചാരങ്ങളിലും എന്നുവേണ്ട സകലത്തിലും ഇപ്പറഞ്ഞ രണ്ടു കൂട്ടൎക്കും ചില ഭേദങ്ങളുണ്ടെന്നു സൂക്ഷ്മപരിശോധനയാൽ ഏവൎക്കും അറിയാവുന്നതാകുന്നു.

ഇങ്ങനെയിരിക്കെ എല്ലാംകൊണ്ടും ഒരു കാലത്തു വലിയ പ്രശസ്തനിലയിൽ വന്നിട്ടുള്ള പന്നിയൂർഗ്രാമം ഇപ്പോൾ ആ ഗ്രാമത്തിലുള്ള ബ്രാഹ്മണ

വർഗ്ഗത്തോടുകൂടി വലിയ അധഃപതനം പ്രാപിച്ചിട്ടുണ്ടെന്നു പറയേണ്ടതില്ല. ഇതിന്റെ കാരണം എന്തെന്ന് ആലോചിക്കേണ്ടതാണ്. ഈ വിഷയത്തിൽ ചില ഐതിഹ്യവൃത്താന്തങ്ങളല്ലാതെ മറെറാരു ലക്ഷ്യങ്ങളും കിട്ടുവാൻ തരമില്ലാത്ത വിധത്തിൽ കാലം മറിഞ്ഞുപോയി എന്നു വ്യസനപൂർവ്വം പറയേണ്ടിവരുന്നു. ഐതിഹ്യങ്ങളിൽ പലതിലും വിശ്വസിപ്പാൻ വയ്യാത്ത വിധം ചില യുക്തിഭംഗങ്ങളുണ്ടാകുന്നതു സഹജമാകുന്നു. എങ്കിലും മറെറാരു ശരണമില്ലാത്ത ദിക്കിൽ കിട്ടിയതു പിടിച്ചു കരേറുവാൻ നോക്കുകയേ നിവൃത്തിയുള്ളു.

ആയിരത്തിനാനൂറാംപുരു കൊല്ലത്തിനുമുമ്പ് പന്നിയൂർഗ്രാമത്തിന്റെ അഭ്യുൽക്കർഷകാലത്ത് ആ ഗ്രാമത്തിൽ അതി ധനികന്മാരായ ഉത്തമബ്രാഹ്മണരുടെ മൂവായിരം ഇല്ലങ്ങളുണ്ടായിരുന്നു; ഋഗ്വേദികളുടെ ആയിരം, യജുർവേദികളുടെ ആയിരം, സാമവേദികളുടെ ആയിരം; ഇങ്ങനെ മൂവായിരം ഇല്ലക്കാരുള്ളതിൽ ത്രിവേദികളായോ ഏകവേദികളായോ ഉള്ള നമ്പൂരിമാർ വളരെ ചുരുക്കം. അധികംപേരും ദ്വിവേദികളായിരുന്നു. ഇവരുടെ വർണ്ണാശ്രമാചാരനിഷ്ഠയെപ്പററിയും മററും ഒന്നും പറയേണ്ടതില്ല. ഈ ഗ്രാമത്തിലെ പരദൈവമായ വരാഹമൂർത്തിയുടെ സാന്നിദ്ധ്യശക്തിയുള്ള കാലത്ത് 'പരദേശി'കൾക്ക മലയാളത്തിൽ കടക്കുവാൻപോലും സാധിച്ചിരുന്നില്ല എന്നൊരു പ്രസിദ്ധിയുണ്ട്. പക്ഷേ ഈ 'വരാഹമൂർത്തിയെ ചുട്ടുപൊടിച്ചു' എന്നു പറയുന്ന 'ചിത്തചലനം' ([illegible]) എന്ന കലിവർഷകാലത്തിനു മുമ്പ് ജൂതന്മാർ, ക്രിസ്ത്യാനികൾ, എന്നീ അന്യമതക്കാരായ പരദേശികൾ മലയാളത്തിൽ വന്നുകൂടിയതായിട്ട് ചരിത്രരേഖകൾ കാണുന്നുണ്ട്. പരദേശിബ്രാഹ്മണരായ പട്ടന്മാരുടെ പ്രവേശനം ഇതിനുശേഷമേ ഉണ്ടായിട്ടുള്ളു എന്നുള്ളതുകൊണ്ട് മുൻപറഞ്ഞ 'പരദേശി' പദത്തിനു പരദേശബ്രാഹ്മണർ എന്നു മാത്രമേ അർത്ഥമുള്ളു എങ്കിൽ വലിയ അസംബന്ധമില്ലെന്നും വിചാരിക്കാം. ജൂതന്മാർ പരദേശികളായിരുന്നു എങ്കിലും അവർ ബ്രാഹ്മണരായിരുന്നില്ലെന്നും യുക്തി പറയാം. 'നമ്പൂരിമാർ പരദേശത്തുനിന്നും വന്ന ബ്രാഹ്മണരാണല്ലോ' എന്നു ചോദിക്കയാണെങ്കിൽ അവർ വന്നതിനുശേഷമേ വരാഹമൂർത്തിയെ പ്രതിഷ്ഠിച്ചിട്ടുള്ളുവല്ലോ എന്നും നല്ല സമാധാനം കൊടുക്കാം. മയൂരവർമ്മപ്പെരുമാളുടെ വാഴ്ചക്കാലത്തു പല പരദേശിബ്രാഹ്മണരെയും മലയാളത്തിൽ കൊണ്ടുവന്നു നമ്പൂരിമാരാക്കിത്തീർത്തെന്നും മററും ചില ചരിത്രജ്ഞന്മാർ പറയുമ്പോഴാണ് വരാഹമൂർത്തിയുടെ സാന്നിദ്ധ്യശക്തിക്കു കുറവു തട്ടിയതോ എന്നു ചിലർ ശങ്കിക്കുന്നത്. ഏതെങ്കിലും ആ കഥയിരിക്കട്ടെ; പ്രകൃതകഥ നടക്കട്ടെ.

മേഴത്തോൾ അഗ്നിഹോത്രിയുടെ യജ്ഞാരംഭശേഷം, ('യജ്ഞസ്ഥാനം സംരക്ഷ്യം') ([illegible]) എന്ന കലിദിവസമാണ് ആ മഹാൻ ഒടുവിലെ യാഗം അവസാനിപ്പിച്ചിട്ടുള്ളത്. മുൻപറഞ്ഞ അധഃപതനകാലംവരെ പന്നിയൂർഗ്രാമത്തിലുള്ള മഹാബ്രാഹ്മണർ യാഗാദികർമ്മങ്ങളും ചെയ്തു ബ്രാഹ്മണ്യം നല്ലവണ്ണം രക്ഷിച്ചുപോന്നിരുന്നു.

പന്നിയൂർ ഗ്രാമക്കാരും അടുത്തുള്ള ശുകപുരം (ചൊവ്വരം) ഗ്രാമക്കാരും തമ്മിൽ മത്സരമാണെന്നു പറയേണ്ടതില്ലല്ലോ. സമ്പത്തുകൊണ്ടും വൃത്തികൊണ്ടും വൈദികത്വംകൊണ്ടും മറ്റും പന്നിയൂർക്കാർ അധികം യോഗ്യരാണെങ്കിലും പാണ്ഡിത്യംകൊണ്ടു ചൊവ്വരത്തുകാർ ഇവരെ കവിച്ചുവെച്ചിരുന്നു. എന്നാലും തൊട്ടതിലൊക്കെ ഇവർ തമ്മിൽ തിരക്കിവന്നിരുന്നു.

വിദ്യാഭിവൃദ്ധിക്കു വേണ്ടിട്ട് പന്നിയൂർക്കാർ ദക്ഷിണാമൂർത്തിയെ പ്രതിഷ്ഠിപ്പാൻ നിശ്ചയിച്ചു നർമ്മദയിൽനിന്നു ബഹുശ്രേഷ്ഠമായ ബാണലിംഗംകൊണ്ടുവന്നു കലശം ആരംഭിച്ച് ജലാധിവാസം ചെയ്തിരിക്കെ മറുഭാഗക്കാർ ആ ബാണലിംഗം അപഹരിച്ചു ചൊവ്വരത്തുകൊണ്ട് പ്രതിഷ്ഠിച്ചുവത്രെ. പിന്നെയും പന്നിയൂർക്കാർ ഭഗ്നോത്സാഹന്മാരായില്ല. ചൊവ്വരത്തുകാരെ അപേക്ഷിക്കാതെതന്നെ വിദ്യാലാഭം നേടുവാൻ ചോളദേശത്തുപോയി ഒരു മഹാപണ്ഡിതനായ ശാസ്ത്രികളുടെ അടുക്കൽ പഠിച്ചു പാണ്ഡിത്യം സമ്പാദിച്ചുവന്നു.

ആ ഗുരുനാഥനു ഗുരുദക്ഷിണ എന്താണു വേണ്ടതെന്നു ചോദിച്ചതിൽ അദ്ദേഹം 'ശിഷ്യരായ നിങ്ങൾ സുബ്രഹ്മണ്യനെ പ്രതിഷ്ഠിച്ചു പൂജിച്ചുകൊണ്ടിരുന്നാൽ മതി' എന്നു മറുപടി പറഞ്ഞു. വീണ്ടും ചോദിച്ചപ്പോൾ ശാസ്ത്രികൾ 'ഗുരുവിനു ശിഷ്യരുടെ ഗൃഹങ്ങളിൽ ചെന്നിട്ട് ആദരപൂർവ്വമായ സൽക്കാരമേൽക്കുന്നതു വലിയ ഒരു ഗുരുദക്ഷിണയാണ്' എന്ന് ഉത്തരം പറഞ്ഞു. സുബ്രഹ്മണ്യപ്രതിഷ്ഠ കഴിപ്പാൻ ഉദ്യമിച്ചു ചില ശിഷ്യർ ആ വഴിക്കുതന്നെ ശ്രേഷ്ഠബിംബം സമ്പാദിപ്പാൻ വേണ്ടി പാണ്ടിക്കു പോകയും ചെയ്തു. മറ്റുള്ള ശിഷ്യർ തിരിയെ മലയാളത്തിലേയ്ക്കും പോന്നു.

ഇവിടെ വന്നിട്ടു ഗുരുനാഥനെ മലയാളത്തിൽ കടത്തിക്കൊണ്ടുവരുവാനുള്ള ആലോചന തുടങ്ങി. ഈ വരാഹമൂർത്തിയുള്ളപ്പോൾ ഗുരുനാഥനായ (ഭട്ട) പട്ടർക്കു ശിഷ്യഗൃഹം കാണുവാൻപോലും സാധിക്കയില്ലെന്നു തീർച്ചയാക്കി. ശിഷ്യരുടെ ഗുരുഭക്തിയും ദൈവഭക്തിയും പരസ്പരം മത്സരിച്ചു കുറച്ചുദിവസം മനസ്സിൽ വെച്ചൊരു യുദ്ധം നടത്തി. ഒടുവിൽ ഗുരുഭക്തി ജയിച്ചു, ദൈവഭക്തി ഹ്രസിച്ചു. എന്നു മാത്രമല്ല ദൈവസാന്നിദ്ധ്യം കുറച്ചാലും ഗുരുസാന്നിദ്ധ്യം വരുത്തേണമെന്ന് അവർ തീർച്ചപ്പെടുത്തി അതിലേയ്ക്കു വേണ്ടുന്ന ചില സാഹസങ്ങൾ ചെയ്തും തുടങ്ങി. വരാഹമൂർത്തിയുടെ സാന്നിദ്ധ്യഹരങ്ങളായ ചില ദുഷ്കൃത്യങ്ങൾ ഗൂഢമായിട്ടു ക്ഷേത്രത്തിൽ പ്രയോഗിച്ചു തുടങ്ങിയതു് അറിഞ്ഞപ്പോൾ തന്നെ പല മഹാബ്രാഹ്മണരും ആ ഗ്രാമം വിട്ട് മറ്റുള്ള ഗ്രാമങ്ങളിൽ ചെന്നുചേർന്നു. ചൊവ്വരം, ഇരിങ്ങാലക്കുട, ഐരാണിക്കുളം, മൂഴിക്കുളം, പറവൂർ മുതലായ ദക്ഷിണഗ്രാമങ്ങളിൽ പലതിലും പന്നിയൂർ നിന്നു വന്ന ഇല്ലക്കാർ ഇപ്പോഴുമുണ്ട്. പാഴൂർ, മുരിങ്ങോത്ത്, വെള്ളാങ്ങല്ലൂർ, മാത്തൂർ എന്നിങ്ങനെ അഷ്ടഗൃഹത്തിൽ ഉൾപ്പെട്ട ആഢ്യഗൃഹങ്ങൾ പന്നിയൂർഗ്രാമക്കാരായിരുന്നു. സുബ്രഹ്മണ്യവിഗ്രഹം കൊണ്ടുവരുവാൻ പാണ്ടിക്കു പോയിരുന്ന ശിഷ്യർപോലും കിഴക്കുനിന്നു മലയാളത്തിൽ കടന്നോ

പ്പോൾ പന്നിയൂർ നടന്ന ഉഗ്രവൃത്താന്തം കേട്ട് നടുങ്ങി കിടങ്ങൂർ ക്ഷേത്രവും പ്രതിഷ്ഠിച്ചുകൂടിയതല്ലാതെ വടക്കോട്ട് (പന്നിയൂർക്ക്) പോയതേ ഇല്ല. പാഞ്ഞാൾക്കാർ മുതലായ പലരും ശുകപുരം ഗ്രാമത്തിൽ ചേർന്നു. ഇരുപത്തൊന്നു ദേശികരും, കരുമ്പനാട്ടുകാർ, എന്നിങ്ങനെയുള്ള പലരും വള്ളിയാർ കടന്നു വടക്കോട്ടും പോകാതിരുന്നില്ല. തിരുമല്ശ്ശേരിക്കോട്ട രാജാവ്, കോതേരിക്കൽ ആഢ്യൻ എന്ന ചിലർ എങ്ങും പോകാതെ അവിടെത്തന്നെ മൌനം ദീക്ഷിച്ചു കഴിച്ചുകൂട്ടീട്ടുണ്ട്.

ഇങ്ങിനെ ഗ്രാമജനങ്ങൾ ഛിന്നഭിന്നമായി പിരിഞ്ഞുപോയിട്ട് വരാഹമൂർത്തിയുടെ സാന്നിദ്ധ്യം എന്തു ദുഷ്കൃത്യം ചെയ്തുനോക്കിയാലും പട്ടതിരിക്കുന്നപോലെ അധികം ഉജ്വലിച്ചു കണ്ടിട്ടും ഗുരുഭക്തി മുഴുത്തു ദുർവൃത്തിയിൽ പരിണമിച്ചു വാശി വർദ്ധിച്ച് ശിഷ്യന്മാർ സാഹസകൃത്യങ്ങളിൽ നിന്നു വിരമിച്ചില്ല. 'തിണ്ടാരിപ്പട്ടക്ക' മുതലായ പല അശുദ്ധസാധനങ്ങളെക്കൊണ്ടും വരാഹമൂർത്തിയുടെ സാന്നിദ്ധ്യം കുറയാഞ്ഞപ്പോൾ അവർ കേവലം രാക്ഷസവൃത്തി അവലംബിച്ച് വരാഹമൂർത്തിയുടെ ശിരസ്സിൽ വലിയ ചെമ്പുകിടാരം ചുട്ടു പഴുപ്പിച്ചു കമഴ്ത്തി. അപ്പോൾ അയ്യർക്കട കഠോരനാദത്തോടുകൂടി വരാഹമൂർത്തി സാന്നിദ്ധ്യത്തോടു പ്രത്യക്ഷത്തിൽ അടുത്തുള്ള ഒരു കുളത്തിലേയ്ക്കു ചാടി മുങ്ങിമറഞ്ഞു. ഇപ്രകാരം ഈ മഹാപാപികൾ മഹമ്മദ് ഗസനി സോമനാഥക്ഷേത്രം നശിപ്പിച്ചതുപോലെ പന്നിയൂർ ക്ഷേത്രം നശിപ്പിച്ചു എന്നു പറഞ്ഞാൽ തീർന്നുവല്ലോ. ഇങ്ങിനെ ആ ശിഷ്യർ ഗുരുവായ പട്ടരെ മലയാളത്തിലേയ്ക്കു കടത്തിക്കൊണ്ടുവന്നു പാർപ്പിച്ചു.

ഈ മഹാപാപം ചെയ്ത പന്നിയൂർക്കാരെ മറ്റുള്ള ബ്രാഹ്മണരുടെ കൂട്ടത്തിൽ ചേർത്തുകൂടാ എന്നു ചൊവ്വരത്തുകാർ മുതലായ മറ്റുള്ള ഗ്രാമക്കാർ തർക്കിച്ചു. മറ്റു സകല നമ്പൂരിമാരും കൂടി ഇവർക്ക് ആയിരം സംവത്സരം പന്തിഭോജനം ബ്രാഹ്മണസ്പർശം മുതലായതൊന്നും വയ്യ എന്നും, മറ്റുള്ളവർ ഇവരോടു കൂടാ എന്നും വിധിച്ചു. പന്നിയൂർ കൂറുകാരുടെ രാജാവായ സാമൂതിരിപ്പാട് ഈ വിധി നടത്തിച്ചു. ഉഗ്രവിക്രമനായ അന്നത്തെ ഏറാൾപ്പാട് പന്നിയൂർ ചെന്ന് ആ നമ്പൂരിമാരെ കേവലം നമ്പ്യസ്സന്മാരെപ്പോലെയും അന്തർജ്ജനങ്ങളെ പുഷ്പിണികളെപ്പോലെയും ആക്കിവിട്ടു. അന്നുമുതൽ അവരുടെ അന്തർജ്ജനങ്ങൾ ചേലപ്പുതപ്പും മറക്കുടയും കൂടാതെ വളരെക്കാലം നടക്കേണ്ടിവന്നു.

ഇങ്ങനെ മഹാബ്രാഹ്മണരുടെ വിധിപ്രകാരം ഇവർ ആയിരം സംവത്സരം ഉഗ്രശിക്ഷ അനുഭവിച്ചതിന്നുശേഷം തൊള്ളായിരത്തി മുപ്പത്തിമൂന്നാമാണ്ടു ശ്ലീവപേത്രർ വെച്ചു തീപ്പെട്ട സാമൂതിരിപ്പാട്ടിലെ രാജ്യഭരണകാലത്ത് ഇവർക്ക് ശാപംപോലെയുള്ള ഈ ശിക്ഷയിൽനിന്നു മോക്ഷം കിട്ടി എന്നുതന്നെ പറയാം.

സാമൂതിരിപ്പാട്ടിലെ ചെന്നുകണ്ടിട്ട് ഇവർ അന്തർജ്ജനങ്ങൾക്ക ചെല്ലപ്പെട്ടിയും മറക്കുടയും കൊണ്ടു നടക്കുവാൻ അനുവാദം വാങ്ങിച്ചു. ഇതിലേയ്ക്കുവേണ്ടി പന്നിയൂർക്ഷേത്രവും ശുകപുരത്തൂർ ചേരിക്കൽ എന്ന ഒരു വലിയ കളവും സാമൂതിരിപ്പാട്ടിലേയ്ക്കു വിട്ടുകൊടുക്കേണ്ടിവന്നു. ഇത്രയും സാധിച്ചു എങ്കിലും ഇവർക്ക മററുള്ള നമ്പൂതിരിമാരുമായി കൂടിക്കഴിയുവാൻ സാധിച്ചിട്ടില്ല.

**രസികരഞ്ജിനി.** **ഇടിച്ചേരി രാമൻ ഭട്ടതിരി.**

---

# പാലിസി

എന്ന പ്രസിദ്ധ കുശവൻ.

---

ബെർനാഡ് പാലിസി ക്രിസ്താബ്ദം ൧൫൧൦-ൽ ഫ്രാൻസുരാജ്യത്തിന്റെ ദക്ഷിണഭാഗത്തു ജാതനായി. വളരെ ദരിദ്രന്മാരായിരുന്നതിനാൽ അയാളുടെ മാതാപിതാക്കന്മാർക്ക അയാളെ പാഠശാലകളിൽ അയച്ചു പഠിപ്പിപ്പാൻ കഴിഞ്ഞില്ല. 'ഞാൻ വായിച്ചിട്ടുള്ള പുസ്തകം എല്ലാവരുടേയും വീക്ഷണത്തിനു വിഷയമായി തുറന്നിരിക്കുന്ന ആകാശവും ഭൂമിയും തന്നെ. അല്ലാതെ മറെറാന്നും ഇല്ല' എന്ന് അയാൾ തന്നെ പ്രായപൂർത്തിയായ ശേഷം പറഞ്ഞിട്ടുണ്ട്. എന്നാലും അയാൾ കണ്ണാടി ചായമിടുന്നതിനും, ചിത്രം വരയ്ക്കുന്നതിനും, അന്ത്യത്തിൽ എഴുതുവാനും വായിപ്പാനും ശീലിക്കാതിരുന്നില്ല.

പുരാതനന്മാരായ പല ജനങ്ങളും ചളികൊണ്ടു മൺപാത്രങ്ങൾ നിർമ്മിപ്പാൻ പഠിച്ചിരുന്നുവെങ്കിലും ഇനാമൽ ഉരുക്കി ഒഴിച്ച് അവയ്ക്കു മിനുസം കൊടുക്കുന്ന സമ്പ്രദായം അവർ അത്ര നന്ന വശമാക്കീട്ടില്ലായിരുന്നു. യൂറോപ്പിൽ ഈ വിദ്യ വല്ലവരും അഭ്യസിച്ചിരുന്നുവെങ്കിൽ തന്നെയും ഇടക്കാലങ്ങളിൽ അതു വിസ്മൃതമായിപ്പോയി എന്നതിനു സംശയമില്ല. അതിനെ പുനരുദ്ധാരണം ചെയ്തതു ഇററാല്യർ ആയിരുന്നു. പാലിസിയുടെ കാലത്ത് അയാളുടെ ജന്മഭൂവായ ഫ്രാൻസിൽ വെൺമൺ ഭരണികളും പാനപാത്രങ്ങളും മാത്രമേ ഉണ്ടാക്കപ്പെട്ടുവന്നിരുന്നുള്ളു. ഇനാമൽ ഉരുക്കി ഒഴിച്ചു മിനുസപ്പെടുത്തിയ മൺപാത്രങ്ങൾ നിർമ്മിപ്പാൻ പാലിസിയെ പ്രേരിപ്പിച്ചതു് യദൃച്ഛയാ കണ്ടെത്തപ്പെട്ട ഒരു ഇററാല്യൻപാനപാത്രമായിരുന്നു. അതു കണ്ടമാത്രയിൽ അതിന്മേൽ ഉരുക്കിപ്പിടിപ്പിച്ചിരുന്ന ഇനാമലിന്റെ യോഗം എന്തെന്നും തദംശങ്ങളെ എങ്ങനെ ചേർക്കണമെന്നും അറിവാനുള്ള മോഹം അയാളെ ബലമായി പിടികൂടി. എന്നാൽ ഇതിനെപ്പററി ഊഹിക്കയല്ലാതെ വേറൊന്നും ചെയ്വാൻ നിവൃത്തിയില്ലായിരുന്നു. എങ്കിലും പരീക്ഷിച്ചു നോക്കണമെന്നു തന്നെ അയാൾ ഉറച്ചു. യോഗത്തിൽ ചേർത്തതായി തനിക്കു തോന്നിയ സാധനങ്ങളെ എല്ലാം ഒന്നിച്ചുകൂട്ടി നല്ലപോലെ അരച്ചു മൺകുടങ്ങൾ പൊട്ടിച്ചു അ

വയുടെ മേൽ പൂശി അതിതീവ്രമായ അഗ്നികുണ്ഡത്തിൽ ഇട്ട് ഉരുകുമോ എന്നു പല പ്രാവശ്യം പരീക്ഷിച്ചുനോക്കി. അതു് ഉരുകിപ്പിടിച്ചില്ല. കുടങ്ങളും യോഗപദാർത്ഥങ്ങളും മരുന്നും വിറകും സമയവും പ്രയത്നവും എല്ലാം നഷ്ടമായി ഭവിച്ചതു മാത്രം മിച്ചം.

പാലിസി ഇതുകൊണ്ടുശേഷം ഭഗ്നോത്സാഹനായില്ല. ആദ്യത്തെ അഗ്നികുണ്ഡത്തിനു ചൂടു മതിയായില്ലെന്നു കണ്ട് വേറൊന്ന് ഇതിനായിട്ടുതന്നെ വീട്ടിനു പുറത്തു കെട്ടിയുണ്ടാക്കി. പൂർവ്വാധികം കുടങ്ങൾ വാങ്ങി അവയുടെ മേൽ ഇനാമലും മരുന്നാക്കൂട്ടി അരച്ചു പൂശി മുമ്പിലത്തേതിലും അധികം വിറകുമിട്ടു തീമൂട്ടി പിന്നേയും പരീക്ഷിച്ചുനോക്കി. എന്നിട്ടെന്തുഫലം? കയ്യിലിരുന്ന പണമെല്ലാം ചെലവായി. ദാരിദ്ര്യം വന്നു മുഴുത്തു. താനും കുടുംബവും പട്ടിണിയാകും എന്ന അവസ്ഥയും വന്നുകൂടി. സ്വന്തം അഗ്നികുണ്ഡത്തിൽ വീണ്ടും പരീക്ഷിച്ചു നോക്കണമെങ്കിൽ വിറകു കൂടാതെ കഴിയുന്നതല്ലല്ലോ. അതിനു കയ്യിലൊന്നുമില്ലെന്നു വന്നപ്പോൾ വല്ല വിധേനയും കുടങ്ങൾ മാത്രം വാങ്ങി ഇനാമൽ യോഗം അരച്ചു പൂശി സമീപത്തുള്ള ഓട്ടു ചുട്ടെടുക്കുന്ന ഒരു ശാലയിലേയ്ക്കു കൊണ്ടുപോയി അവിടത്തെ അഗ്നികുണ്ഡത്തിൽ ഇട്ടു തീമൂട്ടി കുടങ്ങൾ പുറത്തെടുത്തപ്പോൾ പിന്നേയും പഴേപോലെ തന്നെ ഇനാമൽ ഉരുകിപ്പിടിച്ചില്ല. തൽക്കാലം കുറെ ഭഗ്നാശയനായി എങ്കിലും ഈ തോല്വികൾ കൊണ്ടൊന്നും അവന്റെ സ്ഥിരതയും ഉത്സാഹവും കുറഞ്ഞില്ല.

അവൻ പിന്നെയും രണ്ടു കൊല്ലത്തോളം നിഷ്ഫലങ്ങളായ പ്രയത്നങ്ങൾ ചെയ്തുകൊണ്ടിരുന്നു. ഒടുവിൽ അവസാനമായി ഒരു പരീക്ഷകൂടി നടത്താൻ തീർച്ചപ്പെടുത്തി. ഇപ്രാവശ്യം മുന്നൂറിലധികം കുടങ്ങൾ വാങ്ങി. ഇനാമൽ യോഗം അരച്ചു പൂശി സമീപത്തുണ്ടായിരുന്ന കണ്ണാടിയുരുക്കുന്ന ഒരു ശാലയിലേയ്ക്കയച്ചശേഷം കൂടെയിരുന്നു പരീക്ഷിപ്പാൻ നിശ്ചയിച്ച് പുറകെ താനും എത്തി. എല്ലാം അഗ്നികുണ്ഡത്തിൽ ഇട്ടു തന്നെത്താൻ തീ ശരിയാക്കിക്കൊണ്ടു അതിജാഗരൂകനായി അടുത്തുതന്നെ ഇരുന്നു. നാലു മണിക്കൂറു കഴിഞ്ഞപ്പോൾ അഗ്നികുണ്ഡം തുറന്നുനോക്കി ഒരു ഖണ്ഡത്തിന്മേലെ ഇനാമൽ മാത്രം ഉരുകിയിരുന്നതു കണ്ട് ആറുന്നതിനായി അതിനെ പുറത്തെടുത്തു. ഉറച്ചപ്പോൾ അതു നല്ലപോലെ വെളുപ്പായും മിനുസമായും ഇരുന്നു. ഒന്നിന്മേലെ ഇനാമൽ മാത്രമേ ഉരുകിപ്പിടിച്ചുള്ളു എന്നു വരികിലും അയാളുടെ അപ്പോഴത്തെ സന്തോഷത്തിന് അതിരില്ലായിരുന്നു. ഉടൻതന്നെ അയാൾ അതുംകൊണ്ടു തന്റെ ഭാര്യയുടെ അടുക്കലേയ്ക്കു ഓടി. ആയാളെ അപ്പോൾ കാണേണ്ടിയിരുന്നു. അതുവരെയത്തെ പാലിസി തന്നെയെന്നു ഒരുവനും പറകയില്ല. ആൾ അശേഷം മാറിപ്പോയി. എന്തൊരു സന്തോഷം! എന്തൊരു കൃതാർത്ഥത!

കഴിഞ്ഞേടത്തോളം ജയം തന്നെ ആയിരുന്നുവെങ്കിലും പരമാൎത്ഥത്തിൽ അത്ര സന്തോഷിക്കത്തക്ക അവസ്ഥയിൽ എത്തിക്കഴിഞ്ഞില്ല. എല്ലാത്തിന്റേയും ഒന്നുപോലെ പിടിച്ചാലേ ശ്രമം സഫലമായി എന്നു വിചാരിക്കാവൂ. അല്ലെങ്കിൽ അതൊരു വിദ്യയാവുകയില്ല. ലോകത്തിന്നും തനിക്കും പ്രയോജനകരമായിത്തീരുകയും ഇല്ല. ആയതുകൊണ്ടു് ഉണ്ടായ ജയത്താൽ തൃപ്തനാകാതെ വീണ്ടും ശ്രമങ്ങൾ ചെയ്വാൻ നിശ്ചയിച്ചു. കയ്യിൽ പണമില്ലായിരുന്നുവെന്നു വരികിലും കണ്ണാടി ഉരുക്കുന്നതിന്നുള്ള മാതിരിയിൽ ഒരഗ്നികുണ്ഡം സ്വഭവനത്തിൽ തന്നെ കെട്ടിയുണ്ടാക്കണമെന്നു തീൎച്ചപ്പെടുത്തി. അതിന്നു വേണ്ട ഇഷ്ടികയെല്ലാം തന്നെത്താൻ ചുമന്നുകൊണ്ടിട്ടു. കുമ്മായം താൻ തന്നെ കൂട്ടി. കൽകെട്ടും അന്യസഹായംകൂടാതെ തന്നെ കഴിച്ചു. ഒരു വിധത്തിൽ വിറകും ഘടങ്ങളും മാത്രം വിലയ്ക്കുവാങ്ങി ഇനാമൽ അരച്ചു നല്ലപോലെ പൂശി അഗ്നികുണ്ഡത്തിൽ ഇട്ടു പിന്നേയും തീ മൂട്ടി. ഇനാമലിന്റെ യോഗത്തിൽ തെറ്റില്ലെന്നു കണ്ടിരുന്നാൽ തീ പോരാഞ്ഞിട്ടും എല്ലായിടത്തും ഒന്നുപോലെ ചെല്ലാഞ്ഞിട്ടും ആണു് ശ്രമം ഇതുവരെ ഫലിക്കാത്തതെന്നുറച്ചു്, കാളരാത്രിയെന്നു തോന്നിയ ആ രാത്രി മുഴുവൻ എല്ലാടവും തീ ചെലുത്തിക്കൊണ്ടു ജാഗരൂകനായി കാത്തിരുന്നു. നേരം വെളുത്തു. ഇനാമൽ ഉരുകിയില്ല. പാലിസി ഇരുന്നേടം വിട്ടു് ഇളകിയതും ഇല്ല. പ്രാതലിന്നു ഏതാണ്ടു് ഭാൎയ്യ അവിടെ കൊണ്ടുചെന്നു കൊടുത്തതേയുള്ളു. തിന്നുമ്പോഴും അയാളുടെ ദൃഷ്ടി തീയിൽ തന്നെ ആയിരുന്നു. ഉടുത്ത വസ്ത്രം കീറിയും, ക്ഷൌരകൎമ്മംപോലും ചെയ്യിക്കാത്തതിനാൽ വിരൂപനായും, ഉറക്കമില്ലാത്തതുകൊണ്ടു മെലിഞ്ഞും വിളറിയും ഇരുന്നുവെങ്കിലും, അക്ഷീണനായ പാലിസി പിന്നേയും അഗ്നികുണ്ഡവും കാത്തുകൊണ്ടിരുന്നതേ ഉള്ളു. ആറു പകലും രാത്രിയും ഈ അവസ്ഥയിൽ കഴിച്ചുകൂട്ടി. എന്നിട്ടും ഇനാമൽ ഉരുകിയില്ല.

ഇനാമലിന്റെ യോഗത്തിൽ വല്ല തെറ്റും ഉണ്ടോ എന്നു പിന്നെയും സംശയം തുടങ്ങി. എന്തായാലും ഒന്നുകൂടി പരീക്ഷിച്ചു നോക്കാൻ തീൎച്ചയാക്കി. ഒരിഷ്ടനോടു കടംവാങ്ങി പിന്നെയും വേണ്ടതെല്ലാം അരപ്പിച്ചു തീമൂട്ടി. ഇത്തവണ തീ നല്ലപോലെ കത്തി. ചൂടു സഹിക്കവഹിയാതായി ഇനാമൽ ഉരുകിത്തുടങ്ങുന്നതിന്നുമുമ്പു് വിറകു തീൎന്നുപോയി. കയ്യിലും ഒരു കാശില്ല. എന്തു ചെയ്യും? പുരയിടത്തിന്റെ വേലിയുണ്ടായിരുന്നു. അതു പൊളിച്ചിടുകതന്നെ എന്നു നിശ്ചയിച്ചു. അല്ലാതെ പരീക്ഷ പാതിയിൽ ഇട്ടുകൂടല്ലോ. എന്നാൽ അപ്രകാരം ചെയ്തിട്ടും മതിയായില്ല. തീ താഴാതെ പത്തുമിനിട്ടുനേരം കൂടി നിന്നാൽ കാൎയ്യം സഫലമാകും. വിറകിന്നു വഴിയൊന്നും കണ്ടില്ല. മേശ, കസേര മുതലായ സാധനങ്ങളും ശേഷിപ്പുണ്ടായിരുന്നു. അവയേയും വലിച്ചുകൊണ്ടുചെന്നു അഗ്നികുണ്ഡത്തിൽ ഇട്ടു. ഇതു കണ്ടപ്പോൾ ഭാൎയ്യയും കുട്ടികളും പാലിസിക്കു ഭ്രാന്താണെന്നു വിചാരിച്ചു നിലവിളിതുടങ്ങി. അയാൾ മേത്തിട്ടിരുന്ന ഉടുപ്പുപോലും മാറിയിട്ടു ഒരു മാസമായി. ദേഹം ഇതിലധികം ക്ഷീണിപ്പാൻ ഇല്ല. ഈ കടുത്ത മനോവിചാരവും,

ഊണും ഉറക്കവും ഇല്ലായ്മയും, ഏതു ദേഹത്തിനു തന്നെ താങ്ങാൻ കഴിയും? കടമൊ വന്നു മുഴുകിക്കഴിഞ്ഞു. ഈ കടശിപ്പരീക്ഷയും നിഷ്ഫലമായാൽ ആയാൾ തീരെ കെട്ടു. ഈ സ്ഥിതിയിലായിരുന്നു അയാൾ വീട്ടും സാമാനങ്ങളും കൂടി അഗ്നിക്കിരയാക്കിയേയ്ക്കുമെന്നു ഇടങ്ങിയമ്മ്. നിഷ്ഠൂരനെന്നു തോന്നിയ ദൈവം ഇത്തവണ പ്രസാദിക്കയാൽ അത്രയൊന്നും വേണ്ടിവന്നില്ല. ഒടുവിലിട്ട ഇന്ധനദ്രവ്യങ്ങളോടുകൂടി തീ ഒന്നു നിന്നു കത്തി. ഇനാമൽ എല്ലാം ഉരുകി. പാലിസി മുന്നൂറിൽ ചില്വാനം ഇനാമൽ പാത്രങ്ങൾക്കെങ്കിലും ഉടമസ്ഥനായി.

പാലിസിയുടെ ഈ പ്രവൃത്തിയെ കാലക്രമംകൊണ്ടു പരിഷ്കരിച്ചു തന്മൂലം നിവൃത്തി കഴിച്ചുതുടങ്ങി. അവന്റെ ഖ്യാതി ക്രമേണ പാരിസ് പട്ടണത്തിൽ എത്തി. രാജ്ഞിയുടെയും രാജപുത്രന്റെയും പ്രീതിക്കു പാത്രമായി ആയാൾ സുഖമാകമാന്നും കാലക്ഷേപം ചെയ്തു. ഈ മഹാന്റെ മനോനിശ്ചയവും സ്ഥിരോത്സാഹവും ക്ഷമയും വിസ്മയനീയം തന്നെ.

ഭാഷാപോഷിണി. എസ്. സുബ്രഹ്മണ്യയ്യർ ബി. എ.

———(0)———



വായുമണ്ഡലത്തിലെ

## ചില വിശേഷങ്ങൾ.

(കാററ്)

കാററ്, കൊടുങ്കാററ്, ചുഴലിക്കാററ് മുതലായി വെറും വായു സംബന്ധമായിട്ടും, മഞ്ഞുകട്ട, മഞ്ഞുകണങ്ങളും, മഞ്ഞ്, മഴ, മേഘം, ആലിപ്പഴം (വർഷോപലം=Hail) എന്നുതൊട്ട് ജലമയങ്ങളായിട്ടും, ഇടി, മിന്നൽ, ആകാശവില്ല്, ധ്രുവദീപ്തി എന്നു തുടങ്ങി പ്രകാശമുള്ളവയായിട്ടും വായുമണ്ഡലത്തിൽ ഉണ്ടാവുന്ന വിവിധവിശേഷങ്ങൾ മൂന്നുവിധത്തിൽ വേർതിരിക്കപ്പെടാവുന്നതാണ്. സാധാരണങ്ങളായും അസാധാരണങ്ങളായും വായുമണ്ഡലത്തിൽ ഉണ്ടാവുന്ന ഓരോ വിശേഷങ്ങളുടെ അവസ്ഥാന്തരങ്ങളേയും പ്രകാരഭേദങ്ങളേയും ശാസ്ത്രാനുസരണം വേർതിരിച്ചും സുവ്യക്തമായും പരിച്ഛിന്നമായും കണ്ടറിവാൻ കേവലം നിസ്സഹായങ്ങളായ നമ്മുടെ ദൃഷ്ടികൾക്കു ശക്തിയില്ലാത്തതിനാൽ പ്രകൃതിശാസ്ത്രത്തിൽ വിദഗ്ദ്ധന്മാരായ പല പണ്ഡിതന്മാരും ഉത്തരോത്തരം പരിഷ്കൃതങ്ങളായ പലതരം യന്ത്രങ്ങളും കണ്ടുപിടിച്ചിട്ടുണ്ട്. ഈ കൂട്ടത്തിൽ സെക്കി, എന്നാളുടെ കാലാവസ്ഥയന്ത്രമാണ് (Meteorograph) എല്ലാംകൊണ്ടും മികച്ചിട്ടുള്ളത്. ഈ യന്ത്രംകൊണ്ടു കാററിന്റെ ഗതിയും ഗതിവേഗവും വായുവിന്റെ ശീതോഷ്ണസ്ഥിതിയും അമർച്ചയും, മഴയുണ്ടായ കാലവും മഴയുടെ അളവും, സ്പഷ്ടമായി അറിവാൻ കഴിയും. ഈ അറിവിൽനിന്നു കാലാവസ്ഥയെ നിർണ്ണയിക്കുകയും ചെയ്യാം. ഈ യന്ത്രത്തിന്റെ

അംഗോപാംഗങ്ങളേയും അവയുടെ പ്രവൃത്തികളേയും പൂൎണ്ണമായി വിവരിക്കുന്നതായാൽ സാധാരണന്മാൎക്കു ഗ്രഹിക്കുവാൻ പ്രയാസമായി തീരാവുന്നതിനാൽ പൊതുവിൽ അതു രുചിക്കാതെയും വന്നേയ്ക്കാം. ആയതുകൊണ്ട് ആ യന്ത്രത്തിന്റെ സ്വരൂപജ്ഞാനത്തിനു വേണ്ടി അതിന്റെ ഒരു പുറംതട്ടിയ വിവരണം മാത്രമേ ഇവിടെ ചേൎക്കുന്നുള്ളൂ.

ഏകദേശം രണ്ടടി ഉയരത്തിൽ കല്ലുകൊണ്ടു പടുത്തുകെട്ടിയ ഒരു തറയുടെ നാലുമൂലകളിലും ഏകദേശം രണ്ടരവാര ഉയരത്തിൽ തൂണുകളും അതുകളിന്മേൽ ഒരു മേശത്തട്ടും അതിന്മേൽ നാഴികമണിയുടെ പണിപ്പാടുപോലെ ഒരു പണിപ്പാടും ഉണ്ട്. ഈ പണിപ്പാടാണ് ആ യന്ത്രത്തിന്റെ ജീവൻ. ഇതിലുള്ള പണിവില്ലിന്റെ ശക്തികൊണ്ടാണ് യന്ത്രാംഗങ്ങളുടെ ചലനങ്ങൾ ക്രമപ്പെടുത്തുന്നത്. മേശയുടെ ഇരുവശങ്ങളിലായി തൂണുകളിന്മേൽ കൂടി ക്രമേണ കീഴ്പ്പോട്ടു ഇറങ്ങിക്കൊണ്ടിരിക്കുന്നതായ രണ്ടു പലകകളുണ്ട്. ഈ പലകകൾ ചോട്ടിലേയ്ക്കു ഇറങ്ങുന്ന വഴി അതുകളിൽ പതിയുന്ന വരകളും കുറികളുമാണ് കാലാവസ്ഥാന്തരങ്ങളെ നിൎണ്ണയിക്കുവാനുള്ള സങ്കേതങ്ങൾ. ഇതിൽ ഒരു പലക പത്തുദിവസം കൊണ്ടേ ചോട്ടിലെത്തുന്നുള്ളൂ; മറേറത് രണ്ടു ദിവസം കൊണ്ടും. ആദ്യത്തേതിൽ നിന്നു കാറ്റിന്റെ ഗതിവേഗം, ശീതോഷ്ണസ്ഥിതി, വായുവിന്റെ അമൎച്ച, മഴയുടെ കാലം, അളവ് ഇത്രയും അറിയാം. രണ്ടാമത്തേതിൽ നിന്നു വായുവിന്റെ അമൎച്ചയും മഴയുടെ സ്ഥിതിയും ആവൎത്തിച്ചു വിസ്താരമായി അറിയുന്നതിനു പുറമെ വായുവിന്റെ നനവും കൂടി അറിവാൻ കഴിയും.

ഓരോ സംഗതികൾ അറിവാൻ ഓരോരോ പ്രകാരത്തിൽ ആണ് വരകളും കുറികളും ഉണ്ടാവുന്നതു്. കാററിന്റെ ഗതി വിദ്യുൽകാന്ത ശക്തികൊണ്ടു ക്രമപ്പെടുത്തി നടത്തുന്ന നാലു പെൻസിലുകൾ കുറിക്കുന്ന രേഖകളെക്കൊണ്ടും ഗതിവേഗം കാററാടിയന്ത്രത്തിരിപ്പുകൊണ്ടും ശീതോഷ്ണസ്ഥിതി ഒരു ചെമ്പു കമ്പിയുടെ നീളത്തിൽ ഉണ്ടാവുന്ന ഏററക്കുറച്ചിൽ കൊണ്ടും വായുവിന്റെ അമൎച്ച ഒരു ത്രാശിയുടെ ആട്ടത്തിൽനിന്നും അറിയുന്നു. മഴയുടെ വിവരം അറിയുന്നതു വിദ്യുൽകാന്തത്തോടു കൂടി ഘടിപ്പിച്ചിട്ടുള്ള ഒരു തുലാസ്സിന്റെ തട്ടുകളുടെ സ്ഥാനത്തുള്ള രണ്ടു കിണ്ണങ്ങളിൽ വെള്ളം നിറയുമ്പോൾ അതിന്റെ ചലനത്തിൽ നിന്നും കിണ്ണങ്ങളോടു സംബന്ധിച്ചിട്ടുള്ള ഒരു ത്രാശിയുടെ ചലനത്തിൽ നിന്നും ആകുന്നു.

ഗതിയും വേഗവും കൂടെക്കൂടെ മാറിക്കൊണ്ടു വായുമണ്ഡലത്തിൽ പ്രവഹിക്കുന്ന ഒരുമാതിരി ഒഴുക്കാണ് കാററ്. ഇതിന്റെ വേഗം ഒരു സെക്കന്റിൽ പതിനെട്ടിഞ്ച് അകലം പോകത്തക്കവണ്ണമുള്ളതല്ലെങ്കിൽ ആ കാററ് പ്രത്യക്ഷമല്ല. ഒന്നര അടി മുതൽ രണ്ടടിവരെ വേഗമുള്ള കാററ് ചെറുകൊടികൾ ഇളക്കുവാൻ മതിയാകും. പതിമൂന്നടി മുതൽ ഇരുപത്തിരണ്ടടിവരെ

വേഗമുള്ളതാകുന്നു 'സാമാന്യക്കാററ്.' ഇരുപത്തിമൂന്നു മുതൽ മുപ്പത്താറുവരെ വേഗമുള്ളത് ഇലകളെ സ്വല്പമാകുംവണ്ണം ഇളക്കുന്ന 'മന്ദമാരുത'നാകുന്നു. മുപ്പത്താറു മുതൽ നാല്പത്തൊമ്പതുവരെയുള്ളത് വൃക്ഷങ്ങളുടെ ചില്ലകളും കൊമ്പുകളും ഉലയുമാറുള്ളവണ്ണം ശക്തിയുള്ളതായിരിക്കും. അമ്പത്താറു മുതൽ തൊണ്ണൂറാറുവരെ വൃക്ഷങ്ങളുടെ കട പുഴക്കുന്ന 'കൊടുങ്കാററാ'കുന്നു. തൊണ്ണൂറു മുതൽ നൂറററിരുപതുവരെയുള്ളതാണ് വേരു പറിക്കുന്ന 'വൻകൊടുങ്കാററ്.'

അയൽ നാടുകളിൽ ഉഷ്ണാവസ്ഥയുടെ ഭേദഗതി ഹേതുവായിട്ട് വായുമണ്ഡലത്തിൽ ഉണ്ടാകുന്ന ക്ഷോഭമാകുന്നു കാററിനുള്ള കാരണം. ഏതെങ്കിലും ഒരു പ്രദേശത്തിന് അധികം ചൂടുതട്ടുമ്പോൾ അവിടെയുള്ള വായു ചൂടു തട്ടി ഘനക്കുറവുള്ളതായിത്തീർന്ന് മേല്പോട്ടുയരുകയും അവിടെ നിന്നു ചൂടു കുറഞ്ഞ പുറദിക്കുകളിലെ ഉപരിഭാഗങ്ങളിലേയ്ക്കു വീശുകയും ചൂടു തട്ടിയ ഉയർന്ന കാററിൻെറ സ്ഥാനം പിടിക്കുവാൻ തണുപ്പുള്ള പ്രദേശങ്ങളിൽ നിന്നു ചോട്ടിൽകൂടി കാററു വീശുകയും ചെയ്യുന്നു. ഇങ്ങനെ ചൂടുതട്ടിയ കാററു മേൽഭാഗത്തുകൂടി പുറത്തേയ്ക്കും അതിനെതിരായി ചൂടു കുറഞ്ഞ കാററു കീഴ്ഭാഗത്തുകൂടി അകത്തേയ്ക്കും വീശുന്നു. സാധാരണ കാററു തന്നെ കാലത്തെ സംബന്ധിച്ചിടത്തോളം സ്ഥിരം, ക്രമം, അസ്ഥിരം എന്നു മൂന്നായിട്ടു തരംതിരിക്കാവുന്നതാണ്.

സ്ഥിരമായ കാററു കൊല്ലാവസാനംവരെ ഒരേ വഴിക്കു വീശിക്കൊണ്ടിരിക്കും. 'വാണിജ്യവാതങ്ങൾ' എന്നുകൂടി വിളിച്ചുവരുന്ന ഈ കാററ് നിരക്ഷദേശങ്ങളിൽ ഉള്ള കരകളിൽനിന്ന് അകലെയായിട്ടാണ് കലർച്ചകൂടാതെ കണ്ടുവരുന്നത്. ഉത്തരഗോളാർദ്ധത്തിൽ ഇതിൻെറ ഗതി വടക്കുകിഴക്കു നിന്നു തെക്കുപടിഞ്ഞാട്ടും ദക്ഷിണഗോളാർദ്ധത്തിൽ തെക്കുകിഴക്കു നിന്നു വടക്കുപടിഞ്ഞാട്ടും ആകുന്നു. സൂര്യൻെറ കിഴക്കുനിന്നു പടിഞ്ഞാട്ടുള്ള ഗതിയിൽ അയനമാറ്റങ്ങളിലുള്ള കാററ് ചൂടുപിടിച്ചുയരുമ്പോൾ തെക്കു നിന്നോ വടക്കുനിന്നോ ആ സ്ഥാനത്തേയ്ക്കു വീശുന്ന കാററാകുന്നു മേൽ പറഞ്ഞത്. 'ക്രമക്കാററ്' എന്നു പറയുന്നത് അതാതു കാലങ്ങളിലൊ ദിവസത്തിൽ അതാതു മണിക്കൂറുകളിലൊ ഓരോ വഴിക്കു വീശുന്ന ഒരുമാതിരി കാററാകുന്നു. കാലവർഷകാലത്തും തുലാവർഷകാലത്തും വീശുന്ന കാററുകൾ 'മൌസൂം,' കടൽക്കാററ്, കരക്കാററ് ഇവയെല്ലാം ഇതിന്നുദാഹരണങ്ങളാകുന്നു. മൌസൂം എന്നു പറയുന്നത് ഏഷ്യായിലും ആഫ്രിക്കയിലും ഉള്ള മരുഭൂമികളിൽ വീശുന്ന ഒരുതരം ചുട്ടുപഴുത്ത കാററാകുന്നു. അതു പോകുംവഴി പരന്നുകിടക്കുന്ന മണലുകൾ വായുമണ്ഡലത്തിൽ ഏറ്റവും ഉയരത്തിൽ അടിച്ചു പറപ്പിച്ച് ആ പ്രദേശങ്ങൾ മുഴുവനും ഇരുട്ടടച്ച കൂട്ടത്തിൽ ആക്കിത്തീർക്കും. ആ കാറററാൽ തൊലി മുഴുവനും വരണ്ടുപോകും; കിതപ്പു വർദ്ധിക്കും; ചുട്ടെരിഞ്ഞിട്ടുള്ള ദാഹവും ഉണ്ടാവും. ഇററലിയിലും, ആൾജിയർസിലും സഹാറാ മരുഭൂമിയിൽനിന്നു വരുന്ന ഈ മാതിരിക്കാററിന്നു 'സിറോക്കൊ' എന്നാണു പേർ പറയുന്നത്. 'ഈജിപ്റ്റ്'

രാജ്യത്തു്, മേടം, ഇടവം, മിഥുനം കാലങ്ങളിലാണു് ഇത്തരം കാററു വീശുന്നതു്. അവിടെ ഇതിന്നുള്ള പേർ 'കംസിൽ' എന്നാം ആകുന്നു. അസ്ഥിരമായ കാററു് അതിന്റെ നാമധേയംകൊണ്ടു കുറിക്കുന്നപോലെതന്നെ യാതൊരു സ്ഥിരതയും കൂടാതെ വീശുന്നതാകുന്നു.

രസികരഞ്ജിനി. ആർ. വി.

—(൦)—

# പരമാണുപ്രാണികൾ

## (അല്ലെങ്കിൽ അണുജന്തുക്കൾ)

---

നമുക്കു ദൃഷ്ടിഗോചരമാകാൻ പാടുള്ളേടത്തോളമുള്ള സർവ്വജീവികളേയും വർഗ്ഗം വർഗ്ഗമാക്കി വകതിരിച്ചപ്പോൾ ജീവിശാസ്ത്രത്തിനു സിദ്ധിപ്പാൻ പാടുള്ളേടത്തോളമുള്ള പരിപൂർണ്ണത വന്നുപോയെന്നു ശാസ്ത്രജ്ഞന്മാരൊക്കെ തെററിദ്ധരിച്ചു് ഒരുകാലത്തു് തൃപ്തിപ്പെട്ടുപോയിരുന്നു. എന്നാൽ അണുദർശിനി എന്ന യന്ത്രം കണ്ടുപിടിച്ചപ്പോൾ എത്രയോ അനവധിയായി ഒരിക്കലും നേത്രഗോചരമല്ലാത്തതായി ആശ്ചര്യകരമായിരിക്കുന്ന അനേകലക്ഷം ചെറുജീവികൾ നമുക്കു ഊഹിപ്പാൻ പാടുള്ള സകല ദിക്കുകളിലും ഒരുപോലെ വ്യാപിച്ചു് അനായാസം വർദ്ധിക്കുന്നുണ്ടെന്നുള്ള ആശ്ചര്യപരമാർത്ഥവും വെളിവായി. നമ്മുടെ കണ്ണിന്റെ സൂക്ഷ്മമില്ലായ്മയാകുന്ന തിരശ്ശീല മുൻപറഞ്ഞ യന്ത്രംകൊണ്ടു നീങ്ങിയപ്പോൾ മാത്രമാണു് ഇന്ദ്രജാലമോ മായാമായയോ എന്നു സംശയത്തെ ജനിപ്പിക്കുംവണ്ണം അനേക രൂപങ്ങളോടും അനേക വർണ്ണങ്ങളോടും ഉള്ള അനന്തങ്ങളായ ഈ അണുജന്തുക്കളുടെ രംഗപ്രവേശം നമുക്കു ദൃശ്യമായി വന്നതു്. ദൈവസൃഷ്ടിയുടെ മാഹാത്മ്യവും മനുഷ്യശക്തിയുടെ ലഘുത്വവും ദൃഷ്ടാന്തീകരിക്കപ്പെടുവാനായി പരമാണുസ്വരൂപികളായ ഈ ജീവികളുടെ പഠനവും കൂടെ നമുക്കു വേണ്ടതിലധികം ഉതകുന്നു എന്നു പറയുന്നതു് ഒരിക്കലും അതിശയോക്തിയല്ല. രാത്രിസമയത്തു കടലിലേയും പുഴയിലേയും വെള്ളം തിളങ്ങുന്നതു്, ഓരോ തുള്ളി വെള്ളത്തിൽ തന്നെ ഉള്ളതായിക്കാണുന്ന അനേകായിരം അണുജന്തുക്കളുടെ ശരീരത്തിൽനിന്നു പൊങ്ങുന്ന ഒരുവക ധാമമാത്രമാണു് എന്നു കണ്ടിരിക്കുന്നു. ജലാശയത്തിന്നുതന്നെ പല സ്ഥലങ്ങളിലും വന്നുചേരുന്ന വർണ്ണവ്യത്യാസങ്ങൾ അതിൽ അസംഖ്യമസംഖ്യമായി വ്യാപിച്ചു വളരുന്ന അണുജന്തുക്കളുടെ ഛായാവിശേഷം മാത്രമാണുപോലും. അററ്ലാന്റിക്കു് സമുദ്രത്തിന്റെ അടിയിൽ വളരെ നാഴിക വിസ്താരത്തിലും നാലഞ്ചുനാഴിക ഘനത്തിലും കിടക്കുന്ന പൂഴി യഥാർത്ഥത്തിൽ പൂഴിയല്ലെന്നും അതു സംഗതിവശാൽ മരണം പ്രാപിച്ച അണുജന്തുക്കളുടെ വെറും ശരീരകവചങ്ങളുടെ ശേഖരം മാത്രമാണെന്നും മേൽപ്പറഞ്ഞ യന്ത്രം നിസ്സംശയമായി മനസ്സിലാക്കി

ത്തന്നിരിക്കുന്നു. സാംക്രമികരോഗങ്ങളായറിയപ്പെടുന്ന സർവ്വത്തിനും അപായകരമായി ഉപദ്രവകരമായ സർവ്വബന്ധങ്ങൾക്കും ഉത്തരവാദിത്വം വഹിച്ചുപോരുന്നതു്, ഏകനായി ഗണിക്കുമ്പോൾ നിസ്സാരനെങ്കിലും ഏകീകരണംകൊണ്ടു ശക്തനായിത്തീരുന്ന അണുജന്തുക്കൾ തന്നെയാണു്. മനുഷ്യന്റെ ബുദ്ധിസാമർത്ഥ്യം മുഴുവൻ പ്രയോഗിച്ചാലും ഈ ജന്തുക്കളുടെ ബാധയിൽ നിന്നു വിട്ടുനിൽക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. അവൻ കുടിക്കുന്ന വെള്ളത്തിൽ കോടാകോടി അണുജന്തുക്കൾ നീന്തുന്നുണ്ടെന്നും, അവൻ ശ്വസിക്കുന്ന വായുവിൽക്കൂടെ ലക്ഷോപലക്ഷം അണുജന്തുക്കൾ ശ്വാസകോശത്തിൽ പ്രവേശിക്കുന്നുണ്ടെന്നും, അവൻ ഭക്ഷിക്കുന്ന സാധനങ്ങളിൽ എണ്ണിയാൽ തീരാത്ത അണുജന്തുക്കൾ പാറിക്കിടക്കുന്നുണ്ടെന്നും മനസ്സിലാകുമ്പോൾ ആർക്കാണു വലുതായ അത്ഭുതം ജനിച്ചുപോകാത്തതു്? ഈ ജന്തുക്കളുടെ നിർമ്മാണവിശേഷവും വിചിത്രസ്വഭാവങ്ങളും അത്ഭുതവർദ്ധനശക്തിയും അളവററ വ്യാപനവും ഈ ജന്തുക്കളാൽ സാധിപ്പിച്ചുപോരുന്ന കാര്യങ്ങളുടെ ഗൌരവവും വിചാരിച്ചാൽ മററുള്ള ജന്തുക്കളുടെ പഠനത്തെക്കാളും ഉൽകൃഷ്ടമാഹാത്മ്യമുള്ളതായി മനുഷ്യർ ആദരിച്ചുവരേണ്ടതു് ഈ വിഷയം തന്നെയാണു്.

അണുജന്തു എന്നു പറയുന്നതു് ജീവനുള്ള വെറും ഒരു അണു മാത്രമാണു്. ഇതിന്റെ ശരീരത്തിൽ യാതൊരവയവമോ ശരീരാന്തർഭാഗത്തിൽ ഉദരമോ ഉദരത്തോടു തുല്യമായ മററംഗമോ യാതൊന്നും ഇല്ല. ജീവനുള്ള സാധനത്തിന്റെ എത്രയോ ചെറുതായ ഒരു ബിന്ദു എന്നു പറഞ്ഞാൽ നമുക്കു അണുജന്തുവിന്റെ സാമാന്യപ്രകൃതി ഊഹിക്കാവുന്നതാണു്. ഈ ബിന്ദുവിനു കണ്ണാകട്ടെ മൂക്കാകട്ടെ വദനമാകട്ടെ ഉദരമാകട്ടെ ഒന്നുംതന്നെ ഇല്ല.

ഒപ്പുകടലാസ് മഷി വലിച്ചെടുക്കുമ്പോലെ ഈ അണു വല്ല ഭക്ഷണപദാർത്ഥത്തിലും പ്രവേശിച്ചാൽ പോഷണദ്രവ്യം വലിച്ചെടുക്കുന്നതുകൊണ്ടു് വദനവും ഉദരവും ഇല്ലാതെതന്നെ ഇതു നമ്മെപ്പോലെ ഭക്ഷണം കഴിക്കുന്നുണ്ടെന്നു ഗ്രഹിക്കാവുന്നതാണു്. അണുവിന്റെ ശരീരത്തിന്നനാവശ്യമായി തോന്നുന്ന സാധനങ്ങൾ അതിന്റെ ശരീരത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്തിൽ കൂടെ വാർന്നുപോകുന്നതുകൊണ്ടു് മലദ്വാരമില്ലാതെ തന്നെ ഈ ജന്തു പുരീഷവിസർജ്ജനം ചെയ്യുന്നുണ്ടെന്നും ഗ്രഹിക്കാവുന്നതാണു്. ഉരുണ്ടിട്ടും തിരിഞ്ഞിട്ടും തെറിച്ചിട്ടും മററും ഒരു സ്ഥലംവിട്ടു വേറെ ഒരു സ്ഥലത്തെത്തുകകൊണ്ടു് നമ്മളെപ്പോലെ കാലോ പുഴുക്കളെപ്പോലെ മാംസപേശിയുടെ സഹായമോ ഇല്ലാതെ ഇവകൾ ഗതാഗതം ചെയ്യുന്നുണ്ടെന്നു മനസ്സിലാക്കാം. പോഷണദ്രവ്യം ധാരാളം കിട്ടുമ്പോൾ ഇവയുടെ ശരീരത്തിന്റെ വലിപ്പം ലേശം വർദ്ധിക്കുകയും പിന്നെ ശരീരത്തിന്റെ ഒത്ത നടുവിൽ ഒരു കെട്ടിട്ടപോലെ മദ്ധ്യഭാഗം കൂടക്കൂടെ കൃശമായി വന്നു ഒരു ജന്തുവിന്റെ ആകൃതി ഡമ്പലിന്റെ ആകൃതിപോലെ രണ്ടററത്തും തടിച്ചും മദ്ധ്യത്തിൽ വളരെ നേരിയതായും തീരുകയും ക്രമേണ ഈ നേരിയഭാഗം പൊട്ടി ഒരു ജന്തു രണ്ടു ജന്തുക്കളായി

ഭാഗിക്കപ്പെട്ടുപോകയും ചെയ്യുന്നതുകൊണ്ട് ലിംഗസഹായം കൂടാതെതന്നെ ജന്തുസന്താനം ജനിപ്പിക്കുന്നുണ്ടെന്നു ധാരണാശക്തിയുള്ള ഏവൎക്കും ഊഹിക്കാവുന്നതാണ്.

ഇതുകൂടാതെ വേറെ ചില അവസരങ്ങളിൽ രണ്ട് അണുജന്തുക്കൾ അടുക്കെ വന്ന്, ഒരു തുള്ളി രസം വേറെ ഒരു തുള്ളി രസത്തിന്റെ അടുക്കെ കൊണ്ടുവെച്ചാൽ രണ്ടും യോജിച്ച് അല്പം വലിയ ഒരു തുള്ളിയായിപ്പോകുന്നതുപോലെ മേൽപ്രകാരം അടുക്കെ എത്തിയ രണ്ടു ജന്തുക്കളും ഒന്നായി യോജിച്ചുപോകയും യോജിച്ചുണ്ടാകുന്ന ഏകത്തിന് അണ്ഡാകൃതി സിദ്ധിക്കുകയും ഈ അണ്ഡാകൃതിയായതിന്റെ പുറംഭാഗത്തിനു മുട്ടത്തോടുപോലെ തടി അല്പം ജാസ്തിയാകയും ഉള്ളിലെ സാധനം കോടാകോടി പരമാണുക്കളും പരമാണുക്കളായി ഗണിക്കപ്പെടാവുന്ന മുട്ടകളുമായിത്തീരുകയും പിന്നെ പുറന്തോലി പൊട്ടി ഈ മുട്ടകൾ പുറത്തുവരികയും ക്രമേണ ഓരോരോ മുട്ട പണ്ട് ഒന്നിച്ചുകൂടിയ ഓരോ ജന്തുവിന്റെ ആകൃതിയെത്തുംവിധത്തിൽ പൊട്ടി വളരുകയും ചെയ്യുന്നതുകൊണ്ട് ഈ അണുജന്തുക്കൾക്കു സ്ത്രീപുരുഷസംയോഗംകൊണ്ടുള്ള സന്തത്യുല്പാദനവും കൂടെ ഉണ്ടെന്നു യുക്ത്യനുസരണം ഗ്രഹിക്കപ്പെടേണ്ടതാണ്.



മേല്പറഞ്ഞ കാരണങ്ങൾകൊണ്ടു നമുക്കൊക്കെ ഉള്ളപോലെ വെറും വാൎദ്ധക്യംകൊണ്ടുള്ള മരണം ഈ ജന്തുവിന് ഒരിക്കലും ഇല്ലാത്തതുകൊണ്ട് ഇതിനു നമ്മെക്കാളും ഒരു വിശേഷവിധി കൂടെ ജാസ്തിയുണ്ടെന്നു പറയാം.

അമൃതത്തിന്റെ സഹായമില്ലാതെതന്നെ മരണമില്ലായ്മ സിദ്ധിച്ചിരിക്കുന്ന ഈ അണുജന്തുക്കൾ വളരെ ഉപദ്രവികളും തന്മൂലം പരക്കെ വെറുക്കപ്പെടുന്നവയുമാണ്. നമ്മുടെ ശരീരത്തിൽ പിടിപെടുന്ന സൎവ്വവേദനയ്ക്കും വലച്ചിലിന്നും കാരണം ഈ അണുജന്തുക്കൾ തന്നെയാണെന്നു പരിശോധനാപൂൎവ്വം നിശ്ചയിക്കപ്പെട്ടുപോയിട്ടുണ്ട്. ഇതൊക്കെയായിട്ടും സാംക്രമികരോഗബീജങ്ങളാകുന്ന ഈ ജന്തുക്കളുടെ ശക്തിയുടെ പരിമാണം ഇത്രയെന്നു വളരെ ജനങ്ങൾ ഇനിയും മനസ്സിലാക്കീട്ടില്ല.

തനിക്കു യഥേഷ്ടം പോഷിക്കുവാൻ തക്ക സൌകൎയ്യാവസ്ഥകളൊക്കെ കൊടുത്തിട്ട് ഈ അണുജന്തുക്കളിൽ ഏതെങ്കിലും ഒന്നിനെ നിൎത്തുന്നതായാൽ, ഭൂമിയിൽ ഉള്ള സൎവ്വ പീരങ്കികളേയും ഒന്നായി പ്രയോഗിച്ചിട്ടുണ്ടാക്കാൻ കഴിയുന്ന അപായത്തെക്കാൾ എത്രയോ മടങ്ങ് അധികരിച്ചതായ അപായം നാം മേൽപ്രകാരം കൊണ്ടുനിൎത്തുന്നതായ ഒരൊറ്റ ജന്തുവിന്റെ സന്തത്യം കൊണ്ടു ഉണ്ടാക്കിത്തീൎക്കുവാൻ നിഷ്പ്രയാസം സാധിക്കുന്നതാണല്ലോ.

മിതമായ ശീതോഷ്ണസ്ഥിതിയോടുകൂടിയ ഒരു സുഖകരമായ സ്ഥലത്തിൽ സൎവ്വ ജീവജാലങ്ങളേയും കൊണ്ടുവെയ്ക്കുവാൻ സാധിച്ചു എന്നു വിചാരിക്കുക. ഇങ്ങനെ കൊണ്ടുവെച്ച ജീവികളുടെ മദ്ധ്യത്തിൽ അബലനായി,

നേത്രഗോചരനല്ലാത്തവനായിരിക്കുന്ന ഒരേ ഒരു അണുജന്തുവിനെ തന്റെ വംശനാശശക്തിക്കെതിരായ തടസ്ഥങ്ങൾക്കും ഒന്നും നേരിടാത്തവിധത്തിൽ കൊണ്ടു വയ്ക്കുന്ന പക്ഷം ഒരേ ഒരു ആഴ്ചയ്ക്കുള്ളിൽ മേല്പടി താഴ്‌വാരത്തിൽ കൊണ്ടുവച്ചിട്ടുള്ള ജീവനുള്ള വസ്തുക്കൾ, ഒരു പുല്ലും പുഴുവും കൂടെ ശേഷിയാതെ സമസ്തവും നശിച്ച്, ഭൂമിയും അണുജന്തുക്കളും മാത്രം ബാക്കിയായി നില്ക്കുന്നതാണ്.

അണുജന്തുക്കൾ മററു ജീവികളുടെ സ്ഥിതിക്കും മററു ജീവികളുടെ സംഹാരത്തിനും മതിയായവയാകുന്നു. ജീവികൾക്കു നാശം വരുത്തുന്ന സർവ്വ രോഗങ്ങൾക്കും കാരണമാകുന്നതു് അണുജന്തുക്കൾ തന്നെയാണെങ്കിലും അണുജന്തുക്കളുടെ നാശത്തിൽ ജീവികളിൽ ഒന്നിനും ജീവൻ രക്ഷിച്ചുപോരാനും സാധിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ നാളെ സകല അണുജന്തുക്കളുടെ സർവ്വ വർഗ്ഗങ്ങളും ഭൂമിയിൽ നിന്നു നശിച്ചുപോയെന്നു വിചാരിച്ചാൽ ഭൂമിയിലെ അവസ്ഥ നിശ്ചയമായിട്ടും താഴെ വിവരിക്കുമ്പോലെ ഇരിക്കും. മഹാമാരി, പനി, വിഷൂചികാ, വസൂരി, പൊട്ടി, കരപ്പൻ, കൊക്കരക്കര എന്നീ യാതൊരു രോഗങ്ങളും ഭൂമിയിൽ ഉണ്ടാകുന്നതല്ല. നമ്മളാൽ ആയുധംകൊണ്ടു് ഏല്പിക്കപ്പെടുവാൻ സാദ്ധ്യമാകുന്ന കഠിന മുറിവുകൾ തന്നെ ഒന്നുരണ്ടു മണിക്കൂറുകളിൽ വേദനയോ ബുദ്ധിമുട്ടോ അധികമില്ലാതെ ഉണങ്ങിപ്പോകുന്നതാണ്. നാം മരിച്ചാൽ നമ്മുടെ ശരീരം നാറിപ്പുഴുത്തു മണ്ണായിപ്പോകാതെ എന്നെന്നും അതേനിലയിൽത്തന്നെ നില്ക്കുന്നതാണ്. മത്സ്യം ഒരിക്കലും ചീഞ്ഞുപോകയില്ല. മാംസം എത്രതന്നെ വെച്ചാലും ദുർഗ്ഗന്ധവാഹിയാകയില്ല. വെണ്ണ നാറിപ്പോകയില്ല. പാലു് തൈരായിപ്പോകയില്ല. മുട്ട കെട്ടുപോകയില്ല. മലമ്പനിയുടെ പേരുതന്നെ കേൾക്കാനുണ്ടാകയില്ല. ഭ്രാന്തൻനായ് കടിച്ചാൽ വിഷമുണ്ടാകയില്ല. ഈ ദിവസം കിളച്ചോ പറിച്ചോ വയ്ക്കുന്ന കിഴങ്ങോ പഴമോ നൂറുകൊല്ലം കഴിഞ്ഞാലും ഏകദേശം അതേമാതിരിയിൽ അപ്പോൾ കിളച്ചതോ പറിച്ചതോ പോലെയുള്ള നിലയിൽ ഇരിക്കും.

എന്നാൽ ഈ വിധമായ സുഖങ്ങളും സൌകര്യങ്ങളും രണ്ടു തലമുറ കഴിയുംമുമ്പേതന്നെ സമാപ്തമായിപ്പോകുന്നതാണ്. ജീവികൾ മിക്കതിനും സസ്യങ്ങളാണല്ലോ ആഹാരം. സസ്യങ്ങളുടെ വളം ചത്തഴിയുന്ന ജന്തുക്കളുടെ ശരീരാംശങ്ങളാണ്. എന്നാൽ അണുജന്തുക്കളില്ലാതിരുന്നാൽ യാതൊരു വസ്തുവും ചത്തോ കെട്ടോ പോകുകയില്ല. അതുകൊണ്ടു സസ്യങ്ങൾക്കു നിർമ്മൂലനാശം വരുമെന്നുള്ളതു മാത്രമല്ല ആഹാരത്തിനു സസ്യങ്ങളെ ആശ്രയിച്ചു നില്ക്കുന്ന സർവ്വജന്തുക്കളും പട്ടിണിയിട്ടു മരിക്കേണ്ടിവരും. ആദ്യകാലങ്ങളിൽ ഇപ്പോഴുള്ളപോലെ തന്നെ സർവ്വകാര്യങ്ങളും സുഖമായിരിക്കാമെങ്കിലും അല്പദിവസങ്ങൾ കൊണ്ടു സസ്യങ്ങൾ മുഴുവനും തിന്നുതീർന്നുപോകുന്നതാണ്. ആ സമയത്തു ഭൂമിയിൽ ജന്തുക്കൾ മാത്രമേ ശേഷിപ്പായി നില്ക്കൂ. ഇവയിൽത്തന്നെ സസ്യഭോജികളായ സർവ്വജന്തുക്കളും വിശപ്പുകൊണ്ടു മരിക്കേണ്ടിവരും; മാംസ

ഭക്ഷകളായ ജന്തുക്കൾ ഇവയുടെ ശവങ്ങളും തിന്നു പിന്നെയും കുറെക്കാലം ജീവിക്കും. പിന്നെ ഭൂമിയിൽ മാംസഭോജികളായ മൃഗങ്ങളും മനുഷ്യവൎഗ്ഗവും മാത്രമെ ഉണ്ടാകൂ.

മനുഷ്യർ ആ കാലത്തു മാംസഭോജികളായ മൃഗങ്ങളെ ഒക്കെ തിന്നൊടുക്കും. പിന്നെ സസ്യങ്ങളും മററു യാതൊരു ജന്തുക്കളും ഇല്ലാതായിത്തീൎന്നിട്ടു ഭൂമിയിൽ വെറും മനുഷ്യവൎഗ്ഗം മാത്രം ശേഷിപ്പായുണ്ടാകും. കല്ലും, പാറയും, പൂഴിയും, വെള്ളവും, ലോഹങ്ങളും മാത്രം ഉണ്ടാകുന്ന മരുഭൂമിപോലെ ഇരിക്കുന്ന നമ്മുടെ ഭൂമിയുടെ ഏകാന്തതയിൽ വിരളമായിട്ടു മനുഷ്യവൎഗ്ഗത്തെ മാത്രമെ ശേഷിച്ചതായി കാണ്മാനുണ്ടാകു. ഇങ്ങനെ യാതൊരു രസമോ സുഖമോ ആശ്വാസപ്രദമായ സാധനമോ ഇല്ലാതായിത്തീരുന്ന ഈ ഭൂമിയിൽ ഇനിയും അധിവസിക്കണമെന്നു ഇച്ഛ വിട്ടുപോകുന്നു. ശേഷിച്ച മനുഷ്യർ അന്യോന്യം ഭക്ഷിച്ചു കുറച്ചു കാലത്തോളമെങ്കിലും ജീവരക്ഷ ചെയ്യണമെന്നു കാമിയാതെ ഓരോരോ ഗുഹയിൽപോയി വിശപ്പിനാൽ മരിച്ചുവീഴും. അതുകൊണ്ടു, ഒടുവിൽ പാഴായിപ്പോകുന്ന ഈ ഭൂമിയിൽ, എല്ലാററിലും അവസാനം നശിച്ചലിഞ്ഞുപോകാത്ത വെറും മനുഷ്യശവങ്ങൾ മാത്രം അവിടവും ഇവിടെയും വെറിയ മട്ടിൽ കാണ്മാറാകും. ഇതു എന്നായാലും ആശിക്കത്തക്ക ഒരവസ്ഥയല്ലെങ്കിലും അണുജന്തുക്കൾ ഇല്ലാതിരുന്നാലുള്ള ഭൂമിയുടെ സ്ഥിതി ഇങ്ങനെ ഒക്കെ ആയിരിക്കകൊണ്ടു ഇവ ഗുണത്തിനും ദോഷത്തിനും ഒരുപോലെ ശക്തിയുള്ളവയാണെന്നു മനസ്സിലാകും.

അണുജന്തുക്കളിൽ ഓരോരോ വൎഗ്ഗത്തിന്നു ഓരോരോ സാധനത്തോടു പ്രതിപത്തിയും ഓരോരോ സാധനത്തോടു വിരസവും കലശലായി കണ്ടുവരുന്നുണ്ടു. ഇംഗ്ലണ്ടിൽതന്നെ സൎവ്വസമയത്തും രണ്ടുലക്ഷം ക്ഷയരോഗികളുണ്ടെന്നു കണക്കെടുത്തിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ക്ഷയബീജമായ ഒരു വൎഗ്ഗം അണുജന്തു, ശ്വാസകോശങ്ങളല്ലാതെ വേറെ യാതൊരു സാധനവും തൊടില്ല. ഒരു വൎഗ്ഗം ജന്തു വെണ്ണീറിന്റെ നിറമുള്ള ഒരുമാതിരി തന്തുക്കളെ മാത്രം ഉപദ്രവിക്കുന്നു. ഈ മാതിരി തന്തുക്കൾ പതിനെട്ടുകണ്ടിട്ടു അതു ജന്തുക്കളുടെ ബാധനിമിത്തം മരിച്ചുപോകുന്നു. 'ബെറി ബെറി' എന്ന പേരായ ജപ്പാനിലെ മഹാരോഗം ശരീരസുഖാവസ്ഥയിലിരിക്കുന്ന ആൺകുട്ടികളെ മാത്രം നശിപ്പിക്കുന്നു. എന്തുകൊണ്ടെന്നാൽ ഈ രോഗത്തിന്നടിസ്ഥാനമായ ഒരു വൎഗ്ഗം അണുജന്തു ഒരു അത്ഭുതശക്തികൊണ്ടു നല്ല ആൺകുട്ടികളെ മാത്രം തിരിഞ്ഞെടുത്തു ദ്രോഹിക്കുന്നു. ഇവ ഒരിക്കലും തരുണന്മാരെയൊ സ്ത്രീകളേയൊ ബാധിക്കുന്നില്ല. വിഷൂചികയുടേയും 'ടൈഫോയിഡ്' പനിയുടേയും അണുജന്തുക്കൾ മനുഷ്യരുടെ അന്നപാത്രം മുതലായ സാധനങ്ങൾ അലംഭാവമില്ലാതെ ബാധിക്കുമെങ്കിലും ഓരോതരം ജന്തുക്കളെ തൊടുന്നതിനേക്കാൾ പട്ടിണിയിട്ടു മരിച്ചുകളയുന്നു. ഒന്നു തേനീച്ചകളെ മാത്രവും ഒന്നു വിട്ടിലുകളെ മാത്രവും വേറെ ഒന്നു വെള്ളച്ചുണ്ടെലികളെ മാത്രവും തങ്ങളുടെ ആഹാരവി

ഷയങ്ങളായി തിരഞ്ഞെടുക്കുന്നു. ഒരുതരം ജന്തു കുതിരകളേയും വേറെ ഒന്നു മനുഷ്യരേയും മറ്റൊന്നു നരി, സിംഹം മുതലായ ഉഗ്രമൃഗങ്ങളേയും സാധുവായ പൂച്ചയേയും പലവിധമായി ദ്രോഹിച്ചു പ്രയാസമെന്നിയെ അധഃപതനം വരുത്തുന്നു. രണ്ടു ദിവസത്തിനുള്ളിൽ മേല്പറഞ്ഞ ഏതു ജീവിയേയും കൊന്നുകളയാതിരിക്കില്ലെന്നു പറയുമ്പോൾ ഈ അണുജന്തുക്കളുടെ ബാധയുടെ ഉഗ്രത അല്പമെങ്കിലും ഊഹിപ്പാൻ കഴിയുന്നതാണല്ലോ.

ഒരു തരം ജന്തുവിനു പ്രാവോ, കുയിലോ, എലിയോ, മുയലോ ആയാൽ രുചിക്കേട്ടില്ല. എന്നാൽ ഇവ കോഴി, നായ്, മെരു മുതലായവയെ അന്തുഭൂമുള്ളതുപോലെ സർവ്വദാ വർജ്ജിക്കുന്നു. വേറെ ചിലതിന് മുടിയുടേയും രോമത്തിന്റേയും മൂല ഭക്ഷിക്കാതെ നിവൃത്തിയില്ല. മററു ചിലത് ഉള്ളി അരുമത്തക്കാരം തപിയേറിയതായി വിചാരിക്കുന്നു.

ഇങ്ങനെ ഓരോരോ വർഗ്ഗം അണുജന്തുക്കൾക്ക് ഓരോരോ സാധനത്തോടു ജീവിയോടു പ്രത്യേക പ്രതിപത്തി ഉള്ളതുകൊണ്ടുതന്നെയാണ് ഈ അണുജന്തുക്കൾ സൃഷ്ടി മുഴുവനും ഭക്ഷിച്ചൊടുക്കിക്കളയാത്തത് എന്നു വിചാരിക്കാം. വേറെ ഒരു കാരണം ഓരോരോ വർഗ്ഗത്തിനു പ്രത്യേക ശീതോഷ്ണസ്ഥിതികളിൽ മാത്രമേ വർദ്ധനയുണ്ടാകുന്നുള്ളു എന്നതാണ്. എന്നാലും ഇവയിൽ ചിലതിന് ശൈത്യാധിക്യംകൊണ്ടു ഉറച്ചുപോയ വെള്ളത്തിലും യാതൊരസ്വാധീനതയും കൂടാതെ വസിക്കുവാൻ സാധിക്കുന്നുണ്ട്.

പക്ഷെ ഈ അണുജന്തുക്കളുടെ വർദ്ധനയ്ക്കു വലുതായ തടസ്ഥം നേരിടുന്നതു് വേറെ ഒരു കാരണത്താലാണ്. എന്തെന്നാൽ ഒരു അണുജന്തു മനുഷ്യന്റെ ശരീരത്തിൽ എത്തി അവിടുന്ന് ഒരു ദിവസംകൊണ്ടു ലക്ഷോപലക്ഷമായി വർദ്ധിച്ചു എന്നു വിചാരിക്കുക. ഇങ്ങനെ ലക്ഷോപലക്ഷമായി വർദ്ധിക്കുന്ന അണുജന്തുവിന്റെ ശരീരത്തിൽ നിന്ന് എന്തോ അദൃഷ്ടഹേതുകൊണ്ട് ഒരുവക വിഷം പൊടിയുന്നു. ഈ വിഷം മനുഷ്യന്റെ ശരീരത്തിൽ ചേരുമ്പോൾ വസൂരി, മഹാമാരി മുതലായ രോഗങ്ങളായി പരിണമിച്ചിട്ടു മനുഷ്യനെ കൊല്ലുന്നു. ഈ വിഷത്താൽതന്നെ വിഷത്തിനു കാരണഭൂതന്മാരായ അണുജന്തുക്കളും നശിച്ചുപോകുന്നു. അതുകൊണ്ട് അണുജന്തുക്കൾ ഉണ്ടാക്കുന്ന വിഷം, അധികമായേററുപോയാൽ മനുഷ്യർ മരിച്ചുപോകുന്നതു വാസ്തവം തന്നെ എങ്കിലും ലേശംമാത്രം ഏററുപോയാൽ അണുജന്തുക്കൾ തന്നെയും മരിച്ചുപോകുന്നു എന്നതും വിദ്വാന്മാർ സൂക്ഷ്മമായറിഞ്ഞിട്ടുള്ള ഒരു പരമാർത്ഥമാണ്. ഈ കാരണംകൊണ്ടുതന്നെയാണ് വസൂരി രോഗബീജമായ അണുജന്തുവിന്റെ വിഷം അല്പം ശേഖരിച്ചു മനുഷ്യശരീരത്തിൽ കീറിവെയ്ക്കുന്നതും. ഈ വിഷം അധികമായില്ലാത്തതുകൊണ്ടു മനുഷ്യൻ കീറിവെയ്ക്കൽ കൊണ്ടു അപായപ്പെടുന്നില്ല. എന്നാൽ ഈ വിഷം തന്റെ ശരീരത്തിൽ ലേശം മാത്രം കിടപ്പുള്ളതുകൊണ്ടു ഈ രോഗകാരണങ്ങളായ അണുജന്തുക്കൾ വല്ലപ്പോഴും തന്റെ ശരീരത്തിൽ എത്തുന്നതായാൽ, എത്തിയ നിമിഷംതന്നെ, മുമ്പു

കീറിവെച്ചു സ്ഥാപിക്കപ്പെട്ടിട്ടുള്ള വിഷശക്തികൊണ്ടു മരിച്ചുപോകുന്നു. അതുകൊണ്ടു് ഇങ്ങനെ കുത്തിവെച്ചിട്ടുള്ള ശരീരത്തിൽ ആ പ്രത്യേക രോഗബീജമായ അണുജന്തുവിനു ലക്ഷോപലക്ഷമായി വർദ്ധിക്കുവാനോ വർദ്ധിച്ചു ശേഷം ബാധിച്ചു മനുഷ്യനേയും തങ്ങളെത്തന്നേയും രണ്ടുപക്ഷമില്ലാതെ സംഹരിക്കത്തക്ക വീര്യമുള്ള വിഷം ഉണ്ടാക്കുവാനോ സാധിക്കുന്നില്ല. ഈ പരമാർത്ഥത്തെ ആസ്പദമാക്കിക്കൊണ്ടാണു് കുത്തിവയ്പിനു ലോകം ഒട്ടുക്കു പ്രചാരം വന്നിട്ടുള്ളതു്.

മനുഷ്യകുലത്തിന്നു് അപായകരമായി അണുജന്തുക്കളിൽ അനേകം വർഗ്ഗങ്ങൾ ഇല്ലാത്തതു് നമ്മുടെ വലിയ ഭാഗ്യംതന്നെ. അങ്ങിനെയല്ലാതിരുന്നെങ്കിൽ മനുഷ്യായുസ്സിനു രണ്ടുദിവസത്തിൽ കവിഞ്ഞ ദീർഘത ഉണ്ടായിരിപ്പാൻ പാടുണ്ടായി വരികയില്ലെന്നു തീർച്ചയായി പറയാം. നാമാം മൂക്കിൽക്കൂടെ പ്രതിദിനം നാലുലക്ഷത്തിലധികം അണുജന്തുക്കളെ വലിച്ചെടുക്കുന്നു. ലക്ഷോപലക്ഷം അണുജന്തുക്കളെ നാം ഭക്ഷണപദാർത്ഥങ്ങളോടുകൂടെ അറിയാതെ വിഴുങ്ങുന്നു. എത്രതന്നെ സോപ്പിട്ടു വെടിപ്പാക്കിയ നമ്മുടെ കയ്യിന്മേലും ഇവ തെറിച്ചു പാറിയതുപോലെ അട്ടിയട്ടിയായി കിടക്കുന്നു. എണ്ണിയാൽ തീരാത്ത ലക്ഷം നമ്മുടെ വായിലും പല്ലുകളുടെ ഇടയിലും തൊണ്ടയിലും നാവിലും സുഖമായി നടന്നു കളിക്കുന്നു. എത്രയോ ലക്ഷം നമ്മുടെ മൂക്കിൻദ്വാരങ്ങൾ രാജധാനികളേക്കാൾ സുഖകരമെന്നു വിചാരിച്ചു് അവിടെ കുടികൊള്ളുന്നു. എണ്ണിയാൽ തീരാത്തതു ചെവിയിന്മേൽക്കൂടെ ഗതാഗതം ചെയ്യുകയും ഉള്ളിൽക്കിടന്നു ചെപ്പിയുടെ രുചിനോക്കുകയും ചെയ്യുന്നു. അനേകായിരങ്ങൾ നഖത്തിന്റെ ഉള്ളിൽ കടന്നുകൂടുന്നു. വിരലുകളുടെ ഇടയിലും രോമങ്ങളുടെ ചാലിലും അധിവസിച്ചു നൃത്തം ചെയ്യുന്ന അണുജന്തുക്കളുടെ സീമ കണ്ടുവരാനുണ്ടാകയില്ല. കോടാകോടികൾ മീശയുടെ ഇടയിൽ നിന്നുലയുന്നു. നമ്മുടെ കണ്ണിൽത്തന്നെ പൊളിപൊളിയായി കടന്നലുകളെപ്പോലെ പാറിക്കിടക്കുന്നവയുടെ സംഖ്യ കണക്കാവില്ല. കണ്ണുനീരിൽക്കൂടെത്തന്നെ എത്രയോ ലക്ഷം ഒലിച്ചുപോകുന്നു. എത്രയോ നേർമ്മയായ നമ്മുടെ തലമുടിയുടെ അഗ്രത്തിൽത്തന്നെ നിരനിര നിന്നും ലക്ഷങ്ങൾ കളിക്കുന്നു. എന്തിനു പറയുന്നു. ശരീരസൗഖ്യത്തിന്റെ പരമകാഷ്ഠ പ്രാപിച്ച സ്ഥിതിയിലായിരിക്കുന്നവനെന്നു വൈദ്യന്മാരുംകൂടെ വിശ്വസിച്ചുപോകുന്നവന്റേയും അന്തർഭാഗത്തിൽ കാണപ്പെടാനിടയുള്ള അണുജന്തുക്കളുടെ ലക്ഷങ്ങൾക്കു് ഒരു കാലത്തും അവസാനമുണ്ടെന്നു വരില്ല. ചുരുക്കിപ്പറഞ്ഞാൽ അണുജന്തുക്കൾ ഇല്ലാത്ത സാധനങ്ങൾ ഭൂമിയിൽ ഒന്നുംതന്നെയില്ലെന്നു പറയാം. വലിപ്പത്തിൽ എത്രയോ ചെറുതും എണ്ണംകൊണ്ടു എത്രയോ അസംഖ്യവും വ്യാപ്തികൊണ്ടു ഭൂമി മുഴുവനും എത്തുന്നതുമായ അണുജന്തുക്കളുടെ ബാധയിൽനിന്നു ഒഴിവാൻ മനുഷ്യനു ഒരു പ്രകാരത്തിലും, ഒരു വിധത്തിലും, നിവൃത്തിയുണ്ടാകയില്ലെന്നു് ഖണ്ഡിച്ചുപറയാം.

ഭാഷാപോഷിണി. കെ. സുകുമാരൻ ബി. എ.

—(o)—

# കേരളത്തിലെ ജ്യോതിഷം

ഹിന്ദുക്കൾ ആദികാലംമുതൽതന്നെ ജ്യോതിഷത്തിൽ പരമനിപുണന്മാരായിരുന്നു. യൂറോപ്പുഖണ്ഡത്തിൽ മിക്ക ജാതിക്കാരും വില്ലും അമ്പും ധരിച്ച് ഓടിനടന്നു ക്ഷുദ്രപക്ഷിമൃഗാദികളെ കൊന്നു തിന്നുകൊണ്ട് കാട്ടാളനിർവിശേഷം കാലക്ഷേപം ചെയ്തുകൊണ്ടിരുന്ന കാലങ്ങളിൽ ഇന്ത്യക്കാരും ചീനത്തുകാരും ഗ്രഹവേധയന്ത്രങ്ങളെ നിർമ്മിച്ച് അവയുടെ സഹായത്തോടുകൂടി നക്ഷത്രമണ്ഡലത്തിൽ ഇരുന്ന ആകാശഗോളത്തെ അളന്നു തിട്ടപ്പെടുത്തുകയായിരുന്നു. രാശിചക്രവും അതിന്റെ വിഭാഗങ്ങളായ അശ്വിന്യാദി നക്ഷത്രങ്ങളും വേദത്തിൽതന്നെ പേർപറഞ്ഞു വർണ്ണിക്കപ്പെട്ടിട്ടുണ്ട്. പല ജ്യോതിശ്ശാസ്ത്രരഹസ്യങ്ങളേയും കഥകളുടെ രീതിയിൽ ഋക്സംഹിത പ്രതിപാദിക്കുന്നുണ്ട്. ഇതെല്ലാം ഇങ്ങനെയാവും ആ ആദികാലത്തിൽ ഹിന്ദുക്കൾക്കുണ്ടായിരുന്ന ജ്യോതിഷജ്ഞാനം അത്യന്തം സ്ഥൂലമായിരിപ്പാനേ സംഗതിയുള്ളു. ക്രമേണ അവർ ഗ്രഹഗതിഭേദങ്ങളെ കണ്ടുപിടിച്ച് ശാസ്ത്രഗ്രന്ഥങ്ങൾ ചമയ്ക്കുന്നതിനാരംഭിച്ചു. "വ്യാഖ്യാ ബുദ്ധിബലാപേക്ഷ" എന്ന ന്യായപ്രകാരം ശാസ്ത്രീയകല്പനകളുടെ (Theories) വിഷയത്തിൽ വിദ്വാന്മാർക്ക് പക്ഷഭേദം സംഭവിക്കയാൽ ജ്യോതിഷത്തിൽ കാലക്രമത്തിൽ പല സ്ഥാനങ്ങളും (Schools) ഉത്ഭവിച്ചു. അവയിൽ പ്രധാനമായി അഞ്ചെണ്ണമാണ് പറഞ്ഞുവരാറുള്ളത്. ഇവ (൧) വാസിഷ്ഠം (൨) പൈതാമഹം അല്ലെങ്കിൽ ബ്രാഹ്മം (൩) പൌലിശം (൪) രോമകം (൫) സൌരം എന്ന് അഞ്ചു സിദ്ധാന്തങ്ങൾ ആകുന്നു.

പ്രാധാന്യത്തിന്റെ ആരോഹണക്രമത്തിലാണ് അവയെ ഇവിടെ പരിഗണിച്ചുകാണിച്ചത്. വാസിഷ്ഠം വളരെ സ്ഥൂലവും ഒരു സിദ്ധാന്തഗ്രന്ഥം എന്ന പേരിനെ അർഹിക്കത്തക്ക സ്ഥിതിയില്ലാത്തതും ആകുന്നു. വൈദികാചാരങ്ങൾക്ക് ആവശ്യപ്പെട്ട തിഥിനക്ഷത്രവിശേഷദിവസങ്ങളെ അറിവാനുള്ളിടത്തോളമേ അതിൽ വിഷയം പ്രതിപാദിക്കപ്പെട്ടിട്ടുള്ളു. അതിനെ ആശ്രയിച്ച് വേറെ ഗ്രന്ഥങ്ങളും അധികമുണ്ടായിട്ടില്ല. പൈതാമഹം കുറേക്കൂടി വിസ്തീർണ്ണവും, വ്യാപകവും, ശാസ്ത്രീയവും ആണ്. ആ സിദ്ധാന്തത്തെ ആധാരമാക്കി പല ഗ്രന്ഥങ്ങളും ഉണ്ടായിട്ടുണ്ട്. പൌലിശവും രോമകവും വിദേശങ്ങളിൽനിന്നു കിട്ടീട്ടുള്ളവയാണെന്ന് അവകളുടെ പേരുകൊണ്ടുതന്നെ ഊഹിക്കാം. രോമകം റോമാക്കാരിൽനിന്നും പൌലിശം ഗ്രീക്കുകാരിൽ നിന്നും ഇന്ത്യക്കാർ ഗ്രഹിച്ചിട്ടുള്ളതാണെന്ന് വിശ്വസിക്കപ്പെട്ടിരിക്കുന്നു. സൌരസിദ്ധാന്തമാണ് കൂട്ടത്തിൽ ഉത്തമം. അത് മയൻ എന്ന അസുരശില്പി സൂര്യനെ തപസ്സുചെയ്ത് ആ ദേവന്റെ മുഖത്തുനിന്നും ഉപദേശമായി ഗ്രഹിച്ചതാണത്രേ. അതിനാലാണ് അതിന് സൂര്യസിദ്ധാന്തം എന്ന പേരു വന്നത്. എന്നാൽ ഇപ്പോൾ നമുക്കു ലഭിച്ചിട്ടുള്ള സൂര്യസിദ്ധാന്തം അ

തിന്റെ മൂലഗ്രന്ഥത്തിൽനിന്ന് പല അവസരങ്ങളിലായി ചെയ്തിട്ടുള്ള പല പല ഭേദഗതികളാലും വ്യവസ്ഥപ്പെടുത്തി പരിഷ്കരിക്കപ്പെട്ടിട്ടുള്ളതാണെന്നതിൽ ആർക്കും അഭിപ്രായഭേദം ഇല്ല.

പിന്നീട് ആര്യഭടാചാര്യൻ ക്രിസ്ത്വബ്ദം ആറാം ശതവർഷത്തിന്റെ പ്രാരംഭകാലത്തിൽ പല പുതിയ സംഗതികളേയും കണ്ടുപിടിച്ച് തന്റെ ആര്യഭടീയത്തിൽ സംഗ്രഹിച്ചു. ഹിന്ദുക്കളിൽ ആര്യഭടാചാര്യൻ ഒരാൾ മാത്രമേ ഭൂമി ചലിക്കുന്നു എന്ന മതത്തെ ധൈര്യമായി പ്രഖ്യാപനം ചെയ്തിട്ടുള്ളൂ. എന്നാൽ അദ്ദേഹത്തിന്റെ പിൽക്കാലത്തിൽ വന്ന ജ്യോതിഷികൾ ആര്യഭടന്റെ മറവുള്ള പരിഷ്കാരങ്ങളെ എല്ലാം സ്വീകരിച്ചുകൊണ്ടു ഭൂചലന സിദ്ധാന്തത്തെ മാത്രം പൂർവ്വപക്ഷദശയിൽ അദ്ദേഹം അതിനെ ഉപന്യസിച്ചതേയുള്ളുവെന്ന് തള്ളുകയാണ് ചെയ്തത്. ആര്യഭടാനന്തരം ഉണ്ടായവരിൽ ഭാസ്കരാചാര്യരെ ആകുന്നു ഒന്നാമനായി ഗണിപ്പാനുള്ളത്. അദ്ദേഹം സ്വകാലം വരെ ഉണ്ടായിരുന്ന സകല തത്വങ്ങളേയും ശാസ്ത്രീയരീത്യാ നിർല്ലോഡനം ചെയ്തു ശരിപ്പെടുത്തി എല്ലാറ്റിനും ഉപപത്തികളും പ്രതിപാദിച്ചു സിദ്ധാന്തശിരോമണി എന്ന് യഥാർത്ഥസംജ്ഞമായ ഒരു ഗ്രന്ഥം ചമച്ചു. അതിനെ അതിശയിക്കുന്നതിന് ഇന്നും വേറെ ഒരു ഗ്രന്ഥം ഉണ്ടായിട്ടില്ല. അതിന്മേൽ ജ്യോതിഷത്തിൽ ഉണ്ടായിട്ടുള്ള ഗ്രന്ഥമെല്ലാം അതിനെ ഉപജീവിച്ചുള്ള കാരണഗ്രന്ഥങ്ങളേ ഉള്ളൂ. ശാസ്ത്രതത്വങ്ങളെ പ്രതിപാദിക്കുന്ന ഗ്രന്ഥത്തിന് സിദ്ധാന്തഗ്രന്ഥമെന്നും ഗണിതപദ്ധതികളെ കാണിക്കുന്നതിന് കരണഗ്രന്ഥമെന്നും പേരുകൾ.

എന്നാൽ കരണസൂത്രങ്ങളുടെ സ്ഥൂലതയാലും, ഗണിതക്രിയകളിൽ അർദ്ധാധികത്തിനൊന്ന് എന്നും പറഞ്ഞ് ഭിന്നരാശികളെ തള്ളിക്കളയുന്ന സമ്പ്രദായത്താലും ഗ്രഹവേധത്തിന് ഉപയോഗിച്ചിരുന്ന യന്ത്രങ്ങളുടെ ന്യൂനതകളാലും ശാസ്ത്രീയകല്പനകളുടെ തന്നെ അപൂർണ്ണതയാലും മറ്റും പ്രത്യക്ഷശാസ്ത്രമായ ജ്യോതിഷം അനുഭവത്തിന് യോജിച്ചുവരാതെ തെറ്റി വന്നു കാൺകയാൽ കൊല്ലവർഷം ൬൯൬-ന് എതിരായ ശകാബ്ദം ൧൪൪൨-ൽ ഗണേശദൈവജ്ഞൻ ഗ്രഹലാഘവം എന്ന കരണഗ്രന്ഥത്തെ നിർമ്മിച്ചു. ഇതിൽ ഗണിതവും അനുഭവവും യോജിച്ചുവരാൻവേണ്ടി ഗ്രന്ഥകാരൻ ഓരോ ഗ്രന്ഥങ്ങളെ ഓരോ സിദ്ധാന്തപ്രകാരം സ്വീകരിച്ചുവെന്നും ചിലതിനെ വ്യത്യസ്തപ്പെടുത്തേണ്ടി വന്നിട്ടുണ്ടെന്നും പറയുന്നു. ഈ ഗ്രഹലാഘവപ്രകാരമാണ് ഉത്തരഇന്ത്യയിൽ ഇന്നും ഗ്രഹാദികളെ ഗണിച്ചുവരുന്നത്. താരതമ്യപ്പെടുത്തുന്നതിനും മറ്റും സൌകര്യത്തിനുവേണ്ടി ഇൻഡ്യയുടെ വടക്ക് സംബന്ധിക്കുന്ന ജ്യോതിശ്ശാസ്ത്രത്തിന്റെ ഇത്രയും ഒരു ചരിത്രസംക്ഷേപത്തോടുകൂടി ഇനി പ്രകൃതവിഷയത്തിലേയ്ക്ക് അവതരിക്കാം.

(൧) കേരളത്തിലെ ജ്യോതിഷത്തെപ്പറ്റി വിചാരണ ചെയ്വാൻ പുറപ്പെടുന്നവന്റെ ദൃഷ്ടിയിൽ ഒന്നാമതായി പതിക്കുന്നത് ഈ നാട്ടിലെ

കാലഗണനാ സമ്പ്രദായമാകുന്നു. കാലപരിച്ഛേദനത്തിനൊക്കെയും കാരണഭൂതൻ സൂൎയ്യനാണെന്നു സൎവ്വസമ്മതമാണല്ലോ. സൂൎയ്യന്റെ ഒരുദയം കഴിഞ്ഞു് വേറെ ഒരുദയം വരുന്ന ഇടയെ നാം ഒരു ദിവസം, അല്ലെങ്കിൽ തീയതി, അല്ലെങ്കിൽ നാൾ എന്നു പറയുന്നു. ഇത്രത്തോളമുള്ള സംഗതിയിൽ ആൎക്കും തൎക്കമില്ല. എന്നാൽ ശരാശരി കണക്കിൽ മുപ്പതു ദിവസം ചേൎന്നതു് ഒരു മാസം എന്നു കല്പിക്കുന്നതിനുള്ള കാരണം അതുപോലെ സ്പഷ്ടമല്ല. അതിന്മണ്ണം തന്നെ ൧൨-മാസം കൂടിയതു് ഒരു സംവത്സരം എന്നു വ്യവഹരിക്കുന്നതിനും യുക്തിയെന്തെന്നു് അധികംപേരും ഗ്രഹിച്ചുകാണുകയില്ല. മാസം എന്ന കാലപരിച്ഛേദത്തിന്റെ ഉല്പത്തി സൂൎയ്യചന്ദ്രന്മാരുടെ ഗതിഭേദത്തിൽ നിന്നാകുന്നു. അമാവാസ്യാ അല്ലെങ്കിൽ കറുത്തവാവു ദിവസത്തിൽ ചന്ദ്രൻ സൂൎയ്യനോടു യോഗം പ്രാപിക്കയാൽ അദൃശ്യനായിത്തീരുന്നു. പിറേറ ദിവസം മുതൽ ചന്ദ്രൻ ഓരോ കലയായി വൎദ്ധിച്ചുവന്നു് ൧൫-ദിവസംകൊണ്ടു പൂൎണ്ണനായിട്ടു് പൂൎണ്ണിമ അല്ലെങ്കിൽ വെളുത്ത വാവു ദിവസം കാണപ്പെടുന്നു. പിന്നീടു ദിവസംതോറും ഓരോ കലവീതം കുറഞ്ഞുകുറഞ്ഞു് ൧൫ ദിവസകാലംകൊണ്ടു് ആദിയെ അമാവാസിയിൽ അദൃശനായിത്തീരുന്നു. ഇങ്ങനെ മുപ്പതു ദിവസംകൊണ്ടു് ചന്ദ്രൻ ഒരു പരിവൃത്തി പൂൎത്തിയാക്കിവരുന്നു. ഇതിൽ കല വൎദ്ധിക്കുന്ന ൧൫ ദിവസങ്ങൾക്കു ശുക്ലപക്ഷമെന്നും, കല ക്ഷയിക്കുന്ന ൧൫ ദിവസങ്ങൾക്കു് കൃഷ്ണപക്ഷമെന്നും, രണ്ടുംചേൎന്ന ഒരു ചന്ദ്രപരിവൃത്തി കാലമായ ൩൦ ദിവസത്തിനു് ഒരു മാസമെന്നും പേരുകൾ ഇടുവാനിടയായി. ഇപ്രകാരം മാസം എന്ന വ്യവഹാരത്തിന്റെ അടിസ്ഥാനം ചന്ദ്രനാകുന്നു.

സംവത്സരം എന്ന വിഭാഗത്തിന്റെ കാരണഭൂതൻ ആദിയേ സൂൎയ്യനാകുന്നു. വസന്തഗ്രീഷ്മാദി അല്ലെങ്കിൽ വേനൽ, മഴ, മഞ്ഞു മുതലായ ഋതുക്കൾ മുറയ്ക്കു് ചുററിവരുന്നതിനാലും സൂൎയ്യൻ ൬-മാസകാലം വടക്കും ൬-മാസകാലം തെക്കും മാറിമാറി നില്ക്കുന്നതിനാലും ൧൨-മാസം കൂടിയ ഒരു കാലത്തിനു് ഒരു പേർ ഇടേണ്ടതായി വന്നു. രണ്ടുമാസം ഒരു ഋതു; മൂന്നു ഋതു അല്ലെങ്കിൽ ആറുമാസം ഒരു അയനം; രണ്ടയനം കൂടിയതു് ഒരു സംവത്സരം എന്നു വിഭാഗങ്ങൾ മുറയ്ക്കു ഏൎപ്പെട്ടു. ഇങ്ങനെയാണു് സൎവ്വജനീയമായ കാലഗണനാസമ്പ്രദായത്തിന്റെ ആഗമം. എന്നാൽ കാലക്രമേണ പൂൎവ്വികന്മാർ സൂൎയ്യചന്ദ്രന്മാരെ മാത്രമല്ല ആകാശത്തിൽ കാണുന്ന അനേകകോടി ജ്യോതിസ്സുകളേയും അവയുടെ സ്ഥിതിവേഗങ്ങളേയും മററും നോക്കിയറിഞ്ഞു ജ്യോതിശ്ശാസ്ത്രതത്വങ്ങളെ ഓരോന്നായി ഗ്രഹിച്ചുതുടങ്ങിയപ്പോൾ മുൻ വിവരിച്ച മാസം മുതലായ വിഭാഗങ്ങളുടെ സ്ഥൂലത അവൎക്കു വെളിപ്പെട്ടു. ചന്ദ്രന്റെ വൃദ്ധിക്ഷയങ്ങൾക്കു് ഒരാവൎത്തി പൂൎത്തിയാകുന്നതിനു മുപ്പതു ദിവസം തികച്ചു വേണ്ട, ഉദ്ദേശം ൨൯½-ദിവസം മതി എന്നു കണ്ടു. അതിന്മണ്ണം സൂൎയ്യൻ ഭൂമിയുടെ മദ്ധ്യരേഖയിൽ നിന്നു തെക്കോട്ടും വടക്കോട്ടും ഉദ്ദേശം ൨൩½-ഭാഗം അല്ലെങ്കിൽ ഡിഗ്രി ചരിഞ്ഞു കിടക്കുന്ന ഒരു വൃത്തത്തിൽ

ഴപ്പണം വിലയുള്ള തിരുവിതാംകൂർ രൂപാ റൊന്നാണയമായി ഇല്ലാതെ വന്നിരിക്കുന്നതുകൊണ്ടും കണക്കെഴുതുന്നവർക്ക് എന്തു ക്ലേശം നേരിടുന്നു എന്നു ബോധമുണ്ടല്ലോ. രണ്ടു വിജാതീയമാനങ്ങളെ കൂട്ടിക്കലർത്തിയാലുണ്ടാകുന്ന കുഴപ്പം ഇതിൽ നിന്ന് ഊഹിച്ചാൽ അറിയാം.

മലയാളികൾ ചാന്ദ്രമാനത്തെ നിശ്ശേഷം ഉപേക്ഷിച്ചു കാലമാനം സകലവും സൗരമാനപ്രകാരമാക്കി ഈ കുഴപ്പത്തിന് അവകാശമേ ഇല്ലാതാക്കിയിരിക്കുന്നു. കേരളത്തിലെ കാലഗണനം പോലെ ശാസ്ത്രസമ്മതമായ ഒരു സമ്പ്രദായം ഭൂലോകത്തിൽ മറ്റൊരിടത്തും തന്നെ ഇല്ലെന്നു പറയാം. നമ്മുടെ തീയതിയും മാസവും ആണ്ടുമെല്ലാം സൗരമാനപ്രകാരം കൃത്യമായി അളന്നു നിശ്ചയിക്കപ്പെട്ടതാകുന്നു. സൂര്യൻ ഭൂമിയെ ചുററി പ്രദക്ഷിണം ചെയ്യുന്നു എന്നും ഒരു പ്രദക്ഷിണപൂർത്തിയുള്ള കാലമാണ് ഒരു സംവത്സരമെന്നു പറയുന്നതെന്നും മുമ്പുതന്നെ പ്രസ്താവിച്ചല്ലോ. സൂര്യൻ ചരിക്കുന്ന ഈ വൃത്തത്തിനു ജ്യോതിഷികൾ അപക്രമമണ്ഡലം അല്ലെങ്കിൽ രാശിചക്രം എന്നു പേർ ചെയ്തിരിക്കുന്നു. ഈ വൃത്തത്തിനു പല വിഭാഗങ്ങൾ ഉണ്ട്. ൨൭ ഭാഗങ്ങളായിട്ട് ഒന്ന്. അതുകളിൽ ഓരോന്നിനുമാണ് നക്ഷത്രം എന്നു പറയുന്നത്. അവയുടെ അശ്വതി ഭരണി കാർത്തിക എന്ന സംജ്ഞകൾ അതിപ്രസിദ്ധങ്ങളാണല്ലോ. ചന്ദ്രന്റെ സഞ്ചാരവൃത്തത്തെപ്പററി പ്രസ്താവിക്കുന്നതിലാണ് ഈ വിഭാഗത്തിന് അധികം ഉപയോഗം. ചന്ദ്രൻ ൨൭ ദിവസംകൊണ്ട് ഒരു പരിവൃത്തി ചുററിവരും. അതിൽ ഏതു ദിവസം ഏതു നക്ഷത്രത്തിൽ ചന്ദ്രൻ നില്ക്കുന്നുവോ അതാണ് അന്നത്തെ നക്ഷത്രം എന്നു നാം വ്യവഹരിക്കുന്നത്. ഈ വൃത്തത്തിനു തന്നെ രാശിചക്രം എന്നു വേറെ ഒരു വിഭാഗം പറഞ്ഞതു പന്ത്രണ്ടു എണ്ണമായിട്ടാണ്. അതിൽ ഓരോന്നും ഓരോ രാശി അവയ്ക്ക് അടുത്തു നില്ക്കുന്ന ചില നക്ഷത്രക്കൂട്ടത്തിന്റെ ആകൃതി പ്രമാണിച്ചു ഒന്ന് ആട്ടിൻതലപോലെ ഇരിക്കയാൽ അതു മേഷം അല്ലെങ്കിൽ മേടം. മറെറാന്നിന് കാളയുടെ രൂപമുള്ളതിനാൽ അതു വൃഷഭം (ഇടവം) ഇത്യാദി പേരുകൾ സിദ്ധിച്ചു: ഇങ്ങനെ സൂര്യചന്ദ്രന്മാരും കുജാദിഗ്രഹങ്ങളും ചരിക്കുന്ന വൃത്തത്തിനു ൧൨ ആയിട്ടും ൨൭ ആയിട്ടും രണ്ടു വിഭാഗങ്ങൾ. രണ്ടു വിഭാഗങ്ങളെയും കൂടി യോജിപ്പിച്ചാൽ രണ്ടേകാൽ നക്ഷത്രം ഒരു രാശി എന്നു വരും. സൂര്യാദികൾ ചരിക്കുന്ന മാർഗ്ഗം വൃത്താകൃതിയായതിനാൽ ത്രികോണമിതി ശാസ്ത്രപ്രകാരം വൃത്തങ്ങൾക്കു പൊതുവെയുള്ള വിഭാഗവും ഉപയോഗിക്കാറുണ്ട്. അതു് ൩൬൦ ഡിഗ്രികൾ അല്ലെങ്കിൽ ഭാഗങ്ങൾ എന്നുള്ള വിഭാഗമാണ്. അതിന്റെ മേൽ ഒരു ഭാഗത്തെയ്ക്കു് ൬൦ കല, ഒരു കലയ്ക്കു് ൬൦ വികല എന്നും ഉള്ള അവാന്തരവിഭാഗങ്ങളും ഉണ്ട്. അപ്പോൾ ൩൦-ഭാഗം കൂടിയതു അല്ലെങ്കിൽ രണ്ടേകാൽ നക്ഷത്രം കൂടിയതു് ഒരു രാശി, പന്ത്രണ്ടു രാശി ഗ്രഹഭ്രമണവൃത്തം എന്നായി. ഈ വിഭാഗമെല്ലാം എല്ലാ ദേശങ്ങളിലെ ജ്യോതിഷികളും സമ്മതിച്ചിട്ടുള്ളതാണ്. കേരളത്തിലെ ജ്യോതിഷികൾ ഈ പന്ത്രണ്ടായിട്ടുള്ള രാശിചക്രവിഭാഗത്തെ എടുത്തു്, സൂര്യൻ ഒരു രാശിയിൽ നില്ക്കുന്ന കാലം, ഒരു മാസം എന്നു നിശ്ചയം ചെയ്തു. മററുള്ള നാട്ടുകാർ

അപരിഹാര്യമെന്നവണ്ണം ചാന്ദ്രമാനപ്രകാരം ഗണിച്ചിരുന്ന മാസവിഭാഗത്തെക്കൂടി സൌരീകരിച്ചു കാലവിഭാഗമെല്ലാം ഒരേ തോതിലാക്കി എല്ലാം ശരിപ്പെടുത്തി. സൂര്യൻ മേഷരാശിയിൽ നില്ക്കുന്ന കാലം മേടമാസം; വൃഷഭരാശിയിൽ നില്ക്കുന്ന കാലം ഇടവമാസം; മിഥുനരാശിയിൽ നില്ക്കുന്ന കാലം മിഥുനമാസം; ഇത്യാദി മുറയ്ക്കു ൧൨-നും അതിൽ സൂര്യന്റെ ഭ്രമണമാർഗ്ഗം നേരേ വൃത്തമല്ലാതെ ദീർഘവൃത്താകൃതിയാകയാലും, ഭൂമിയുടെ സ്ഥിതി ദീർഘവൃത്തത്തിന്റെ കേന്ദ്രസ്ഥാനം വഹിക്കുന്ന നാഭികൾ എന്ന രണ്ടു ബിന്ദുക്കളുള്ളതിൽ ഒന്നിലാകയാലും, ഭൂമിസ്ഥന്മാരുടെ ദൃഷ്ടിയിൽ സൂര്യന്റെ ഗതിക്ക് ഏറ്റക്കുറവുകൾ വരുന്നു. ഈ ഏറ്റക്കുറവ് അനുസരിച്ചാണ് മാസങ്ങളുടെ തീയതികൾ വ്യവസ്ഥപ്പെടുത്തിയിരിക്കുന്നത്. മീനംമുതൽ കന്നിവരെ ഏഴുമാസങ്ങളിൽ സൂര്യനു ഭൂമിയിൽനിന്നുള്ള ദൂരം അധികപ്പെടുകയാൽ ഗതി കുറയുന്നതുകൊണ്ട് ൩൦-ഡിഗ്രി ചലിക്കാൻ ൩൦-ൽ അധികം ദിവസം വേണ്ടിവരുന്നു. അതിനാൽ ആ മാസങ്ങളിൽ മുപ്പത്തിരണ്ടോളം ഏറുന്നു. ശേഷം ൫-മാസങ്ങളിൽ നേരേ മറിച്ചു സാമീപ്യത്താൽ ഗതി വർദ്ധിച്ച് മുപ്പതുദിവസത്തിനു മുമ്പുതന്നെ രാശി മുഴുവൻ സൂര്യൻ ഭുജിച്ചുതീരുന്നു. ഇതിനാൽ തീയതി ൩൦-ൽ കുറയുന്നു. സൂര്യന്റെ സംക്രമം ഉദയത്തിൽത്തന്നെ വരണമെന്നു നിർബ്ബന്ധമില്ലായ്കയാൽ എന്നല്ല അങ്ങനെ വരുന്നത് വളരെ അപൂർവ്വമേയുള്ളൂ എന്നിരിക്കയാൽ മാസാവസാനം ഏതു ദിവസം വേണമെന്ന സന്ദേഹം വരുന്നതിനാൽ നല്ല സയുക്തികമായ ഒരു വ്യവസ്ഥ ചെയ്തിട്ടുണ്ട്. മദ്ധ്യാഹ്നത്തിനു മുമ്പ് സംക്രമം വന്നാൽ അന്ന് ഒന്നാം തീയതി, അതിനു മേലായാൽ ഒന്നാംതീയതി പിറേറദിവസം. ഇതു ലൗകികവ്യവഹാരങ്ങൾക്കുവേണ്ടി ചെയ്ത വ്യവസ്ഥ. വൈദികാനുഷ്ഠാനങ്ങൾക്ക് സൂക്ഷ്മമായ സംക്രമകാലം മുതൽതന്നെ മാസാരംഭം. ഇന്നു പന്ത്രണ്ടാംനാഴികയ്ക്കു മേഷസംക്രമവും ൧൦-ാംനാഴികവരെ അശ്വതിനക്ഷത്രവുമെന്നുവന്നാൽ പന്ത്രണ്ടാംനാഴികവരെ മീനമാസം ആകയാൽ മീനമാസത്തിലെ അശ്വതി പിറന്നാൾ ലൗകികവ്യവഹാരത്തിൽ മേടം ൧-ാംനു-എന്നു ഗണിക്കുന്ന ആ ദിവസം ആണ് അനുഷ്ഠിക്കുന്നത്. ഇതുകൊണ്ടു മലയാളദേശത്തിലെ കാലഗണനാസമ്പ്രദായം എത്രയും സയുക്തികവും ശാസ്ത്രാനുസൃതവും ജ്യൌതിഷശാസ്ത്രനൈപുണ്യസൂചകവും ആണെന്നു ഭവാന്മാർ ഊഹിച്ചുകൊൾക. ഇന്ത്യയിലുള്ള മററു വർഷക്കാരുടെ നില ഇതോടു താരതമ്യപ്പെടുത്തുമ്പോൾ വളരെ മോശമാണ്. ഈയാണ്ടിൽ മേടമാസം കഴിഞ്ഞാൽ അടുത്ത ഒരു മാസം വകയില്ല. അതിനടുത്താണ് ഇടവമാസം എന്നും, ഈ മാസത്തിൽ ഏഴും, എട്ടും, തീയതികൾ ഒരു ദിവസമാണെന്നും മറെറാരുമാസത്തിൽ ൧൦-ാംനു-ക്ക് അപ്പുറം ൧൨-ാം തീയതി ഒരു ദിവസം കഴിഞ്ഞാണെന്നും മററും വന്നാൽ അതു നമുക്ക് എത്രത്തോളം അസംബന്ധമായിട്ടു തോന്നും. എന്നാൽ ഈ ചാന്ദ്രമാസങ്ങളെ സ്വീകരിക്കുന്ന ഇന്ത്യാവാസികൾക്കു കൂടക്കൂടെ സംഭവിക്കുന്ന ഒരു സംഗതിയാകുന്നു. നക്ഷത്രങ്ങൾക്കും തിഥികൾക്കും ഈ മട്ട നമുക്കു പരിചിതമാണല്ലോ. നാം തിഥി എന്നു പറയുന്നതുതന്നെയാണ് അവരുടെ തീയതി എന്ന് ഓർത്താൽ മ

തി. തിഥി എന്ന സംസ്കൃതപദം തന്നെയാണ് നമ്മുടെ തീയതിയായത്. തമിഴർ 'തിഥിയെ' 'തേതി' ആക്കി; മലയാളികൾ ഒന്നുകൂടി നീട്ടി 'തീയതി' ആക്കി എന്നേയുള്ളൂ.

എന്നാൽ ഇവിടെ വിവരിച്ച ഈ കാലഗണനാക്രമം മലയാളത്തു മാത്രമേ നടപ്പുള്ളോ? എന്നാണ് ഇനി ആലോചിപ്പാനുള്ളതു്. തമിഴ്ദേശങ്ങളിലും ഈ സൌരസമ്പ്രദായംതന്നെയാണ് നടപ്പ്. ഇതു് തമിഴരിൽനിന്നു മലയാളികൾ ഗ്രഹിച്ചോ, അതോ മറിച്ചോ, അല്ലെങ്കിൽ ഈ സമ്പ്രദായം ദ്രാവിഡർക്കു പൊതുവെ ഉണ്ടായിരുന്നതോ? എന്നാണിനിയത്തെ ചോദ്യം. കേരളത്തിൽനിന്നു അടുത്ത പാണ്ഡ്യദേശത്തേയ്ക്കു വ്യാപിച്ചതാണെന്നാണ് എന്റെ താഴ്മയായ അഭിപ്രായം. എന്തുകൊണ്ടെന്നാൽ തമിഴിലെ മാസനാമങ്ങൾ എല്ലാം മററുള്ളവരുടെ ചാന്ദ്രമാനപ്രകാരമുള്ള മാസനാമങ്ങളിൽനിന്ന് ഉത്ഭവിച്ച തത്ഭവങ്ങളാണെന്ന് സ്പഷ്ടമാകുന്നു. ചാന്ദ്രമാനപ്രകാരമുള്ള മാസങ്ങൾ അതാതു മാസങ്ങളിലെ വെളുത്തവാവ് ഏതു നക്ഷത്രത്തിൽ പ്രായേണ വരുന്നുവോ ആ നക്ഷത്രത്തിന്റെ പേരിൽനിന്നു വ്യുല്പാദിപ്പിച്ച തദ്ധിതനാമങ്ങളാകുന്നു. ചിത്തിരയിൽ പൌർണ്ണമാസി വരുന്ന മാസം ചൈത്രം; വിശാഖത്തിൽ വരുന്നതു വൈശാഖം, അനുരാധ എന്ന അനുഷത്തിൽ വരുന്നതു് ആനുരാധം ഇങ്ങനെ ചൈത്രം, വൈശാഖം, ജ്യൈഷ്ഠം അല്ലെങ്കിൽ ആനുരാധം, ആഷാഢം, ശ്രാവണം, പ്രൌഷ്ഠപദം, ആശ്വിനം, കാർത്തികം, മാർഗ്ഗശീർഷം, പൌഷം അല്ലെങ്കിൽ തൈഷം, മാഘം, ഫാൽഗുനം എന്ന് ചാന്ദ്രമാസങ്ങൾ തന്നെയാണ് തമിഴിൽ ചിത്തിര വൈകാശി ആനി മുതലായവയായിത്തീർന്നതെന്ന് ഒരു നോട്ടത്തിൽതന്നെ വെളിപ്പെടുന്നു. മലയാളത്തിലാകട്ടെ മേടം, ഇടവം മുതലായവ തൽകാലം സൂര്യാധിഷ്ഠാനരാശികളുടെ പേരുകളാകയാൽ ചാന്ദ്രമാസത്തിന്റെ സ്പർശംപോലും ഇല്ല. അതിനാൽ ഈ സൌരമാനരീതി കേരളത്തിൽനിന്ന് അടുത്ത തമിഴ്ദേശങ്ങളെ വ്യാപിച്ചു എന്നു കല്പിക്കുന്നതിനാണ് അധികം സംഭാവ്യത. തെലുങ്ക്, കർണ്ണാടകം മുതലായ ശേഷം ദ്രാവിഡഭാഷകൾ സംസാരിക്കുന്നവർ ഇന്നും ഉത്തരദേശത്തുകാരെപ്പോലെ ചാന്ദ്രമാനത്തെ തന്നെ ഉപയോഗിച്ചുവരുന്നതിനാൽ ഈ സമ്പ്രദായം ദ്രാവിഡരുടെ പൊതുസ്വത്തായിരുന്നു എന്നു കല്പിക്കുന്നതിനും അവകാശമില്ലാതെ പോയി. ഇന്ത്യയ്ക്കു വെളിയിലുള്ള യൂറോപ്പുരാജ്യങ്ങളിലെ കാലഗണനാസമ്പ്രദായം സൌരമാനാശ്രിതമാണെങ്കിലും അവരുടെ മാസങ്ങൾക്കുള്ള തീയതിവ്യവസ്ഥ ജ്യോതിശ്ശാസ്ത്രസിദ്ധാന്തങ്ങളെ അനുസരിച്ചല്ല. ഉള്ളതിലും തീയതി കുറയുന്നതായ മകരം ധനുമാസങ്ങളുടെ പൂർവോത്തരാർദ്ധം ചേർന്ന ജനുവരി മാസത്തിനു ൩൧ തീയതി കല്പിച്ചതും, അതുപോലെതന്നെ ദീർഘതമമായ ഇടവം മിഥുനം ചേർന്ന ജൂൺമാസത്തിനു ൩൦ തീയതി നിശ്ചയിച്ചതും ജ്യോതിശ്ശാസ്ത്രത്തിനു നേരെ വിരുദ്ധമായിരിക്കുന്നു. അതിനാൽ കേരളീയരുടെ കാലമാനരീതിയാണ് സർവോത്തമം എന്നു നാം പറയുന്നതായാൽ അതിൽ സ്വദേശാഭിമാനം നമ്മെ വ്യാമോഹിപ്പിക്കുന്നതാണെന്ന് മഹാന്മാർ ആക്ഷേപിക്കാൻ ഇടയാവുകയില്ലെന്നു വിശ്വസിക്കുന്നു.

കേരളീയർക്ക് ജ്യോതിഷവിഷയത്തിൽ വേറെ അംശങ്ങളിലും ഉൽകർഷം ഉണ്ട്. ഗണിതത്തിന് ഇംഗ്ലീഷിൽ (Formula) എന്നു പറയുന്ന പല കരണസൂത്രങ്ങളുടേയും അപേക്ഷയുണ്ട്. അതുപോലെ ഭുജജ്യാ (Sine) കോടിജ്യാ (Cosine) മുതലായവയുടെ തുക കാണിക്കുന്ന പല പട്ടികകളും ആവശ്യപ്പെടുന്നു. ഇതിനെയൊക്കെയും തിട്ടപ്പെടുത്തുന്നതിൽ ലക്കങ്ങളെ പല വിധത്തിലും ഉപയോഗിക്കേണ്ടിവരുന്നു. ലക്കങ്ങളെ വളരെ ലഘുവായി ശ്ലോകങ്ങളിലും മറ്റും ചേർത്തുവെക്കുന്ന ഒരു സമ്പ്രദായം കേരളത്തിൽ നടപ്പുണ്ട്. ഇതിന് അക്ഷരസംഖ്യ അല്ലെങ്കിൽ കടപയാദി സംഖ്യ അല്ലെങ്കിൽ പരല്പേർ എന്നു പേർ. ഇതിന്റെ സ്വഭാവം വളരെ ലഘുവും സൌകര്യസമ്പാദകവും ആകുന്നു. വ്യഞ്ജനാക്ഷരങ്ങൾ അക്ഷരമാലയിലെ ക്രമപ്രകാരം ൧, ൨, ൩, എന്ന സംഖ്യകളെ കുറിക്കുന്നു; കേവലസ്വരങ്ങൾ ശൂന്യത്തെ കാണിക്കുന്നു. അപ്പോൾ വർഗ്ഗാക്ഷരങ്ങൾ വരി മുറയ്ക്ക് പതിപ്പത്തായി ഭാഗിക്കുമ്പോൾ ഒരഞ്ചു കുറവ്; ശേഷം യ മുതൽ ള വരെയുള്ളവ ഒൻപത്; കൂട്ടക്ഷരത്തിൽ ഒടുവിലെ വ്യഞ്ജനം പ്രധാനം. ഇത്രയുമുള്ള പരല്പേരിന്റെ നിബന്ധന. ഈ ഏർപ്പാടിൻപ്രകാരം ഒന്നുമുതൽ ഒമ്പതുവരെയുള്ള അക്കങ്ങളെക്കുറിപ്പാൻ നന്നാലക്ഷരങ്ങളും, ൬ മുതൽ ൯ വരെയുള്ളവയെ കാണിപ്പാൻ മുമ്മൂന്നക്ഷരങ്ങളും ശൂന്യത്തിനെ പ്രദർശിപ്പാൻ രണ്ടു വ്യഞ്ജനങ്ങളും ൧൬ കേവലസ്വരങ്ങളും ഉണ്ട്. ഇങ്ങനെ തിരഞ്ഞെടുക്കുവാൻ സൌകര്യമുള്ളതിനാൽ ഏതു വലിയ സംഖ്യയെ കാണിക്കുന്നതിനും നല്ല അർത്ഥമുള്ള ഒരു വാക്യം എളുപ്പത്തിൽ നിർമ്മിക്കാമെന്നു സ്പഷ്ടമാകുന്നു. ഇന്ന അക്ഷരത്തിന് ഇന്ന ലക്കമെന്ന് ഉറപ്പുവരുന്നതിനും സ്വല്പം പരിചയം മതിയാവും. ഇംഗ്ലീഷ് പഠിച്ചിട്ടുള്ള നമ്പരുകൾ പട്ടികകളും മറ്റും പറയുന്നതിൽ ഉൾപിരിവുകളുടെ സംഖ്യ കുറിപ്പാൻ A, B, C, D, മുതലായ അക്ഷരങ്ങൾ ഉപയോഗിക്കുമ്പോൾ അതു എത്രാമത്തേതാണെന്നു ഗ്രഹിപ്പാൻ എണ്ണിനോക്കേണ്ടിവരുന്നില്ലല്ലൊ. വക്കീലന്മാരുടെ ഗ്രന്ഥങ്ങൾക്കും മറ്റും പ്രമാണം ക്ലൃ പ്രമാണം എന്നും മറ്റും പറയുമ്പോൾ അവയ്ക്കു എതിരായ സംഖ്യയുടെ ഉപസ്ഥിതി ഉടൻതന്നെ ഉണ്ടാകുമെന്നാണ് എന്റെ വിശ്വാസം. അതിൽ സന്ദേഹമുണ്ടായിരുന്നാലും (Clix) എന്നും മറ്റുമുള്ള റോമൻ ലക്കത്തെ സങ്കലനവ്യവകലനക്രിയകളെല്ലാം ചെയ്ത് സംഖ്യയാക്കിക്കൊണ്ടു വരുന്നിടത്തോളം ശ്രമം പരല്പേരിന്റെ സംഖ്യ അറിയുന്നതിൽ ഇല്ലെന്ന് എനിക്കുതന്നെ നല്ല അനുഭവമുണ്ട്.

ഗ്രഹിപ്പാനും ഓർമ്മിപ്പാനും ഉള്ള സൌകര്യത്താൽ മലയാളജ്യൗതിഷികൾ സകല സംഖ്യകളേയും പരല്പേർ കൊണ്ടാണ് വ്യവഹരിക്ക പതിവ്. ഇന്നു മദ്ധ്യാഹ്നസമയത്തു ചന്ദ്രന്റെ (Longitude) (രാശിഭോഗം) എത്രയാണെന്ന് ഒരു കേരളീയ ജ്യോത്സ്യരോടു ചോദിച്ചാൽ അയാൾ 'ചന്ദ്രോമാനഷ്' എന്നാണെന്നു ഉത്തരം പറയും. ൬ രാശി (Sign) ൫ ഭാഗം (Degree) ൨൬ കല (Minutes) എന്ന സംഖ്യകൊണ്ടു പറയുന്നതിനൊപ്പം കേരളീയർക്ക്

ഈ വാക്യം ആയിത്തീർന്നിട്ടുണ്ട്. മലയാളപദ്യയോഗങ്ങളിൽ ഗ്രഹസ്ഫുടങ്ങളേയും മറ്റും ഇങ്ങനെ പേരിട്ടല്ലാതെ അക്കങ്ങളായിട്ട് ആരും എഴുതാറില്ല. സംഖ്യകളെ പദപ്രയോഗംകൊണ്ടു നിർദ്ദേശിക്കുന്ന ക്രിയയ്ക്കു 'പേരിടുക' എന്നാണു സാധാരണ വ്യവഹാരം. സംഖ്യകളെ വെച്ചു പേരിടുക എന്നുള്ളതു മലയാളികൾക്കു് ഒരു നിഷ്പ്രയാസമായ ജോലിയാണെന്നു മാത്രമല്ല അതിനെ അവർ ഒരു വിനോദത്തിന്റെ കൂട്ടത്തിൽകൂടി ഗണിച്ചിരിക്കുന്നു. ഈ തിരുവനന്തപുരത്തു മുറജപകാലത്തു പാദം വയ്ക്കുന്നതിനു പ്രത്യേകം ഒരു നെട്ടംപുരയും കവിടിസഞ്ചിയും കൊടുക്കുക എന്നൊരേർപ്പാട് ഇപ്പോഴും ഉണ്ട്. പാദംവയ്ക്കുക എന്നാൽ വേദത്തിലെയോ സുപ്രസിദ്ധങ്ങളായ മഹാ. കാവ്യങ്ങളിലെയോ ഒരു ശ്ലോകത്തിന്റെ ഒരു പാദം പരപ്പേർ സംഖ്യ അനുസരിച്ചു കവിടികൊണ്ടു വയ്ക്കുക ആകുന്നു. ആ സംഖ്യ നോക്കി അടുത്തു നിൽക്കുന്നവർ വെപ്പാൻ ഉദ്ദേശിച്ച ശ്ലോകപാദത്തെ നിഷ്പ്രയാസമായി പറഞ്ഞുകളയും. ഈ കലയിൽ വളരെ പാണ്ഡിത്യമുള്ളവർ പാദം വയ്ക്കുന്നവൻ ഓരോ അക്ഷരത്തിനും കവിടിവെച്ചു തീരുംമുമ്പുതന്നെ ലാഘവാതിശയത്താൽ പറഞ്ഞു കളയും. ഇങ്ങനെ ചെയ്യുന്നതിനു 'മുഖത്തിടുക' എന്നൊരു വചനവും ഉണ്ടായിട്ടുണ്ട്. ഇന്നും മുഖത്തിടത്തക്ക പാണ്ഡിത്യമുള്ളവർ നമ്പൂരിമാരുടെ കൂട്ടത്തിൽ ചിലർ കാണും. നാരായണീയകർത്താവായ മേല്പുത്തൂർ നാരായണഭട്ടതിരി ഈ വിദ്യയിൽ അതിനിപുണനായിരുന്നു. അദ്ദേഹം ബാല്യകാലത്തിൽ ഒരു മന്ദൻ അല്ലെങ്കിൽ വിടൻ ആയി നടന്നിരുന്നു എന്നും ഒരു ദിവസം പ്രസിദ്ധജ്യോതിഷിയായ അച്യുതപ്പിഷാരോടി ഒരു കലിസംഖ്യ വച്ചു് അതിനു പേരിടാൻ തന്റെ ശിഷ്യരോടു പറഞ്ഞ സമയം യദൃച്ഛയാ ഭട്ടതിരി അവിടെ ചെല്ലാൻ ഇടയായതിൽ ശിഷ്യന്മാർ പേരിടാൻ താമസിക്കയാൽ 'എന്നാൽ ഉണ്ണി നമ്പൂരിശ്ശൻ ഇതിനു് ഒരു പേരിടാൻ നോക്കു' എന്നു് പിഷാരോടി പറഞ്ഞ ക്ഷണത്തിൽ തന്നെ ഭട്ടതിരി 'ബാലകളത്രം സൌഖ്യം' എന്ന പേരിടുകയും അതു പിഷാരോടിക്കു കയ്ക്കുമ്പോൾ കാലതാമസം സ്വല്പവും കൂടാതെ ഭട്ടതിരി 'ലിംഗവ്യാധിരസഹ്യാ' എന്ന വേറൊരു പേർ പറകയും ചെയ്തതിൽ പിഷാരോടി സന്തോഷിച്ചു് അദ്ദേഹത്തെ തന്റെ ശിഷ്യനായി സ്വീകരിക്കാനിടയായി എന്നൊരു ഐതിഹ്യമുണ്ട്. ഭട്ടതിരിക്കു് ഈ വിഷയത്തിൽ ഉണ്ടായിരുന്ന വാസന അന്യാദൃശംതന്നെ ആയിരുന്നതാണ്. ഒരവസരത്തിൽ അദ്ദേഹം ചെമ്പകശ്ശേരി (അമ്പലപ്പുഴ) രാജാവിന്റെ രാജധാനിയിൽ താമസിക്കുമ്പോൾ ഒരു അതിവൃഷ്ടിശല്യമുണ്ടായി. താഴ്ന്ന ഭൂമിയായ അമ്പലപ്പുഴ മുഴുവൻ ജലത്തിൽ മുഴുകിപ്പോയി. ആ സംഭവത്തെപ്പറ്റി ഭട്ടതിരി ഒരു ശ്ലോകം നിർമ്മിച്ചിട്ടുണ്ട്.

നദീപുഷ്ടിരഹാര്യാഭൂന്നഷ്ടസാരം പയോജനി
നിശാൽ കടീരാൽ സായാനെ നഷ്ടാത്മപ്രായയുർജ്ജനാഃ

വളരെ അലങ്കാരങ്ങളാലൊന്നും അലംകൃതമല്ലെങ്കിലും ഈ ശ്ലോകം പ്രകൃതസംഭവത്തെ സരസമായ മട്ടിൽ വർണ്ണിക്കുന്നു. "നദികൾ അസഹ്യമായ മട്ടിൽ പെരുകി, കറച്ചുണ്ടമല്ല വെള്ളപ്പൊക്കമുണ്ടായതു്. കടികൾ സന്ധ്യാകാല

ത്തിൽ സകല സ്വത്തുക്കളും ഉപേക്ഷിച്ചിട്ട് വീട്ടുവിട്ടു ഓടുകയുണ്ടായി" എന്നാണു ശ്ലോകത്തിന്റെ സാരം. ഇതിന്റെ ഓരോ പാദവും പ്രത്യേകം ആ സംഭവം നടന്ന ദിവസത്തെ കലിദിനസംഖ്യയെ 'പരല്പേരു'കൊണ്ടു കാണിക്കുന്നു. വിഷമപാദങ്ങളിൽ അനുലോമരീതിയിലും സമപാദങ്ങളിൽ പ്രതിലോമരീതിയിലും ആ ഒരേ സംഖ്യയെത്തന്നെ ഇതിൽ നിബന്ധിച്ചിരിക്കുന്നു. അപ്പോൾ ഈ ശ്ലോകം മുഴുവനും അന്നത്തെ ദിവസത്തെ ൧൫, ൨൫, ൧൫൨– എന്നുള്ള കലിസംഖ്യയെത്തന്നെ കാണിക്കുന്നു. അർത്ഥത്തിനു യാതൊരു കുറവും വന്നിട്ടില്ലതാനും. ഈ മാതിരി കവിത എങ്ങനെ ആശ്ചര്യത്തെ ജനിപ്പിക്കാതിരിക്കും? ഇങ്ങനെ ഉള്ള ഒരു റിക്കാർട്ടിനെ വിലമതിക്കാനാതെങ്ങിനെ? ചരിത്രകാരന്റെ ദൃഷ്ട്യാ ഇതു ഒരു ഗ്രന്ഥവരിയും കവിയുടെ ദൃഷ്ട്യാ ഒരു സരസപദ്യവും ആയിരിക്കുന്നു.

ചരിത്രകാരന് പരല്പേരുകൊണ്ട് പല സംഭവങ്ങളുടെയും തീയതി നിശ്ചയിപ്പാൻ മലയാളത്തിൽ മാർഗ്ഗമുണ്ട്. ബ്രഹ്മസൂത്രകാരനായ ശ്രീമച്ഛങ്കരാചാര്യസ്വാമികളുടെ സ്വർഗ്ഗാരോഹണദിവസത്തെ കലിദിനസംഖ്യ, 'ആചാര്യവാഗഭേദ്യാ' എന്നാണെന്നു കേട്ടിട്ടുണ്ട്. ആചാര്യന്മാരുടെ വാക്കിന് ഒരിക്കലും ഭേദം വരികയില്ലെന്നുള്ള അർത്ഥസാംഗത്യം നോക്കുമ്പോൾ ഇത് വാസ്തവമായിരിപ്പാനിടയുണ്ടെന്ന് ഊഹിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഈ ദിനസംഖ്യയെ വർഷമാക്കി നോക്കിയതിൽ കൊല്ലവർഷത്തിന്റെ ആരംഭവത്സരമായ കല്യബ്ദം ൩൯൨൬ വരെ സംഗതികളോടു യോജിക്കുന്നില്ലെന്ന് എന്റെ ചരിത്രപണ്ഡിതനായ സ്നേഹിതൻ എന്നോടു പറകയുണ്ടായി. ആ സ്ഥിതിക്ക് ഈ വാക്യം കൊല്ലവർഷാരംഭദിനത്തെ ഓർമ്മിക്കാൻ വേണ്ടി ചെയ്തതായിരിക്കാം എന്നു സമാധാനപ്പെട്ടു ആ വിഷയത്തിൽ ഞാൻ പിന്നീടു നിഷ്കർഷയൊന്നും ചെയ്തില്ല. പല ഗ്രന്ഥകാരന്മാരും കവികളും അവരവരുടെ ഗ്രന്ഥാരംഭത്തിലോ അവസാനത്തിലോ രണ്ടു ദിക്കിലുമോ കലിദിനസംഖ്യയെ മുദ്രാലങ്കാരരീത്യാ അക്ഷരസംഖ്യകൊണ്ട് നിബന്ധിച്ചിട്ടുള്ളതായി അറിവുണ്ട്. ഈ വക വിലയേറിയ റിക്കാർട്ടുകളെക്കുറിച്ച് ആലോചിക്കുമ്പോൾ ഓരോരോകാലത്തു നടക്കുന്ന മുഖ്യസംഭവങ്ങളുടെ തീയതി കുറിച്ചുവയ്ക്കുന്നതിൽ ഹിന്തുക്കൾ ഉദാസീനന്മാരാണെന്നു പൊതുവെയുള്ള അപവാദത്തിൽ നിന്നു കേരളീയരെ ഒരു വിധത്തിൽ ഒഴിക്കുന്നതിൽ ഈ അക്ഷരസംഖ്യാസമ്പ്രദായം അവക്ക് അത്യന്തം ഉപകരിച്ചിട്ടുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഉത്തര ഇൻഡ്യ എന്നല്ല കേരളമൊഴികെയുള്ള മറ്റു ഭാരതരാജ്യങ്ങളിലൊന്നിലും നടപ്പില്ലാത്ത ഈ അക്ഷരസംഖ്യ വളരെ വ്യുത്പത്തിയുള്ളതും സൌകര്യമുള്ളതും തെറ്റുകൾക്ക് ഇട കുറയുന്നതുമാകുന്നു എന്നു നിർവിവാദമാകുന്നു. മലയാളികളുടെ പരല്പേരിന്റെ സ്വഭാവം മനസ്സിലാക്കിയിരുന്നെങ്കിൽ ആര്യഭടാചാര്യർ സ്വഗ്രന്ഥത്തിൽ ഭഗണങ്ങളെ ഖ്യു ഘൃ ശനി ചയഗിയിങ്ശു ഛ ഌ കുശിശി ബുണ്ലൃ ഷ്ഖൃ പ്രാക്' എന്ന് ഉച്ചരിക്ക

വഹിയാത്തവിധം കനപ്പായ ഒരു നൂതന അക്ഷരസംഖ്യയെ സൃഷ്ടിച്ചു വ്യാഖ്യാതൃശ്രോതൃക്കളെ ശ്രമപ്പെടുത്തുകയില്ലായിരുന്നു.

ജ്യോതിഷത്തിൽ കേരളീയർ ചെയ്തിട്ടുള്ള വേറെ ഒരു പരിഷ്കാരം ഗണിതസമ്പ്രദായത്തെ രണ്ടുവിധമായി വിഭജിച്ചതാകുന്നു. ക്രമേണ ജ്ഞാനത്തിന് അഭിവൃദ്ധി വന്നുതുടങ്ങിയപ്പോൾ പൂർവാചാര്യന്മാരുടെ സിദ്ധാന്തങ്ങൾ സൂക്ഷ്മങ്ങളല്ലെന്നു വെളിപ്പെട്ടു. ഗ്രഹണാദി പ്രത്യക്ഷസംഭവങ്ങൾ അനുഭവത്തിനു യോജിക്കാതെ വന്നപ്പോൾ അതിനുള്ള കാരണം ആരാഞ്ഞറിഞ്ഞു ഗണിതപദ്ധതിയിലും സിദ്ധാന്തങ്ങളിൽതന്നെയും പല ഭേദഗതികളും ചെയ്യേണ്ടതായി വന്നുകൂടി. എന്നാൽ പൂർവാചാരങ്ങളെ ഉല്ലംഘിക്കുന്നതിനു ജനസാമാന്യത്തിനു സമ്മതവുമില്ല. ഈ പൂർവാചാരപരിപാലനാദിവ്യസനം കൊണ്ടു മററു ദേശക്കാർക്കു വന്നിട്ടുള്ളിടത്തോളം ഹാനി കേരളീയർക്കു വരാൻ ഇടയില്ല. അവർ (കേരളീയർ) ഗണിതരീതിയെ രണ്ടുതരമാക്കി പൂർവാചാരപരമ്പരയാ വന്നിട്ടുള്ള കാരണങ്ങളെക്കൊണ്ടു ഗണിക്കുന്ന സമ്പ്രദായം പരഹിതം; ദൃക്കിനു (ദൃഷ്ടിക്കു, അനുഭവത്തിനു) ചേർന്നു വരുന്ന പ്രകാരം ഉള്ള ഗണിതം ദൃഗ്ഗണിതം. ശ്രൗതാദി വൈദിക കർമ്മാനുഷ്ഠാനത്തിനുവേണ്ടി തിഥിനക്ഷത്രാദികളെ ഗണിക്കുന്നതെല്ലാം പഴയ പരഹിതരീതിയിൽ, ഗ്രഹണാദിപ്രത്യക്ഷസംഭവങ്ങളെ ഗണിക്കുന്നതു പുതിയ ദൃഗ്ഗണനരീതിയിൽ എന്നു ഒരു വ്യവസ്ഥ ചെയ്തു. ഈ വിധം ലോകവേദോഭയോപയോഗിയായ ഗണിതത്തിനു വിഷയവിവേചനം ചെയ്കയാൽ ജ്യോതിശ്ശാസ്ത്രസിദ്ധാന്തങ്ങളെ പരിഷ്കരിക്കുന്നതിൽ കേരളീയർക്കു ശ്രുതിസ്മൃതിവിരോധം വന്നുപോയെങ്കിലോ എന്നുള്ള ശങ്കയ്ക്കു അവകാശം കുറഞ്ഞു. വൈദികാനുഷ്ഠാനങ്ങളുടെ ആവശ്യത്തിനായി പൂജിച്ചു ഒരു കോണിൽ ഒതുക്കിവച്ചിരുന്ന പരഹിതസിദ്ധാന്തങ്ങളേയും കരണങ്ങളേയും മൌഢ്യന്മാരല്ലാതെ ആരും തൊടാറില്ല. ദൃക്സിദ്ധാന്തങ്ങളിൽ പലരും പലപല പരിഷ്കാരങ്ങളെ ഇടക്കാലംവരെ ചെയ്തുവന്നു. കേരളത്തിലെ ദൃക്സിദ്ധകരണപ്രകാരവും ഉത്തരദേശത്തുകാരുടെ ഗ്രഹലാഘവത്തിൽ ഉള്ള കരണപ്രകാരവും ഞാൻ എല്ലാ ഗ്രഹങ്ങളേയും ഗണിച്ചുവരുത്തി. Nautical Almanac-ൽ കൊടുത്തിട്ടുള്ള സ്ഫുടങ്ങളോടു താരതമ്യപ്പെടുത്തി. കേരളീയഗണിതസിദ്ധഗ്രഹങ്ങൾക്കു അര ഡിഗ്രിയിൽ അധികം വ്യത്യാസം ഒരിടത്തും കണ്ടിട്ടില്ല; ചില ഗ്രഹങ്ങൾ മൂന്നോ നാലോ കലമാത്രമേ ഭേദിച്ചിട്ടുള്ളു. ഗ്രഹലാഘവപ്രകാരമുള്ളതിലാകട്ടെ നാലഞ്ചു ഡിഗ്രിയോളം വ്യത്യാസം വന്നിട്ടുണ്ട്. ചന്ദ്രഗ്രഹണത്തിൽ ഗ്രഹണത്തിന്റെ പരിണാമം Nautical Almanac-ലും മലയാളപഞ്ചാംഗത്തിലും കൃത്യമായിരിക്കുന്നു. ആദ്യന്തങ്ങൾക്കുമാത്രം മൂന്നു മിനിട്ടോളം നീക്കം വന്നുപോയിട്ടുണ്ട്. ഗ്രഹലാഘവഗണിതം അനുഭവത്തിനടുത്തു എങ്ങുമേ വരുന്നില്ല. നമ്മുടെ ഗണിതത്തിന് ഇത്രയും സൂക്ഷ്മത സിദ്ധിപ്പാനുള്ള കാരണം പൂർവികന്മാർ ഗ്രഹവേധം ചെയ്തു ഗണിതത്തിനു ദൃഗൈക്യം വരുത്തുകയും ഭേദത്തിനുള്ള കാരണങ്ങളെ ഊഹിച്ചറിഞ്ഞു യുക്തികൊണ്ടു പരിഷ്കാരവും ചെയ്തുവന്നതാണ്. അതിനാൽ മേ

ലാലും ഉൽക്കർഷത്തെ നിലനിൎത്തുന്നതിനു് നാം യത്നിക്കേണ്ടതാണെന്നു സ്വദേശാഭിമാനികളെ അനുസ്മരിപ്പിച്ചുകൊണ്ടു് തൽക്കാലം വിരമിക്കുന്നു.

[illegible]. എ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ,
എം. ഏ., എം. ആർ. ഏ. എസ്സ്.

———(0)———

# ചീനരാജ്യവും അതിലെ ജനങ്ങളും.

൧൮൯൪-ൽ ചീനയും ജാപ്പാനും തമ്മിൽ ഉണ്ടായ യുദ്ധത്തിൽ ചീനർ തോറ്റുപോയതിന്റെശേഷം, ജാപ്പാൻകാരുടെ അത്ഭുതകരമായ സാമൎത്ഥ്യത്തിന്റേയും ജയത്തിന്റേയും ശരിയായ കാരണങ്ങളെ ക്രമേണ ചീനർ അറിഞ്ഞുവരുന്നുണ്ടെന്നു പല സംഗതികളാലും തെളിയുന്നു. ഈയിടെ പതിനായിരത്തോളം ചീനബാലകന്മാർ ജാപ്പാനിൽ പോയി നാനാവിദ്യകൾ പഠിച്ചുതുടങ്ങിയിരിക്കുന്നു. ചീനരും ജാപ്പാൻകാരും തമ്മിലുള്ള സംബന്ധം അവരിൽ ഒരോരുത്തരും മറ്റേതുജാതിക്കാരും തമ്മിലുള്ളതിനേക്കാൾ അടുത്തതാകുന്നു. ചീനമഹാരാജ്യത്തിൽ നാലായിരം ലക്ഷം ജനങ്ങൾ ഉണ്ടു്. ജനസംഖ്യകൊണ്ടു് അതു ലോകത്തിൽ പ്രഥമസ്ഥാനം വഹിക്കുന്നു. അതിനാൽ ചീനയും ജാപ്പാനും യോജിച്ചുനിന്നു് മറ്റേതെങ്കിലും ജാതിക്കാരോടു് പോർചെയ്യുന്നപക്ഷം അവർ ജയശാലികളായിത്തീരുവാൻ വഴിയുണ്ടെന്നു യൂറോപ്യന്മാർ ദീൎഘദൎശനം ചെയ്യുന്നതായി നാം അറിയുന്നു. ജാപ്പാൻദേശീയരെ സകലപ്രകാരേണയും അനുകരിക്കുവാൻ ചീനർ ഒരുങ്ങി പുറപ്പെടുന്നതായാൽ ഈ ഇരുജാതിക്കാരും ലോകത്തിലെ ജാതികളിൽവെച്ചു് ഏറ്റവും ബലവാന്മാരായിത്തീരുമെന്നുള്ളതിനു സംശയമില്ല. ഈ സന്ദൎഭത്തിൽ ചീനയേയും അതിലെ ജനങ്ങളേയും കുറിച്ചുള്ള വിവരങ്ങൾ അറിയുവാൻ ഒരു താല്പൎയ്യം ലോകരിൽ ജനിക്കുന്നതു സ്വാഭാവികമാണല്ലോ.

റഷ്യയും ബ്രിട്ടീഷുരാജ്യവും കഴിഞ്ഞാൽ വിസ്താരംകൊണ്ടു് രാജ്യങ്ങളിൽവെച്ചു ചീന മുമ്പിട്ടുനിൽക്കുന്നു. അതിനു് ഏകദേശം നാല്പത്തഞ്ചായിരം ചതുരശ്രനാഴിക വിസ്താരമുണ്ടു്. ചീനർ തങ്ങളുടെ രാജ്യം ഭൂമിയുടെ നടുവിലാണെന്നു വിശ്വസിച്ചു് അതിനെ മദ്ധ്യരാജ്യമെന്നു വിളിക്കുന്നു. അതിനു് ഇന്ത്യാ ഏകദേശം മൂന്നുകൂടിയ വലിപ്പമുണ്ടു്. അവിടെ സാധാരണ ലോഹങ്ങളെല്ലാം ഉണ്ടെങ്കിലും ഒരു മേൽത്തരം കളിമണ്ണുകൊണ്ടാണു് ആ രാജ്യം കേൾവിപ്പെട്ടിരിക്കുന്നതു്. കൽക്കരി കുഴിച്ചെടുത്തു തുടങ്ങീട്ടു് അധികകാലമായിട്ടില്ല. ഭൂമിയിൽ കുഴികൾ ഈ ആവശ്യത്തിനു താഴ്ത്തുകനിമിത്തം പണ്ടു മരിച്ചുപോയ ഒരു ചക്രവൎത്തിനിയെ അസഹ്യപ്പെടുത്തി എന്നുള്ള കാരണത്തിന്മേൽ ഈ തുരങ്കങ്ങളെ കുറേക്കാലത്തേയ്ക്കു് നിറുത്തൽ ചെയ്യുകയുണ്ടായി

പോലും. മുഖ്യ ധാന്യം അരിയത്രേ. കോതമ്പും തിനയും തെങ്ങും പലേടത്തും ഉണ്ട്. പട്ടുപുഴുവിനെ തീറ്റുന്ന മൾബെറിവൃക്ഷം ധാരാളമായി വളർത്തുന്നുണ്ട്. ജനബാഹുല്യം നിമിത്തം ദുഷ്ടമൃഗങ്ങൾ ഇല്ലെന്നുതന്നെ പറയാം.

ചീനർ കാസ്പ്യൻ സമുദ്രത്തിന്റെ ദക്ഷിണപ്രദേശങ്ങളിൽ നിന്നു ഏകദേശം ൪൫൦൦ സംവത്സരങ്ങൾക്കു മുമ്പിൽ വന്നവരാണെന്നു പറയുന്നു. ആര്യന്മാർ ഇന്ത്യയിലെ പൂർവ്വനിവാസികളെ ചെയ്തതുപോലെ ഇവർ ചീനയിലെ പൂർവ്വനിവാസികളെ ഓടിച്ചു കാട്ടിലേയ്ക്കു അയച്ചു.

ചീനർ തവിട്ടുനിറവും ഉയർന്ന കവിളെല്ലുകളും ഉള്ളവരാകുന്നു. നിറുകയിൽ അല്പം പിറകിൽ ഒഴികെ തലയുടെ ശേഷമുള്ള ഭാഗം മുഴുവനും ക്ഷൌരം ചെയ്യുന്നു. നിറുകയിലുള്ള കുടുമ വളരെ നീണ്ടിരിക്കും. അതിനെ സാധാരണയായി 'പന്നിവാൽ' എന്നു അവർ വിളിക്കുന്നു. വികൃതികളായ കുട്ടികൾ ചിലപ്പോൾ തങ്ങളുടെ ചങ്ങാതികളിൽ രണ്ടാളുടെ വാലുകൾ അറിയാതെ ചേർന്നു കൂട്ടിക്കെട്ടും. ഈ വാലിന്റെ അറ്റം മുറിക്ക എന്നതു അവൎക്കു പരമസങ്കടമായ ഒരു കാൎയ്യമാകുന്നു. പെൺകുട്ടികൾക്കു ഏകദേശം അഞ്ചുവയസ്സായാൽ അവരുടെ കാലുകൾ പിന്നെ വളരാതിരിക്കത്തക്കവണ്ണം കെട്ടിമുറുക്കുന്നു. ഇതു അവൎക്കു വളരെ വേദനയ്ക്കു കാരണമാകുന്നുണ്ടെങ്കിലും ചെറിയ പാദങ്ങൾ സ്ത്രീകൾക്കു ഏറ്റവും വലിയ ഭംഗിയാണെന്നു ചീനർ വിചാരിച്ചുവരുന്നതിനാൽ ചിലപ്പോൾ ഒരു പെൺകുട്ടിയുടെ ഒന്നോ രണ്ടോ കാൽവിരലുകൾ പോയാലും അതു സഹിക്കുന്നതാണു അവരുടെ പക്ഷം. പതിവിൽ ചെറിയ പാദങ്ങളുള്ള ഒരു ബാലികയെ കണ്ടാൽ 'അവളുടെ അമ്മ എത്ര നല്ലവളായിരിക്കണം' എന്നു കാഴ്ചക്കാർ പറഞ്ഞു വിസ്മയിക്കുമത്രേ. ഭംഗിയായി മുടി കെട്ടിവെയ്ക്കുന്നതിൽ ചീനസ്ത്രീകൾക്കു വളരെ ശ്രദ്ധയുണ്ട്. തലയും മുടിയും മറ്റൊന്നിനോടും തൊടാതിരിപ്പാൻ മുളകൊണ്ടു ഒരുമാതിരി തലയണ ഉണ്ടാക്കി കഴുത്തിൽ വച്ചുകെട്ടി നടക്കുമത്രേ. അവസ്ഥയുള്ള ചീനസ്ത്രീകൾ ഇതുകൂടാതെ തങ്ങളുടെ മുഖത്തു വെള്ളയോ ചുവപ്പോ ചായം തേയ്ക്കാറുണ്ട്. സ്വൎണ്ണനിറം വരുത്തേണമെന്നു കരുതി ഇന്ത്യയിലെ ചില ജാതിക്കാർ സ്ത്രീകൾ ദേഹത്തിൽ മഞ്ഞൾ പൂശി മഞ്ഞപ്പിത്തം പിടിച്ചവരെപ്പോലെ കാണപ്പെടുന്നുണ്ടല്ലോ. ചീനയിലെ ചായപ്രയോഗമാണു അതിലും ഭേദം.

ചീനർ ഉണ്ണുന്നതു ഒരു അസാധാരണ സമ്പ്രദായത്തിലാണ്. ചോർ ഒരു പാത്രത്തിലിട്ടു ഒരു കൈകൊണ്ടു അതിനെ താടിയുടെ കീഴെ പിടിക്കയും മറ്റേ കയ്യിലുള്ള രണ്ടു കോലുകൾകൊണ്ടു ചോറു തട്ടി വായിലാക്കുകയും ചെയ്യുന്നു. തേയിലയോ തിളപ്പിച്ചാറിയ വെള്ളമോ അല്ലാതെ പച്ചവെള്ളം അവർ കുടിക്കയില്ല. അസാധാരണയായി കോഴി, താറാവ്, പന്നി ഇവയുടേയും ചിലപ്പോൾ പൂച്ച, പട്ടി, തവള ഇവയുടെയും മാംസമോ ഭക്ഷിക്കുന്നു. മത്സ്യം ധാരാളമായി ഉപയോഗിക്കും. വെട്ടുക്കിളികളേയും പുല്ച്ചാടികളേയും ചില പ്രദേശങ്ങളിൽ ചുട്ടു തിന്നാറുണ്ട്. പശുവിൻപാൽ കുടിക്കുന്നതു ദുർല്ലഭം.

എന്നാൽ ഏററവും വിശേഷമായ ഭക്ഷണമെന്ന് അവർ വെച്ചിരിക്കുന്നത് ഒരു മാതിരി മീവൽ പക്ഷിയുടെ കൂടുകൾകൊണ്ട് ഉണ്ടാക്കുന്ന സൂപ്പാകുന്നു. ഓരോ കൂടിനു ഏകദേശം അതിന്റെ തൂക്കത്തോളം വിലകൊടുക്കണം. കറുപ്പുതീനും കറുപ്പു പുകവലിയും വളരെ സാധാരണമാകുന്നു.

ലാന്തർ വിളക്കുകൾ ഉണ്ടാക്കുന്നതിൽ ചീനക്ക് വളരെ സാമർത്ഥ്യം ഉണ്ട്. അവ കടലാസ്, പട്ട്, ചില്ല്, കൊമ്പു മുതലായവകൊണ്ട് അനേക വിധത്തിൽ ഉണ്ടാക്കപ്പെടുന്നു. അവയ്ക്കു് ഒരണ മുതൽ ൫൦൦ ഉറുപ്പിക വരെ വിലയുണ്ട്.

ചീനയിലെ ദക്ഷിണനഗരങ്ങളിലെ തെരുവുകൾ സാധാരണയായി വീതികുറഞ്ഞതും ഇഷ്ടികകളോ കല്ലോ പതിപ്പിച്ചിട്ടുള്ളതും ആകുന്നു. ചില തെരുവുകളുടെ നടുവിൽ ഒരാൾ നിന്നു കൈ രണ്ടും നിവർത്തിയാൽ ഇരുവശവും ഉള്ള കെട്ടിടങ്ങളെ ഏകദേശം തൊടാം. വണ്ടികൾ ദുർല്ലഭമാകയാൽ വിസ്താരമുള്ള തെരുവുകൾക്ക് ആവശ്യമില്ല. വീഥികളുടെ ഇടുക്കം നിമിത്തം വെയിൽ അവയിൽ അധികമായി കൊള്ളുകയില്ല. എങ്കിലും വടക്കൻപ്രദേശങ്ങളിലുള്ള തെരുവുകൾ വിസ്താരമുള്ളതും കൽതളമിടപ്പെടാത്തതും ആകുന്നു. എല്ലാ ചീനനഗരങ്ങളും ചുററും കോട്ടകെട്ടപ്പെട്ടിട്ടുള്ളവയാണ്.

വിവാഹാചാരങ്ങൾ പല സംഗതികളിലും ഇന്ത്യയിലെപ്പോലെതന്നെ ആകുന്നു. ൨൦ വയസ്സു കഴിയുന്നതിനു മുമ്പിൽ വിവാഹം ചെയ്യാത്ത പുരുഷന്മാർ ചുരുക്കം. സ്ത്രീയുടേയും പുരുഷന്റേയും ജാതകങ്ങൾ യോജിക്കുന്നുണ്ടോ എന്നു നോക്കും. വിവാഹം നിശ്ചയിച്ചിട്ടു മൂന്നുദിവസത്തിനകം ഇരുഭാഗക്കാരുടേയും വീട്ടിൽ വിലപിടിച്ചു എന്തെങ്കിലും സാമാനം ഉടയുകയോ കളവു പോകയോ ചെയ്താൽ അതു ദുർലക്ഷണമായി വിചാരിക്കപ്പെടുകയും ആ വിവാഹനിശ്ചയം ഉടനെ ദുർബലപ്പെടുത്തുകയും ചെയ്യും. വിവാഹകർമ്മത്തിനുള്ള ദിവസം നിശ്ചയിക്കുന്നതു ജ്യോതിഷക്കാരാണ്. വിരുന്നുകാർ പുരുഷന്റെ ഭവനത്തിൽകൂടി അവിടെ നിന്നും സ്ത്രീയുടെ വീട്ടിലേയ്ക്കു യാത്ര പുറപ്പെടുന്നു. വഴിയിൽ ദുർഭൂതങ്ങൾ ഒളിച്ചിരുന്നു വല്ല ദോഷവും വരുത്താതിരിപ്പാൻ വേണ്ടി ഒരു വലിയ കണ്ണാടി പന്നിമാംസം മുതലായവ കൊണ്ടുപോകും. സ്ത്രീ അവളുടെ ഏററവും നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ചു് പൊൻപൂശിയ ഒരു കസേരയിന്മേൽ കയറിയിരുന്നു തന്നെത്താൻ സർവ്വാംഗം മൂടുന്നു. അനന്തരം ആ കസേര നാലുപേർ എടുത്തു് എല്ലാവരും ഘോഷയാത്രയായി പുരുഷന്റെ ഭവനത്തിലേയ്ക്കു തിരികെ പുറപ്പെടുന്നു. അവിടെ എത്തിയാൽ ജ്വലിക്കുന്ന തീക്കനൽ നിറച്ചിട്ടുള്ള ഒരു പാത്രത്തിന്റെ മീതെക്കൂടി സ്ത്രീയെ പൊക്കി എടുത്തു് വീണ്ടും നിലത്തുവയ്ക്കുന്നു. ഇതിന്റെ ശേഷം അവർ ഒത്തു ഗൃഹപ്രവേശം ചെയ്കയും അവന്റെ സന്നിധിയിൽ സാഷ്ടാംഗമായി വീഴുകയും ചെയ്യുന്നു. അനന്തരം വധൂവരന്മാർ ഭവനത്തിലുള്ള ബലിപീഠത്തിന്മുമ്പാകെ ആകാശം, ഭൂമി, ഇവയേയും മരിച്ചുപോയ പൂർവ്വന്മാരേയും നമസ്കരി

ക്കുന്നു. മാതാപിതാക്കന്മാരെ അനുസരിക്കായ്ക, പ്രസവിക്കായ്ക, വ്യഭിചാരം, അസൂയ, കുഷ്ഠരോഗം, അധികമായി സംസാരിക്കുക, മോഷ്ടിക്കുക ഈ കാരണങ്ങളിൽ ഏതെങ്കിലും ഒന്നുണ്ടായാൽ ഒരു ഭർത്താവിനു തന്റെ ഭാര്യയെ പരിത്യജിക്കാം. വിധവാവിവാഹം വിലക്കപ്പെട്ടിരിക്കുന്നു. ശിശുക്കൾക്കു ധരിക്കുവാൻ ആദ്യം കൊടുക്കുന്ന വസ്ത്രങ്ങൾ എഴുപതോ എൺപതോ വയസ്സുള്ള വല്ല വൃദ്ധന്മാരുടേയും ഉടുപ്പുകൾകൊണ്ടു ഉണ്ടാക്കീട്ടുള്ളതായിരിക്കണം. ഇങ്ങനെ ചെയ്യുന്നതു് ആ ശിശുക്കൾക്കു ദീർഘായുസ്സുണ്ടാകുവാനാണത്രെ. കുട്ടികളെ വില്ക്കുന്നതു് സാധാരണമാണു്. പെൺകുട്ടികളെ വളർത്തിക്കൊണ്ടുവന്നു വിവാഹം ചെയ്തു കൊടുക്കുവാനുള്ള ബുദ്ധിമുട്ടും ചെലവും ഓർത്തു് ചില മാതാപിതാക്കന്മാർ അവരെ വെള്ളത്തിൽ മുക്കി കൊന്നുകളയുമത്രെ.

പടം പറപ്പിക്കുന്നതു ചീനരിൽ ബാലന്മാർക്കും വൃദ്ധന്മാർക്കും ഒരു ഇഷ്ടവിനോദമാകുന്നു. അവ പക്ഷികളുടേയും വണ്ടുകളുടേയും പഴുതാരകളുടേയും ചിലപ്പോൾ മനുഷ്യരുടേയും മൃഗങ്ങളുടേയും ആകൃതിയിലായിരിക്കും.

ആറു വയസ്സായാൽ കുട്ടികളെ വിദ്യാഭ്യാസത്തിനു അയയ്ക്കും. ചീനഭാഷയ്ക്കു് അക്ഷരമാല ഇല്ല. ഏകദേശം ൫൦–൦൦൦ രൂപങ്ങൾ കൊണ്ടാണു് ആ ഭാഷ ഉണ്ടായിരിക്കുന്നതു്. വാക്കുകൾ അവ ഏതു വസ്തുക്കളെ കുറിക്കുന്നുവോ ആ വസ്തുക്കളുടെ ഏകദേശമായ ആകൃതിയോടു കൂടിയവയാകുന്നു. വാക്കുകളുടെ സാമ്യത്താൽ അവയുടെ അർത്ഥത്തെ നിർണ്ണയിക്കുന്നു. ഒരേ ശബ്ദത്തിനു ചിലപ്പോൾ അനേകവിധം അർത്ഥമുണ്ടാകും. ചീനയിൽ എല്ലായിടത്തും ഒരേതരം പുസ്തകങ്ങൾ തന്നെയാണു് പഠിപ്പിക്കുന്നതു്. ചീനഭാഷയിൽ ഏകദേശം നാല്പതിനായിരം വാക്കുകൾ ഉണ്ടെങ്കിലും സാധാരണയായി ആറായിരം മാത്രമേ ഉപയോഗിക്കാറുള്ളു. പരീക്ഷകളിൽ ജയിച്ചിട്ടുള്ളവർക്കേ സർക്കാർ ഉദ്യോഗം ലഭിക്കയുള്ളു. പരീക്ഷ ഒൻപതു ദിവസമുണ്ടു്. നൂറിനൊന്നുവീതം പേർ മാത്രമേ ജയിക്കയുള്ളു. ഏറ്റവും ഉന്നതമായ പരീക്ഷയിൽ ജയിച്ചു പ്രാവീണ്യം സമ്പാദിച്ചാൽ രാജകീയ കലാസമാജത്തിന്റെ ഒരു അംഗമായിത്തീരാം. ഈ സമാജത്തിനു 'പെൻസിലുകളുടെ വനം' എന്നാണത്രെ പേർ.

ചീനയിൽ കൃഷിപ്പണി വളരെ ബഹുമാനമുള്ള തൊഴിലായി വിചാരിക്കപ്പെടുന്നു. പെക്കിങ് എന്ന രാജധാനിയിൽ ആണ്ടുതോറും ഒരു ഉത്സവം ഉണ്ടു്. അന്നു ചക്രവർത്തിതന്നെ ഒരു അതിവിശേഷമായ കരിപിടിച്ചു് ഒരു വിശുദ്ധവയലിൽ മൂന്നു ചാൽ ഉഴുന്നു. രാജകുമാരന്മാർ അഞ്ചു ചാലും പ്രധാന മന്ത്രികൾ ഒമ്പതു ചാലും ഉഴുന്നു. പിന്നെ അവർ കളിമണ്ണുകൊണ്ടു പശുവിന്റെ ഒരു വലിയ വിഗ്രഹം ഉണ്ടാക്കി അതിനെ തട്ടി ഉടയ്ക്കുന്നു. ജനങ്ങൾ അതിന്റെ കഷണങ്ങൾ പെറുക്കിക്കൊണ്ടു പോയി അവരുടെ വയലുകളിൽ പൊടിച്ചിടുന്നു. ഇങ്ങിനെ ചെയ്താൽ നല്ല വിളവുണ്ടാകുമെന്നാണു് അവരുടെ വിശ്വാസം. കൃഷിപ്പണിക്കുള്ള ആയുധങ്ങൾ മിക്കവാറും ഇന്ത്യയിലെ ആയുധങ്ങളെപ്പോലെതന്നെയാകുന്നു. വളം ശേഖരിക്കുന്നതിൽ ചീനർ

ഉത്സാഹികളും സൂക്ഷ്മബുദ്ധിയുള്ളവരും ആകുന്നു. പക്ഷികളുടെ തൂവൽ, ക്ഷൌരകന്മാരുടെ പണിസ്ഥലങ്ങളിൽ വീഴുന്ന രോമങ്ങൾ, പൊട്ടിച്ച പടക്കങ്ങളുടെ ശിഷ്ടങ്ങൾ മുതലായവപോലും അവർ ശേഖരിച്ചു വളമായി ഉപയോഗിക്കുന്നു.

ചീനയിൽ തേയിലകൃഷി വളരെ പ്രധാനമാകുന്നു. അവർ അതിനെ 'ഛാ' എന്നു വിളിക്കുന്നു; ഈ വാക്കുതന്നെ അല്പം ഭേദപ്പെടുത്തി മററനേകഭാഷകളിൽ സ്വീകരിച്ചിട്ടുണ്ടു്. തേയില ആദ്യം ഇംഗ്ലണ്ടിൽ കൊണ്ടുവന്നതു് ഏകദേശം ൧൬൫൭-ാമാണ്ടിലാകുന്നു. കുറേക്കാലത്തേയ്ക്കു് അതിന്നു റാത്തലിന്നു് അഞ്ചുപവൻവരെ വിലയായിരുന്നു.

പട്ടുനൂൽകൃഷിയും ചീനയിൽ തേയിലകൃഷിപോലെതന്നെ ഒരു മുഖ്യതൊഴിലാകുന്നു. ആദ്യം പട്ടുനൂൽ ഉണ്ടാക്കി തുണി നെയ്തതു് ഒരു ചക്രവർത്തിയുടെ പത്നിയാണുപോലും. അതിന്നു് അവളെ ആണ്ടുതോറും ഒമ്പതാം മാസത്തിന്റെ ഒരു ദിവസത്തിൽ എല്ലാവരും ആരാധിക്കും.

മത്സ്യം പിടിക്കുന്ന തൊഴിലും മേൽപ്രകാരംതന്നെ മുഖ്യമാകുന്നു. ചീനരുടെ ഭക്ഷണസാധനത്തിന്റെ പത്തിലൊരംശം വെള്ളത്തിൽനിന്നു ലഭിക്കുന്നു എന്നു കണക്കെടുത്തിരിക്കുന്നു.

കരവാഹനങ്ങൾ കഴുത, പല്ലക്ക്, ആൾ വലിക്കുന്ന വണ്ടി എന്നിവകളാകുന്നു. ഈ ഒടുവിൽ പറഞ്ഞതിന്നു് 'ജിൻറിക്ഷ' എന്നാണു പേർ. ജിൻ എന്നതിന്നു മനുഷ്യനെന്നും, റിക്ക് എന്നുവെച്ചാൽ ബലമെന്നും, ഷാ ശബ്ദത്തിന്നു വണ്ടി എന്നും അർത്ഥമാകുന്നു. ചീനർക്കു് ആദ്യം തീവണ്ടിയോടു വിരോധമായിരുന്നു. പരദേശികൾ കണ്ടുപിടിച്ചതാണത്രെ ഈ വിരോധത്തിന്റെ കാരണം. എങ്കിലും ക്രമേണ ഈ വൈമുഖ്യം നീങ്ങി ഇപ്പോൾ തീവണ്ടി പലസ്ഥലങ്ങളിലും നടപ്പായിട്ടുണ്ടു്. വഞ്ചിമാർഗ്ഗമാണു് അധികം ജനങ്ങൾ ഇപ്പോഴും ചീനയിൽ യാത്രചെയ്യുന്നതു്. അനേകലക്ഷം ജനങ്ങൾ ആണ്ടോടാണ്ടു് വഞ്ചികളിൽ താമസിക്കുന്നു.

ചീനർക്കു് അച്ചടിച്ചതൊ, എഴുതിയതൊ ആയ എന്തിനെയും കുറിച്ചു വളരെ ഭക്തിയുണ്ടു്. അച്ചടിച്ച കടലാസുകളെ ബഹുമാനിക്കണം എന്നുള്ള കല്പന ചുമരുകളിന്മേൽ ചിലപ്പോൾ പതിക്കാറുണ്ടു്. അവയിൽ താഴെ കാണിക്കുന്ന സമ്മാനങ്ങളും ശിക്ഷകളും വിവരിക്കാറുണ്ടു്:—ആരെങ്കിലും അച്ചടിച്ച കടലാസ്സു ശേഖരിച്ചു് അവയെ കഴുകി കത്തിക്കുന്നു എങ്കിൽ, അവനു പന്ത്രണ്ടു സംവത്സരത്തെ ആയുസ്സുകൂടി കിട്ടും. അവനു ബഹുമാനവും ധനവും ഉണ്ടാകുന്നതിന്നു പുറമെ അവന്റെ പുത്രപൌത്രന്മാർ സുകൃതികളും പിതൃഭക്തിയുള്ളവരും ആയിത്തീരും. അവനു് ൫൦൦൦ പുണ്യങ്ങൾ ലഭിക്കും. അക്ഷരങ്ങൾ ഉള്ള കടലാസ്സു് അഴുക്കുവെള്ളത്തിൽ ഇടുകയൊ വെടിപ്പില്ലാത്ത സ്ഥലത്തു ദഹിപ്പിക്കുകയൊ ചെയ്താൽ, അവനു് ൫൦-പാപങ്ങൾ ഉണ്ടാകും, എന്നു തന്നെയല്ല നേത്രരോഗവും അന്ധതയും ബാധിക്കും.

ചീനച്ചക്രവർത്തിയെ പ്രജകൾ 'ആകാശത്തിന്റെ മകൻ' എന്നു വിളിക്കുന്നു. അദ്ദേഹത്തിന്റെ പിതാവ് ആകാശവും മാതാവ് അമ്മയും ആണ പോലും! ചിലപ്പോൾ 'പതിനായിരം സംവത്സരങ്ങളുടെ പിതാവ്' എന്നുവിളിക്കും. രാജധാനി മുൻപറഞ്ഞതുപ്രകാരം, പെക്കിങ്ങ് പട്ടണമാകുന്നു. അതിന്റെ തെരുവുകൾ ഉഷ്ണകാലത്തു വളരെ പൊടിയും മഴക്കാലത്തു ചളിയും ദുർഗ്ഗന്ധവും ഉള്ളവയാകുന്നു. ചില തെരുവുകളുടെ പേരുകൾ മനോഹരമെന്നു പറഞ്ഞുകൂടാ. നാറുന്ന കാൽക്കത്തെരുവ്, നായുടെ പല്ലുതെരുവ്, നായുടെ വാൽത്തെരുവ്, മുട്ടാളന്മാരുടെ തെരുവ് ഇങ്ങിനെയാണ് ചില പേരുകൾ.

ചക്രവർത്തിക്ക് ആറു സാമാജികന്മാരുള്ള ഒരു ആലോചനാസഭ ഉണ്ട്. സർക്കാർ ഉദ്യോഗങ്ങളിൽ മൂന്നാണ്ടുകളിലധികം ആരും ഇരുന്നുകൂടാ. ശമ്പളം വളരെ സ്വല്പമാകുന്നു.

ശിക്ഷകൾ അത്യന്തം കഠിനം. കുററം സമ്മതിക്കാതെ ആരെയും ശിക്ഷിക്കുവാൻ പാടില്ലാത്തതിനാൽ കുററക്കാരെ ഞെരുക്കി കുററം സമ്മതിപ്പിക്കുന്നതു സാധാരണമാകുന്നു. ചിലപ്പോൾ സാക്ഷികളേയും ഞെരുക്കും. താടിയെല്ലിന്മേൽ കട്ടിയുള്ള തുകൽവാറുകൊണ്ടും കാലിന്റെ കണ്ണിയിന്മേൽ മുളവടികൊണ്ടും ഏല്പിക്കുന്ന ഞെരുക്കങ്ങളുടെ ആരംഭകാര്യങ്ങളാണ്. വലിയ പാതകന്മാരുടെ നേരെ കാണിക്കുന്ന ക്രൂരതയുടെ കഠിനപ്രകാരങ്ങൾ മനസ്സാ ഭാവിക്കുന്നതും അസാധാരണമല്ല. ചെയ്ത കുററം എഴുതിയ ഒരു വലിയ മരപ്പലക കഴുത്തിൽ ഇറക്കി പൂട്ടിയിടുകയും ഒരു മരക്കൂട്ടിൽ കുററക്കാരനെ ഇട്ടടയ്ക്കുകയും ചെയ്യുന്നതു മററു തരം ശിക്ഷകളാണ്. ശിരച്ഛേദം ഏററവും വലിയ ശിക്ഷയാകുന്നു. എന്നാൽ കുററക്കാരൻ കുറെ പ്രാബല്യമുള്ളവനായാൽ ആ ശിക്ഷ തൂക്കിക്കൊല്ലുക എന്നായി ഭേദപ്പെടുത്തുന്നു. മാതാപിതാക്കന്മാരെയോ, ഗുരുജനങ്ങളെയോ, വധിച്ചിട്ടുള്ള കുററക്കാരനെ കൊല്ലുന്നതു ഭയങ്കരമായ വിധത്തിലാകുന്നു. അവനെ ഒരു കുരിശിന്മേൽ വച്ചുകെട്ടി മുഖത്തും ശരീരത്തിന്റെ മാംസമുള്ള ഭാഗങ്ങളിലും ൨൪-മുതൽ ൧൨൦ വരെ മുറിവുകൾ ഏല്പിച്ചതിന്റെ ശേഷം അവന്റെ ഹൃദയം കുത്തിത്തുളയ്ക്കുന്നു. മരിച്ച ഉടനെ അവന്റെ അംഗങ്ങൾ വെട്ടി ശരീരത്തിൽ നിന്നും വേർപെടുത്തുന്നു.

ചീനയിൽ കൊൺഫ്യൂഷിയസ്, താവു, ബുദ്ധൻ എന്നിവരുടെ മതങ്ങൾക്കാണ് പ്രാധാന്യം. ഇവരിൽ ആദ്യൻ ക്രൈസ്തവകാലത്തിന് ൫൫൧-വർഷങ്ങൾക്കു മുമ്പെ ജനിച്ചു. പത്തൊമ്പതു വയസ്സിൽ വിവാഹം ചെയ്തു. എങ്കിലും പഠിപ്പിനും പൊതുജനങ്ങളെ സംബന്ധിക്കുന്ന കൃത്യങ്ങൾ ചെയ്യുന്നതിനും വേണ്ടി അധികം സമയം കിട്ടുവാൻ ആഗ്രഹം നിമിത്തം പത്നിയെ നാലുതവണ പരിത്യജിച്ചു. അദ്ദേഹത്തിന്റെ മതത്തിൽ സാരമായ അംശം മരിച്ച പൂർവന്മാരെ ശ്മശാനത്തിലോ ഭവനത്തിൽ അതിനായി നിശ്ചയിച്ചിട്ടുള്ള ഒരു ഭാഗത്തിലോ വെച്ച് വന്ദിക്കുക എന്നതാകുന്നു. പരമേശ്വരനെ നിഷേ

ധിച്ചില്ലെങ്കിലും കൊൺഫ്യൂസിയസ് ആ സംഗതി തീരെ വിസ്മരിക്കയും, മനുഷ്യൻ സമുദായത്തിന്റെ ഒരു അംഗമാകയാൽ തനിക്കും അന്യർക്കും ഏററവും ക്ഷേമകരങ്ങളായ കാര്യങ്ങൾ ചെയ്യുന്നതാണ് ഓരോരുത്തന്റെ മുഖ്യധർമ്മമെന്നു ഉപദേശിക്കയും ചെയ്തു.

താവുമതത്തിന്റെ കർത്താവായ ലൌഡ്സി ക്രൈസ്തവകാലത്തിനു ൬൦൦-സംവത്സരങ്ങൾക്കു മുമ്പിൽ ഒരു വൃദ്ധനായി ജനിച്ചു എന്നാണ് ചീനരുടെ ഇടയിലുള്ള ഐതിഹ്യം. ഈ മതത്തിനു ഹിന്ദുമതത്തോടു പല കാര്യങ്ങളിലും യോജിപ്പുണ്ട്. മനുഷ്യർ ആത്മദമനത്താൽ സായൂജ്യം പ്രാപിക്കണമെന്നാണ് അദ്ദേഹത്തിന്റെ സിദ്ധാന്തം. ഇതിനുള്ള മാർഗ്ഗമാണ് താവുമതം. ആ ശബ്ദത്തിന്റെ അർത്ഥവും വഴി എന്നു തന്നെ. അമരത്വത്തിന്റെ രസായനം പാനം ചെയ്തിട്ടുണ്ടായിരുന്നതിനാൽ, ലൌഡ്സി മരണത്തിൽ നിന്നും സ്വാതന്ത്ര്യം ലഭിച്ചവനായിരുന്നു എന്ന് ചീനർ വിശ്വസിച്ചു. ഈ രസായനം കണ്ടുപിടിപ്പാനുള്ള ശ്രമം, അനേകതരം സന്ന്യാസങ്ങളെയും മററും പരീക്ഷണം ചെയ്വാൻ ലൌഡ്സിയുടെ അനുഗാമികളെ ഉത്സാഹിപ്പിക്കയും ഒടുക്കം താവുമതം ഇന്ദ്രജാലത്തിന്റെ ഒരു പദ്ധതിയായിത്തീരുകയും ചെയ്തു.

ബുദ്ധൻ ഇന്ത്യയിൽ കാശീനഗരത്തിനു ഏകദേശം നൂറു മൈൽ വടക്കുള്ള ഒരു പട്ടണത്തിൽ ജനിച്ചു. ക്രൈസ്തവകാലത്തിനു ൪൮൦-വർഷങ്ങൾക്കു മുമ്പിൽ മരിക്കയും ചെയ്തു. ബുദ്ധമതത്തിന്റെ സാരാംശം താഴെ പറയും പ്രകാരമാകുന്നു:—ജീവിച്ചിരിക്കുന്നതു ദുഃഖമാകുന്നു. ജീവിച്ചിരിപ്പാനുള്ള ഇച്ഛ ദുഃഖത്തിന്റെ ഉത്ഭവമാണ്. ഈ ഇച്ഛയെ നശിപ്പിച്ചാൽ ദുഃഖവും നശിക്കുന്നു. ഇതു സാധിക്കുവാൻ എട്ടു മാർഗ്ഗങ്ങൾ ഉണ്ട്. ദുഃഖത്തിൽ നിന്നും മോചനം ലഭിച്ച അവസ്ഥയ്ക്കു് നിർവ്വാണമെന്നു പേർ.

ചീനർ തങ്ങളുടെ മരിച്ചുപോയ പൂർവ്വന്മാർക്ക് പാകംചെയ്ത പന്നിമാംസം, കോഴി, താറാവ്, തേയില എന്നിവ കാഴ്ചവെച്ച് ഉടനെ ഈ സാധനങ്ങൾ തങ്ങൾ തന്നെ ഭുജിക്കയോ ദരിദ്രന്മാർക്കു കൊടുക്കയോ ചെയ്യുന്നു. വസ്ത്രങ്ങൾ, കസേരകൾ, മേശകൾ, നാണ്യങ്ങൾ ഇത്യാദി സാമാനങ്ങളെ കടലാസ്സുകൊണ്ടു വെട്ടിയുണ്ടാക്കി ചീനർ കത്തിക്കുന്നു. ചിലപ്പോൾ ദാസന്മാരുടെയും ദാസികളുടെയും കടലാസ്സുപ്രതിമകൾ ഉണ്ടാക്കി ദഹിപ്പിക്കും. ഇങ്ങനെ ഒക്കെ ചെയ്താൽ അവ തങ്ങളുടെ പൂർവ്വന്മാർക്കു കിട്ടുമെന്നും അവർ പ്രസാദിക്കുമെന്നും ചീനർ വിശ്വസിക്കുന്നു.

ഇതുകൂടാതെ ധനത്തിന്റെയും അടുക്കളയുടെയും വാതിലിന്റെയും എന്നു വിളിക്കപ്പെടുന്ന ദേവന്മാർ ഉണ്ട്. അടുക്കളദൈവത്തെ മാസത്തിൽ രണ്ടു തവണ ആരാധിക്കും. ആ ദൈവം പന്ത്രണ്ടാം മാസത്തിന്റെ ഇരുപത്തിനാലാംദിവസം സ്വർഗ്ഗത്തിൽ പോയി അതാതു വീട്ടിലെ തലേ വർഷത്തെ നടപടികളുടെ ഒരു വിവരണം കൊടുക്കുമെന്നാണ് ചീനരുടെ വിശ്വാസം. ഈ ദൈവത്തെ സന്തോഷിപ്പിച്ചയയ്ക്കുവാൻ പഴങ്ങൾ, മാംസം, ദ്രാക്ഷാരസം

മുതലായ സാമാനങ്ങൾ കാഴ്ചവെയ്ക്കുകയും ആ ദൈവത്തിന്റെ ചുണ്ടുകളിന്മേൽ, തങ്ങളെപ്പററി മധുരവചനങ്ങൾ മാത്രം പറയുവാൻ വേണ്ടി, പഞ്ചസാര തേയ്ക്കുകയും അയാളുടെ യാത്രയ്ക്ക് ഉപയോഗപ്പെടുവാൻ കടലാസുകുതിരയേയും മററു സാമാനങ്ങളേയും ഉണ്ടാക്കി കത്തിക്കയും ചെയ്യുന്നു.

ചീനർക്ക് മന്ത്രങ്ങളിൽ വളരെ വിശ്വാസം ഉണ്ട്. ഇവ എഴുതിയ കടലാസ്സുകൾ വാങ്ങി വീടുകളിലെ ഉത്തരങ്ങളിന്മേൽ പതിച്ചാൽ ദുർഭൂതങ്ങളുടെ ഉപദ്രവം തട്ടാതിരിക്കുമത്രേ. തപാൽസ്റ്റാമ്പിനും ഇങ്ങിനെ മന്ത്രശക്തിയുള്ളതിനാൽ ഒരു കുട്ടിക്കു ദീനം പിടിച്ചാൽ ഒരു സ്റ്റാമ്പു എടുത്തു കുട്ടിയുടെ പന്നിവാലിന്റെ അഗ്രത്തിൽ കെട്ടിയിടുന്നു. ഭാഗ്യം പറയുക എന്ന സമ്പ്രദായവും ചീനരുടെ മൂഢവിശ്വാസങ്ങളിൽ ഒന്നാണ്. ഇങ്ങിനെ ഭാഗ്യം നിശ്ചയിക്കുന്നതു പലവിധത്തിലാണെങ്കിലും, ഏററവും പഴയതും സമ്മതവും ആയ വിധം, ഒരു ആമയെ നിലത്തുവച്ച് അത് ഏതു വശത്തേയ്ക്കു നോക്കുന്നു എന്നും കഴുത്ത് എത്രമാത്രം നീട്ടുന്നു എന്നും പാദങ്ങൾ എങ്ങിനെ വെയ്ക്കുന്നു എന്നും സൂക്ഷിക്കുക എന്നതാണ്.

സൂര്യചന്ദ്രഗ്രഹണങ്ങൾ ഉണ്ടാകുന്നതു വലിയ സർപ്പങ്ങൾ ആ മൂർത്തികളെ ഗ്രസിക്കുന്നതിനാലാണെന്നു വിചാരിച്ച് ആ സർപ്പങ്ങളെ ഭയപ്പെടുത്തി ഓടിച്ചുകളയുവാൻ ചീനർ നിലവിളിക്കയും കാഹളങ്ങൾ ഊതുകയും മണികൾ അടിക്കയും, ഗ്രഹണം കഴിഞ്ഞാൽ തങ്ങളുടെ ശ്രമങ്ങളുടെ സാഫല്യത്തെക്കുറിച്ചു സ്വയമേവ അനുമോദിക്കയും ചെയ്യുന്നു.

ചക്രവർത്തി പ്രജകളുടെ രാജാവു മാത്രമല്ല, ചില സംഗതികളിൽ ദേവന്മാരുടേയും രാജാവാകുന്നു. മഴ ഇല്ലാഞ്ഞാൽ ചീനർ അവരുടെ ദേവന്മാരെ, എന്നുവെച്ചാൽ ദേവന്മാരുടെ പ്രതിമകളെ നല്ല വെയിലത്തു വയ്ക്കുന്നു; ദേവന്മാർ വെയിൽ സഹിക്കുവാൻ പാടില്ലാതാകുമ്പോൾ തണുപ്പിനു വേണ്ടി അവർ മഴ പെയ്യിക്കാതെ ഇരിക്കയില്ലപോലും. ഇതിനു മുമ്പിലത്തെ ചക്രവർത്തിക്കു വസൂരിദീനം പിടിച്ചപ്പോൾ ആ ദീനത്തിന്റെ അധികാരിയായ ദേവനെ വലിയ കോലാഹലമായി പെക്കിങ്ങ് പട്ടണത്തിന്റെ വീഥികളിൽകൂടി എഴുന്നള്ളിച്ചു രോഗിയുടെ മുറിയിൽ കൊണ്ടുവന്നു. പക്ഷെ ചക്രവർത്തി മരിച്ചു എന്നു കണ്ടപ്പോൾ മേല്പറഞ്ഞ ദേവന്റെ വിഗ്രഹത്തെ അവമാനിക്കയും തല്ലിത്തകർത്തുകളകയും ചെയ്തു. കുറെ കാലത്തിനുമുമ്പ് ചീനയിലെ ബ്യൂച്ചൌ പട്ടണത്തിലുള്ള ചില വിഗ്രഹങ്ങൾ ജനങ്ങളുടെ മരണത്തിനു ഹേതുകന്മാരാകുന്നു എന്നു ഒരു സംസാരം പുറപ്പെടുകയും ആ ദിക്കിലുള്ള ടാർട്ടർ സേനാധിപൻ അതിനിടക്കു പെട്ടെന്നു മരിക്കയും ചെയ്തു. ഈ കൊലപാതകം ചെയ്തത് മേല്പറഞ്ഞ വിഗ്രഹങ്ങൾതന്നെ എന്ന് അവിടത്തെ ഉപരാജാവു തീർച്ചപ്പെടുത്തി, അവയെ പിടിച്ചു ശിക്ഷിക്കുവാൻ കല്പനകൾ അയച്ചു. ഈ കല്പനകൾ അനുസരിച്ച് അധികാരികൾ ക്ഷേത്രത്തിൽ പോയി പതിനാലു ബിംബങ്ങളെ പിടിച്ചു. ഈ 'പുള്ളികൾ' മരംകൊണ്ടുണ്ടാക്കപ്പെട്ടതും ഓരോ

ന്ന് അഞ്ചടിപ്പൊക്കമുള്ളതും ആയിരുന്നു. ജഡ്ജിയുടെ സന്നിധിയിൽ കൊണ്ടു വരുന്നതിനു മുമ്പിൽ, ജഡ്ജി കുതിരകളുടെ മേലിൽ അദ്ദേഹത്തെ ഉപദ്രവിക്കാതിരിപ്പാൻ വേണ്ടി, അവയുടെ കണ്ണുകൾ ചൂന്നുകളഞ്ഞു. സമ്പൂർണ്ണമായ ഒരു വിസ്താരം കഴിച്ചതിന്റെ ശേഷം അവയുടെ തല വെട്ടിക്കളഞ്ഞു്, ശരീരങ്ങൾ ഒരു കുളത്തിൽ ഇടണമെന്ന് ഉപരാജാവ് വിധി കല്പിച്ചു. ആ പട്ടണത്തിൽ മേലിൽ സമാധാനഭംഗം ഈ ദേവന്മാർ ചെയ്യാതിരിപ്പാൻവേണ്ടി അവരുടെ ക്ഷേത്രത്തെ പിന്നെ ഒരിക്കലും തുറക്കാതിരിക്കത്തക്കവണ്ണം മുദ്രവെച്ചു കളഞ്ഞു.

ചീനരുടെ ആചാരങ്ങൾക്കു ചില വിശേഷതകൾ ഉണ്ടു്. തങ്ങളിൽ ഉയർന്നവരെ ബഹുമാനിക്കുന്ന ക്രമം എട്ടു തരങ്ങളായിട്ടാണ് കല്പിച്ചിരിക്കുന്നതു്. ൧. കൈകൾ രണ്ടും കൂട്ടി നെഞ്ചിനു നേരെ പിടിച്ചു് അല്പം പൊക്കുക. ൨.. ഇങ്ങിനെ കൈകൾ പിടിച്ചു കുറെ കുനിയുക. ൩. മുട്ടുകുത്തുവാൻ ഭാവിക്കുന്നതുപോലെ മുട്ടു താഴ്ത്തുക. ൪. മുട്ടുകുത്തുക. ൫. മുട്ടുകുത്തി തല നിലത്തു് അടിക്കുക. ൬. മൂന്നു തവണ മുട്ടുകുത്തുകയും തല നിലത്തു് അടിക്കയും ചെയ്യു. ൭. മുട്ടുകുത്തി തല നിലത്തു് മൂന്നു തവണ മുട്ടിയതിന്റെ ശേഷം എഴുന്നേററു വീണ്ടും മുട്ടുകുത്തി തല മൂന്നു തവണകൂടി മുട്ടുക. ൮. മൂന്നു തവണ മുട്ടുകുത്തുകയും തല ഒൻപതു തവണ മുട്ടുകയും ചെയ്യു. ചില ദേവന്മാർക്കു് ആറാംപടവിയിലെ വന്ദനവും മററ ചിലർക്കു് ഏഴാമത്തേതും കൊടുക്കണം. ചക്രവർത്തിക്കു് എട്ടാംപടവിയും വേണം. ചില ചക്രവർത്തികൾ തങ്ങളെ ഈ വിധം വന്ദിക്കണമെന്ന് അക്കാലത്തുവന്ന ഇംഗ്ലീഷ് രാജദൂതന്മാരോടു് ആവശ്യപ്പെട്ടു. പക്ഷെ അവർ അപ്രകാരം ചെയ്യാതെ സ്വരാജ്യത്തേയ്ക്കു മടങ്ങിപ്പോയി.

മറെറാരാളെ കാണ്മാൻ ചെല്ലുമ്പോൾ കൊടുത്തയയ്ക്കുന്ന കാർഡിൽ പേരിനു പുറമെ ഇപ്രകാരം എഴുതിയിരിക്കുന്നു:—'നിങ്ങളുടെ വിഡ്ഢിയായ അനുജൻ വിചാൻ എന്നവൻ നിങ്ങൾക്കു വന്ദനം പറഞ്ഞു തല ചായ്ക്കുന്നു.' അപ്പോൾ വീട്ടുടമസ്ഥൻ പുറത്തുവന്ന് ഇപ്രകാരം കുശലപ്രശ്നം ചെയ്യുന്നു:—"നിങ്ങളുടെ ബഹുമാനപ്പെട്ട കാലടികളുടെ ബുദ്ധിമുട്ടിനെ സ്വീകരിക്കുവാൻ ഞാൻ എങ്ങിനെയാണ് തുനിയുന്നതു്; രഥത്തിലിരിക്കുന്ന ആൾക്കു സുഖം തന്നെയോ?" അപ്പോൾ കാണ്മാൻ ചെന്ന ആൾ 'ബഹുമാന്യനായ വലിയ മനുഷ്യൻ സുഖം അനുഭവിക്കുന്നുവോ?' എന്നു ചോദിക്കുന്നു. നിങ്ങളുടെ പിതാവിനു സുഖമല്ലെ എന്നാണ് ഇതിന്റെ അത്ഥം. പിതാവിന് എത്ര വയസ്സായി എന്നു ചോദിക്കുന്നതിനു പകരം 'വിശ്രുതനും വയോധികനും ആയ ആൾക്കു ബഹുമാനമുള്ള എത്രവയസ്സ്?' എന്നു പറയും. നിങ്ങൾക്കു യോഗ്യരായ എത്ര യുവാക്കൾ (അത്ഥം-മക്കൾ) ഉണ്ടു്?' എന്നു ചോദിച്ചാൽ, വീട്ടുകാരൻ ചിലപ്പോൾ ഇങ്ങനെ മറുപടി പറയും:—'എന്റെ യോഗം വളരെ പിന്തുക്കമുള്ളതാണ്. എനിക്കു് ഒരു ചെറിയ മൂട്ട മാത്രമേയുള്ളു.'

ചീനരുടെ സ്വഭാവത്തിൽ സ്തുതിക്കപ്പെടേണ്ടുന്ന അംശങ്ങൾ അവരുടെ പിതൃഭക്തിയും, അധികാരികളുടെ നേരെ കാണിക്കുന്ന ബഹുമാനവും, സമാധാനതല്പരതയും, മര്യാദയും, ഉത്സാഹശീലവും, ബാഹ്യമായ സദാചാരനിഷ്ഠയും ആകുന്നു. ദോഷങ്ങളായി പറയപ്പെടാവുന്നതു് കറുപ്പിന്റെ ഉപയോഗവും, മൂഢവിശ്വാസങ്ങളും, സ്ത്രീകൾക്കു പഠിപ്പില്ലാത്തതും, ഗർവ്വും ആകുന്നു. എങ്കിലും ജപ്പാൻ ജാതിക്കാരോടുള്ള സഹവാസം ചീനരെ പലവിധത്തിലും പരിഷ്കരിച്ചു് ശ്രേയസ്കരമായ ഒരു അവസ്ഥയിൽ കൊണ്ടു വരുവാൻ ഇടയുണ്ടു്.

രസികരഞ്ജിനി. സി. അന്തപ്പായി ബി. എ.

———(೦)———

## അറിവുകൾ

(അല്ലെങ്കിൽ മനസ്സിലാവുക)

———

നാം നമ്മുടെ ജനനം മുതൽ മരണംവരെ ഓരോ ക്ഷണത്തിലും ലോകത്തിലുള്ള ഏതെങ്കിലും ഒരു വിഷയത്തെപ്പറ്റി നമ്മുടെ ഇന്ദ്രിയങ്ങൾ വഴിയായി ഓരോ അറിവുകളെ സമ്പാദിച്ചുകൊണ്ടുതന്നെയിരിക്കുന്നു എന്നുള്ള സംഗതി പെട്ടെന്നു പറയുമ്പോൾ ചിലർ അത്ര വകവയ്ക്കില്ലായിരിക്കാമെങ്കിലും അല്പം ആലോചിച്ചാൽ എല്ലാവരും സമ്മതിക്കുന്നതായിരിക്കും.

നാം എന്തെങ്കിലും അറിയുന്നതു നമ്മുടെ ജ്ഞാനേന്ദ്രിയങ്ങൾ (കണ്ണു്, മൂക്കു്, ചെവി, നാവു്, തൊലി) വഴിയായിട്ടാണല്ലോ. എന്നാൽ പ്രതിബന്ധങ്ങൾ യാതൊന്നുമില്ലാത്തപക്ഷം ഇന്ദ്രിയങ്ങൾക്കെല്ലാം തത്തദ്വിഷയഗ്രഹണസാമർത്ഥ്യം തുല്യമായിരിക്കുമെങ്കിലും ഓരോ ഇന്ദ്രിയദ്വാരേണയും നമ്മുടെ മനസ്സിൽ പതിയുന്ന വിഷയസംസ്കാരങ്ങൾക്കു പലപ്പോഴും സ്ഥൂലസൂക്ഷ്മതാഭേദമോ താരതമ്യവിശേഷമോ ദൃഢശ്ലഥതാവ്യത്യാസമോ ഉണ്ടാകാറുണ്ടെന്നുള്ളതു് അനുഭവസിദ്ധമാകുന്നു.

നാം അമ്മയുടെ ഉദരത്തിൽ നിന്നു ഭൂമിയിൽ പിറക്കുമ്പോൾ തന്നെ നമുക്കു ചക്ഷുരാദി ജ്ഞാനേന്ദ്രിയങ്ങൾ എല്ലാം ഉണ്ടായിരിക്കുന്നുണ്ടല്ലോ. എന്നാൽ ആദ്യമായി നമുക്കുണ്ടാകുന്ന ജ്ഞാനം ഏതു ഇന്ദ്രിയമാർഗ്ഗേണ സിദ്ധിക്കുന്നതാകുന്നു? എന്നുള്ള ചോദ്യത്തിനു തന്നെ ശരിയായ ഒരു ഉത്തരം സാധാരണക്കാർക്കു് എളുപ്പത്തിൽ പറവാൻ കഴിയുന്നതാണെന്നു തോന്നുന്നില്ല. ജനനാനന്തരം ഒന്നോ രണ്ടോ മണിക്കൂറുകൊണ്ടോ, മൂന്നോ നാലോ ദിവസം കൊണ്ടോ, അഞ്ചോ ആറോ മാസം കൊണ്ടോ ഒരു കുട്ടി തന്റെ അമ്മയുടെ സ്തന്യരസത്തിന്റെയോ, അംഗസ്പർശത്തിന്റെയോ, ദേഹഗന്ധത്തിന്റെയോ, താലോല (താരാട്ടു്) ശബ്ദത്തിന്റെയോ സൂക്ഷ്മമായ ഭേദത്തെ ഗ്രഹിക്കുകയും

ക്രമേണ അമ്മയപ്പന്മാരെ പ്രത്യേകം കണ്ടറിയുകയും അവർ കുട്ടിയുടെ നേരെ കാണിക്കുന്ന വല്ല മുഖവികാരാദികളെക്കണ്ടു കുട്ടി ചിരിച്ചുതുടങ്ങുകയും, മററുള്ളവർ എടുക്കുകയോ മുലകൊടുക്കുകയോ മററൊ ചെയ്യുന്നതിൽ പരിചയക്കേടുകൊണ്ട് കുട്ടിക്ക് അസുഖം തോന്നുന്നതായാൽ തല്പ്രതികാരസൂചകമായി നിലവിളിക്കുകയോ നേരേ നോക്കാതിരിക്കുകയോ അവർ ബലമായി എടുക്കാൻ ശ്രമിച്ചാൽ പിന്തിരിച്ചു വൈമുഖ്യം നടിച്ച് അകലെ പോവുകയൊ ചെയ്കയും ചെയ്യുന്നതിനാൽ ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തി ഏതുകാലത്തിൽ തന്നെ തുല്യപരിമാണമായി ഉണ്ടാകുന്നില്ലെന്നും, ഓരോന്നും അനുക്രമമായും അഭ്യാസഭേദവശാൽ അല്പാല്പമായി വർദ്ധിച്ചും ഉണ്ടാകുന്നതാണെന്നും അനുഭവസിദ്ധമാകുന്നു.

ഇതുകൊണ്ടുതന്നെ ഓരോ വിഷയങ്ങളേയും അതാതിന്ദ്രിയങ്ങൾക്കു ഗ്രഹിപ്പാനുള്ള ശക്തിയും അതിലുള്ള വേഗാധിക്യവും വർദ്ധിച്ചുവരുന്നതു പ്രതിക്ഷണാഭ്യാസം നിമിത്തമാണെന്നു സിദ്ധിക്കുന്നു. ഇങ്ങിനെ ക്ഷണംപ്രതി ഇന്ദ്രിയാഭ്യാസസന്നികർഷജന്യമായ ജ്ഞാനം നിത്യാഭ്യാസംകൊണ്ടു വർദ്ധിക്കുന്തോറും ഓരോ വിഷയങ്ങളിലും അതിസൂക്ഷ്മങ്ങളായ അനേകം പ്രകാരഭേദങ്ങളെ അതിവേഗത്തിൽ ഗ്രഹിപ്പാനുള്ള ശക്തി അളവററ വിധം വർദ്ധിച്ചുവർദ്ധിച്ച് ഇന്ദ്രിയങ്ങൾക്കു തദ്വിഷയഗ്രഹണത്തിന്നു വേണ്ടിവരുന്ന കാലദൈർഘ്യം കുറഞ്ഞു കുറഞ്ഞു വന്ന് അല്പക്ഷണത്തിൽത്തന്നെ പല ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിക്കേണ്ടവയായ പല വിഷയങ്ങളേയോ അല്ലെങ്കിൽ ഒരിന്ദ്രിയത്തിന്റെ വിഷയത്തിൽത്തന്നെ അതിസൂക്ഷ്മങ്ങളായ വിവിധപ്രകാരഭേദങ്ങളേയൊ ഇടകലർന്നു മാറിമാറി ഗ്രഹിക്കുക മുതലായ അനേകം പരീക്ഷകളിൽ പൂർണ്ണജയം പ്രാപിക്കത്തക്കവണ്ണം നമ്മിൽ പലക്കും പാണ്ഡിത്യം സിദ്ധിച്ചിട്ടുണ്ടെന്ന് അല്പം ആലോചിച്ചാൽ ആരും സമ്മതിക്കാതിരിക്കുന്നതല്ല. എന്നാൽ എല്ലാവരിലും എല്ലാ വിഷയങ്ങളിലും ഈ ശക്തി ഒരുപോലെ പ്രവൃത്തിക്കുന്നില്ലെന്നും ഓരോരുത്തനിലും ഓരോ വിഷയങ്ങളിലും അഭ്യാസാദി ഉപാധിഭേദവശാൽ തരതമ്യഭേദമുള്ളതായി കണ്ടുവരുന്നുണ്ടെന്നും സമ്മതിക്കേണ്ടതുതന്നെ. എങ്കിലും അങ്ങിനെയുള്ളതിൽ പലതും ജന്മസിദ്ധമല്ലെന്നും അഭ്യാസഭേദവശാലുണ്ടാകുന്നതാണെന്നും പറയാതിരിപ്പാൻ നിവൃത്തിയില്ല.

എന്തെന്നാൽ സംഗീതരസികന്മാരുടെ സർവ്വസന്താപഹരണകാരണമായ സ്വരപ്രസ്താരങ്ങൾ കേട്ടാൽ തദപരിചിതന്മാർ കേവലം ഒരു ശബ്ദമെന്നു മാത്രമല്ലാതെ അവയുടെ യാതൊരു വ്യത്യാസവും മനസ്സിലാക്കുന്നില്ലെങ്കിലും അവർ തങ്ങൾക്കു നിത്യപരിചയമുള്ള ഏഴോ പത്തോ സ്നേഹിതന്മാർ നേരിട്ടു കാണാതെ ഒരു മറിക്കകത്തോ മറ്റോ മറഞ്ഞുനിന്ന് സംസാരിച്ചാൽ ഓരോന്നും ഇന്നിന്ന ആളുടെ ശബ്ദമാണെന്നു യാതൊരു താമസവും പ്രയാസവുംകൂടാതെ അറിയുന്നു.

അതുപോലെതന്നെ അയ്യായിരവും പതിനായിരവും വിലപിടിക്കുന്ന വൈരക്കല്ലുകളും കാൽക്കാശുപോലും വിലയില്ലാത്ത സ്ഫടികക്കഷണങ്ങളും തമ്മിൽ സാധാരണ നാട്ടുപുറത്തുള്ള കൃഷിക്കാരനായ ഒരുവന്നു യാതൊരു ഭേദവും കാഴ്ചയിൽ തോന്നുന്നില്ലെങ്കിലും, ഒരു നല്ല കല്ലുനോട്ടക്കാരന്റെ കയ്യിൽ കിട്ടുമ്പോൾ അവയുടെ വ്യത്യാസത്തെ അവർ അതിവേഗത്തിലും അതിസൂക്ഷ്മമായും കണ്ടെത്തുന്നു.

നല്ല കണ്ണുള്ളവർ തങ്ങൾക്കു നിത്യപരിചയമുള്ള വഴിയിൽക്കൂടിത്തന്നെയും രാത്രികാലങ്ങളിൽ വെളിച്ചംകൂടാതെ അല്പം സഞ്ചരിക്കേണ്ടിവന്നാൽ എത്ര കല്ലിലും മുള്ളിലും കയറുന്നു? എത്ര കുണ്ടിലും കുഴിയിലും ചാടുന്നു? എന്നാൽ ഒരു ജാത്യാന്ധനാകട്ടെ, തന്റെ കയ്യിലുള്ള വല്ല കോലുകൊണ്ടും നിലത്തു കുത്തിക്കുത്തിക്കൊണ്ട് ആ വഴിയിൽക്കൂടിത്തന്നെ യാതൊരപകടവും കൂടാതെ രാവും പകലും സ്വൈരമായി സഞ്ചരിക്കുന്നു. ഇതിനുള്ള കാരണം ആ കുരുടൻ തന്റെ കയ്യിലുള്ള കോലുകൊണ്ടും കാലുകൊണ്ടും വഴിയിലുള്ള വൈഷമ്യങ്ങളെ സ്പർശവിശേഷത്താൽ നല്ലവണ്ണം അറിയുന്നതു മാത്രമല്ലാതെ വേറെ എന്തെങ്കിലുമുണ്ടോ? ഇങ്ങനെ ഓരോ വിഷയത്തെക്കുറിച്ചും പ്രത്യേകം പ്രത്യേകം ഉദാഹരണം കാണിച്ചിട്ടാവശ്യമില്ലല്ലോ.

ഇതുവരെ പറഞ്ഞതു് ഇന്ദ്രിയങ്ങളുടെ വിഷയഗ്രഹണശക്തിഭേദം, അഭ്യാസാദികാരണഭേദങ്ങളെ അനുസരിച്ച് ഭേദപ്പെട്ടു വരുന്നതാണെന്നാണല്ലോ. ഇനി ഈ ഗ്രഹണശക്തി ഇന്ദ്രിയങ്ങൾക്കു മാത്രം അധീനമായിട്ടുള്ളതോ അല്ലയോ എന്നും, വേറെ വല്ലതിന്റെയും സഹായം ഒഴിച്ചുകൂടാത്തതോ അല്ലയോ എന്നും ആലോചിക്കേണ്ടിയിരിക്കുന്നു. ഇന്ദ്രിയങ്ങൾക്കധീനമായിരുന്നെങ്കിൽ ഉറക്കത്തിലും മോഹത്തിലും കൂടി വിഷയജ്ഞാനം ഉണ്ടാകേണ്ടതായിരുന്നുവല്ലോ. അതില്ലാത്തതിനാൽ ഇന്ദ്രിയമാത്രാധീനമല്ലെന്ന് ഊഹിക്കേണ്ടിവരുന്നു. എന്നുമാത്രമല്ല ഇന്ദ്രിയങ്ങൾക്കെല്ലാററിനുംകൂടി സഹായിയായി വേറെ എന്തോ ഒന്നുണ്ടെന്നുകൂടി കല്പിക്കേണ്ടിവരുന്നു. ഇങ്ങിനെ ഇന്ദ്രിയങ്ങൾക്കെല്ലാംകൂടി വിഷയഗ്രഹണത്തിങ്കൽ ഏകസഹായിയായി നില്ക്കുന്ന ഒരു അന്തഃകരണമാകുന്നു 'മനസ്സ്'. അതുകൊണ്ട് ഇന്ദ്രിയങ്ങൾക്കു വിഷയസന്നികർഷമുണ്ടാകുമ്പോൾ മനസ്സിന്റെ സഹായവും സിദ്ധിച്ചാൽ മാത്രമേ ജ്ഞാനം (അറിവ്) ഉണ്ടാകയുള്ളു. അതില്ലാത്തതുകൊണ്ടാണ് നിദ്രയിലും മോഹത്തിലും വിഷയജ്ഞാനമുണ്ടാകാത്തതു്. ജാഗ്രത്തിൽതന്നെയും ഓരോ ഇന്ദ്രിയങ്ങൾക്കും അതതിന്റെ വിഷയസന്നികർഷമുണ്ടാകുമ്പോൾ അതോടുകൂടി മനസ്സിന്റെ പ്രവൃത്തിയും സിദ്ധിച്ചാൽ മാത്രമേ ജ്ഞാനമുണ്ടാകുന്നുള്ളു. അതിനാൽ ഒരു സമയത്തിൽ ഒരിന്ദ്രിയത്തിനു് അതിന്റെ വിഷയത്തോട് ആഭിമുഖ്യം ഉണ്ടാവുകയും മനസ്സും അതോടുകൂടി പ്രവൃത്തിക്കുകയും ചെയ്തുകൊണ്ടിരിക്കുമ്പോൾ ഇതരേന്ദ്രിയങ്ങൾക്ക് അവയുടെ വിഷയങ്ങളിൽ സംബന്ധമുണ്ടായാലും മനസ്സിന്ന് അവയിൽ പ്രസക്തി ഉണ്ടാവാൻ കഴിയാതിരിക്കുന്നതുകൊണ്ട് ആ വിഷയങ്ങളിൽ നിന്നുള്ള ജ്ഞാനം സിദ്ധിപ്പാനിടവരുന്നില്ല.

ഇതിനും പുറമേ മനസ്സിന്ന് ബാഹ്യേന്ദ്രിയങ്ങളുടെ വ്യാപാരങ്ങളിൽ സാഹായ്യം ചെയ്യുക എന്ന പ്രവൃത്തികൂടാതെ, മുമ്പിൽ ഏതെങ്കിലും പ്രകാരത്തിൽ അറിയപ്പെട്ടിട്ടുള്ള പല വിഷയങ്ങളിലും തന്നെത്താൻ വ്യാപരിക്കുക എന്ന ഒരു പ്രമേയംകൂടി സ്വാതന്ത്ര്യമായി ചെയ്യുന്നുള്ളതിനാൽ മനസ്സ് ചിലപ്പോൾ യാതൊരു ബാഹ്യേന്ദ്രിയവ്യാപാരത്തിലും സഹായിക്കാതെ സ്വതന്ത്രമായി വ്യാപരിക്കുന്നതായാൽ ആ സമയങ്ങളിൽ മററുള്ള ഇന്ദ്രിയങ്ങൾക്ക തങ്ങളുടെ യാതൊരു വിഷയത്തേയും ഗ്രഹിപ്പാൻ ശക്തിയില്ലാതെയും വന്നു പോകുന്നു. ഇങ്ങനെയുള്ള മനഃപ്രവൃത്തിയെയാകുന്നു നാം 'മനോരാജ്യം' എന്നു പറയുന്നത്.

അതിനാൽ മനസ്സ തന്നെത്താൻ പ്രവൃത്തിച്ചുകൊണ്ടിരിക്കയോ ബാഹ്യേന്ദ്രിയങ്ങളിൽ ഏതെങ്കിലും ഒന്നിൻെറ പ്രവൃത്തിക്ക സഹായിച്ചുകൊണ്ടിരിക്കയോ ചെയ്യുന്ന സമയത്തിൽ ഇതരേന്ദ്രിയങ്ങൾക്ക അവയുടെ വിഷയങ്ങളോട്ട സംബന്ധമുണ്ടായാലും അവയിൽ നിന്നു യാതൊരു ജ്ഞാനവും സിദ്ധിപ്പാനിടവരാത്തതുകൊണ്ടാണ്—'ആ ഞാൻ കണ്ടു അല്ലെങ്കിൽ കേട്ടു പക്ഷെ ഒന്നും മനസ്സിലായില്ല'—എന്നു നാം പറയുന്നത്. ഇങ്ങനെയുള്ള മനസ്സിന്റെ 'അന്യവിഷയാദിനിരോധത്തെ' പരിഹരിപ്പാൻ വേണ്ടിയാകുന്നു 'മനസ്സിരുത്തി കേൾക്കു' 'മനസ്സിരുത്തി നോക്കു' എന്നൊക്കെ പറയുന്നത്.

ഇത്രയും പറഞ്ഞതുകൊണ്ട് മനസ്സിൻെറ ഐകാഗ്ര്യത്തോടുകൂടി ഇന്ദ്രിയാർത്ഥസന്നികർഷവും കൂടി ഉണ്ടായാൽ മാത്രമേ വിഷയജ്ഞാനമുണ്ടാവാൻ കഴിയു എന്നു സിദ്ധമായല്ലോ.

അതിനാൽ ക്ഷണംപ്രതി വിവിധവിഷയേന്ദ്രിയ സന്നികർഷമുണ്ടാകുമ്പോഴൊക്കെയും മനസ്സിനെ അതാതു വിഷയങ്ങളിലേയ്ക്കു അതിവേഗത്തിൽ മാറിമാറി പ്രവൃത്തിപ്പാനുള്ള ശക്തിയുണ്ടാക്കുകയാകുന്നു അഭ്യാസത്തിൻെറ ഫലം എന്നു വന്നുകൂടി.

ഈ ഘട്ടത്തിൽത്തന്നെ മേൽപ്രകാരമുള്ള അഭ്യാസത്തെ കുറിച്ചുകൂടി അല്പം വിവരിക്കേണ്ടതാവശ്യമായി വന്നിരിക്കുന്നു. എന്തെന്നാൽ—മനസ്സിന്റെ ഐകാഗ്ര്യത്തോടുകൂടി ഇന്ദ്രിയാർത്ഥസന്നികർഷമുണ്ടാകുമ്പോൾ വിഷയഗ്രഹണമുണ്ടാകുന്നു എന്നു പറഞ്ഞുവല്ലോ. അങ്ങിനെ ഓരോ ഇന്ദ്രിയങ്ങളും അതാതിൻെറ വിഷയങ്ങളെ ഗ്രഹിക്കുന്നത് എല്ലായ്പോഴും ഒരേ പ്രകാരത്തിലായിരിക്കയില്ല. നമ്മുടെ കണ്ണ് ഒരു രൂപത്തെ ഗ്രഹിക്കുമ്പോൾ ആ രൂപത്തിൻെറ എല്ലാ ഭാഗങ്ങളേയും സാമാന്യമായി അറിയുന്നതുകൂടാതെ ചില ഭാഗങ്ങളെ സവിശേഷമായി പ്രത്യേകം ശ്രദ്ധിച്ച് ആ ഭാഗങ്ങളിലുള്ള അതിസൂക്ഷ്മങ്ങളായ പല വിഷയങ്ങളേയും കുറിച്ചു പ്രത്യേകമായ അറിവു സമ്പാദിക്കുന്നു. എങ്ങിനെയെന്നാൽ, നാം ഒരു മനുഷ്യനെ ആദ്യമായി കണ്ടു പരിചയിച്ചതിന്നു ശേഷം പിന്നീട് എപ്പോഴെങ്കിലും അയാളെ കാണുന്നതായാൽ ഉടനെ ഇതു ഇന്ന ആൾ ആണെന്ന് പ്രയാസംകൂടാതെ അറിയുന്നു. ഈ അറിവു നമുക്ക

ണ്ടാവാൻ കാരണം, അയാളെ ആദ്യം കണ്ടപ്പോൾ തന്നെ നമ്മുടെ കണ്ണുകൾ വഴിയായി അയാളുടെ ആകൃതിവിശേഷത്തിന്റെ ചില പ്രത്യേക ഭേദങ്ങളോടു കൂടിയ വണ്ണം പൊക്കം നിറം മുതലായവയേയും, കണ്ണു്, മൂക്കു്, കയ്യ്, കാലു് മുതലായ അവയവങ്ങളുടെ സംസ്ഥാനഭേദത്തേയും, സന്തോഷം, ദേഷ്യം മുതലായ മനോവികാരങ്ങളിൽ പ്രദർശിപ്പിക്കുന്ന മുഖവികാരഭേദങ്ങളേയും കുറിച്ചു് അതിസൂക്ഷ്മങ്ങളായ പല സംജ്ഞാഭേദങ്ങളും നമ്മുടെ മനസ്സിൽ ദൃഢമായി പതിഞ്ഞിട്ടുള്ളതാകുന്നു.

എന്നാൽ ആ മനുഷ്യനെത്തന്നെ മറെറാരവസരത്തിൽ മുഖമൊഴികെ ശരീരത്തിന്റെ മററു സകല ഭാഗങ്ങളും കണ്ടാലും തീരെ അറിയുന്നില്ല. ഈ അറിവുകേടിനുള്ള കാരണം എന്താകുന്നു? അയാളെ കണ്ടപ്പോഴൊക്കെയും അയാളുടെ മുഖത്തെ മാത്രമേ മനസ്സിരുത്തി നോക്കി സൂക്ഷ്മം ഗ്രഹിച്ചിട്ടുള്ളു. ശരീരത്തിന്റെ മററുള്ള ഭാഗങ്ങളെ എല്ലാം കണ്ടിട്ടുണ്ടെന്നു പറവാൻ മാത്രമല്ലാതെ മനസ്സിരുത്തി നോക്കി സൂക്ഷ്മസ്ഥിതി അറിഞ്ഞിട്ടില്ല എന്നുള്ളതുതന്നെ. (ഇതാണു് 'മുഖപരിചയം' എന്നു പറയുന്നതു്. ചത്തവനെ അറിയാതിരിപ്പാൻ വേണ്ടി കൊലപാതകികൾ മൃതശരീരത്തിന്റെ തല വെട്ടിക്കൊണ്ടുപോകുന്നതു് പ്രസിദ്ധമാണല്ലൊ.)

ഇതുതന്നെയല്ല, ജീവികളിൽവെച്ചു മനുഷ്യരായ നാം നമ്മുടെ സ്വജാതീയരായ മററു മനുഷ്യരെപ്പററി അറിയുന്നതുപോലെ അത്ര സൂക്ഷ്മത്തിലും വേഗത്തിലും എളുപ്പത്തിലും മററു യാതൊന്നിനേയും അറിയുന്നില്ല. എങ്ങിനെയെന്നാൽ അനേകായിരം ജനങ്ങൾകൂടുന്ന കൊടുങ്ങല്ലൂർ ഭരണി, ആറാട്ടുപുഴ പൂരം, വൈക്കത്തഷ്ടമി മുതലായ സ്ഥലങ്ങളിൽ വെച്ചു് നാം മുമ്പിൽ കണ്ടിട്ടില്ലാത്ത ഒരു മനുഷ്യനെ യദൃച്ഛയായി കാണുകയും സംഭാഷണാദികളാൽ തമ്മിൽ പരിചയിക്കുകയും ചെയ്തു പിരിഞ്ഞതിന്റെശേഷം കുറനാൾ കഴിഞ്ഞിട്ടു പിന്നെ ഒരിക്കൽ മറെറാരു സ്ഥലത്തുവെച്ചു് അയാളെ കാണുവാൻ സംഗതിവന്നാൽ ഉടനെ തമ്മിൽ അന്യോന്യം യാതൊരു സംശയവും കൂടാതെ അറിയുന്നു.

എന്നാൽ വാണിയംകുളം, പൊള്ളാച്ചി മുതലായ ഒരു ചന്തയിൽനിന്നു് ഒരു കാളയെ വാങ്ങുവാനായി പ്രത്യേകം മനസ്സിരുത്തിനോക്കി അതിന്റെ ദേഹസ്ഥിതികളെക്കുറിച്ചും മററും വളരെ നേരം സൂക്ഷ്മപരിശോധന ചെയ്തറിഞ്ഞതിന്നുശേഷം വില ചേരായ്കയാൽ മടങ്ങിപ്പോന്നുവെന്നിരിക്കട്ടെ. പിന്നെ ആ കാളയെത്തന്നെ വേറൊരവസരത്തിൽ അതുപോലെയുള്ള മറെറാരു ചന്തയിൽ വെച്ചോ, അല്ലെങ്കിൽ നാം സവാരിക്കായി കയറിയ വണ്ടിക്കു പൂട്ടിയോ കാണുവാനിടവന്നാൽ നമുക്കതിനെ മററുള്ള കാളകളിൽനിന്നു വേർതിരിച്ചറിവാൻ തീരെ കഴിയുന്നില്ല. എങ്കിലും ആ കാളയെത്തന്നെ നാം ആദ്യം നോക്കിയ സമയം വാങ്ങി നമ്മുടെ വീട്ടിൽ കെട്ടി രക്ഷിച്ചു കുറച്ചുകാലം നാം തന്നെ അതിനെ നിത്യം പെരുമാറിക്കൊണ്ടിരിക്കുന്ന പക്ഷം എത്ര കാളകളുള്ള കൂട്ടത്തിൽ നിന്നും അതിനെ വേർതിരിച്ചറിവാൻ പിന്നീടു നമുക്കു കഴിവുണ്ടാക

യും ചെയ്യുന്നു. അങ്ങിനെ വരുവാനുള്ള കാരണം, ആദ്യം കണ്ടപ്പോൾ അല്പസമയത്തിനുള്ളിൽ നല്ലവണ്ണം കണ്ടറിവാൻ കഴിയാത്ത അനേകം സൂക്ഷ്മഭേദങ്ങളെ കാലക്രമേണ കണ്ടറിവാൻ ഇടവരുന്നതാകുന്നു. എന്നാൽ ആദ്യം ചന്തയിൽ വെച്ച് ആ കാളയെ നോക്കി വില പറഞ്ഞു വാങ്ങാതെ പോന്നത് ഒരു നല്ല വണിക്കാരനായിരുന്നാൽ പിന്നീട് ആ കാളയെ വേറൊരു കാളക്കൂട്ടത്തിൽ വെച്ച് കണ്ടാലും അവൻ ക്ഷണത്തിൽ അറിഞ്ഞു എന്നു വരുന്നതാകാം. അതിനുള്ള കാരണം, അവന്നു കാളജാതിയിലുള്ള അനേകം വ്യക്തികളുടേയും വളരെക്കാലമായിട്ടുള്ള സൂക്ഷ്മപരിചയം നിമിത്തം ഏതെങ്കിലും ഒരു കാളയെക്കണ്ടാൽ അതിന്റെ ആകൃതി മുതലായവയിൽനിന്ന്, അനേകം സൂക്ഷ്മസാദൃശ്യഭേദങ്ങളെ എളുപ്പത്തിലും വേഗത്തിലും ധരിപ്പാനുള്ള ശക്തി നിത്യാഭ്യാസം കൊണ്ട് വളരെ വർദ്ധിപ്പിച്ചിട്ടുള്ളതാകുന്നു.

ഇതുപോലെതന്നെ പത്തോ മുപ്പതോ ആശാരിമാർ പണിചെയ്യുന്ന ഒരു സ്ഥലത്തുനിന്ന് സന്ധ്യയ്ക്കു പണിനിറുത്തുന്ന സമയം ഓരോ ആശാരിയും അവനവന്റെ പണിയായുധങ്ങളെ മാറിപ്പോകാതെ തിരഞ്ഞെടുത്തു വെവ്വേറെ സൂക്ഷിക്കുന്നു. തട്ടാനും അതുപോലെതന്നെ ഒരേ മാതിരിയിലുള്ള വളരെ പണ്ടങ്ങളിൽനിന്നും താൻ പണിചെയ്തിട്ടുള്ള ഒരു പണ്ടത്തെ അനായാസേന കണ്ടുപിടിക്കുന്നു. ഒരു സ്കൂൾകുട്ടി, സ്കൂൾവിട്ടുപോകുമ്പോൾ തന്റെ ക്ലാസിലുള്ള കുട്ടികളുടെ ഒരേതരത്തിലുള്ള പുസ്തകങ്ങളിൽ നിന്നും, സ്ലേറ്റുകളിൽ നിന്നും തന്റെ പുസ്തകങ്ങളേയും സ്ലേറ്റുകളേയും നിഷ്പ്രയാസമായി തിരഞ്ഞെടുക്കുന്നു.

എന്തിനേറെപ്പറയുന്നു? ഇതുപോലെ ആലോചിച്ചാൽ ഓരോ വിഷയങ്ങളിലും പ്രത്യേകാഭ്യാസംകൊണ്ടു നമ്മുടെ വിഷയഗ്രഹണശക്തി വർദ്ധിച്ചുവരുന്നതുകൂടാതെ പ്രത്യേകതരമായി തിരിയുകയും ചെയ്യുന്നതാണ്. പ്രസിദ്ധനായ 'കാക്കശ്ശേരി ഭട്ടതിരി' കുട്ടിയായിരിക്കുമ്പോൾ തന്റെ ഇല്ലത്ത് ഒരു നിത്യശ്രാദ്ധം നടന്നുവന്നിരുന്നതിനാൽ ദിവസേന പതിവായി പിണ്ഡം ഭക്ഷിപ്പാൻ വരുന്ന കാക്കകളേയും ചില ദിവസം മാത്രം വരുന്ന കാക്കകളേയും പ്രത്യേകം അടയാളത്തോടുകൂടി മറവുള്ളവരെ കാണിച്ചുകൊടുത്തിരുന്നു എന്നുള്ള പഴങ്കഥ ഈ സംഗതിയിൽ ഓർക്കേണ്ടതാണ്. അതിനാൽ ഇങ്ങനെ മനസ്സിരുത്തലോടുകൂടി വിഷയപരിശോധന ചെയ്യുന്നതായാൽ ഈ ലോകത്തിലുള്ള ഓരോ വിഷയങ്ങളിൽ നിന്നും ക്ഷണംപ്രതി പുതുതായി അസംഖ്യം അറിവുകൾ നമുക്കു സിദ്ധിപ്പാനിടവരുന്നതാണെന്നുള്ള ഉപദേശത്തോടുകൂടി ഈ വിഷയത്തെ ഉപസംഹരിക്കുന്നു.

രസികരഞ്ജിനി. കുന്നേഴത്തു പരമേശ്വരമേനോൻ.

———(൦)———

## നാലാംപ്രകരണം.

# പെരുമനംഗ്രാമം

മലയാളികളെ മുഴുവൻ പന്നിയൂർ കൂറുകാരെന്നും ശുകപുരം കൂറുകാരെന്നും രണ്ടുതരമായി വിഭജിച്ചിട്ടുണ്ടെങ്കിലും ഈ രണ്ടുതരക്കാർക്കും പരസ്പരമത്സരം വിട്ട് ഐകമത്യം ഉണ്ടാക്കിത്തീർക്കുന്നതായ സ്ഥാനം പെരുമനം ഗ്രാമമാകുന്നു. മലയാളികളുടെ പൊതുവിൽ സഭയായിരുന്ന തൃക്കണാമതിലകം യോഗവും മററും ഈ പെരുമനം ഗ്രാമത്തിന്റെ സങ്കേതത്തിലാണ് നിന്നിരുന്നതു്; എന്നു മാത്രമല്ല പെരുമനം ഗ്രാമക്കാരുടെ മേൽവിചാരത്തിലായിരുന്നു നടന്നിരുന്നതു് എന്നു പറഞ്ഞാൽ ഈ ഗ്രാമത്തിന്റെ മാഹാത്മ്യം ഏകദേശം ഊഹിക്കാവുന്നതാണല്ലൊ. ഇപ്പോഴത്തെ കാലത്തു് പെരുമനം ഗ്രാമം എന്നുപറയുമ്പോൾ പ്രസിദ്ധപ്പെട്ട തൃശ്ശിവപേരൂർ പട്ടണത്തിന്റെ ഏകദേശം ആറു നാഴിക തെക്കുവശത്തായി ഒരു ക്ഷേത്രവും ആ ക്ഷേത്രത്തിലെ ദേവനെ പരദേവതയായി ഉപാസിക്കുന്ന പത്തോ മുപ്പതോ ഇല്ലക്കാർ നമ്പൂരിമാരും മാത്രമേ ഇതിൽ ഉൾപ്പെട്ടതായുള്ളു എന്നു ചിലർ വിചാരിക്കുമായിരിക്കാം. പക്ഷെ ഇതിന്റെ വാസ്തവം അങ്ങിനെയല്ല. കൊടുങ്ങല്ലൂർ ഊരകത്തു ശാസ്താവിന്റെ ക്ഷേത്രം മുതൽ വടക്കോട്ടും പടിഞ്ഞാറു അകമല ശാസ്താവിന്റെ സ്ഥാനം മുതൽ തെക്കോട്ടും തൃപ്രയാറു അടുത്തു് ഇടത്തുരുത്തി അയ്യപ്പൻകാവിന്നു കിഴക്കോട്ടും കിഴക്കെ മലയിൽ കതിരാൻമുടി അയ്യപ്പക്ഷേത്രത്തിന്നു പടിഞ്ഞാട്ടും ഉള്ള സ്ഥലം മുഴുവൻ പെരുമനംഗ്രാമത്തിന്റെ സങ്കേതമാണ്. ഈ സങ്കേതസ്ഥലത്തിന്നുള്ളിൽ അധിവസിച്ചുവരുന്നവരായ ബ്രാഹ്മണർ മുതൽ ചണ്ഡാളൻവരെയുള്ള സകല ജാതിക്കാരും പെരുമനംഗ്രാമക്കാരും അതിന്റെ കീഴിലുള്ള ഉപഗ്രാമക്കാരുമാകുന്നു. ഇരിങ്ങാലക്കുട ഗ്രാമം, അവിട്ടത്തൂർഗ്രാമം, തൃശ്ശിവപേരൂർഗ്രാമം, ഈ മൂന്നു ഗ്രാമങ്ങളും പെരുമനംഗ്രാമത്തിന്റെ സങ്കേതത്തിൽ ഉൾപ്പെട്ട ഉപഗ്രാമങ്ങളാണ്. ഈ ഗ്രാമവും ഗ്രാമക്ഷേത്രവും സ്ഥാപിച്ച കാലത്തു് സങ്കേതത്തിൽപ്പെട്ട മിക്ക ഭാഗവും പെരിയ വനമായിരുന്നതുകൊണ്ടാണ് 'പെരുവനം' എന്നു ഇതിന്നു പേരു കൊടുത്തിട്ടുള്ളതു്. ഈ ഗ്രാമത്തിൽപ്പെട്ട ബ്രഹ്മാലയങ്ങളുടേയും ഉൾദേശങ്ങളുടേയും അവസാനത്തിൽ 'കാട്' എന്നുള്ള ശബ്ദം ഉപയോഗിച്ചു കാണുന്നതും ഇതിന്നു മതിയായ ലക്ഷ്യമാകുന്നു. കിരാങ്ങാട്ട്, തയ്യക്കാട്ട്, അന്തിക്കാട്ട്, ആലക്കാട്ട്, പാറക്കാട്ട്, മുക്കാട്ട്, പട്ടിക്കാട്ട് എന്നുള്ള പേരുകൾ ഇതിന്നു ദൃഷ്ടാന്തങ്ങളാണല്ലൊ. നാലതിർത്തിയിലും ശാസ്താവിന്റെ ക്ഷേത്രങ്ങളുള്ളതിന്നും പുറമെ, നടുവിൽ പ്രധാനപ്പെട്ട തിരുവെള്ളക്കാവിൽ ശാസ്താവിന്റെ ക്ഷേത്രവും ഉൾദേശങ്ങളിൽ കോടന്നൂര്, ചാത്തക്കുടം, മണിമംഗലം, ആറാട്ടുപുഴ മുതലായി അനേക അയ്യപ്പക്ഷേത്രങ്ങളും കാണുന്നതുകൊണ്ട് ഈ ഗ്രാമക്കാർ വനദേവതയായ ശാസ്താവിനെ ഉപാസിപ്പാനുള്ള കാരണവും അവരുടെ

സങ്കേതസ്ഥലം വനപ്രദേശമായിരുന്നതുകൊണ്ടുതന്നെയായിരിക്കണമെന്ന് ഊഹിക്കാവുന്നതാകുന്നു. ഈ ഗ്രാമക്കാരുടെ പൊതുവിലുള്ള ക്ഷേത്രമായ പെരുമനത്തമ്പലം വളരെ സ്വത്തുള്ള ഒരു ക്ഷേത്രമാണ്. സങ്കേതത്തിന്റെ കിഴക്കുഭാഗമുള്ള മലനിരപ്പുകൾ മുഴുവൻ ഈ ദേവസ്വം വകയായിരുന്നു എന്നതിന്നു പുറമേ പതിനെട്ടു ചേരിക്കൽ വസ്തുമുതലും ക്ഷേത്രം വകയായി ഉള്ളതാകുന്നു. ഈ ക്ഷേത്രം വക സ്വത്തിന്റെ ആദായത്തിൽ ദേവന്റെ നിത്യനൈമിത്തികങ്ങളുമായ അടിയന്തിരങ്ങൾക്കു ആവശ്യമുള്ളതു കഴിച്ച് ബാക്കി മുഴുവനും ഗ്രാമജനങ്ങളുടെ യോഗക്ഷേമത്തിന് ഉപയോഗിക്കണമെന്നായിരുന്നു ഗ്രാമനിശ്ചയം. കിഴക്കേ മലയിലെ തേക്ക്, വീട്ടി മുതലായ ഉത്തമവൃക്ഷങ്ങൾ സങ്കേതത്തിനകത്തുള്ള ക്ഷേത്രംപണിക്കാവശ്യമുള്ളതു കഴിച്ച് ബ്രഹ്മാലയങ്ങൾ പണിയിക്കുന്നതിന്നും പാഴ്മരങ്ങൾ താണജാതിക്കാരുടെ ഉപയോഗത്തിന്നും വിലകൂടാതെ കൊടുക്കണമെന്നായിരുന്നു നിശ്ചയം. മല സർക്കാരധീനത്തിലായതിന്നു ശേഷം കൂടി തേക്കു, വീട്ടിയും ദേവാലയങ്ങളും ബ്രഹ്മാലയങ്ങളും പണിചെയ്യുന്നതിന്നു കുറിക്കാണവും കൂടി വാങ്ങാതെ ഇതുവരെക്കാലം വരെ കൊടുത്തുവന്നിരുന്നതു പണ്ടത്തെ ഗ്രാമനിശ്ചയത്തിന്റെ അവശേഷമായിരിക്കണം. ഈ നിയമത്തിൽപ്പെട്ട സകല വർഗ്ഗക്കാരുടെ ഇടയിലും വർണ്ണാശ്രമധർമ്മങ്ങൾക്കു ലോപംവരാതെ രക്ഷിപ്പാനും ആരെങ്കിലും വിഹിതാനുഷ്ഠാനം തെറ്റുന്നുണ്ടോ എന്നും അവിഹിതാനുഷ്ഠാനം ചെയ്യുന്നുണ്ടോ എന്നും പരിശോധിച്ചറിഞ്ഞ് ഉണ്ടെങ്കിൽ അവരെ അതാതു വർഗ്ഗക്കാരെ കൊണ്ട് വേണ്ടതുപോലെ രക്ഷാശിക്ഷകൾ ചെയ്യിക്കുവാനും ഈവക വിഷയങ്ങളിൽ ദ്രവ്യവ്യയംവേണ്ടിവന്നാൽ അതു ദേവസ്വത്തിൽനിന്നു ചെയ്യുവാനും ഉള്ള ചുമതല ഗ്രാമക്ഷേത്രാധികാരികൾക്കാണ്. സാങ്കേതത്തിൽപ്പെട്ട ജനങ്ങളെ ഒരുവിധത്തിലും കൂടാതെ ഐഹികപാരത്രിക വിഷയങ്ങളിൽ യഥാവിധി പ്രവൎത്തിപ്പിച്ചു രക്ഷിക്കുന്ന ഭരണാധികാരം ഗ്രാമപരദേവതയായ ഏറൂട്ടയപ്പനിലാണ് സമൎപ്പിച്ചിരുന്നത്. ഈ വക വിഷയങ്ങളിൽ വേണ്ടിവരുന്ന ചെലവിലേയ്ക്കാണ ദേവസ്വത്തിൽ ഇത്ര വളരെ സ്വത്ത് ഉണ്ടാക്കിവച്ചിട്ടുള്ളത്. പതിനെട്ടു ചേരിക്കലങ്ങളിലെ സ്വത്തും ഈവക ചിലവുകൾക്കു തരം തിരിച്ചു വേണ്ടതുപോലെ ഉപയോഗപ്പെടുത്തുവാനുള്ള അധികാരം ക്ഷേത്രത്തിലെ ഊരാളന്മാരാക്കി വെച്ചിട്ടുള്ള അവിണിശ്ശേരി അവണാവു, ചിറ്റൂര് അവണാവു, കരുട്ട അവണാവു എന്നീ അവണാവു നമ്പൂരിപ്പാടന്മാൎക്കായിരുന്നു. എല്ലാം കൂടി നോക്കുമ്പോൾ ഈ സങ്കേതത്തിലെ രാജാധികാരം വഹിച്ചിരുന്നത് ഇവർതന്നെയാണെന്നു നിസ്സംശയം പറയാവുന്നതാണ്. ഈ ക്ഷേത്രത്തിൽ കൊല്ലംതോറും കുംഭമാസത്തിൽ ഉത്രട്ടാതിനാൾ കൊടികയറി മീനമാസത്തിലെ ഉത്രത്തിനാൾ ആറാട്ടു കഴിക്കുന്നതായ ഒരു മഹോത്സവം നടന്നുവരുന്നുണ്ടായിരുന്നു. ഉത്സവത്തിന്നു കൊടിയേറണമെങ്കിൽ സങ്കേതത്തിൽപ്പെട്ടിട്ടുള്ള ആരെങ്കിലും എന്തെങ്കിലും ന്യൂനതയോ സങ്കടമോ ഉണ്ടെങ്കിൽ അതു പരിഹരിച്ചതിന്നു ശേഷം മാത്രമേ പാടുള്ളൂ.

കൊടികയററു ദിവസം എരട്ടയപ്പന്റെ നടയ്ക്കൽ നിന്ന് ആവലാതിക്കാരാരാനെങ്കിലുമുണ്ടോ എന്ന് ഊരാളന്മാരിൽ ആരെങ്കിലും മൂന്നു പ്രാവശ്യം വിളിച്ചുചോദിച്ചു സങ്കടക്കാരില്ലെന്നു കണ്ടാൽ മാത്രമെ കൂറ നാട്ടിക്കൂടു എന്നൊരു നിശ്ചയം. ൯൦൦–മാണ്ടിലൊ അതിനടുത്ത കാലത്തൊ ക്ഷേത്രത്തിൽ ഉത്സവത്തിന്റെ മദ്ധ്യത്തിൽ ഏതൊ ഒരു ഇല്ലത്ത് കന്യക വിവാഹത്തിനു മുമ്പിൽ ഋതുവായിപ്പോയി എന്നു മാതാക്കളുടെ ബലിക്കല്ലിന്മേൽ തൃക്കണാമതിലിനിടയ്ക്കു തന്ത്രി കേട്ടു ഉടനെ ഭേരി തൃക്കണാമു നിറുത്തി ഗ്രാമനിശ്ചയപ്രകാരം ഉത്സവം കലാശിപ്പിച്ചു എന്നൊരു പ്രസിദ്ധി. ഈ ക്ഷേത്രത്തിൽ ഉത്സവം കൊടിയേററമില്ലാതായിട്ടു വളരെക്കാലമായി. എരട്ടയപ്പന്റെ ഉത്സവത്തിന്റെ വലിയ വിളക്കാണു പെരുവനത്തു പൂരം. സമൂഹത്തിൽപ്പെട്ട സകല ശാസ്താക്കന്മാരുടെയും, ഭഗവതിമാരുടെയും ക്ഷേത്രങ്ങളിലെ ഉത്സവങ്ങളും ഈ കാലത്തു തന്നെ നടത്തിക്കൊള്ളുമെന്നാണ് ഗ്രാമക്കാര് ഐകമത്യത്തോടുകൂടി നിശ്ചയിച്ചു നടത്തിപ്പോരുന്നതു്. 'പെരുവനത്തു പൂരം' എന്നു മുൻകാലങ്ങളിൽ പേരു സിദ്ധിച്ചിട്ടുള്ള വലിയ വിളക്കിന്നും ആറാട്ടിന്നും സമൂഹത്തിൽപ്പെട്ടതും പെടാത്തതും കൂടി ൧൦൮ ദേവന്മാരേയും എഴുന്നള്ളിച്ചു പൂരം കഴിച്ചുവന്നിരുന്നു. ഈ കൂട്ടത്തിൽ വെള്ളാപ്പള്ളിയിൽ നിന്നും ആവണങ്ങോട്ടു, മാണിക്യമംഗലം മുതലായ ക്ഷേത്രങ്ങളിൽ നിന്നും തൃശ്ശിവപേരൂർ പാറമേക്കാവു തിരുവമ്പാടി മുതലായ ക്ഷേത്രങ്ങളിൽ നിന്നും ആറാട്ടിന്നു ആറാട്ടുപുഴയ്ക്കു പൂരം പുറപ്പെട്ടുപോയിരുന്നു. മേല്പറഞ്ഞ അനവധി ദൈവപരിവാരങ്ങളെ മുമ്പിൽ നടത്തിക്കൊണ്ട് ഊരകം, ചേർപ്പു എന്നീ ഭഗവതിമാരുടെ നടുവിൽ ഇപ്പുരാററപ്പൻ അകമ്പടിയായിട്ടാണ് പെരുവനത്തു ഇരട്ടയപ്പന്റെ ആറാട്ടു കഴിച്ചു വന്നിരുന്നതു്. എഴുന്നള്ളത്തു ആറാട്ടിന്നു പുറപ്പെടുന്ന പെരുവനത്തു ക്ഷേത്രത്തിന്റെ നട മുതൽക്ക് ആറാട്ടുപുഴ എത്തുന്നതുവരെയുള്ള ഭൂമി മുഴുവനും ചേർപ്പുകാരുടെ വകയാണ്. ആ ഭൂമിയിൽ ഇരട്ടയപ്പന്റെ വാഹനം സഞ്ചരിക്കുന്ന ദിക്കിലെല്ലാം വെള്ളയും കരിമ്പടവും വിരിച്ചു അലങ്കരിക്കുന്ന ചുമതല ചേർപ്പുകാർ നിർവ്വഹിച്ചുവന്നിരുന്നു. ടിപ്പുവിന്റെ പടവെട്ടുകാലത്തു വെട്ടിമാററുവിലുള്ള നിരോധിതാശ്രയരായ വക കാവൽക്കാരുടെ ശല്യംകൊണ്ട് ആവണങ്ങോട്ടുമുതലായ പൂരങ്ങൾക്കു ആറാട്ടുപുഴയ്ക്കു കടന്നുപോകുവാൻ തടസ്ഥം നേരിട്ടു മുതൽക്കാണ് ആവക പൂരങ്ങൾ ആറാട്ടിന്ന് ആറാട്ടുപുഴയ്ക്കു പോകുക നിറുത്തിയതു്. ഇതുപോലെതന്നെ വേറെ ചില പ്രതിബന്ധങ്ങൾ നിമിത്തം മററു ചില പൂരങ്ങളും ആറാട്ടുപുഴയ്ക്കു ആറാട്ടിന്നു പോകാതെയായി. പൂരം മുടക്കം വരികയും ചെയ്തു. ൯൭൮–ൽ തീപ്പെട്ട ശക്തൻതമ്പുരാൻ തിരുമനസ്സുകൊണ്ടാണ് തൃശ്ശിവപേരൂർ പാറമേക്കാവു തിരുവമ്പാടി മുതലായ പൂരങ്ങൾക്കു പുനരുദ്ധാരണം ചെയ്തതു്. പെരുവനത്തു് ഉത്സവം നിന്നതോടുകൂടി സകല പൂരപ്പുറപ്പാടുകൾക്കും കുറച്ചു കാലം നടപടിക്കു ഒരു ഇളക്കം തട്ടി. ഊരാളന്മാരുടെ പരസ്പര മത്സരങ്ങളും സ്വാതന്ത്ര്യങ്ങളും പല ക്ഷേത്രങ്ങൾക്കും ഇടയാക്കിത്തീർന്നിട്ടുണ്ട്. ആ കൂട്ടത്തിൽ പ്രബലന്മാരായ ചിററൂത്

അവണാവു നമ്പൂരിപ്പാട്ടു മുതലായ ചേർപ്പുകാർ ഊരകത്തുകാരെ ആക്രമിക്കുകയും അവണിശ്ശേരി അവണാവു് നമ്പൂരിപ്പാട്ടിന്റെ രക്ഷയിലുള്ള ചാത്തക്കുടത്തുകാർ ഊരകത്തുകാരെ രക്ഷിക്കുകയും ചെയ്തിട്ടുണ്ടു്. ഇതിന്റെ സ്മാരകമായിട്ടാണു് ഇന്നും ചാത്തക്കുടത്തു ശാസ്താവിനെ ഊരകത്തെ അമ്മതിരുവടിയുടെ കൂടെ എഴുന്നള്ളിച്ചു പോരുന്നതു്. ഇങ്ങിനെ ഓരോരോ കഥകൾ പറഞ്ഞാൽ അവസാനിക്കുന്നതല്ല. ഗ്രാമത്തിൽപ്പെട്ട സകല പുരുഷന്മാരും ദേവന്റെ ഉത്സവകാലത്തു് ഇല്ലെങ്കിൽ ആറാട്ടിനെങ്കിലും ആറാട്ടുപുഴ എത്തിക്കൊള്ളണമെന്നും അങ്ങനെ എത്താത്തവന്റെ ദായാദികൾ പുലകൊണ്ടു് അയാളുടെ പിണ്ഡം വയ്ക്കണമെന്നും ഗ്രാമക്കാർ കഠിനമായി നിഷ്കർഷിച്ചിരുന്നു. ഇതുപോലെ ഗ്രാമങ്ങളുടെ ഐകമത്യത്തിനും യോഗക്ഷേമത്തിനും രക്ഷയായി പല വ്യവസ്ഥകളും ചെയ്തിട്ടുണ്ടായിരുന്നു. ഈ ഗ്രാമത്തിൽപ്പെട്ട ബ്രാഹ്മണരിൽ വേദം പഠിക്കാത്തേയോ യാഗാദി ഷൾകർമ്മങ്ങൾ ശരിയായി അനുഷ്ഠിക്കാത്തേയോ വല്ല ന്യൂനതകളും കാണിച്ചിരുന്നവരെ യോഗക്കാർ യോഗംകൂടി തരം താഴ്ത്തുകയും യഥാവിധി ശിക്ഷിക്കുകയും സ്വാദ്ധ്യായം, തപസ്സ്, യജ്ഞം മുതലായ കർമ്മങ്ങളിൽ നിഷ്കർഷയും നിഷ്ഠയുമുള്ളവരെ തരം കയറ്റുകയും ബഹുമാനിക്കുകയും ചെയ്തുവന്നിരുന്നു. പ്രബലന്മാരായ ഇട്ടി വപേത്തൂർ ഗ്രാമക്കാരെയും ആവിട്ടത്തൂർഗ്രാമക്കാരെയും ചില അനാസ്ഥാന്യൂനത നിമിത്തം യജ്ഞാദി വൈദികക്രിയകളിൽ ചേരുവാൻ പാടില്ലാത്തവിധം കീഴ്പ്പോട്ടു ഇടിച്ചു വെയ്ക്കുന്നതിനു് ഇവർക്കു് ഒരു ദാക്ഷിണ്യമുണ്ടായിട്ടില്ല; മറിച്ചു തപസ്സും നിഷ്ഠയും ശക്തിവിശേഷങ്ങളും യോഗബലവും ഉള്ള ഇരിങ്ങാലക്കുട ഗ്രാമക്കാരെ ഇവർ ഉയർത്തുകയും ചെയ്തിട്ടുണ്ടു്.

മലയാളത്തിൽ പ്രധാനപ്പെട്ട മൂന്നു ഗ്രാമങ്ങളിൽ പന്നിയൂർഗ്രാമത്തിനു് അധഃപതനം വന്നപ്പോൾ ആ സ്ഥാനത്തേയ്ക്കു ഇരിങ്ങാലക്കുടക്കാരെ കയറ്റി വയ്ക്കുകയാണു് ചെയ്തിട്ടുള്ളതു്. ഇതിനു വിരോധമായി ശുകപുരത്തുകാർ തങ്ങളുടെ കീഴിലുള്ള ആലത്തൂർ ഗ്രാമക്കാരെയാണു് ആ സ്ഥാനത്തു വെയ്ക്കേണ്ടതു് എന്നു ശാഠ്യം പിടിച്ചു എങ്കിലും ഇവർ തങ്ങളുടെ കീഴിലുള്ള ഇക്കഴിക്കാട്ടു ദേശക്കാരുടെ ഒരുമാതിരി മേലധികാരം ശുകപുരത്തുകാർക്കു് വിട്ടുകൊടുത്തു് അവരെ സന്തോഷിപ്പിച്ചു് ഇരിങ്ങാലക്കുടക്കാരെ ഉയർത്തുവാൻ സമ്മതിപ്പിക്കുകയും കൂടി ചെയ്തിട്ടുണ്ടു്. ഈ ഐകമത്യകാലങ്ങളിൽ പന്നിയൂർ ഗ്രാമത്തിൽ അക്രമം തുടങ്ങുന്നതിനു് ആ ഗ്രാമം ഉപേക്ഷിച്ചുപോന്നു. ഇരിങ്ങാലക്കുടഗ്രാമത്തിൽച്ചെന്ന മുക്കാട്ടുകാർ മുതലായവരെക്കൊണ്ടും അധർമ്മം തുടങ്ങി എന്നു കണ്ടു് പെരുങ്കാട്ടു സ്ഥലം ഉപേക്ഷിച്ചു് ഇരിങ്ങാലക്കുടെ വന്നുചേർന്ന 'ചേതല' നമ്പൂരി മുതലായ മറ്റു പല ഉത്തമന്മാരെക്കൊണ്ടും ഐരാണിക്കുളം ഗ്രാമത്തിൽ നടന്നുവന്നിരുന്ന അന്തഃഛിദ്രം നിമിത്തം ഇങ്ങോട്ടു വന്നുകൂടിയ പാറമേക്കാട്ടു നമ്പൂരി മനയ്ക്കൽ തെക്കാട്ടു നമ്പൂരി മുതലായ ബ്രാഹ്മണന്മാരെക്കൊണ്ടും പറവൂർ ഗ്രാമത്തിൽ ഇരിക്കപ്പൊറുതി മുട്ടി അവിടംവിട്ടു പോന്നവരായ വിലാമംഗലത്തു നമ്പൂരി മുതലായ വെള്ളാങ്ങല്ലൂർ ഗ്രാമക്കാ

രെക്കൊണ്ടും മററും ഇരിഞ്ഞാലക്കുടെഗ്രാമം പരിപുഷ്ടിയാവുകയും ചെയ്തിട്ടുണ്ട്. അവരെ പെരുമനത്തുകാർ ഈ വിധം ഉയൎത്തിയതോടുകൂടി ഇരിഞ്ഞാലക്കുടക്കാൎക്ക വേണ്ടതൊക്കെ തികഞ്ഞു.

ഇങ്ങനെ ഇരിഞ്ഞാലക്കുടക്കാരെ വളരെ വലുതാക്കി വയ്ക്കുവാൻ കാരണഭൂതന്മാരായ പെരുമനം ഗ്രാമക്കാരെ വളരെ നന്ദിയോടെ ബഹുമാനിക്കേണ്ടതിന്നു പകരം തൃക്കണാമതിലകം ക്ഷോഭത്തിന്നു ശേഷം ഇരിഞ്ഞാലക്കുടക്കാർ ഒരുമാതിരി വൎജ്ജിക്കയാണുണ്ടായത്. തമ്മിൽ കൊള്ളക്കൊടുക്കലൊവട്ടെ മറെറാരുവിധം നിവൃത്തിയുണ്ടെങ്കിൽ തങ്ങളുടെ ക്രിയകൎമ്മങ്ങൾക്കു ഋത്വിക്കുകളാവട്ടെ യോഗംകൂടി പെരുമനംഗ്രാമം ക്ഷേത്രത്തിൽ ചെല്ലുകയാവട്ടെ മേലാൽ യാതൊന്നും ചെയ്തുപോകരുതെന്നും മററും അവർ ഒരു വ്യവസ്ഥ ചെയ്തു. ഇരിഞ്ഞാലക്കുടെ ഗ്രാമസങ്കേതത്തിനെ ആക്രമിച്ചിരിക്കുന്ന മതിലകത്തുകാരെ വേണ്ടവിധം അമൎച്ചചെയ്യാതെ ഇരിഞ്ഞാലക്കുടയും മതിലകവും ഒരുപോലെ പെരുമനം ഗ്രാമസങ്കേതം മാത്രമാണെന്നു ഭാവിച്ചു തങ്ങളെ സഹായിക്കാതിരുന്ന കാരണംകൊണ്ടാണ് ഇരിഞ്ഞാലക്കുടക്കാൎക്ക് പെരുമനത്തുകാരുടെ മേൽ ഇത്ര വെറുപ്പുണ്ടായത്. ഈ കാൎയ്യത്തിൽ ഇരിഞ്ഞാലക്കുടക്കാരെ കുററപ്പെടുത്തിക്കൂടാ. അവരുടെ ഐകമത്യത്തെയും ഗ്രാമപ്രതിപത്തിയെയും അവർ വേണ്ടപോലെ വെളിപ്പെടുത്തി എന്നു മാത്രമേയുള്ളൂ. പെരുമനത്തുകാർ തങ്ങൾതന്നെ ഉയൎത്തി ഒരുവിധം സ്വാതന്ത്ര്യനിലയിലാക്കിയ ഇരിഞ്ഞാലക്കുടെ ഗ്രാമക്കാരെ വെറും കീഴിൽ നില്ക്കുന്ന മതിലകത്തുകാരെപ്പോലെ മാത്രം വിചാരിച്ചു ഉദാസീനത കാണിച്ചുവോ അല്ലെങ്കിൽ മതിലകത്തുകാൎക്ക് ഉള്ളുകൊണ്ടു അനുകൂലിച്ചുവോ അവരുടെ പണ്ടത്തെപ്പോലെയുള്ള നിഷ്പക്ഷപാതമായ ഗ്രാമരക്ഷണത്തിന്നു ചേൎന്നതായില്ലെന്നു പറയേണ്ടതില്ലല്ലോ. ദേശകാലങ്ങളെ അനുസരിച്ചു വേണ്ടതൊക്കെ വേണ്ടതുപോലെ നടത്തുകയെന്നത് എല്ലാക്കാലത്തും എല്ലാവരും ചെയ്യുന്നതാണെങ്കിൽ ആൎക്കും ഒരിക്കലും ഇടിച്ചിലു തട്ടുവാൻ സംഗതിയില്ലല്ലോ.

പണ്ടത്തെക്കാലത്തു വളരെ പ്രശസ്തന്മാരും വൈദികന്മാരും പണ്ഡിതന്മാരും ഷൾകൎമ്മാനുഷ്ഠാനനിഷ്ഠയുള്ളവരും തപസ്വികളുമായ മഹാബ്രാഹ്മണരാലും ധൎമ്മവ്യവസ്ഥാപകന്മാരായ രാജാക്കന്മാരാലും സ്വജാതിധൎമ്മതല്പരന്മാരായ മററു ജാതിക്കാരാലും ഏററവും ശോഭിച്ചിരുന്ന ഈ ഗ്രാമത്തിന്ന് ഇപ്പോൾ പലവിധമായ ന്യൂനതകളും വന്നുകൂടീട്ടുണ്ടെന്നു സമ്മതിക്കാതിരിപ്പാൻ നിവൃത്തിയില്ല. എങ്കിലും ഇപ്പോഴത്തെ കാലാവസ്ഥയ്ക്കു മലയാളത്തിലുള്ള മററു ഗ്രാമക്കാൎക്ക തട്ടിക്കാണുന്നതിലധികം കോട്ടം പെരുമനംഗ്രാമക്കാൎക്ക പററീട്ടുണ്ടെന്നു തോന്നുന്നില്ല. വൎണ്ണാശ്രമധൎമ്മങ്ങളിലും ശ്രൌതസ്മാൎത്താദി ക്രിയകളിലും വിചക്ഷണന്മാരായ അനേകം ഉത്തമബ്രാഹ്മണർ ഈ ഗ്രാമത്തിൽ ഇന്നുമുണ്ട്. മഴമംഗലത്തു നമ്പൂതിരിമാരെപ്പോലെ ശ്രൌതഗ്രന്ഥകാരന്മാരായ യോഗ്യന്മാർ ഇല്ലെങ്കിലും ആ വക ഗ്രന്ഥങ്ങളെ വേണ്ടവിധം ഉപയോഗിക്കുവാൻ അറിയുന്നവരും ഉപയോഗിക്കുന്നവരും ഇപ്പോഴും ഒട്ടും ദുൎല്ലഭമല്ല.

ബ്രാഹ്മണരുടെ ഇടയിൽ വൈദികന്മാർ, സ്മാർത്തന്മാർ, കർമ്മികൾ, ആഢ്യന്മാർ മുതലായവരെക്കൊണ്ടു് വേണ്ടുന്ന കൃത്യങ്ങൾക്കൊന്നും പരാപേക്ഷകൂടാതെ കഴിച്ചുകൂട്ടുവാൻ പെരുമനം ഗ്രാമക്കാർക്കു് ഇപ്പോഴും ധാരാളം പ്രാപ്തിയുണ്ടു്. ധനികന്മാരും ദരിദ്രന്മാരെ പോററുവാൻ മനസ്സുള്ളവരും പോററുന്നവരും ആയ മഹാമനസ്കന്മാർ ഈ ഗ്രാമത്തിലുള്ളതിലധികമായി വേറെ ഏതെങ്കിലും ഗ്രാമത്തിലുണ്ടെന്നു തോന്നുന്നില്ല. ലൌകികവിഷയത്തിൽ പ്രവേശിച്ചു പുതിയ വിദ്യാഭ്യാസവും പരിഷ്കാരവും സിദ്ധിച്ചു നാട്ടുകാർക്കു ഗുണം ചെയ്യുവാൻ ഒരുങ്ങി നില്ക്കുന്ന അന്യജാതിക്കാരും ഈ ഗ്രാമത്തിൽ കുറവില്ല. കൊച്ചി ശീമയിൽ സ്വദേശികളായ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാർ മിക്കതും പെരുമനംഗ്രാമക്കാരാണല്ലോ. നാട്ടുകാരിൽ അധികം ധനികന്മാരും പെരുമനം ഗ്രാമക്കാരാണു്. കൊച്ചിരാജ്യത്തെ അധികം മുതലെടുപ്പുള്ള ദേവസ്വവും പെരുമനം ഗ്രാമംതന്നെ. മലയാളത്തിൽവെച്ചു ഏററവും പ്രധാനപ്പെട്ട ഗ്രാമം പെരുമനംഗ്രാമം.

രസികരഞ്ജിനി. കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ.

---



# രാജാ സർ. ടി. മാധവരായർ

മനുഷ്യരുടെ മാനസിക പരിഷ്കാരത്തിനു് ദേശചരിത്രങ്ങളെപ്പോലെ മഹാന്മാരുടെ ജീവചരിത്രങ്ങളും ഉപയോഗമുള്ളവയാണല്ലോ. എന്നാൽ മലയാളികളായ നാം ചരിത്രപഠനത്താലുളവാകുന്ന ഗുണങ്ങളെ അറിഞ്ഞു അനുഭവിക്കുന്നതിനു ആരംഭിച്ചതു പാശ്ചാത്യവിദ്യാഭ്യാസത്തോടുള്ള പരിചയം മുതൽക്കാണു്. മലയാളഭാഷയിൽ പുരാതനമായ ചരിത്രഗ്രന്ഥങ്ങളുടെ അഭാവത്തിനുള്ള ഹേതു നമ്മുടെ പൂർവികന്മാരുടെ ഈ വിഷയത്തിലുണ്ടായിരുന്ന അപരിചയം തന്നെ ആയിരിക്കാം. ഇപ്പോഴും മലയാളത്തിൽ ഏതാനും ചരിത്രഗ്രന്ഥങ്ങളുണ്ടെങ്കിലും മഹാത്മാക്കളുടെ ജീവചരിത്രഗ്രന്ഥങ്ങൾ വളരെ ദുർല്ലഭം തന്നെ. നാം നമ്മുടെ നാട്ടിലെ മഹാന്മാരുടെ ജീവചരിത്രങ്ങൾക്കാണു് പരദേശമഹാത്മാക്കളുടേതിനേക്കാൾ പ്രാധാന്യം കല്പിക്കേണ്ടതു്. ഷേക്സ്പീയരുടെ ജീവചരിത്രം നാവിൽ പാഠമായിരിക്കുന്ന ഒരു മലയാളിക്കു മലയാളസാഹിത്യത്തിന്റെ സ്രഷ്ടാവായ തുഞ്ചത്തെഴുത്തച്ഛനെപ്പററി വിശ്വാസയോഗ്യമായ യാതൊരു അറിവും ഇല്ലെന്നു പറയുന്നതിൽ നാം അത്യന്തം ലജ്ജിക്കേണ്ടിയിരിക്കുന്നു. ഈ ന്യൂനതയെ നമ്മുടെ ദേശത്തോടും ഭാഷയോടും അഭിമാനമുള്ളവർ അചിരേണ അകററുമെന്നുള്ള ആശയോടുകൂടി പ്രകൃതവിഷയത്തിൽ പ്രവേശിച്ചുകൊള്ളുന്നു.

തിരുവിതാംകൂർ രാജ്യത്തിലെ ദിവാൻജിയായിരുന്നു്, അവിടത്തെയ്ക്കു അവിസ്മരണീയങ്ങളായ അനവധി കൃത്യങ്ങളാൽ ക്ഷേമം ഉണ്ടാക്കിക്കൊടുത്ത ദിവാൻ മാധവരായർ അവർകളുടെ നാമധേയം കേട്ടിട്ടില്ലാത്തവർ നമ്മുടെ

ഇടയിൽ വളരെ ചുരുക്കമെന്നേ ഞാൻ വിചാരിക്കുന്നുള്ളു. ഈ മഹാനുഭാവൻ ക്രിസ്ത്വവർഷം ൧൮൨൮-ാമാണ്ടു കുംഭകോണം എന്ന നഗരത്തിലുള്ള ഒരു മഹാരാഷ്ട്രബ്രാഹ്മണകുഡുംബത്തിൽ ജാതനായി. ഇദ്ദേഹം തിരുവിതാംകൂറിലെ ദിവാൻ ഉദ്യോഗം വഹിച്ചിരുന്ന ആർ. രംഗരായർ അവർകളുടെ പുത്രനും വെങ്കിട്ടരായർ അവർകളുടെ ഭാഗിനേയനും ആയിരുന്നു. മാധവരായർ ബാല്യകാലത്തുതന്നെ മദിരാശിയിലെ ഹൈസ്കൂളിൽ ചേർന്നു മിസ്റ്റർ പൌവ്വൽ എന്ന പണ്ഡിതന്റെ കീഴിൽ വിദ്യാഭ്യാസം ചെയ്തു. ഗണിതത്തിലും സയൻസിലും അദ്ദേഹത്തിന്നു ഒരു പ്രത്യേകവാസന ഉണ്ടായിരുന്നു. ൧൮൪൬-ൽ അദ്ദേഹത്തിന്റെ പഠിത്തം ഒരുവിധം പൂർത്തിയായി. ഉടൻതന്നെ അദ്ദേഹത്തിന്നു മിസ്റ്റർ പൌവ്വലിന്റെ കീഴിൽത്തന്നെ ഒരു അദ്ധ്യാപകസ്ഥാനം കിട്ടി. ആ ജോലിയിൽ കുറച്ചുനാൾ ഇരുന്നതിന്റെ ശേഷം അദ്ദേഹത്തെ അക്കൌണ്ടന്റ് ജനറലുടെ ആപ്പീസിൽ ഒരു ജോലിക്കു നിയമിച്ചു. മാധവരായർ അവിടെ ഇരുന്നപ്പോൾ തിരുവിതാംകൂറിലെ രാജകുമാരന്മാരുടെ അദ്ധ്യാപകനായി വരുന്നതിന്നു ക്ഷണിക്കപ്പെടുകയും അദ്ദേഹം ആ ക്ഷണത്തെ കൈക്കൊള്ളുകയും ചെയ്തു. അദ്ദേഹത്തിന്റെ കീഴിൽ വിദ്യാഭ്യാസം ചെയ്ത രാജകുമാരന്മാർ നാടുനീങ്ങിയ ആയില്യംതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടും അവിടത്തെ ഭ്രാതാവും വിശ്വവിഖ്യാതനും ആയിരുന്ന വിശാഖം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടും ആയിരുന്നു. തിരുവിതാംകൂർ സംസ്ഥാനത്തെ അടുത്തൊരുകാലത്തു ഭരിച്ചിട്ടുള്ള മഹാരാജാക്കന്മാരെക്കാൾ അനന്യസാധാരണമായ കീർത്തിമാന്മാരും ആ തിരുമേനികൾ തന്നെ ആയിരുന്നു. അവരുടെ ആ സൽകീർത്തിക്കു ഹേതുഭൂതൻ അവരുടെ അദ്ധ്യാപകനായിരുന്ന മാധവരായർ അവർകൾ ആണെന്നുള്ളതിൽ തെല്ലും സന്ദേഹിപ്പാനില്ല. നാലുവർഷക്കാലത്തോളം അദ്ധ്യാപകനായിരുന്നതിന്റെ ശേഷം രായർ അവർകൾക്കു റവന്യൂവകുപ്പിൽ ഒരു ജോലി കിട്ടി. അല്പകാലത്തിനുള്ളിൽ വളരെ കുഴപ്പങ്ങളുടെയും അക്രമപ്രവൃത്തികളുടെയും സങ്കേതസ്ഥാനമായിരുന്ന തെക്കേഡിവിഷനിലെ പേഷ്കാരുദ്യോഗം അദ്ദേഹത്തിന്നു നൽകപ്പെട്ടു. അദ്ദേഹം ആ ഡിവിഷനെ പ്രശംസായോഗ്യമായി ഭരിച്ച് ഒരു ഉൽകൃഷ്ടാവസ്ഥയെ പ്രാപിപ്പിച്ചുവെന്നുള്ളതു സ്മരണീയമാണ്. രായർ അവർകൾ പേഷ്കാർ ജോലിയിൽ ഇരുന്നപ്പോൾതന്നെ അദ്ദേഹത്തിന്റെ ഭരണനൈപുണ്യത്തെ ജാൻബ്രൂസ് നോർട്ടൻ മുതലായ മഹാജനങ്ങൾ അഭിനന്ദിക്കുകയും അദ്ദേഹം ഒരുകാലത്തു തിരുവിതാംകൂറിലെ ദിവാൻപദത്തെ പ്രാപിക്കണമെന്നു ആശംസിക്കുകയും ചെയ്തിട്ടുണ്ട്. ആ മഹാന്മാരുടെ ആഗ്രഹമായിരുന്ന ആശംസ അവിളംബേന ഫലിക്കുകയും ചെയ്തു.

തിരുവിതാംകൂറിലെ അന്നത്തെ ദിവാൻ വേണ്ടത്തക്ക ഭരണനൈപുണ്യമില്ലാത്ത ആളും മഹാരാജാവ് രാജ്യഭരണത്തിൽ സ്വല്പം അപ്രാപ്തനും ആയിരുന്നു. ഉദ്യോഗസ്ഥന്മാരെ നോക്കുകയാണെങ്കിൽ അവരും ചുരുക്കം

ചിലരെ ഒഴിച്ചാൽ ദോഷരഹിതന്മാരായിരുന്നില്ല. ഉദ്യോഗസ്ഥന്മാൎക്കു ശരിയായ ശമ്പളം കൊടുക്കുന്നതിനുള്ള പണം ഖജനാവിൽ ഇല്ലായിരുന്നു. അവരുടെ കൈക്കൂലിയും കായ്ക്കോഴയും കൊള്ളയും മുതലായ അക്രമികളുടെ ക്രമവിരോധങ്ങളായ പ്രവൃത്തികളും ബലമായി പ്രചരിച്ചിരുന്നതിനാൽ സൎക്കാരിനാകട്ടെ പ്രജകൾക്കാകട്ടെ സമാധാനവും രക്ഷയും ഉണ്ടായിരുന്നില്ല. സഞ്ചാരസൌകൎയ്യദൌൎല്ലഭ്യംകൊണ്ടു വാണിജ്യാദികൾക്കു വൎദ്ധനയില്ലായിരുന്നു. വാണിജ്യവസ്തുക്കളിന്മേലും മററും ഭാരമേറിയ നികുതികൾ നിശ്ചയിച്ചിരുന്നു. ഈ സന്ദൎഭത്തിൽ ബ്രിട്ടീഷ് ഗവൎമ്മെണ്ടിനു കൊടുക്കേണ്ടതായ കപ്പം കൊടുക്കുന്നതിനുകൂടിയും ദൌൎഭാഗ്യം നിമിത്തം നിവൃത്തിയില്ലാതെ ആയി. കിംബഹുനാ, തിരുവിതാംകൂറിനു അന്നു വലിയ ശനിദശ തന്നെ ആയിരുന്നു. ഈ കാൎയ്യങ്ങൾ എല്ലാം അന്നത്തെ വൈസ്രോയി ആയിരുന്ന ഡൽഹൌസിപ്രഭുവിന്റെ ദൃഷ്ടിക്കു വിഷയീഭവിക്കുകയും സൎവ്വൈശ്വൎയ്യസമ്പൂൎണ്ണമായ നമ്മുടെ ഈ വഞ്ചിരാജ്യത്തെപ്പററി ബ്രിട്ടീഷ് ഭരണത്തിൻകീഴിൽ ആക്കുന്നതിനു നിശ്ചയിച്ച് അതിനെപ്പററി മദ്രാസ് ഗവൎമ്മെണ്ടുമായി ആലോചന നടത്തുകയും ചെയ്തു. ഈ അവസരത്തിൽ മഹാരാജാവിനു മാധവരായർ അവൎകളിൽനിന്നും ലഭിച്ച അനന്യസാധാരണമായ സഹായം ഒരിക്കലും വിസ്മരിക്കത്തക്കതല്ല. ഏഴുവൎഷകാലത്തെ അവധി വേണമെന്നും ആ കാലത്തിനുള്ളിൽ തിരുവിതാംകൂറിലേക്കുണ്ടായിരുന്ന കടം വീട്ടിക്കൊള്ളാമെന്നും സർ മാധവരായർ മദ്രാസ് ഗവൎമ്മെണ്ടുമായി ഒരു കരാർ ചെയ്കയും മദ്രാസ് ഗവൎമ്മെണ്ട് ആ കരാറിനെ അംഗീകരിക്കുകയും ചെയ്തു.

൧൮൫൮-ൽ സർ മാധവരായൎക്കു തന്റെ മുപ്പതാമത്തെ വയസ്സിൽ തിരുവിതാംകൂർ ദിവാൻസ്ഥാനത്തിനുള്ള നീട്ട് മഹാരാജാവു തിരുമനസ്സുകൊണ്ടു സന്തോഷസമേതം കല്പിച്ചുകൊടുത്തു. ഇൻഡ്യാരാജ്യത്തു ഒരു സ്വദേശീയരാജ്യത്തിൽ ഒരു സ്വദേശീയനു ലഭ്യമാകാവുന്ന ഉന്നതപദം നിഷ്കാപട്യം, നീതിനിഷ്ഠ, ഐശ്വൎയ്യം, കാൎയ്യശേഷി മുതലായ സൽഗുണസമ്പൂൎണ്ണനായിരുന്ന മാധവരായർ അവൎകൾക്കു ലഭിച്ചു.

അദ്ദേഹം സ്വല്പകാലംകൊണ്ടു രാജ്യങ്ങളെ വേണ്ടുംവണ്ണം പരിഷ്കരിച്ചു. രാജ്യത്തെ ഒട്ടധികം കഷ്ടപ്പെടുത്തിയിരുന്ന ന്യായരഹിതങ്ങളായ നികുതികളേയും കുത്തകയേൎപ്പാടുകളേയും ഇല്ലായ്മ ചെയ്തു. കുരുമുളകു കുത്തകയെ നിറുത്തി അതിന്മേൽ നൂറിനു ൧൫ വീതം നികുതി നിശ്ചയിച്ചു. ഈ നികുതിയെ ക്രമേണ കുറച്ചു നൂറിനു ൫ വീതം ആക്കി. സൎക്കാരിൽനിന്നും ഉടമ്പടിക്കാരോടു പുകയില വാങ്ങി വിററുവന്ന പതിവിനെ ഉപേക്ഷിച്ചു. പുകയില ഇറക്കുമതി ചെയ്യുന്നതിനു കച്ചവടക്കാൎക്കു അനുമതി നല്കുകയും അതിന്മേൽ ഒരു തീരുവ നിശ്ചയിക്കയും ചെയ്തു. ഈ തീരുവ അല്പം അധികമെന്നുകണ്ടു ഇറക്കുമതിക്കാൎക്കു സാമാനങ്ങളെ തങ്ങളുടെ കൈവശം തന്നെ വെച്ചുകൊള്ളുന്നതിനു അധികാരം കൊടുത്തു. ഈ തീരുവയേയും ക്രമേണ വളരെ ലഘൂ

പ്പെടുത്തി. ഇങ്ങനെ മിക്ക സാമാനങ്ങളിന്മേലും ഉണ്ടായിരുന്ന തീരുവകളെ ഏറക്കുറെ ലഘൂകരിക്കയാൽ കച്ചവടത്തിനു പൂർവാധികം വർദ്ധനയുണ്ടായി. ആദായപ്രദങ്ങളല്ലാത്തവയും പ്രജകൾക്കു ഉപദ്രവകരങ്ങളുമായ അനവധി വരികളെ (കരം) അദ്ദേഹം നിറുത്തൽ ചെയ്കയും ദുർഭരമായ ഭൂനികുതിയെ കുറയ്ക്കുകയും ചെയ്തു. ൧൮൬൫-ൽ ബ്രിട്ടീഷ്, കൊച്ചി, തിരുവിതാംകൂർ ഈ ഗവൺമെണ്ടുകൾ തമ്മിൽ ഒരു കച്ചവടഉടമ്പടി ഉണ്ടായി. ഈ ഉടമ്പടിപ്രകാരം ബ്രിട്ടീഷ് രാജ്യത്തിൽനിന്നും അതിൽക്കൂടിയും കൊച്ചീരാജ്യത്തിൽനിന്നും ഇറക്കുമതി ചെയ്തിരുന്ന സാമാനങ്ങളിന്മേൽ ഉണ്ടായിരുന്ന തീരുവയെ ചില വ്യത്യാസങ്ങളോടുകൂടി ഉപേക്ഷിച്ചു. മാധവരായർ അവർകളുടെ ഏതാദൃശങ്ങളായ പരിഷ്കൃതരാജ്യഭാരസമ്പ്രദായങ്ങളെ കണ്ടു സന്തോഷിച്ചു ബ്രിട്ടീഷ്ഗവൺമെണ്ടു അദ്ദേഹത്തിനു കെ. സി. എസ്സ്. ഐ. എന്ന മാന്യപദവിയെ നൽകി. ഈ സ്ഥാനം കൊടുക്കുന്ന സമയം മദ്രാസ് ഗവർണ്ണരായിരുന്ന നെപ്പീയർപ്രഭു മഹാരാജസംഗത്തിൽ ഉപയോഗിക്കപ്പെട്ടതും പ്രസിദ്ധി സമ്പാദിച്ചതുമായ മാധവരായർ അവർകളുടെ സൽഗുണങ്ങളുടെ അടിസ്ഥാനമിട്ട മദ്രാസ് പട്ടണത്തിൽ അദ്ദേഹത്തിനെ ഒരിക്കൽക്കൂടി കാണുന്നതിനു ഇടയായതിനാൽ മദ്രാസിലെ ഗവൺമെണ്ടിനും ജനസാമാന്യത്തിനും അതിയായ സന്തോഷമുണ്ടെന്നും കരുണാശാലിനിയായിരിക്കുന്ന മഹാരാജ്ഞിയുടെ നോട്ടവും ഔദാര്യവും അവരുടെ സ്വന്തം ആശ്രിതന്മാരിൽ മാത്രമല്ലെന്നും ഏതദ്ദേശീയ രാജാക്കന്മാർക്കും ജനങ്ങൾക്കുംവേണ്ടി കൃത്യനിഷ്ഠയോടുകൂടി ചെയ്യുന്ന സഹായം ആ തിരുമനസ്സിലെയ്ക്കും അവിടത്തെ പ്രതിനിധികൾക്കും ചെയ്യുന്നതുപോലെ ആ തിരുമേനി കരുതുമെന്നുള്ളതിനു ഈ സ്ഥാനദാനമൊരു ലക്ഷ്യമാണെന്നും രായരവർകൾ തിരുവിതാംകൂർ മഹാരാജാവിന്റെ കീഴിൽത്തന്നെ നിസ്തന്ദ്രതയോടുകൂടി ജോലിചെയ്യണമെന്നും മറ്റും പ്രസ്താവിച്ചു. ആ ആണ്ടിൽ തന്നെ മാധവരായർ അവർകൾ മദ്രാസ് സർവകലാശാലയിലെ ഒരു സാമാജികനാക്കപ്പെട്ടു.

തനിക്കു തിരുവിതാംകൂറിൽ വഹിക്കാവുന്ന ഏററവും ഉയർന്ന സ്ഥാനത്തെ വഹിക്കുകയും വളരെ കഷ്ടപ്പെട്ടു ജോലി ചെയ്കയും ചെയ്തശേഷം കുറെ കാലത്തേയ്ക്കുകൂടി തന്റെ കീർത്തിയുടെ മഹത്വത്താൽ സമാധാനത്തോടുകൂടി രാജ്യഭാരം ചെയ്യാമെന്നു അദ്ദേഹം വിചാരിച്ചു. എന്നാൽ ചില കാരണങ്ങളാൽ മഹാരാജാവും മന്ത്രിയും തമ്മിൽ രസക്ഷയമുണ്ടാവുകനിമിത്തം ൧൮൭൨-ൽ രായർ അവർകൾ ദിവാൻജിയുദ്യോഗം രാജിവെച്ചു. അദ്ദേഹത്തിനടുത്തൂണായി പ്രതിമാസം ൧൦൦൦ ഉറുപ്പിക കല്പിച്ചനുവദിച്ചിരുന്നു.

മാധവരായർ അവർകളുടെ ൧൪ വർഷകാലത്തെ ഭരണത്തിനിടയിൽ അദ്ദേഹം തിരുവിതാംകൂറിലേയ്ക്കു അന്യാദൃശങ്ങളായ അനവധി ഗുണങ്ങൾ ചെയ്തിട്ടുണ്ടു്. അന്ധകാരത്തിൽ നിറയപ്പെട്ടിരുന്ന ഒരു രാജ്യത്തു സൂര്യകിരണങ്ങളെ നല്ലവണ്ണം പ്രകാശിപ്പിച്ചു ജനങ്ങൾക്കും അവരുടെ വസ്തുക്കൾക്കും ദുഷ്കന്മാരിൽനിന്നും രക്ഷയും സ്വാതന്ത്ര്യവും ഉണ്ടാക്കിക്കൊടുത്തു. ചുങ്കക്കണക്ക

ളാലും ചെളിയാലും ഉണ്ടാക്കപ്പെട്ടിരുന്ന നികൃഷ്ടക്കുടിലുകളുടെ സ്ഥാനത്തിൽ ഉന്നതസൌധമന്ദിരങ്ങൾ പണിചെയ്യിച്ചില്ല. റോഡുകൾ, തോടുകൾ, പാലങ്ങൾ, തുരങ്കങ്ങൾ, കൂപങ്ങൾ, കുളങ്ങൾ മുതലായവ അദ്ദേഹം ഉണ്ടാക്കിയില്ല. നിരുപയോഗങ്ങളായികിടന്നിരുന്ന സ്ഥലങ്ങളെ കൃഷിക്കുപയുക്തങ്ങളാക്കിത്തീർത്തു. കാപ്പിക്കൃഷി മുതലായ നൂതന തൊഴിലുകളെ ഇവിടെ സുപ്രചുരമായി ഏർപ്പെടുത്തിയതും മാധവരായരവർകളുടെ കാലത്താണ്. എന്നുവേണ്ട മാധവരായരവർകളുടെ ആഗമനകാലത്ത് ബ്രിട്ടീഷ് സിംഹത്തിന്റെ കയ്യിൽ അകപ്പെടാറായിരുന്ന തിരുവിതാംകൂർസംസ്ഥാനം അദ്ദേഹത്തിന്റെ ഗമനകാലത്തു സ്ഥായിയായ രക്ഷയെ പ്രാപിച്ചു എന്നുമാത്രമല്ല ഈ രാജ്യം 'മാതൃകാരാജ്യം' എന്ന പേരുവിളിക്കുന്നതിന് അർഹമായിത്തീരുകയും ചെയ്തു.

നാടുനീങ്ങിയ വിശാഖംതിരുനാൾ തിരുമനസ്സുകൊണ്ട് ഒരു സന്ദർഭത്തിൽ ഇപ്രകാരം കല്പിക്കയുണ്ടായി.

ആതൻസ് രാജ്യത്തിന് പെരിക്ലീസ് എന്തെല്ലാം ഉപകാരം ചെയ്തിട്ടുണ്ടോ അതു സർ മാധവരായർ തിരുവിതാംകൂറിലേക്കു ചെയ്തിട്ടുണ്ട്.

മാധവരായർ തിരുവിതാംകൂറിൽ നിന്നും പോയശേഷം സ്വൈരമായി കാലംകഴിച്ചുകൂട്ടണമെന്ന് വിചാരിച്ചു മദ്രാസിൽ തന്നെ താമസിക്കാനാരംഭിച്ചു എങ്കിലും ഈശ്വരകാരുണ്യംകൊണ്ട് അദ്ദേഹം തിരുവിതാംകൂറിൽ വഹിച്ചിരുന്നതിൽ ഒരു ഉയർന്നപദം പ്രാപിക്കുന്നതിനാണ് ഇടയായത്. ഈ സമയം അദ്ദേഹത്തിനെ വൈസ്രായിയുടെ നിയമനിർമ്മാണസഭയിലേക്കു ക്ഷണിച്ചു എങ്കിലും അദ്ദേഹം ആ ക്ഷണനത്തെ സ്വീകരിച്ചില്ല. സർ മാധവരായരുടെ തിരുവിതാംകൂറിൽ നിന്നും ഉള്ള ഭരണവൃത്താന്തം അധികം താമസം കൂടാതെ ഇംഗ്ലണ്ടിലും എത്തി. പാർല്ലിമെണ്ട് സാമാജികനായിരുന്ന കഴിഞ്ഞുപോയ മിസ്റ്റർ ഹെൻറിഫോസ്റ്റർ സർ മാധവരായർക്ക് ബ്രിട്ടീഷ് സവീസിൽതന്നെ തക്കതായ ഉദ്യോഗം കൊടുക്കണമെന്ന ബ്രിട്ടീഷ് ഗവൺമെണ്ടിനോടു ശുപാർശചെയ്തു കൂടാതെ രായർ അവർകളുടെ അസാധാരണ യോഗ്യതകളേയും അദ്ദേഹം തിരുവിതാംകൂറിൽ ചെയ്തിട്ടുള്ള ഗുണകരമായ ഏർപ്പാടുകളേയും ശ്ലാഘിച്ചു പാർല്ലിമെണ്ടു സഭയിൽ ഒരു പ്രസംഗം ചെയ്യുകയും ചെയ്തു. 'വജ്രമല്ലാതൊന്നും വജ്രത്തിനെ അറിയുവാൻ, ഈ ത്രിലോകത്തിലെങ്ങാൻ കേട്ടിട്ടുണ്ടോ' എന്നു പറഞ്ഞതുപോലെ വിദ്വാന്മാരിൽ വിളങ്ങുന്ന ഗുണഗണങ്ങളെ അറിയുന്നതിന് വിദ്വാന്മാരല്ലാതെ അന്യർ ഉണ്ടാകുമോ? ഈ സമയം ഇന്ത്യയിലെ പ്രധാന പത്രികകളിൽ ഒന്നായ 'കൽക്കട്ടാ റിവ്യൂ' എന്ന പത്രത്തിൽ സർ മാധവരായരെപ്പറ്റി ഒരു സ്തുത്യലേഖനവും പ്രസിദ്ധപ്പെടുത്തിയിരുന്നു. ഈ ലേഖനം രായർ അവർകളുടെ പ്രിയശിഷ്യനും വിദ്വച്ഛിരോമണിയും ആയിരുന്ന വിശാഖംതിരുനാൾ തിരുമനസ്സിലെ തൂലികാഗ്രത്തിൽനിന്നും ഉൽഭൂതമായതുതന്നെ ആയിരുന്നു,

ഇതോടുകൂടി സർ മാധവരായരുടെ കീർത്തി ദിക്കെങ്ങും വ്യാപിച്ചു. ഈ അവസരത്തിൽ കാര്യശേഷിയുള്ള ഒരു ഉദ്യോഗസ്ഥനെ അയച്ചുകൊടുക്കണമെന്നു് 'ഇൻഡോർ' മഹാരാജാവു് ഇൻഡ്യാഗവൎമ്മെണ്ടിനോടാവശ്യപ്പെട്ടതിനാൽ ഗവൎമ്മെണ്ടിൽ നിന്നു മാധവരായരെ അയച്ചുകൊടുത്തു. അദ്ദേഹം രണ്ടുകൊല്ലത്തോളം മാത്രമേ ഇൻഡോറിൽ ഇരുന്നുള്ളു. എങ്കിലും ഈ അല്പകാലംകൊണ്ടു് അവിടെ പല പരിഷ്കാരങ്ങളും ഏൎപ്പെടുത്തി. ഇൻഡോർ പീനൽകോഡിന്റെ ആദിസ്ഥാപനമിട്ടതും ഈ മഹാൻ തന്നെയായിരുന്നു. സർ മാധവരായരുടെ ഇൻഡോർ ഭരണകാലാവധി ൧൮൭൫-ൽ അവസാനിച്ചുവെങ്കിലും ഒരാണ്ടത്തേയ്ക്കുംകൂടി അദ്ദേഹം ആ സ്ഥാനത്തുതന്നെ ഇരിക്കണമെന്നു ഹോൾക്കർ മഹാരാജാവു് ആവശ്യപ്പെട്ടു. എന്നാൽ ഈ സമയം ബറോഡായിലെ ഗെയിക്കവാർ മഹാരാജാവു് തന്റെ അന്യായമായ രാജ്യഭരണം നിമിത്തം സ്ഥാനഭ്രഷ്ടനാക്കപ്പെട്ടകയാൽ സർ മാധവരായരെ അവിടത്തെ രാജപ്രതിനിധിയായി ഇൻഡ്യാഗവൎമ്മെണ്ടു നിയമിച്ചു. ബറോഡാരാജ്യത്തിന്റെ ഈ സമയത്തെ സ്ഥിതി അത്യന്തം ശോചമായിരുന്നു. രാജാവിനാലായിരുന്ന അപ്രാപ്തി നിമിത്തം ചതി കൊള്ള കൊലപാതകം മുതലായ ദുഷ്കൃത്യങ്ങൾ ധാരാളമായി നടന്നുകൊണ്ടിരുന്നു. അവിടത്തെ രാജ്യഭരണരീതിയും അത്ര നന്നായിരുന്നില്ല. യൂറോപ്പുഖണ്ഡത്തിൽ ഇടക്കാലങ്ങളിൽ നടന്നുകൊണ്ടിരുന്ന 'ഫ്യൂഡൽസിസ്റ്റം' (Fuodal System) എന്നതുപോലെ ഒരു വക ഏൎപ്പാടായിരുന്നു ബറോഡായിലും ഇടക്കാലങ്ങളിലായിരുന്നതു്. രാജ്യത്തെ 'സർദാരന്മാർ' (Serdars) എന്ന പ്രഭുക്കന്മാൎക്കായിട്ടു് രാജാവു് വീതിച്ചുകൊടുത്തിരുന്നു. ഈ പ്രഭുക്കന്മാർ തങ്ങളുടെ ഭാഗങ്ങളെ 'സോകന്മാർ' (Soucurs) എന്ന ഒരു കൂട്ടൎക്കായും വീതിച്ചുകൊടുത്തിരുന്നു. എന്നാൽ രാജാവു് ആവശ്യപ്പെട്ടപ്പോഴെല്ലാം ഒക്കെയും അദ്ദേഹത്തെ ധനംകൊണ്ടും സൈന്യംകൊണ്ടും സഹായിക്കുന്നതിനു ഇവർ കടപ്പെട്ടിരുന്നു. ഈ പ്രഭുപ്രവൃത്തികൾക്കു തങ്ങളുടെ കൈവശം ഉണ്ടായിരുന്ന വസ്തുക്കളിൽ സർവസ്വാതന്ത്ര്യം ഉണ്ടായിരുന്നു. ഇവർ ന്യായമായിട്ടാകട്ടെ അന്യായമായിട്ടാകട്ടെ ജനസാമാന്യത്തിൽനിന്നു ദ്രവ്യഹരണം ചെയ്യുന്നതിനുണ്ടായിരുന്ന യാതൊരവസരത്തെയും വൃഥാ കളഞ്ഞില്ല. അതുകാരണമായും ഇവർ സാധുക്കളെ ഹിംസിച്ചുവന്നിരുന്നു. ഇവരുടെ ആലോചനകൂടാതെ ഗവൎമ്മെണ്ടിനു ഭൂനികുതി ഉയൎത്തുന്നതിനു സ്വല്പമായ മാറ്റം ഇല്ലായിരുന്നു. തന്നിമിത്തം തങ്ങളുടെ അവകാശങ്ങളെ പ്രതിഫലം പററിക്കൊണ്ടു വിട്ടുകൊടുക്കണമെന്നു സർ മാധവരായർ ഈ പ്രഭുക്കന്മാരോടാവശ്യപ്പെട്ടു. ധൈര്യശാലികളും മഹാദുരഭിമാനികളുമായ ഇവർ ഈ പുതിയ കല്പനയെ അത്ര സാരമായി ഗണിച്ചില്ല. ഇവർ കൂട്ടം കൂടി ഇംഗ്ലണ്ടിൽ അപ്പീൽകൊടുത്തു. എങ്കിലും സർ മാധവരായർ തന്റെ ശേഷിയും സാമൎത്ഥ്യവുംകൊണ്ടു് ഇവരുടെ ഉപദ്രവത്തെ നിഷ്പ്രയാസമായി ദൂരീകരിച്ചു. രാജ്യത്തിലെ പഴയ റിക്കാർട്ടുകളെ പരിശോധിച്ചതിൽ ഈ സർദാരന്മാർ ഗവൎമ്മെണ്ടിലേക്കു് അനവധി ദ്രവ്യം കൊടുക്കാനുണ്ടെന്നു കണ്ടു. ഈ ദ്രവ്യം പത്തുപതിനെട്ടു വൎഷത്തെ പലിശയോടുകൂടി ഉടനടി കൊടുത്തുതീൎക്കണമെന്നു് സർ മാധവരായർ ഇവരെ നിർബന്ധിച്ചു

ഈ ആജ്ഞയെയും വഴിപ്പെടാതിരുന്ന ചിലർ കാശി മുതലായ അന്യസ്ഥലങ്ങളിലേയ്ക്കു ബഹിഷ്കരിക്കപ്പെട്ടു. സർ മാധവരായർ രാജ്യങ്ങളെ ഏവംവിധം പരിഷ്കരിച്ചു എങ്കിലും മേല്പറഞ്ഞ പ്രമുഖന്മാരിൽ നിന്നുണ്ടായിരുന്ന കുഴപ്പങ്ങൾ തീരെ ശമിച്ചില്ല.

ബറോഡായിലെ സ്ഥിരസൈന്യത്തിന്റെ സ്ഥിതിയും അന്നു വളരെ കഷ്ടമായിരുന്നു. പട്ടാളക്കാരിൽ ഒട്ടധികംപേർ മൃഗപ്രായന്മാരായ അറബികളും മറവരും ആയിരുന്നു. അവർ ആയുധപാണികളായി അങ്ങുമിങ്ങും അലഞ്ഞുനടന്ന് സ്വേച്ഛാനുസാരേണ പല അക്രമങ്ങൾ പ്രവർത്തിച്ചു വന്നിരുന്നു. സർ മാധവരായർ അവരിൽ ഓരോരുത്തരെ അന്യജോലികളിൽ നിയമിച്ച് അവരുടെ അക്രമങ്ങൾക്കു ഒരു ഒതുക്കമുണ്ടാക്കി. സർ മാധവരായരുടെ നിഷ്കളങ്കമായ ഉത്സാഹത്താൽ നീതിന്യായക്കോടതികൾ, വിദ്യാശാലകൾ, പുസ്തകശാലകൾ, മുതലായി ജനോപയുക്തങ്ങളായ അനവധി സ്ഥാപനങ്ങൾ ഏർപ്പെടുത്തപ്പെട്ടു. രാജ്യകാര്യനിർവഹണത്തിനു പ്രാപ്തന്മാരായ അന്യജനങ്ങളേയും യഥായോഗ്യം നിയമിച്ചിരുന്നു. നിരുപയോഗങ്ങളായ നികുതികളെ ഇല്ലായ്മ ചെയ്തു. ഇടുങ്ങിയും വായുസഞ്ചാരമില്ലാതെയും ജനവാസത്തിന് അയോഗ്യങ്ങളായും കിടന്നിരുന്ന പുരകളെ നശിപ്പിച്ച് അവയുടെ സ്ഥാനങ്ങളിൽ പരിഷ്കൃത കെട്ടിടങ്ങളെ സർക്കാർ വക പണം ചിലവിട്ടു പണിയിച്ചു. ജനങ്ങളുടെ ആനന്ദത്തിനും അറിവിനും ആയി കാഴ്ചബംഗ്ലാവും ഉദ്യാനങ്ങളും ഏർപ്പെടുത്തപ്പെട്ടു. ഇവയാകുന്നു സർ മാധവരായർ ബറോഡായിൽ ചെയ്ത പ്രധാന പരിഷ്കാരങ്ങൾ. സർ മാധവരായർ ബറോഡായിൽ ഇരുന്നപ്പോൾ ആയിരുന്നു അദ്ദേഹത്തിനു ബോംബെ സർവകലാശാലയിലെ സാമാജികസ്ഥാനം ലഭിച്ചത്.

പ്രസിദ്ധമേറിയ ഡൽഹി എന്ന നഗരത്തിൽ വെച്ച് ൧൮൭൭-ൽ നടത്തപ്പെട്ട 'രാജസമാജയോഗ'ത്തിൽ സർ മാധവരായർ തന്റെ രാജചിഹ്നങ്ങളോടുകൂടി സന്നിഹിതനായിരുന്നു. ഈ ശുഭാവസരത്തിൽ ആ മഹാനുഭാവന് രാജാ എന്ന മാന്യപദവിയും ലബ്ധമായി.

സർ മാധവരായർ തന്റെ സ്വതസ്സിദ്ധമായ ശേമുഷിയോടും അക്ഷീണപരിശ്രമത്തോടും കൂടി ൧൮൮൨-വരെ ബറോഡാരാജ്യത്തെ വഴിയാംവണ്ണം ഭരിച്ചു. രാജ്യകാര്യനിർവഹണത്തിൽ സഹായിക്കുന്നതിനായി റസിഡണ്ടും എല്ലാ വകുപ്പുകളിലെയും അദ്ധ്യക്ഷന്മാരും കൂടിച്ചേർന്ന് ഒരു ആലോചനാസഭ സർ മാധവരായരുടെ ഉത്സാഹത്താൽ ഏർപ്പെടുത്തപ്പെട്ടിരുന്നു.

ബാലനായിരുന്ന മഹാരാജാവിന്റെ വിദ്യാഭ്യാസവിഷയത്തിൽ സർ മാധവരായർ ബദ്ധശ്രദ്ധനായിരുന്നു. അദ്ദേഹം തന്നെ പല സമയത്തും മഹാരാജാവിനെ സന്ദർശിക്കുകയും തിരുമനസ്സിലെ പാഠങ്ങളെ പരിശോധിച്ചു വേണ്ടവയെ പറഞ്ഞുകൊടുക്കുകയും ചെയ്തിട്ടുണ്ട്.

൧൮൭൭-ാമാണ്ട് മഹാരാജാവു പുരുഷപ്രാപ്തിയെ പ്രാപിക്കുകയും ആ ആണ്ടിൽത്തന്നെ സിംഹാസനാരോഹണം ചെയ്കയും ചെയ്തു. അധികംതാമസിക്കാതെതന്നെ മഹാരാജാവും മന്ത്രിയും തമ്മിൽ സ്പരസ്പരച്ചേർച്ചയില്ലാതായി. സർ മാധവരായർ അദ്ദേഹത്തിന്ന തിരുവിതാംകൂറിൽ ഉണ്ടായ അനുഭവത്തെ ഓർത്ത ഉടൻതന്നെ ഉദ്യോഗത്തിൽ നിന്നും പിൻമാറി. എന്നാൽ മഹാരാജാവ് അദ്ദേഹത്തിന്ന വേണ്ട അടുത്തൂൺ അനുവദിച്ചതുകൂടാതെ മൂന്നുലക്ഷം ഉറുപ്പിക സംഭാവനചെയ്യുകയും ചെയ്തു.

അനന്തരം സർ മാധവരായർ കുഡുംബസമേതം മദ്രാസിൽത്തന്നെ സ്വസ്ഥനായി താമസിച്ചു. രാജ്യകാര്യവിഷയങ്ങളിൽ അദ്ദേഹത്തിന്നുണ്ടായിരുന്ന ശ്രദ്ധ പൂർവാധികം വർദ്ധിക്കതന്നെ ചെയ്തു. സാഹിത്യവിഷയത്തിലും സതൃഷ്ണനായിരുന്ന മാധവരായർ വർത്തമാനപ്പത്രങ്ങളും മാസികകളും വരുത്തി വായിക്കുകയും വൃത്താന്തപത്രങ്ങളിലേയ്ക്കു മുടങ്ങാതെ ലേഖനങ്ങൾ എഴുതി അയച്ചുകൊണ്ടിരിക്കുകയും ചെയ്തു. ഭാരമേറിയ സർക്കാരുദ്യോഗങ്ങളിൽ ഇരുന്ന കാലത്തുതന്നെയും അദ്ദേഹം വല്ലപ്പോഴുമൊക്കെ വൃത്താന്തപത്രങ്ങളിലേയ്ക്കു ലേഖനങ്ങൾ എഴുതി അയയ്ക്കുക പതിവായിരുന്നു. അദ്ദേഹത്തിന്റെ ലേഖനങ്ങളെപ്പററി വായനക്കാർക്കു നല്ല അഭിപ്രായമാണുണ്ടായിരുന്നത്. സർ മാധവരായരുടെ ചില ലേഖനങ്ങൾ അദ്ദേഹത്തിന്റെ അഗാധബുദ്ധിയേയും സൂക്ഷ്മദർശനശക്തിയേയും പ്രത്യക്ഷീകരിച്ചിട്ടുണ്ട്.

സ്ത്രീവിദ്യാഭ്യാസം ബാല്യവിവാഹം മുതലായ സാമുദായികവിഷയങ്ങളിലും സർ മാധവരായരുടെ പ്രത്യേക ശ്രദ്ധ എത്താതിരുന്നില്ല. അദ്ദേഹത്തിന് ഹൈന്ദവശാസ്ത്രനിബന്ധനകളിൽ തെല്ലും അനാദരവും ഉണ്ടായിരുന്നില്ല. എന്നാൽ അന്ധമായ ആദരവും ഇല്ലായിരുന്നു. ശാസ്ത്രസിദ്ധാന്തങ്ങളെ ജനങ്ങൾ ഉപയോഗിക്കുന്നതിന്ന മുമ്പായി ഉപയോഗപ്പെടത്തക്കവണ്ണം നന്നാക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം.

മദ്രാസ് ഗവർണ്ണരായിരുന്ന കാന്നിമേറാപ്രഭുവിന്റെ താല്പര്യാനുസരണം മദ്രാസ് സർവകലാശാലയിലെ ൧൮൮൭-ലെ ബിരുദദാനാവസരത്തിൽ സർ മാധവരായർ ഒരു പ്രസംഗം ചെയ്തു. അതിന്നു മുമ്പിൽ ഒരു കാലത്തു സീമാതീതമായ കാന്തിയോടുകൂടി പ്രകാശിച്ചുകൊണ്ടിരുന്ന ദിവ്യദീപത്തിന്റെ അസ്തമനശോഭ ആ പ്രസംഗത്തിൽ പ്രതിബിംബിച്ചിരുന്നു.

ആ ആണ്ടിൽത്തന്നെ സർ മാധവരായർ ഭാരതമഹാജനസഭയിൽ ചേർന്നു എന്നുമാത്രമല്ല, അദ്ദേഹം ആ മഹാസഭയുടെ തൃതീയയോഗത്തിലെ സംഘാദ്ധ്യക്ഷനാവുകയും ചെയ്തു. സർ മാധവരായർ മരിക്കുന്നതിന്ന മൂന്നു നാലു കൊല്ലങ്ങൾക്കു മുമ്പ് പ്രസിദ്ധനായ ഹെർബർട്ട് സ്പെൻസരുടെ ഗ്രന്ഥങ്ങൾ പരിശോധനത്തിന്നാരംഭിച്ചു. ആ മഹാനെപ്പററി രായർ അവർകൾക്കുണ്ടായിരുന്ന ബഹുമാനം അളവററതായിരുന്നു. അദ്ദേഹം രാജ്യകാര്യസംബ

ന്ധമായും സമുദായസംബന്ധമായും പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങളിൽ മിക്കതും സ്പെൻസരുടെ ചില അഭിപ്രായങ്ങളെ അനുസരിച്ചാണ്.

൧൮൮൮-ൽ വൈസ്രായി ആയിരുന്ന ഡഫറിൻപ്രഭു അദ്ദേഹത്തിന്റെ നിയമനിർമ്മാണസഭയിലെ ഒരു സാമാജികസ്ഥാനം സർ മാധവരായർക്കു കൊടുക്കാമെന്നു പറഞ്ഞു എങ്കിലും രായരവർകൾ തനിക്കുണ്ടായിരുന്ന പ്രായാധിക്യത്താലുള്ള അസ്വാസ്ഥ്യം നിമിത്തം ആ സ്ഥാനത്തെ സ്വീകരിച്ചില്ല. ഈ ദേശത്തെ ബാലപരിചരണത്തെപ്പററി വളരെ കാര്യങ്ങൾ അടങ്ങിയതായ ഒരു ലഘുപത്രിക ൧൮൮൯-ൽ സർ മാധവരായർ പ്രസിദ്ധം ചെയ്തു.

ജർമ്മൻകാരുടെ ആഫ്രിക്കാപ്രവേശനത്തെക്കുറിച്ച് സർ മാധവരായർ ബിസ്മാർക്ക് രാജകുമാരന് അയച്ച ഒരു എഴുത്തിൽ പ്രതിപാദിക്കപ്പെട്ടിരുന്ന സംഗതികളുടെ ഗൗരവം രാജകുമാരനെ ഒട്ടേറെ അതിശയിപ്പിച്ചു. രാജകുമാരൻ ആ ലേഖനത്തെ ജർമ്മൻഭാഷയിൽ തർജ്ജമചെയ്ത് എല്ലാ യോദ്ധാക്കൾക്കും അയച്ചുകൊടുക്കയും അതിൽവെച്ചു അദ്ദേഹത്തിനുണ്ടായ കൃതജ്ഞതയെ ഒരു എഴുത്തുമൂലം പ്രദർശിപ്പിക്കുകയും ചെയ്തു. സർ മാധവരായർക്ക് അദ്ദേഹത്തിന്റെ മാതൃഭാഷയിൽ അസാധാരണ പാണ്ഡിത്യം ഉണ്ടായിരുന്നു. അദ്ദേഹം സ്വന്തഭാഷയിൽ അനവധി പദ്യങ്ങൾ രചിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ കൃതികൾ ബാലന്മാർക്കുകൂടി ഹൃദയംഗമമാകത്തക്കവണ്ണം അത്ര സരസമായിരുന്നു.

൧൮൯൦-മാണ്ട് ഡിസംബർമാസത്തിൽ സർ മാധവരായർ പക്ഷവാതരോഗത്താൽ ബാധിതനായി. എന്നാൽ അധികം കഷ്ടത അനുഭവിക്കാതെ ൯൧-ഏപ്രിൽ മാസത്തിൽ ചരമഗതിയെ പ്രാപിക്കയും ചെയ്തു.

അകൈതവഹൃദയനും ശുദ്ധശീലനും ആയിരുന്ന സർ മാധവരായരുടെ വലുതായ സമ്പാദ്യത്തിൽ ഒരു കാശുപോലും അന്യായമായി സമ്പാദിക്കപ്പെട്ടതല്ല. അദ്ദേഹം തന്റെ മേലധികാരികളെ ക്രമത്തിലധികമായി വന്ദിക്കുകയോ കീഴുദ്യോഗസ്ഥന്മാരെ നിന്ദിക്കുകയോ ചെയ്തിട്ടില്ല. തിരുവനന്തപുരത്തു പുത്തൻകച്ചേരിക്കു സമീപം നിൽക്കുന്ന ലോഹമയമായ വിഗ്രഹം ഗംഭീരാശയനായിരുന്ന സർ മാധവരായരുടേതാണ്.

ഭാഷാപോഷിണി. എം. കെ. നാരായണപിള്ള.

---

# മണ്ണെണ്ണ.

ഇദാനീന്തനകാലത്തെ വ്യാപാരസാധനങ്ങളുടെ ഇടയിൽ മണ്ണെണ്ണ ഒരു അപ്രധാനമല്ലാത്ത പദവിയെ വഹിക്കുന്നു എന്നുള്ളത് എല്ലാവർക്കും അറിയാവുന്നതാണല്ലോ. ആദിത്യനസ്തമിച്ചാൽ അനവധി ഭവനങ്ങൾ ഇതില്ലെങ്കിൽ നിഷ്പ്രകാശങ്ങളായിപ്പോകും. മോട്ടാർകാർ മുതലായ അനവ

ധി 'മനോവേഗവും തോററുപോകും' പ്രകാരത്തിൽ ഓടുന്ന യന്ത്രങ്ങൾ ഇതിൻെറ സഹായം വിട്ടാൽ പർവ്വതംപോലെ നിശ്ചലങ്ങൾ ആയിത്തീരും. കണക്കില്ലാത്ത കൈത്തൊഴിലുകൾ ഇതിൻെറ അഭാവത്തിൽ കേവലം നാമാവശേഷങ്ങളായി പരിണമിക്കും. പാശ്ചാത്യന്മാരായ വൈദ്യന്മാർ ഇതിനെ ഒരു വിലയേറില്ലാത്ത ഭേഷജമായി പല അവസരങ്ങളിലും അംഗീകരിച്ചു കാണുന്നുണ്ട്. ചുരുക്കിപ്പറഞ്ഞാൽ ഒരു വിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ ഈ പദാർത്ഥത്തെ ഗൃഹങ്ങളിൽ ഉപയോഗിക്കാതെയും ഇതിൻെറ ആവിർഭാവത്തെ ഒരു പുതിയ പരിഷ്കാരചിഹ്നമായി ഗണിക്കാതെയും ഇരിക്കുന്ന ജനങ്ങളുടെ തുക, ഒന്നാംകേറാമൂലകൾ അന്യരാജ്യങ്ങളെ അപേക്ഷിച്ച് എത്രയോ അധികമുള്ള കേരളത്തിൽക്കൂടിയും കുറവായിത്തന്നെ തീർന്നിരിക്കുന്നു.

ഈ സാധനത്തെപ്പററി പുരാതനകാലങ്ങളിലുള്ള ജനങ്ങൾക്കും സ്ഥൂലമായിട്ടെങ്കിലും ഒരു വക ജ്ഞാനം ഇല്ലാതിരുന്നില്ല. സാസിൻതൻസ് എന്ന സ്ഥലത്തിലെ ഉറവുകളെപ്പററി ഹെറൊഡൊട്ടസ് എന്ന പ്രസിദ്ധനായ ഗ്രീക്കചരിത്രകാരനും അഗ്രിഗെൻറം എന്ന ദിക്കിലെ കിണറുകളെപ്പററി പ്ലൈനി എന്ന ഗ്രീക്കപണ്ഡിതനും വിശദമായി വിവരിച്ചിട്ടുണ്ട്. ക്രിസ്തു ൧൩-ാം ശതവർഷത്തിൻെറ ഒടുവിൽ പ്രചാരം ചെയ്ത ദേശസഞ്ചാരികളിൽ അഗ്രഗണ്യനായ വെനിസിലെ മാർക്കോപോളൊ കാസ്പിയൻ സമുദ്രത്തിൻെറ തീരത്തിലുള്ള ബാക്കു എന്ന പട്ടണത്തെപ്പററി താഴെ വരുംപ്രകാരം വർണ്ണിച്ചിരിക്കുന്നു. 'ഈ നഗരത്തിൽ എണ്ണ സദാ ഊറിവന്നുകൊണ്ടിരിക്കുന്ന ഒരു വലുതായ ഊററുകുഴി ഉണ്ട്. ഇതിൽനിന്ന് ഒരേസമയത്തു നൂറു കപ്പൽ എണ്ണ വേണമെങ്കിലും എടുക്കുന്നതിനു പ്രയാസമില്ല. ഈ എണ്ണയെ ആഹാരത്തോടു ചേർത്തു ഉപയോഗപ്പെടുത്തുവാൻ പാടുള്ളതല്ലെങ്കിലും വിളക്കെരിക്കുന്നതിനു ഒന്നാംതരമാകുന്നു. ഒട്ടകങ്ങൾക്കു ചൊറിപിടിച്ചാൽ അതു ഭേദമാകുന്നതിന് ഈ എണ്ണ പുരട്ടിയാൽ മതി. സകല ദിക്കുകളിൽനിന്നും കപ്പലുകൾകൊണ്ടു ജനങ്ങൾ ഈ സാമാനത്തിനായി ഇവിടെ വരുന്നു. എന്തുകൊണ്ടെന്നാൽ ഇത്തരം എണ്ണ അന്യരാജ്യങ്ങളിൽ ഒരിടത്തും കിട്ടുന്നതല്ല.'

എന്നാൽ മനുഷ്യരുടെ ഭാഗ്യത്താലെന്നേ വേണം പറവാൻ, പോളോയുടെ ഒടുവിലത്തെ വാക്യത്തിലടങ്ങിയ വിവരണം കേവലം അബദ്ധമായിപ്പോകയും ഭൂമിയുടെ പല ഭാഗങ്ങളിലും ഇപ്പോൾ ഈ എണ്ണ ധാരാളമായി ഉണ്ടെന്നു നിർണ്ണയിക്കപ്പെടുകയും ചെയ്തിരിക്കുന്നു. ഐക്യസംസ്ഥാനങ്ങളിലും കാസ്പിയൻ കടലിൻെറ ചുററുമുള്ള പ്രദേശങ്ങളിലും ആണ് മണ്ണെണ്ണ സമൃദ്ധിയായി കുഴിച്ചെടുക്കുന്നത്. എന്നാൽ ചൈന, സൈബീരിയ, ബർമ്മ, ഏഷ്യാമൈനർ, കനാഡ, മെക്സിക്കോ, പെറു എന്നീ രാജ്യങ്ങളിലെ ഭൂഗർഭത്തിൽനിന്നും ഈ എണ്ണ എടുക്കപ്പെടുന്നുണ്ട്. പോളോയുടെ കാലത്തിൽ സകല ദിക്കുകളിൽനിന്നും ജനങ്ങൾ മണ്ണെണ്ണയ്ക്കായി ബാക്കുവിലേയ്ക്കു പോ

യയ്ക്കുണ്ടായിരുന്നു. ഇപ്പോൾ നേരെമറിച്ച് എല്ലാ രാജ്യങ്ങളിലേയ്ക്കും ബാക്കുവി ലും ഐക്യനാടുകളിലും നിന്നു മണ്ണെണ്ണ കൊണ്ടുപോകപ്പെടുന്നു.

മണ്ണെണ്ണ രാസയോഗത്താൽ ഉണ്ടായതോ അഥവാ ആദിമകാലങ്ങ ളിൽ ഉണ്ടായിരുന്ന സത്വവർഗ്ഗങ്ങളും പ്രാണിസമൂഹങ്ങളും നഷ്ടപ്രായങ്ങളായി ത്തീർന്ന് അവയിൽനിന്ന് ഉത്ഭവിച്ചതോ എന്നുള്ള വാദം ഇന്നും പണ്ഡിതന്മാ രാൽ നടത്തപ്പെടുന്നുണ്ട്. എന്നാൽ രണ്ടാമതു പറയപ്പെട്ട അഭിപ്രായത്തെ ആണ് അവരിൽ അധികംപേരും അംഗീകരിക്കുന്നത്. ഭൂഗർഭത്തിൽ ആധുനിക കാലങ്ങളിലും മണ്ണെണ്ണ ഉല്പാദിപ്പിക്കപ്പെടുന്നുണ്ടോ അതോ ഒരു പാത്രത്തിൽ വയ്ക്കപ്പെടുന്ന വെള്ളംപോലെ മുമ്പുണ്ടായ ആഹരിച്ചുകഴിഞ്ഞാൽ ഈ എണ്ണ യുടെ ഉറവുകളിൽ പിന്നീട് ഇതു കാണപ്പെടുന്നതാണോ എന്നുള്ള ഭാഗം ഇ നിയും തർക്കത്തിൽ തന്നെയാണു കിടക്കുന്നത്.

മണ്ണെണ്ണ ധാരാളമായി കാണപ്പെടുന്ന സ്ഥലങ്ങളിൽ ഭൂമിയുടെ അന്ത ർഭാഗത്തിന് മൂന്നു സഹജസ്വഭാവങ്ങളുണ്ടെന്നറിയപ്പെട്ടിരിക്കുന്നു. അവയിൽ ആദ്യത്തേതു ഇതിന്റെ പരിണാമത്തിനു ഹേതുഭൂതമായ ഒരുവക പദാർത്ഥ ത്തിന്റെ ആവിർഭാവമാകുന്നു. ഭൂമി അടുക്കു 'ലേയർ' അല്ലെങ്കിൽ മടക്കുകളായി ട്ടാണ് അടിയിൽ പോകുന്തോറും കാണപ്പെടുന്നതെന്നു ഭൂഗർഭശാസ്ത്രം ഉദ്‌ ഘോഷിക്കുന്നുണ്ടല്ലൊ. മണ്ണെണ്ണ കെട്ടിനിൽക്കുന്ന ഭാഗം ഒരു പ്ലേകടലാസ്സു പോലെ ഊറുന്നതും അതിന്റെ മേൽമടക്കു ഭാരരഹിതവും ഘനമുള്ളതും ആ യിരിക്കും. ഈ മടക്കിന്റെ സഹായത്താലാണ് അടിയിൽ നിൽക്കുന്ന എണ്ണ ആവിയായി പോകാതെയും ജലത്തോടു സമ്മിശ്രമാകാതെയും ശരിയായിരിക്കു ന്നത്.

മണ്ണെണ്ണവ്യാപാരം പ്രസിദ്ധമായി ആദ്യം ആരംഭിച്ചതു ഡ്രേക്ക് എ ന്ന ഒരു അമേരിക്കനാകുന്നു. ഇദ്ദേഹം ക്രിസ്തുവർഷം ൧൮൫൯-ൽ പെൻസിൽ വെനിയാ എന്ന സംസ്ഥാനത്തിൽ ഒരു കുഴികുഴിച്ച് ധാരാളം മണ്ണെണ്ണ എടു ത്തു വിക്രയം ചെയ്തുതുടങ്ങിയപ്പോൾ അന്യന്മാരും അതിനു നാലുവശവും സ്ഥല ങ്ങൾ പിടിച്ച് ഈ പദാർത്ഥത്തെ ധാരാളമായി ശേഖരിച്ചു തുടങ്ങി. ഒരു ൧൦൦- കൊല്ലങ്ങൾക്കു മുമ്പ് കിണറു കുഴിക്കുമ്പോൾ അമേരിക്കയിൽ മണ്ണെണ്ണക്കുഴി കണ്ടെത്തിയവർ അത് ഒരു ശല്യകരമായിട്ടാണു പരിഗണിക്കപ്പെട്ടുവന്നത്. എന്നാൽ ഇപ്പോൾ ദിവസമൊന്നിന് ൧൨൩൨൧൮-ബാരൽ അതായതു ൩൨൦൪൭൦-ഗാലൺ മണ്ണെണ്ണവീതം ആ രാജ്യത്തിൽ കുഴിച്ചെടുക്കപ്പെടുന്നു.

മണ്ണെണ്ണ എടുക്കുന്നതു കേവലം സുകരമായ ഒരു പ്രവൃത്തിയാണെന്ന് ആരും ധരിച്ചുപോകരുത്. ഭൂഗർഭത്തിൽ ഉള്ള അതിന്റെ കിണറുകൾ കണ്ടു പിടിക്കുന്നതുതന്നെ ശ്രമസാദ്ധ്യമാണ്. പിന്നെ അതിനെയെല്ലാം ഒരുവിധം കുഴ ലും മററും കടത്തി അന്യവസ്തുക്കളുമായുള്ള മിശ്രണം കൂടാതെ അതിലേയ്ക്കായി സമീപത്തിൽ ഉണ്ടാക്കപ്പെടുന്ന കിണററിൽ വരുത്തിക്കൊണ്ടു വരുന്നതിനും

മററം വളരെ ബുദ്ധിമുട്ടും. യന്ത്രവും കുഴലും എല്ലാംകൂടി സ്വല്പം മാത്രം തെററിയാൽ നിമിഷത്തിൽ ദ്രവിച്ചുപോകുന്നതിനു മാറ്റമുള്ളതുമാണ്. അമേരിക്കയിലെ മണ്ണെണ്ണ റഷ്യയിൽനിന്നും വരുന്നതിനേക്കാൾ വിശേഷമാണ്. എന്നാൽ റഷ്യാക്കാർ മണ്ണെണ്ണ വാററി എടുക്കുന്നതിനുമേൽ അടിയിൽ കിടക്കുന്ന കരടിനെ അസ്റ്റക്കി എന്നു പറയും; അതിനെ വിറകിന്റെ സ്ഥാനത്തിൽ ഉപയോഗിച്ചുവരുന്നു. ഡാക്ടർ റെഡ്‌വുഡ് എന്ന അമേരിക്കൻ പണ്ഡിതൻ ലോകത്തിൽ ഇപ്പോൾ മണ്ണെണ്ണ അളവിൽ ഒരു വ്യാസം-ഇഞ്ച് അകലമുള്ള കുഴലിൽക്കൂടി ഒരു മണിക്കൂറിന് മൂന്നു നാഴികവീതം നിറച്ചുമായി പായുന്നതിനു തക്കവണ്ണം ഉപയോഗിക്കപ്പെട്ടുവരുന്നതായി എഴുതിയിരിക്കുന്നു. ഒരാണ്ടെടുക്കപ്പെടുന്ന മണ്ണെണ്ണ മുഴുവനും കൊള്ളുന്നതിനു മൈൽ ൨൯-നീളം വീതി താഴ്ച ഇവയുള്ള ഒരു കുളം വേണ്ടതാണ്. ഈ മണ്ണെണ്ണ മുഴുവൻ കുഴികളിൽ നിന്നും കുഴലുകൾ വഴിയായി വാററുശാലകളിൽ കൊണ്ടുപോകുവാൻ വളരെ ബുദ്ധിമുട്ടും ചെലവും ഉണ്ട്. ഈ വ്യാപാരത്തിൽ പ്രഥമമായി നിൽക്കുന്നതു 'സ്റ്റാൻസാർഡ് ഓയിൽ കമ്പനി' എന്ന അമേരിക്കൻ കച്ചവടസംഘമാകുന്നു. ഏകദേശം ഒരുമാസത്തിനു മുൻപ് ഇവരുടെ അക്രമം സഹിക്കുവാൻ പാടില്ലാതെ തീർന്നതിനാൽ പ്രസിഡൻറ് റൂസ്‌വെൽട്ട് ഇവൎക്കു വിരോധമായും മണ്ണെണ്ണ കുഴിച്ചെടുക്കുന്ന കൈത്തൊഴിലുകാൎക്കു സഹായമായും ചില നൂതനനിയമങ്ങൾ ഏൎപ്പെടുത്തുകയുണ്ടായി.

ഇന്ത്യാക്കാർ കഷ്ടപ്പെട്ടുണ്ടാക്കുന്ന പണത്തിന്റെ ഒരു വലുതായ ഭാഗം മണ്ണെണ്ണ ഇറക്കുമതിചെയ്യുന്ന വിദേശവ്യാപാരികളുടെ മടിശ്ശീലയിൽ കയറുന്നുണ്ട്. ഇതു നിറുത്തുന്നതു് സ്വദേശി മൂവ്മെൻറ് എന്നു പറയാവുന്ന സ്വദേശീയ സാധനങ്ങളുടെ പ്രചാരത്തെ വൎദ്ധിപ്പിക്കുന്നതിനുള്ള പ്രയത്നത്തിൽ ഉൾപ്പെടുന്ന ദേശാഭിമാനികളുടെ പ്രവൃത്തികളിൽ ഒന്നാണ്. പക്ഷേ വെളിച്ചെണ്ണയ്ക്കും പുന്നയ്ക്കായെണ്ണയ്ക്കും വില കൂടിയും മണ്ണെണ്ണയ്ക്കു വില സ്വല്പമായും കണ്ടാൽ സാധുക്കൾ എന്തുചെയ്യും? ഇന്ത്യയിൽ മണ്ണെണ്ണക്കുഴികളുള്ള സ്ഥലങ്ങൾ ഈശ്വരൻ നമുക്കു കാണിച്ചുതരട്ടെ.

ഭാഷാപോഷിണി. ഉള്ളൂർ എസ്. പരമേശ്വരയ്യർ,
എം. എ. ബി. എൽ. എം. ആർ. ഏ. എസ്.

# പ്രാണികളുടെ സമുദായവാസം.

ജീവജന്തുക്കൾ പലപ്രകാരേണ നമ്മെ രസിപ്പിക്കുന്നുണ്ട്. പക്ഷികൾ, ചിത്രശലഭങ്ങൾ എന്നിങ്ങനെ ചിലതു ഭംഗിയേറിയ രൂപംകൊണ്ടു നമ്മെ ആനന്ദിപ്പിക്കുന്നു. ആനകൾ, തിമിംഗലങ്ങൾ മുതലായവ അവയുടെ ബൃഹത്തായ ആകൃതികൊണ്ടു നമ്മെ വിസ്മയിപ്പിക്കുന്നു. ഭൂതക്കണ്ണാടിയുടെ സഹായമില്ലെങ്കിൽ കേവലം അദൃശ്യങ്ങളെന്നുകൂടി പറയാവുന്ന ചില പ്രാണി

കൾ മനോമോഹനങ്ങളായ അവയുടെ ആകൃതിവൈശിഷ്ട്യംകൊണ്ട് നമ്മെ ആനന്ദഭരിതരാക്കിച്ചെയ്യുന്നു. എന്നാൽ സംഘംചേർന്നു വസിക്കാറുള്ള ജന്തുവർഗ്ഗങ്ങൾ നമ്മെ രസിപ്പിക്കുന്ന വിഷയത്തിൽ മേൽപറഞ്ഞവയെക്കാൾ ഒട്ടും കുറഞ്ഞവയല്ല. ഇക്കൂട്ടത്തിൽപെട്ടതിൽ 'കാക്ക' 'നീർനാ' മുതലായി ചില ജന്തുക്കളുടെ ചരിത്രം വളരെ രസകരവും ജ്ഞാനപ്രദവും വിസ്മയനീയവും തന്നെ എന്നതിന്നു സംശയമില്ല. എന്നാൽ അവയുടെ നടപടികളും സ്വഭാവങ്ങളും ചില ചെറുപ്രാണികളുടേതിനെപ്പോലെ തന്നെ അത്ര വിവരമായി ഇതുവരെ ഗ്രഹിക്കപ്പെട്ടിട്ടില്ല. ഈ ചെറുപ്രാണികളുടെ കൂട്ടത്തിൽ അതിവിശേഷമായി കൂട്ടുകൾ കെട്ടി പാർക്കുന്ന തേനീച്ചകൾ പ്രത്യേകം പറയപ്പെടേണ്ടവയാകുന്നു. കൂട്ടുകളുടെ കണക്കറ്റതിയായ ആകൃതിയും ഭംഗിയുംകൊണ്ടും പുഷ്പങ്ങളുടെ വർദ്ധനയിലും മറ്റും താനറിയാതെ സഹായം ചെയ്തുകൊണ്ടിരിക്കുന്ന പ്രവൃത്തിവൈഭവത്താലും അവ നമ്മുടെ ഈ വിചാരണയിൽ ഒരു ഉയർന്ന സ്ഥാനത്തിന് അർഹങ്ങളാണെന്നു വരികിലും ഉറുമ്പുകളെ അപേക്ഷിച്ച് അവ ബുദ്ധി കുറഞ്ഞവയും അന്യപ്രാണികളുമായുള്ള സംബന്ധങ്ങളിലും തങ്ങളിൽ തന്നെയുള്ള സംസർഗ്ഗാദി പെരുമാറ്റങ്ങളിലും അത്ര വിശിഷ്ടതയുണ്ടെന്നു പറഞ്ഞുകൂടാത്തവയും ആണ്. വിശിഷ്യ ഉറുമ്പുകളുടെ നടപടികളും സ്വഭാവങ്ങളും പല ശാസ്ത്രപണ്ഡിതന്മാരാലും നല്ലപോലെ പരിശോധന കഴിച്ച് പഠിക്കപ്പെട്ടിട്ടുള്ളതുമാകുന്നു. ആകയാൽ ഇവിടെ പ്രസ്താവിക്കാൻ പോകുന്നത് മുഖ്യമായി ഉറുമ്പുകളെപ്പറ്റിയാണ്.

ഉറുമ്പുകളിൽ കുറഞ്ഞതപക്ഷം ഒരായിരം വകഭേദങ്ങൾ ഉണ്ടെന്നു ഒരു മഹാൻ പറയുന്നു. ഇംഗ്ലണ്ടിൽ തനിച്ചു ൩൦-ൽ പരം ജാതികൾ ഉണ്ടു പോൽ. ഇവയുടെ ജീവിതകാലം സാമാന്യം ദീർഘമായിട്ടുള്ളതത്രെ. വേലക്കാർ ഉറുമ്പുകൾ ൭-കൊല്ലവും സ്വസ്ഥമായി കാലത്തെ നയിക്കുന്ന ഒരു 'റാണിയെറുമ്പ്' ൧൫-കൊല്ലവും ജീവിച്ചിരിക്കുന്നു. കൂട്ടുകളിൽ ഉറുമ്പുകളെ ശേഖരിച്ചു വളർത്തി അവയുടെ നടപടി സ്വഭാവാദികളെ പഠിച്ച ഒരു മഹാൻ അവയെപ്പറ്റി ഇപ്രകാരം പറയുന്നു: 'ഒരു ഉറുമ്പിൻസംഘത്തിൽ കുട്ടികൾക്കു പുറമെ വേലക്കാരല്ലാത്ത ആണുറുമ്പുകൾ, ചിറകില്ലാത്ത വേലക്കാർ, ആദ്യം ചിറകുണ്ടായിരിക്കുമെങ്കിലും ഒരു വിവാഹയാത്രയ്ക്കു ശേഷം കൂട്ടിൽത്തന്നെ സ്ഥിരവാസം ചെയ്യുന്നവയും തന്മൂലം ചിറകാവശ്യമില്ലാത്തവയുമായ ഒന്നു രണ്ടു 'അമ്മറാണിമാർ' എന്നിങ്ങനെ പലവകക്കാർ ഉണ്ടായിരിക്കുന്നു. വേലക്കാർ ചുരുക്കം ചിലപ്പോൾ മാത്രമേ മുട്ടയിടാറുള്ളൂ. അവരുടെ പ്രധാനപ്രവൃത്തി, സമുദായത്തിലെ കാര്യാദികൾ നടത്തുകയാകുന്നു. ഇവരിൽ ചിലർ (പ്രത്യേകിച്ചു ചെറുപ്പക്കാരായുള്ളവർ) കൂട്ടിൽത്തന്നെ ഇരിക്കയോ ഇടങ്ങളും മുറികളും തീർക്കയോ, കുട്ടികളെ പരിപാലിക്കയോ ചെയ്യുന്നു. ഇവർ കുട്ടികളെ വയസ്സുക്രമത്തിന്നു തരംതിരിച്ചു പ്രത്യേകസംഘങ്ങളായി സൂക്ഷിക്കാറുണ്ടു. കണ്ടാൽ ക്ലാസുകൾ തിരിച്ചു നടത്തപ്പെടുന്ന ഒരു സ്കൂളിന്റെ ഛായ തോന്നുന്നതാണ്.

ഇംഗ്ലണ്ടിലെ ഉറുമ്പുകളിൽ ഏതെങ്കിലും ഒരു ജാതിയിൽപ്പെട്ട 'വേലക്കാർ' ഗാത്രവലിപ്പത്തിൽ ഒഴികെ ശേഷം അവസ്ഥകളിൽ ഒരുപോലിരിക്കു

ട്ടിൽ കൊണ്ടുചെന്നാക്കി. ഈ പ്രവൃത്തികണ്ടു ബോദ്ധ്യപ്പെട്ട യാതൊരുത്തനും ഉറുമ്പിന്ന് 'അനുകമ്പ'യെന്ന വിശിഷ്ടഗുണമെങ്കിലും ഇല്ലെന്നു ഒരുനാളും വിചാരിക്കയില്ല.

ഉറുമ്പുകൾക്കും തേനീച്ചകൾക്കും പരസ്പരം അറിയിക്കേണ്ടതിന്നുള്ള എന്തോ ഒരു ശക്തി ഉണ്ടെന്നുള്ളതിനെ അവയുടെ സമുദായാചാരം തന്നെ സൂചിപ്പിക്കുന്നുണ്ട്. എന്നാൽ ഈ ശക്തി അവയിൽ എത്രത്തോളം വിളങ്ങുന്നു എന്നുള്ളഭാഗം ഇപ്പോഴും സന്ദിഗ്ദ്ധമായിരിക്കുന്നേയുള്ളു. ഒരു തേനീച്ചയോ ഉറുമ്പോ വല്ലേടത്തും കുറെ ആഹാരം കണ്ടെത്തുന്നപക്ഷം, അല്പനേരത്തിനകം അവയുടെ ഒരു സംഘം അവിടെ ചെന്നെത്തുന്നുണ്ടെന്നുള്ളതു പ്രസിദ്ധമത്രെ. എന്നാൽ ഇതിൽനിന്നുമാത്രം പരസ്പരം അറിയിപ്പാനുള്ള അവയുടെ ശക്തിയെപ്പററി അധികമൊന്നും ഊഹിച്ചുകൂടുന്നതല്ല. ആദ്യം കണ്ടെത്തുന്ന ഉറുമ്പോ തേനീച്ചയോ ചെന്നു വിവരം അറിയിക്കുന്നതനുസരിച്ചു ശേഷമുള്ളവ താനേ വരുന്നോ, അതോ അതിനാൽ നയിക്കപ്പെടുന്നോ, എന്നുള്ള പരമാർത്ഥവിവേചനം ഇവിടെ എത്രയും സാരമായിട്ടുള്ളതാകുന്നു. കണ്ടെത്തിയ ആഹാരത്തിൽ ശകലമെങ്കിലും കൊണ്ടുചെന്ന ജന്തുവിനെ ശേഷമുള്ളവ പിന്തുടരുക മാത്രമാണു ചെയ്യുന്നതെന്നു വരികിൽ അതു അത്ര ഗണനീയമായിട്ടുള്ളതല്ല. ഇപ്രകാരമുള്ള സന്ദർഭങ്ങളിൽ ഈ ശേഷമുള്ളവ എന്താണ് പരമാർത്ഥത്തിൽ ചെയ്യുന്നതെന്നറിവാനായി, ഉറുമ്പുകളെ വളർത്തി പരിശോധനകൾ നടത്തിയതായി മുൻ പറയപ്പെട്ടിട്ടുള്ള മഹാൻ പ്രത്യേകം ചില പരീക്ഷകൾ കഴിക്കാതിരുന്നിട്ടില്ല. ഒരു ശീതദിവസം വൈകുന്നേരം അദ്ദേഹത്തിന്റെ ഉറുമ്പുകളെല്ലാം അവയുടെ കൂട്ടിനകത്തു ഇരിക്കയായിരുന്നു. എന്നാൽ ഒന്നുമാത്രം ആഹാരാർത്ഥം പുറത്തുപോയിട്ടു മടങ്ങി എത്താതെ പുറത്തു ചുററിത്തിരിഞ്ഞുകൊണ്ടിരിക്കയായിരുന്നു. അതു അപ്പോൾ ഇരുന്നിരുന്ന സ്ഥലം കൂട്ടിൽനിന്ന് ൬ അടിയിലധികം അകലെ അല്ലായിരുന്നു. ഈ തരംനോക്കി അദ്ദേഹം ഒരു ചത്ത ഈച്ചയെ എടുത്തു ഒരു കടലാസ്കഷണത്തോടു ചേർത്തു ബന്ധിച്ച് അതിന്റെ മുമ്പിൽ ഇട്ടു. ഉടൻതന്നെ അതു ആ ഈച്ചയെ വല്ലവിധേനയും കൂട്ടിൽ കൊണ്ടുപോകേണ്ടതിലേയ്ക്കുള്ള ശ്രമം ചെയ്തുതുടങ്ങി. അതിനെ പലപ്രകാരത്തിൽ അങ്ങോട്ടുമിങ്ങോട്ടും, ഇരുപതുമിനിട്ടുനേരം, ഇഴച്ചും വലിച്ചും നോക്കീട്ടും അതു അനങ്ങിയില്ലെന്നു കണ്ടു് ഉറുമ്പ് ഉടൻതന്നെ അതിന്റെ കൂട്ടിന്റെ നേർക്കു യാത്രയായി. വേറെ ഒരൊററ ഉറുമ്പുപോലും ഇതിനിടയ്ക്കു പുറത്തുവരികയാകട്ടെ ഇതിന്റെ സാഹസങ്ങളെ കാണുകയാകട്ടെ ഉണ്ടായില്ല. ഈ ഒരു ഉറുമ്പു് ഒഴികെ ശേഷമെല്ലാം പരമാർത്ഥത്തിൽ കൂട്ടിനകത്തു തന്നെയായിരുന്നു. എന്തിനു വളരെ പറയുന്നു! ഇതങ്ങോട്ടു ചെന്ന് അരമിനിട്ടു തികച്ചു കഴിയുംമുമ്പേ പത്തുപന്ത്രണ്ടു കൂട്ടരുമായി ഈച്ച കിടന്ന സ്ഥലത്തു മടങ്ങിയെത്തി, എല്ലാവരും ഒന്നുചേർന്ന് ഈച്ചയെ കടലാസ്ഖണ്ഡത്തിൽനിന്നും കടിച്ചുകീറി വേർപെടുത്തി അതുംകൊണ്ട് ജയഭേരിയും മുഴക്കിപ്പോകയുംചെയ്തു. ആദ്യം ഈച്ചയെ കണ്ടെത്തിയ ഉറുമ്പ് അതിന്റെ ഒരു ശകലംപോലും കൂട്ടരെ വിളിപ്പാൻ പോയപ്പോൾ കൊണ്ടുപോയില്ല. ആക

യാൽ താൻ കുറെ ആഹാരം കണ്ടെത്തീട്ടുണ്ടെന്നും അതു കൊണ്ടുപോവാൻ അവരുടെ സഹായം ആവശ്യമാണെന്നും വല്ലവിധത്തിലും അതു കൂട്ടരെ മനസ്സിലാക്കിയിരിക്കണം എന്നുള്ളതിന്നു സംശയമില്ല. എന്നാൽ ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ എല്ലാം, ചെന്നറിയിച്ച ഉറമ്പുകൾ കൂട്ടരെ വിളിച്ചുകൊണ്ടു ചെല്ലുകയല്ലാതെ പറഞ്ഞയയ്ക്കു എന്നുള്ളതു് ഒരിക്കലും ഉണ്ടായിട്ടില്ല എന്നും, അതസാദ്ധ്യമാണെന്നു പലപ്പോഴും തെളിഞ്ഞിട്ടുണ്ടെന്നും മഹാനായ നമ്മുടെ പരീക്ഷകൻ പറയുന്നുണ്ട്.

അദ്ദേഹം വേറെയും ഒരു പരീക്ഷ നടത്തുവാൻ സംഗതിയായി. അദ്ദേഹം വളർത്തിപ്പോന്നിരുന്ന ഉറമ്പുകളുടെ കൂട്ടത്തിൽ "ഫ്യൂസ്കസ്സ്" എന്നൊരുജാതി ഉറമ്പുണ്ടായിരുന്നപ്പോൾ. വല്ലപ്പോഴും അദ്ദേഹം അവയുടെ കൂട്ടുതുറന്നുവെങ്കിൽ തൽക്ഷണം അവ നിർബാധമായിരിപ്പാൻവേണ്ടി സുരക്ഷിതമായ സ്ഥലമന്വേഷിച്ച് അങ്ങുമിങ്ങും നടന്നുതുടങ്ങും. അതിനിടയിൽ കൂട്ടിന്റെ ഏതെങ്കിലുമൊരു ഭാഗം അദ്ദേഹം അടച്ചുവെച്ചാൽ അവയിൽ ഒന്നെങ്കിലും അതു കണ്ടില്ലെന്നു വരില്ല. അതു ആദ്യം കാണുവാൻ സംഗതിയായ ഉറമ്പ്, സ്വസ്ഥമായിരിക്കയോ താൻമാത്രം രക്ഷനേടാൻ ശ്രമിക്കയോ ചെയ്യാതെ തൽക്ഷണം തന്നെ തന്റെ മിത്രങ്ങളെ അന്വേഷിച്ചു പോകുമ്പോൾ, മിത്രങ്ങളിൽ ഒന്നിനെ മാത്രമാണ് ആദ്യം കണ്ടെത്തിയതെങ്കിൽ അതിനെയും കൊണ്ട് ഉടൻ സുരക്ഷിതസ്ഥലത്തുതന്നെ ചെല്ലും. സ്ഥലംകണ്ടു ബോദ്ധ്യപ്പെട്ടശേഷം രണ്ടുംകൂടി ചെന്നു വേറെ രണ്ടിനെ കൂട്ടിക്കൊണ്ടുപോകും. പിന്നീട് ഈ നാലുപേരും ചേർന്നു വേറൊരു നാലുപേരെ കൊണ്ടുചെല്ലും. എല്ലാവരും സുരക്ഷിതസ്ഥലത്തു എത്തുന്നതുവരെ ഇപ്രകാരം ചെയ്യും. ഇതു മറെറാന്നിനാമില്ലെങ്കിലും, ഇവയുടെ സ്വാതന്ത്ര്യപരോപകാരോചിത്യത്തിന്നു പൊരുത്തുണകാംക്ഷയ്ക്കും ഒരു മതിയായ തെളിവായി വർത്തിക്കുന്നതാണ്.

'പ്ലൂബെർ' എന്ന മഹാൻ വേറൊരുതരം ഉറമ്പുകളെപ്പററി പറയുന്നു. ഇവ മററുറമ്പുകളെ പിടിച്ച് അടിമകളാക്കുന്ന വർഗ്ഗമാകുന്നു. അടിമകളുടെ സഹായം കൂടാതെ അവയ്ക്കു ജീവിക്കപോലും സാദ്ധ്യമല്ല. അവയെ കൂട്ടിലാക്കി വേണ്ട തീററിയും അകത്തിട്ടാൽ കൂടി അടിമകളുടെ സഹായം അവയ്ക്കു അപേക്ഷിതമാകുന്നു. അടിമകളിൽ ഒന്നു തീററിയെടുത്തു വായിൽ കൊടുക്കാത്തപക്ഷം അവ തിന്നാതെ മരിച്ചുപോകയേ ഉള്ളൂ. ഒരു ഭാഗത്തിൽ ഒരിക്കലെങ്കിലും ഏതാനും മണിക്കൂറുനേരത്തേയ്ക്ക് ഒരടിമയെ കൂട്ടിവിട്ടുന്നതായാൽ അവയുടെ കാര്യങ്ങൾ ഭംഗിയായി നടക്കും. ഉറമ്പുകളുടെ സമുദായവാസത്തിന്നും അന്യോന്യാശ്രയത്വത്തിന്നും ഇതൊരു നല്ല ദൃഷ്ടാന്തമാകുന്നു.

തങ്ങളുടെ സമസ്പൃഷ്ടങ്ങളായ ഉറമ്പുകളെ മാത്രമല്ല അവ ഇപ്രകാരം തങ്ങളുടെ സമുദായത്തിൽ ചേർത്തു നടത്തിപ്പോരുന്നതു്. തങ്ങളുടെ സുഖത്തിന്നും സൌകര്യത്തിന്നും വേണ്ടി പശു, എരുമ, ആട് മുതലായ ജന്തുക്കളെ മനുഷ്യർ വളർത്താറുള്ളതുപോലെ ഉറമ്പുകളും മററു പ്രാണികളെ സ്വന്തമായി വളർത്തിവരുന്നുണ്ട്. പരമാർത്ഥത്തിൽ അവ വളർത്തുന്നിടത്തോളം അന്യജന്തു

ങ്ങളെ മനുഷ്യർ വളർത്തുന്നില്ലെന്നാവേണം പറവാൻ. അവ വളർത്തുന്ന കൂട്ടത്തിൽ മുഖ്യമായി പറയേണ്ടതു് "അഫൈഡ്സ്" എന്നൊരുവക ചെറുപ്രാണികളാകുന്നു. ചില ഉറുമ്പുകൾ ഇവയെ മരത്തിന്റെ കൊമ്പുകളിലും ചെടികളിലും വച്ചു വളർത്തുന്നു. മററു ചിലവ, സസ്യാദികളുടെ വേരു ഭക്ഷിച്ചു ജീവിക്കുന്നതായ വർഗ്ഗത്തെ തങ്ങളുടെ കൂട്ടത്തിൽ തന്നെ വെച്ചു പോററുന്നു. ഉറുമ്പുകൾക്കു് ഈ പ്രാണികൾ നമുക്കു പശുക്കൾ എങ്ങിനെയോ അതിൻവണ്ണമാകുന്നു. ഇവയുടെ ദേഹത്തിൽ നിന്നു് ഒരുമാതിരി തേൻതുള്ളികൾ ഉൽഭൂതമാകുന്നുണ്ടു്. ഇതെടുത്തു ഭക്ഷിപ്പാനാകുന്നു ഉറുമ്പുകൾ ഇവയെ വളർത്തുന്നതു്. ഇവയെ വളർത്തുന്നതിനുപുറമെ ഉറുമ്പുകൾ ഇവയുടെ മുട്ടകളേയും കാലാനുസാരം ശേഖരിച്ചു മേലിലെ ഉപയോഗത്തിനായി പോററി രക്ഷിക്കുന്നു. ഇതുകൂടാതെ മററനേകം പ്രാണികളെയും ഉറുമ്പുകൾ വളർത്തുന്നുണ്ടു്. അതിൽ ചില വർഗ്ഗങ്ങൾ സദാ മണ്ണിനടിയിൽ വസിക്കകാരണം കണ്ണിനു കാഴ്ചയില്ലാത്തവയായും തീർന്നുപോയിട്ടുണ്ടു്.

പ്രകൃതത്തിൽ ഉറുമ്പുകളുടെ ബുദ്ധിശക്തിക്കു് അതിരുണ്ടെങ്കിലും അവയുടെ നടപടിസമ്പ്രദായാദികളെ സൂക്ഷ്മത്തോടും പഠിച്ചിട്ടുള്ള യാതൊരുത്തനും അവയ്ക്കു വിശേഷബുദ്ധിയില്ലെന്നു് പറയുന്നതല്ല. അനേകായിരം ഉറുമ്പുകളാൽ അധിവാസ്യമായുള്ള മൺകൂനകളേയും അവിടെ വീട്ടുമുറികൾ തിരിച്ചുംകൊണ്ടോ, ഭൂഗൃഹങ്ങൾ തുരന്നുംകൊണ്ടോ, വീടു കാത്തുംകൊണ്ടോ, തീററി ശേഖരിച്ചുംകൊണ്ടോ, ശിശുക്കളെ പരിപാലിച്ചുംകൊണ്ടോ, സ്വജനസുഖത്തിനായി ഇതരപ്രാണികളെ വളർത്തിക്കൊണ്ടോ, ഓരോ വകക്കാർ ഓരോ ജോലിയിൽ സശ്രദ്ധം ഏർപ്പെട്ടു യാതൊരു കുഴപ്പവും കൂടാതെയും കൃത്യമായും അതാതിനെ നടത്തിക്കൊണ്ടുപോകുന്ന രീതിയേയും നോക്കിക്കണ്ടിട്ടുള്ള ഒരുവൻ അവയ്ക്കു വിശേഷബുദ്ധിയില്ലെന്നു പറവാൻ എങ്ങനെ തുനിയും? ഈ ജന്തുക്കളെപ്പററി ഈയിടെ മനുഷ്യനു സിദ്ധിച്ചിട്ടുള്ള നാനാവിധമായ അറിവെല്ലാം ചേർന്നു തെളിയിക്കുന്നതെന്തെന്നാൽ, ഇവയുടെ ബുദ്ധിക്കും മനുഷ്യന്റേതിനും തമ്മിൽ സ്വഭാവഭേദം ഇല്ലെന്നും വളർച്ചയിൽ മാത്രമേ ഭേദമുള്ളു എന്നുമാകുന്നു.

ഭാഷാപോഷിണി. എസ്സ്. സുബ്രഹ്മണ്യയ്യർ ബി. എ.

---

# ഭാഷാപരിഷ്കാരം

---

ഭാഷാപോഷിണീമാസിക പുസ്തകത്തിൽ പ്രവേശിക്കുന്നതിനെപ്പററിയുള്ള എന്റെ മനോരഥമെല്ലാം കുറച്ചുകാലമായി മനോരഥമാത്രമായിരിക്കുന്നതിനെപ്പററി ഞാൻ പലപ്പോഴും ക്ലേശപൂർവ്വം ചിന്തിക്കാറുണ്ടു്. ഈ ഉപേക്ഷയ്ക്കു കാരണം കൃത്യാന്തരങ്ങളോ, അലസതയോ എന്തു് ഇവിടെ പരി

സംവൃതാന്തങ്ങളായ പദങ്ങൾ, ബഹുവചനത്തിൽ വിവൃതോകാരങ്ങളായിരിക്കുന്നതുകൊണ്ടും മററുമാണ്, ഏകവചനം സംവൃതോകാരാന്തമായി ഞാൻ പാണിനീയത്തിൽ പ്രസ്താവിച്ചത്. എന്നാൽ വാക്കുകൾ എന്നിങ്ങനെ ബഹുവചനത്തിലും സംവൃതംതന്നെ ഉച്ചരിക്കുന്ന ആളുകൾ ഉണ്ടെന്നും, ആയതിനാൽ ഞാൻ മേൽകാണിച്ച ന്യായം സാധുവല്ലെന്നും ഒരു ആക്ഷേപം പുറപ്പെട്ടിരിക്കുന്നു. ഇരിക്കട്ടെ, ഏകവചനം "അത,വാക്ക"എന്നിങ്ങനെ സ്ഫുടകാരാന്തമായി "എഴുതുന്ന" ആളുകളും "അതക""വാക്കകൾ"എന്നിങ്ങനെ എഴുതിക്കാണുന്നില്ല. "അ"കാരസംബന്ധമായ ഒരു അച്ചാണ് സന്ദിഗ്ദ്ധാവസ്ഥയിലിരിക്കുന്ന ഈ ലിപിയെങ്കിൽ, വിവൃതോകാരമായി ഉച്ചരിക്കുകയും എഴുതുകയും ചെയ്യുന്നതും അത്ര അബദ്ധമല്ലെന്ന് വന്നതെന്തുകൊണ്ട്? 'അതുകൾ' വാക്കുകൾ എന്നിങ്ങനെ തന്നെയാണ് ഉത്തമപക്ഷം എന്നതന്നെ വെച്ചുകൊണ്ടാലും മദ്ധ്യമപക്ഷമായി വിവൃതാകാരം ത്യാജ്യമായും വിവൃതോകാരം സ്വീകാര്യമായും പക്ഷാന്തരമില്ലാതെ വിധിക്കപ്പെട്ടുവാൻ സംഗതിയായതു എങ്ങനെയാണ്? സന്ദിഗ്ദ്ധാവസ്ഥയിലുള്ള ഈ ലിപി"അ"കാരത്തിന്റെ പ്രകാരഭേദമാണെന്ന് വാദിക്കുന്നവർ, മേല്പറഞ്ഞ പ്രശ്നങ്ങൾക്ക മറുപടി സൃഷ്ടിക്കേണ്ടതാണ്.

ഈ ലിപി സംവൃതാകാരമാണെന്നു കാണിപ്പാൻ തുലാമാസത്തിലെ ഭാഷാപോഷിണിയിൽ ൩൫-ാം പൃഷ്ഠത്തിൽ ചില ന്യായങ്ങൾ കാണിച്ചിരിക്കുന്നു. അവയെ യഥാലിഖിതം താഴെ ചേർക്കുന്നു.

'ഇതിന്നുത്തരം i മുററുകാരത്തിലവസാനിക്കുന്ന പദങ്ങളുടെ ബഹുവചനം വേറെ രൂപത്തിലുമാവാം. ഗുരുമാർ, കരുക്കൾ, അരയുകാരത്തിൽ അവസാനിക്കുന്നവയ്ക്കു ഇതു പാടില്ലെന്നു മാത്രമല്ല അക്ഷരാഭിജ്ഞാനമുള്ളവർ പോലും പോത്ത്കൾ ആട്ട്കൾ എന്ന് ബഹുവചനത്തിലും കൂടെ അരയുകാരം തന്നെ പ്രയോഗിക്കാറുണ്ട്.

ii ഈ മൂന്നു സ്വരങ്ങളിലും അവസാനിക്കുന്ന പദങ്ങളുടെ വിഭക്തിമാററങ്ങളിൽ ആഗമത്തിന് വ്യക്തമായ വ്യത്യാസം ഉണ്ട്.

| | | | |
|---|---|---|---|
| ഉ. | ചക്ക | ഷഷ്ഠി | ചക്കയുടെ |
| | ചക്ക് | ടി | ചക്കിന്റെ |
| | ചക്കു | ടി | ചക്കുവിന്റെ (ആളുടെ പേർ) |

ഇതിൽ i അടയാളമുള്ള ഖണ്ഡത്തിൽ രണ്ടുവാക്യങ്ങളാണല്ലോ ഉള്ളത്. ആദ്യവാക്യത്തിൽ ഗുരു, കരു, എന്ന പദങ്ങൾ എഴുതിയിരിക്കുന്നു. ഇവ വിവൃതോകാരാന്തങ്ങളാണ്. ബഹുവചനവും പ്രമാണാനുസരണമായിരിക്കുന്നു. 'വേറെ രൂപത്തിലുമാവാം' എന്നു പറഞ്ഞിരിക്കുന്നതിന്റെ അർത്ഥം എന്താണെന്നോ, ആ വാക്യം പ്രസ്തുത സംവൃതലിപി അകാരാന്തമാണെന്ന് കാണിക്കുന്നതെങ്ങിനെയാണെന്നോ ഇവിടെ മനസ്സിലാകുന്നില്ല. രണ്ടാമത്തെ വാക്യത്തിൽ അടങ്ങിയിരിക്കുന്ന വിഷയത്തെപ്പററി മേൽ വിവരിച്ചുകഴിഞ്ഞു. ii എന്ന് അടയാളമുള്ള ഖണ്ഡത്തിലെ വിഷയം സർവ്വഥാ ആദരണീയമാണ്.

പക്ഷെ, ഈ സംവൃതലിപി അകാരമാണെന്ന് സാധിപ്പാൻ, അത് എങ്ങനെ ഉപയോഗപ്പെട്ടുമെന്നു ധരിപ്പാൻ ലേഖകന് അല്ലാതെ ആർക്കും കഴിയുമെന്നു തോന്നുന്നില്ല.

സംവൃതോകാരസങ്കേതം എങ്ങനെ ആയിരിക്കേണമെന്നാണ് ഇനിയും ചിന്തിപ്പാനുള്ളത്. എങ്ങനെ വേണമെങ്കിലും ആകാം. ഇന്നതു ശരിയെന്നും മററതു അബദ്ധമെന്നും വാദിക്കാനില്ല. ധാരാളം പ്രചാരമുള്ള പുസ്തകങ്ങളെ അടിച്ചിറക്കുന്ന രണ്ടുമൂന്നു പ്രസ്സുകാർ ഒത്തൊരുമിച്ചു ചേർന്ന് സംവൃതോകാരത്തിന് ഏതെങ്കിലും ഒരു സങ്കേതം കൊടുക്കാമെന്ന് ഉറച്ചുകൊണ്ടാൽ, അതു ക്രമേണ സ്വീകൃതമായി ഭവിച്ചേയ്ക്കുവുന്നതാണ്. അതുകൊണ്ടു യാതൊരു അബദ്ധവും ഉണ്ടാകുവാനില്ല. എന്നാൽ പാണിനീയവിധിപ്രകാരം ഉകാരത്തിന്മീതെ ചന്ദ്രക്കലയായിരുന്നാൽ, സംവൃതോകാരത്തെപ്പററി മേലാൽ ഒരു തർക്കം ഉണ്ടാകുവാൻ മാർഗ്ഗമില്ലായിരിക്കുമെന്നുള്ള വാസ്തവം സ്മരണീയമാകുന്നു എന്നുമാത്രം വിശേഷവിധിയായി ഒന്നു പറയാനുണ്ട്.

റ്. 'ചേന നനയ്ക്കു റാന്നാരേ' എന്ന വാക്യത്തിൽ നിന്നു ധാരാളം സ്പഷ്ടമാവുന്നപ്രകാരം, രണ്ടു ശബ്ദങ്ങളെ കുറിക്കുന്നതിന് ഒരു ലിപിമാത്രം ആകുന്നു, മലയാളത്തിൽ ഉള്ളത് എന്ന് ഇദംപ്രഥമമായി പാണിനീയത്തിൽ പ്രകടിപ്പിക്കപ്പെട്ട അഭിപ്രായം ഇപ്പോൾ സർവ്വത്ര ആദരിക്കപ്പെട്ടുപോരുന്നുണ്ടെന്നു തോന്നുന്നു. സവിശേഷം സ്ഥിതസ്ഥാപകന്മാരായ മലയാളികൾ ഈ അഭിപ്രായത്തെ ഇത്ര ക്ഷണത്തിൽ ആദരിച്ചത് കൃതാർത്ഥതാഹേതുവാണ്. ഇങ്ങനെ രണ്ടു ലിപികൾ ആവശ്യകങ്ങളാണെന്നുള്ള അഭിപ്രായം സ്വീകരിക്കപ്പെട്ടാൽ, അതുകളിൽ ഓരോന്നിനെ സംബന്ധിച്ചും ആവശ്യപ്പെട്ട സംയോഗാക്ഷരങ്ങൾ, വേറെ, വേറെ, തന്നെ ക്ലിപ്തപ്പെടുത്തണമെന്നുള്ളത് സ്വതസ്സിദ്ധവും അപരിഹാര്യവും ആകുന്നു. എന്നാൽ 'നനയ്ക്കു' എന്നതിലും മററും ഒരേ ലിപിയാൽ രണ്ടു ശബ്ദങ്ങൾ കുറിക്കപ്പെടുന്നത്, ഭാഷയുടെ ഒരു ന്യൂനതയാണെന്നു സമ്മതിക്കുന്നതിനോടുകൂടെത്തന്നെ, ഇവയിൽ ഏതിന്റെ സംയോഗമായാലും ഒരേ ലിപിയാൽ കുറിക്കപ്പെടണമെന്നു വാദിക്കുന്ന ചിലരോട് എന്തു സമാധാനമാണ് പറയേണ്ടത് എന്നു അറിഞ്ഞുകൂട. ഭാഷാപോഷിണിയിൽ കണ്ടില്ലായിരുന്നു എങ്കിൽ, ഇത്ര അസംഗതമായ ഒരു അഭിപ്രായത്തെ ഞാൻ ഇവിടെ പരാമർശിക്കുന്നതിനുതന്നെ സംഗതിയാവുകയില്ലായിരുന്നു.

'ഞ' കാരത്തിനു ഒരു പുതിയ ചിഹ്നം ഏർപ്പെടുത്തുന്നതിനാൽ, മലയാളത്തിൽ ഒരു അക്ഷരപ്രളയം ഉണ്ടാകേണ്ട ആവശ്യമുണ്ടെന്നും തോന്നുന്നില്ല. വാക്കുകളിൽ 'ന' കാരവും 'ഞ' കാരവും വരുന്നതിന് ഒരുവിധം ചില നിയമങ്ങളൊക്കെയുണ്ട്. പദാദിയിൽ 'ന'കാരം മാത്രമേ ഉണ്ടായിരിക്കൂ. അതുപോലെതന്നെ ചില്ലുകളൊഴിച്ചുള്ള കൂട്ടക്ഷരങ്ങളിൽ 'ന' കാരം കാണുകയില്ല. 'ന' കാരോച്ചാരണം പദാദിയിൽ മാത്രമെ ഉള്ളൂ എന്നു തന്നെ പറയാമെന്നു തോന്നുന്നു. പദമദ്ധ്യത്തിൽ ഇരട്ടിച്ച 'ന' കാരവും ചിലപ്പോൾ വന്നേയ്ക്കാം. അന്യസ്ഥലങ്ങളിലൊക്കെയും 'ന' കാരശബ്ദമല്ല വരുന്നതു എന്നു

ള്ളതിനു കുറെ പദങ്ങളെ എടുത്തു സൂക്ഷിച്ചു ശബ്ദിച്ചുനോക്കിയാൽ ആർക്കും ബോധപ്പെടുന്നതാണ്. ആയതിനാൽ (ചിതപമൊഴിച്ചുള്ള) കൂട്ടക്ഷരങ്ങളിലൊക്കെയും (ന്ത്യ, ന്പ ഇത്യാദി) നകാരമല്ല മറെറ ലിപിയാണു കാണുന്നത് എന്നു ഒരു വ്യവസ്ഥ ചെയ്തുകൊണ്ടാൽ, പിന്നെ വലിയ അക്ഷരപ്രളയമൊന്നും ആവശ്യപ്പെടുകയില്ല. പദമദ്ധ്യത്തിലെ കൂട്ടക്ഷരങ്ങൾക്കു (ക്ഷത്രിയൻ) ചിതപം എഴുതാതെ തന്നെ മലയാളികൾ ഉച്ചരിക്കുന്നതുപോലെ (പാണിനീയ സൂത്രം ൭൪) ന എന്ന രൂപം ചിതപം ഒഴിച്ചുള്ള കൂട്ടക്ഷരങ്ങളിൽ, 'എന്നിക്കു' എന്നതിലെപ്പോലെ ഞകാരത്തെ കുറിക്കുന്നതായി വിചാരിക്കാവുന്നതാണ്. ഇങ്ങനെ ആലോചിച്ചു നോക്കിയാൽ

ണ, ണ, ണ്ണ, ണ്ണ.

എന്നീ നാലക്ഷരങ്ങളെ ഒഴിച്ച് പുതിയ സൃഷ്ടികൾ ആവശ്യപ്പെടുകയില്ലെന്നു കാണാവുന്നതാണ്.

൫. 'ങ്ക' എന്ന സങ്കേതം ൻ്ക (പൊങ്കാരം) എന്നും, ം്ക (വലങ്കൈ) ഇങ്ങനെ രണ്ടു ശബ്ദങ്ങൾക്കു പകരമായി നില്ക്കുന്നു എന്നും, അതു പരിഹരണീയമായ ഒരു ന്യൂനതയാണെന്നും, ഈയിടെ ഒരു അഭിപ്രായം ഉണ്ടായി വരുന്നു. 'ങ്ക' 'മ്പ' എന്നവകൾ ങ്ക, മ്പ, എന്നിവകളുടെ ചിഹ്നങ്ങളാണ് അല്ലാതെ ൻക, ൻപ, എന്നിവകളുടെ സങ്കേതങ്ങളല്ലെന്നുള്ള പാണിനീയപ്രതിപാദിതമായ (സൂ: വൃ.) മതത്തെ പരിവർത്തനം ചെയ്യുന്നതിനു ഞാൻ ഇന്നും ന്യായം കാണുന്നില്ല. പൊൻ|കാരം, പൊൻകാരം എന്നിങ്ങനെ തന്നെയാണ് എഴുതേണ്ടതു്. അല്ലെങ്കിൽ പെൺ|കുട്ടി എന്നിങ്ങനെ ഒക്കെ കൂടെയും എഴുതി 'ങ്ക' കാരത്തെ പല പ്രകാരങ്ങളിൽ സങ്കല്പിച്ചു വ്യവസ്ഥപ്പെടുത്താതെയിരിക്കണം. 'ങ്ക' 'മ്പ' എന്നവ ങ്ക, മ്പ എന്നിവയുള്ള ഒരു അവസ്ഥയില്ലാത്ത സങ്കേതമെന്നു വച്ചേച്ചാൽ മതി. ൻക, ൻപ, എന്നുച്ചരിക്കേണ്ട ദിക്കിൽ ങ്ക മ്പ എന്നു എഴുതാതെ ൻക, ൻപ എന്നുതന്നെ എഴുതണം എന്നാണ് ഈ പറഞ്ഞതിന്റെ ചുരുക്കം.

ങ്ക, മ്പ എന്നിവകളുടെ ആകൃതിയെ നല്ലവണ്ണം ഉററു നോക്കുന്നതായാൽ അവ ൻ്ക, ൻ്പ എന്നിവകളുടെ സങ്കേതങ്ങളല്ലയോ എന്നു സംശയിപ്പാൻ മാർഗ്ഗമുണ്ടെന്നുള്ളത് വിചാരിക്കാതെയല്ല, വൃ... സൂത്രത്തിന്റെ ഭാഷ്യം എഴുതപ്പെട്ടത്. ങ്ക, മ്പ എന്നിവകളിലെ ആദ്യത്തെ കുനിയാകുന്നുവല്ലൊ നകാരഭ്രമത്തെ ജനിപ്പിക്കുന്നത്. എന്നാൽ ആ കുനി ങകാരത്തിന്റെ ആരംഭത്തിലുള്ള വൃത്താകൃതിയെ ഒഴിച്ചതിന്റെ ശേഷമുള്ള കുനിയാണെന്നു സങ്കല്പിച്ചുകൂടെ? ആരംഭത്തിലുള്ള വൃത്താകൃതിയെ കൂടാതെയാകുന്നുവല്ലൊ തമിഴിൽ നിന്നു ഴകാരത്തെ നാം സ്വീകരിക്കുന്നത്. അല്ലെങ്കിൽ ആ കുനി നകാരാർദ്ധകസൂചകമായിരുന്നാൽത്തന്നെയും, മകാരാർദ്ധ സങ്കേതമായിരിക്കണമെന്നു ഒരു വ്യവസ്ഥ ചെയ്തുകൊള്ളുന്നതിൽ അസാംഗത്യം ഒന്നും ഇല്ല. തകാരാർദ്ധം എന്നു പ്രത്യക്ഷമായിരിക്കുന്ന 'ൽ' എന്ന ചിഹ്നം ലകാരാർദ്ധമാ

യിട്ടല്ലയോ മലയാളികളാൽ ഗണിക്കപ്പെടുന്നതു്? "പാൽ" എന്നുള്ളതു സയുക്തികമായി ആലോചിക്കുമ്പോൾ പാത് എന്നിരിക്കേണ്ടതാണെങ്കിലും പാല് എന്നു വായിക്കപ്പെടേണ്ടതാണെന്നുള്ള വിധി എല്ലാവരാലും ആദരിക്കപ്പെടുന്നുണ്ടല്ലോ.

൩. 'ഇരട്ടിച്ച പ്രത്യയാദി കകാരത്തിനു മുൻപും താലവ്യത്തിനു യകാരം' എന്ന സൂത്രമാണു് പാണിനീയത്തിന്റെ ഗുണാഗുണനിരൂപണം ചെയ്യാൻ പുറപ്പെടുന്ന പലരേയും 'ഖേദിപ്പിക്കുന്നതു്. ത ല ..ക്ക എന്നോ, ത.. ലെ ..ക്ക് എന്നോ, ത...ലയ്...ക്ക് എന്നോ, എങ്ങിനെയാണ് ആളുകൾ സാധാരണ ശബ്ദിക്കുന്നതു എന്നു അറിയുന്നതിനു് ഈ പദത്തിലുള്ള അക്ഷരങ്ങളെ അല്പാല്പം നിറുത്തി സാവധാനത്തിൽ സൂക്ഷിച്ചു ശബ്ദിച്ചു നോക്കിയാൽ മാത്രം മതിയാകുന്നതാണ്. 'തെക്കരുടെ ഉച്ചാരണത്തിൽ പോലും 'യ' കാരം അത്ര സ്ഫുടമായി കേൾക്കാറില്ല' എന്നാണു് ഒരു വടക്കൻ ഭാഷാപോഷിണിയിലേയ്ക്കു എഴുതുന്നതു്. അർദ്ധയകാരത്തിന്റെ സ്ഫുടതാപരിണാമമല്ല വാദവിഷയം. തെക്കൻദിക്കുകളിൽ 'എ' കാരത്തെ അപേക്ഷിച്ചു 'യ' കാരം സ്ഫുടം തന്നെയാണ്. സംശയിതാക്കൾ മേൽകാണിച്ചതുപോലെ ത ല...യ് ...ക്ക് എന്നു ഒന്നു നിറുത്തി ശബ്ദിച്ചു പരീക്ഷിച്ചു നോക്കിയാൽ മതി.

തെക്കൻപ്രദേശങ്ങളെ സംബന്ധിച്ച് അവാസ്തവമായ ഒരു സംഗതിയെ, വാസ്തവമാണെന്നു ബലമായി നിർബന്ധം ചെയ്യുന്ന ഒരുവൻ അതേ സംഗതി സംബന്ധിച്ചു വടക്കൻ പ്രദേശങ്ങളെപ്പററി പറയുന്ന മതവും ഗ്രാഹ്യമാണോ എന്നു സംശയിക്കേണ്ടിവരുന്നു. അതെങ്ങനേയും ആകട്ടെ. 'എ'കാരവും 'യ'കാരവും ഒന്നും വേണ്ടാ എന്നു സിദ്ധാന്തിക്കുന്നവരുടെ പക്ഷത്തിൽ 'മറക്ക' 'മറയ്ക്കുന്നു' എന്നീ രണ്ടു പദങ്ങളേയും ഒരുപോലെ തന്നെ ഉച്ചരിക്കുകയും, എഴുതുകയും വേണമെന്നു തന്നെയാണോ? മദ്ധ്യമലയാളത്തിൽ പ്രസിദ്ധംചെയ്യപ്പെടുന്ന മലയാളമനോരമ മുതലായ പത്രങ്ങൾ എന്റെ മതത്തെ സ്വീകരിച്ചിരിക്കുന്നതുകൊണ്ടുതന്നെ ഈ വിഷയത്തെപ്പററി ജനബോധം എങ്ങിനെയാണെന്നു വെളിപ്പെടുന്നുണ്ട്. 'ഗജം' എന്നെഴുതി 'ഗെജം' എന്നു വായിക്കുന്നതുപോലെ, 'തലക്ക' എന്നെഴുതി 'തലയ്ക്കു' എന്നു വായിച്ചുകൊള്ളാമെന്നും വിചാരിച്ചുകൂടാ. 'ഗജം' 'ഗെജം' എന്നിങ്ങനെ ഭിന്നാർത്ഥങ്ങളോടുകൂടി രണ്ടു പദങ്ങൾ നടപ്പില്ല. ആയതിനാൽ 'ഗജം' എന്നെഴുതുമ്പോഴൊക്കെയും 'ഗെജം' എന്നു വായിക്കേണ്ടതാണെന്നു് ഒരു വ്യവസ്ഥ സാധുവാകുന്നതാണ്. 'ഗജം' എന്നെഴുതി ചിലപ്പോൾ 'ഗജ'മെന്നും മററു ചിലപ്പോൾ 'ഗെജ'മെന്നും വായിക്കേണ്ടതായിരുന്നെങ്കിൽ ആ വ്യത്യാസം തീർച്ചയായും എഴുത്തിലും കാണിക്കപ്പെടുന്നേനെ. 'മറക്കുന്നു' എന്നെഴുതുകയും വായന എപ്പോഴും 'മറയ്ക്കുന്നു' എന്നായിരിക്കുകയും, ആയിരുന്നുവെങ്കിൽ 'യ'കാരത്തെ എഴുതേണ്ട ആവശ്യം ഇല്ലായിരുന്നേനെ. എന്നാൽ ചിലപ്പോൾ 'മറക്കുന്നു' എന്നും മററു ചിലപ്പോൾ 'മറയ്ക്കുന്നു' എന്നും വായിക്കേണ്ടതായി വരുന്നുണ്ട്. ആയതിനാൽ ഈ ഭേദം

എഴുത്തിലും വേണമെന്നു മാത്രമേ പാണിനീയം സിദ്ധാന്തിക്കുന്നുള്ളു. അടക്കുക, അടയ്ക്കുക, എന്നിങ്ങനെ എത്ര ദൃഷ്ടാന്തങ്ങൾ വേണമെങ്കിലും പറയാം.

൭. 'ചിരിയ്ക്കു' 'മരിയ്ക്കു' എന്നിങ്ങനെ ഇകാരത്തിനു പിറകു് 'യ'കാരത്തെ എഴുതണമെന്നുള്ളതു പലൎക്കും ദുസ്സഹമാണെന്നു തോന്നുന്നു. മനോരമാപക്ഷികളും, പ്രതിപക്ഷാവലംബികളായിട്ടാണു പ്രായേണ കണ്ടുവരുന്നതു്. എന്നാൽ ഇവിടെയും മുൻ പറഞ്ഞതുപോലെ ചിരിയ്ക്കു എന്നു നിവൃത്തി ശബ്ദിച്ചുനോക്കിയാൽ 'രി' എന്നതിന്റെ പിറകു് കേവലം ഒരു 'ക്ക'യല്ല ശബ്ദിക്കപ്പെടുന്നതു് എന്നു പ്രത്യക്ഷമാവും. ആയതിനാൽ യകാര ശബ്ദം ഉണ്ടെന്നുള്ളതു് നിഷേധിക്കപ്പെടാവുന്നതല്ല എന്നു നിര്‍ബ്ബന്ധമുള്ള പക്ഷം, ഇതിനെപ്പററി ഒന്നു പറവാനുണ്ടു്. ചിരിയ്ക്കാ, മരിയ്ക്കാ, എന്നിങ്ങനെ ഇകാരത്തിനുശേഷം, 'യ'കാരമില്ലാത്ത പദങ്ങളില്ലാത്തതാൽ, ആ 'യ'കാരം എഴുതപ്പെടേണ്ട എന്നു വെച്ചുകളയാം. ഗ, ജ, ഇത്യാദി അക്ഷരങ്ങളെ 'ഗെ' 'ജെ' എന്നുച്ചരിക്കുന്നതുപോലെ 'ഇക്ക' എപ്പോഴും 'ഇയ്ക്ക' എന്നു ശബ്ദിക്കപ്പെടേണ്ടതാണു് എന്നു് ഒരു സങ്കല്പത്തിന്മേൽ 'ഇക്ക' എന്നു തന്നേ എഴുതാം. അല്ലാതെ 'യ'കാരശബ്ദം ഇല്ല എന്നു പറഞ്ഞാൽ സാധുവാകുന്നതല്ല.

൮. ഈ പ്രമാണമനുസരിച്ചുതന്നെ, ഹരികംയ്ക്കു എന്നു വേണമെന്നു പാണിനീയം വിധിച്ചിരിക്കുന്നു എന്നും പറഞ്ഞു് ചിലർ ചില്ലറയല്ലാത്ത ബഹളം ഉണ്ടാക്കിയിരിക്കുന്നു. ൯൧-ാം പൃഷ്ഠത്തിൽ 'ഹരികംയ്ക്കു' എന്നെഴുതിക്കിടപ്പുണ്ടെന്നുള്ളതു വാസ്തവം തന്നേയാണു്. 'കകാരത്തിനു മുമ്പും താലവ്യത്തിനു യകാരം' എന്നാണു് ൫൭-ാം സൂത്രം വിധിക്കുന്നതു്: ആ വിധിക്കു തലക്കു—തലയ്ക്കു ഹരിക്കു—ഹരിയ്ക്കു എന്നൊക്കെയും ദൃഷ്ടാന്തങ്ങളുണ്ടു്. എങ്കിലും 'താലവ്യത്തിനു' പിൻപു എന്നുള്ളതിനു് ഹരികംക്കു എന്നുള്ളതു്, എങ്ങനെ ദൃഷ്ടാന്തമാകുമെന്നും ഈ ഗുണാഗുണജ്ഞന്മാർ ഒന്നു ആലോചിക്കേണ്ടതായിരുന്നു. ഹരികം-ക്കു എന്നായിരുന്നെങ്കിൽ ഒരുവേള ഈ വിധിയിൽ പെടുകയും, ഹരികയ്ക്കു (കോരികയ്ക്കു എന്നതുപോലെ) എന്നുണ്ടാവുകയും ചെയ്യുന്നേ. 'ം' എന്നതിനെ കൂടെ ഈ വ്യാകരണപരിശോധകന്മാർ താലവ്യമായി ഗണിച്ചെങ്കിൽ, അതു കുറെ സാഹസമായിപ്പോയില്ലയോ എന്നു സംശയിക്കുന്നു. 'ഹരികംയ്ക്കു' എന്ന ിലെ യകാരം കേവലം അച്ചടിപ്പിഴയാണു്. താലവ്യത്തിനു പിന്നു 'യ...' എന്ന സൂത്രമിരിക്കുന്നതിനാൽ, ഇതു അച്ചടിപ്പിഴ മാത്രമാണെന്നു പ്ര...ക്ഷവുമല്ലേ.

൯. 'പ്രായേണ നപുംസകപ്രതിഗ്രാഹിക അൎത്ഥസിദ്ധം' 'നപുംസകവിശേഷണങ്ങളിൽ ബഹുവിനും ഏകവചനം പോരും' 'വ്യക്തിയില്ലിയ ശ്രദ്ധയാൽ' എന്നുള്ള സൂത്രങ്ങളും പലരുടേയും ദൃഷ്ടിയെ ആകൎഷിച്ചിട്ടുള്ളവയാണു്. അനുകൂലാഭിപ്രായമാണു് അധികംപേൎക്കും ഉള്ളതെന്നു തോന്നുന്നു. വിപരീതാഭിപ്രായമുള്ളപ്പോൾ പാണിനീയ സൂത്രങ്ങളെന്നു പറഞ്ഞു് ദോഷാരോപണം ചെയ്യുകയും, മററുള്ള സന്ദർഭങ്ങളിൽ പാണിനീയപ്രതിപാദിതങ്ങളായ തത്വങ്ങളെത്തന്നെ സ്വീയാഭിപ്രായങ്ങളെന്നതുപോലെ പ്രകടിപ്പിക്കുകയും ചിലർ

ചെയ്യുവരുന്നതു് വാക്യങ്ങളുടെ രചനാവൈചിത്ര്യത്തെ ഉദ്ദേശിച്ചു മാത്രമായിരിക്കണം എന്നല്ലാതെ വിചാരിച്ചുകൂടാത്തതാണല്ലോ.

൧൦. 'കൈവശം' 'കൈമാററം' 'കൈമോതിരം' മുതലായ സമാസങ്ങളിൽനിന്നു സ്പഷ്ടമാകുന്നപ്രകാരം കരവാചകമായ മലയാളശബ്ദം 'കൈ' എന്നാണു്, 'കയ്യ്' എന്നു, 'യ'കാരാന്തമല്ല എന്നു തീർച്ചപ്പെടുന്നു. അതിനാൽ 'കൈയെഴുത്തു്' 'കൈയാം' മുതലായ സമാസങ്ങളേയും 'കൈയിൽ' 'കൈയുടെ' എന്നു വിഭക്തിരൂപങ്ങളേയും കയ്യെഴുത്തു, കയ്യാം, കയ്യിൽ, കയ്യുടെ എന്നു ചിലർ എഴുതുന്നതു് അബദ്ധമല്ലയോ? ഈ മാതിരി ഭ്രമം വരാനുള്ള കാരണം 'ഐയ്' എന്നും 'അയ്യ്' എന്നും ഉള്ള അക്ഷരയോഗങ്ങൾക്കു സാധാരണമായി ഉച്ചാരണത്തിൽ ഉണ്ടാകുന്ന സാമ്യമാണെന്നു തോന്നുന്നു. ഈ ഭ്രമംമൂലം 'വൈയാകരണൻ' എന്ന സംസ്കൃതശബ്ദത്തെപ്പോലും വയ്യാകരണൻ എന്നോ വൈയ്യാകരണൻ എന്നോ മലയാളികൾ എഴുതിക്കളയുന്നു.

൧൧. ഞാൻ എന്ന പ്രഥമൈകവചനമുള്ള 'എൻ' എന്ന ഉത്തമസർവ്വനാമത്തിൻെറ വിഭക്തിരൂപങ്ങളെ എഴുതുമ്പോൾ എന്നെ, എന്നാൽ, എന്നോടു്, എന്നിൽ എന്നു എകാരംതന്നെ എഴുതുക പതിവായിരിക്കെ, ചതുർത്ഥിയിൽ മാത്രം ചിലർ ഇനിയ്ക്കു്, എന്നു 'ഇകാര'മാക്കുന്നതെന്തിനാണാവൊ? അവിടെയും എനിക്കു എന്നു പോരയോ എന്നു വടക്കരും തെക്കരും മദ്ധ്യമരും കൂടി ആലോചിച്ചു തീർച്ചപ്പെടുത്തിയാൽ കൊള്ളാം. പല ദിക്കിലും 'ഇ'കാരം വേണ്ടെടത്തു എകാരം ആളുകൾ തെററി എഴുതാറുണ്ടു്. ഇതു് അതിനു വിപരീതമായ ഒരു തെററായിരിക്കയില്ലേ എന്നു സംശയിക്കുന്നു.

൧൨. 'കായും പൂവും ഉള്ള മരം' എന്നും മററും ഉള്ളിടത്തു് ആദ്യത്തെ രണ്ടു വാക്കുകൾ 'കായ്-ഉം', 'പൂവ്-ഉം' എന്നോ 'കാ-ഉം', 'പൂ-ഉം' എന്നോ? ഇവയിലെ 'യകാര വകാരങ്ങൾ' പദാന്ത്യാക്ഷരമോ സന്ധികാര്യമോ? 'കാഫലം' 'പൂത്തട്ടം' ഇത്യാദിസമാസം നോക്കിയാൽ യകാരവകാരങ്ങൾ ശബ്ദഭാഗമല്ലെന്നു തോന്നും. സന്ധിയിൽ ലോപിച്ചുപോയി എന്നും പറയാം. ഏതായാലും 'തീയ്യു-തന്നെ' എന്നും മററും ചിലർ പ്രയോഗിച്ചു കാണുന്നതു് അഭംഗിയാണെന്നു എനിക്കു തോന്നുന്നു. പാണിനീയത്തിൽ ഇവയെ ആഗമസന്ധിയാക്കിയാണു കല്പിച്ചിരിക്കുന്നതു്. (സൂ: ൭൪)

൧൩. 'പെട്ടെന്നു' 'അല്ലെങ്കിൽ' 'എന്നെല്ലാം' ഇത്യാദികളെ മുറയ്ക്കു 'പെട്ടന്നു' 'അല്ലങ്കിൽ' 'എന്നല്ലാം' എന്നു് എകാരംകൂടാതെ എഴുതുന്നതു് ശരിയല്ല. അല്ല എങ്കിൽ അല്ലെങ്കിൽ എന്നേ വരാൻ തരമുള്ളു. ഇതിനു് വിപരീതമായി 'അതു അങ്ങിനെയാണെല്ലോ' എന്നിടത്തു ആണെല്ലോ എന്നു പുള്ളിയിടുന്നതും തെററാണെന്നു തോന്നുന്നു. 'അല്ലയോ' എന്നതു ചുരുങ്ങിയുണ്ടായ ശബ്ദം 'അല്ലോ' എന്നാണെന്നു എനിക്കു തോന്നുന്നു.

'എതിരാളി' 'എതിരേൽക്കുന്നു' എന്നും മററും ഉള്ള വാക്കുകളിലെ ആദ്യത്തെ എതിർ എന്നതു രേഫാന്തമായിരിക്കെ, എതൃത്തു- എതൃക്കുന്നു എന്നെഴുതുന്നതു ശരിയോ?

൧൪. ഇതുപോലെ ഇനിയും പലതും സന്ദേഹാസ്പദങ്ങളായിട്ടുണ്ടു്. എല്ലാ നാട്ടുകാരും ചേൎന്നു നിഷ്പക്ഷപാതമായി തീരുമാനിച്ചാൽ, ശേഷമുള്ള സന്ദേഹങ്ങളെയും ഭാഷാപോഷിണി മുഖേന തീരുമാനിക്കാമെന്നു് ആഗ്രഹിക്കുന്നു.

ഭാഷാപോഷിണി. എ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ,
എം. എ., എം. ആർ. എ. എസ്സ്.

---

## അപരിഷ്കൃതസമുദായങ്ങളുടെ ചില
# ആചാരവിശേഷങ്ങൾ.

---

തന്റെ സ്വന്തം മനസ്സിന്റെ ഗതി പ്രകൃതിക്കും ന്യായത്തിനും അനുസരിച്ചുള്ളതാകുന്നു എന്നും, തന്റെ അഭിപ്രായത്തിനു വിരോധം പറയുന്ന അന്യന്മാർ വിവേകമില്ലാത്തവരാകുന്നു എന്നും വിചാരിച്ചുപോവുക മിക്ക മനുഷ്യൎക്കും ഉള്ള ഒരു ദോഷമാകുന്നു. ഈ ദോഷം ഓരോ മനുഷ്യനെ മാത്രമല്ല, സമുദായത്തെയും ബാധിക്കുന്നുണ്ടെന്നുള്ളതു് അല്പം ആലോചിച്ചാൽ സ്പഷ്ടമാവും. ഏതൊരു സദസ്സിലും സ്ത്രീകൾക്കു പ്രധാനാസനം നൽകപ്പെടണമെന്നാണു് ആംഗലസമുദായത്തിന്റെ വിധി. ഇതു സദാചാരവിരുദ്ധമാകുന്നുവെന്നും സ്ത്രീകൾ സദസ്സിൽ വരുന്നതിനു കൂടെയും യോഗ്യതയില്ലാത്തവരും വെളിയിൽ സഞ്ചരിപ്പാൻ ആവശ്യപ്പെടുന്ന അവസരങ്ങളിൽ മുഖം മൂടിയിരിക്കേണ്ടവരും ആകുന്നു എന്നും മഹമ്മദീയസമുദായം ഘോഷിക്കുന്നു. മൂക്കു തുളയ്ക്കുകയാണു് അഴകെന്നു ഒരു കൂട്ടർ. കാതു തുളയ്ക്കുകയാണു് അഴകെന്നു് ഒരു കൂട്ടർ. കാതുകളെന്നതുപോലെ സ്ത്രീകളുടെ മുലകൾ കൂടെ തുളച്ചു മൂന്നു ഭാഗങ്ങളിലും വൃത്തം കൂട്ടുന്ന തക്ക ധരിക്കുകയാണു് അഴകെന്നു പസഫിക്ക ദ്വീപങ്ങളിലുള്ള ചില കിരാതന്മാരുടെ പക്ഷം. ഇങ്ങനെ സമുദായങ്ങൾ തമ്മിൽത്തമ്മിലുള്ള ആചാരഭേദം പറഞ്ഞാൽ അവസാനിക്കുകയില്ല. സമുദായം ഒരു അവസ്ഥയിൽനിന്നു് മറെറാരു അവസ്ഥയെ പ്രാപിക്കുന്നതിനോടുകൂടെ സമുദായങ്ങളുടെ അഭിപ്രായങ്ങളും കാലത്തിനനുസരിച്ചു മാറിപ്പോവുകയാണു്. നമ്മുടെ സമുദായത്തിൽ ഈ കാലങ്ങളിൽ നടപ്പായിരിക്കുന്ന ആചാരങ്ങളും മൎയ്യാദകളും യുക്തിക്കു് ഏറ്റവും ചേൎന്നവയാകുന്നു എന്നു നാം പലപ്പോഴും ഭ്രമിച്ചുപോകാറുണ്ടു്. എന്നുതന്നെയല്ല, നമ്മുടെ ആചാരങ്ങളും മൎയ്യാദകളും തന്നെയോ, അല്ലെങ്കിൽ അതുകൾക്കു അനുസരിച്ചോ, ആയിരിക്കും അന്യസമുദായങ്ങളിലും നടപ്പു് എന്നുകൂടെയും നാം മനസ്സറിയാതെ സങ്കല്പിക്കുക പതിവാണു്. എന്നാൽ ഈ വിചാരം ഏറ്റവും അബദ്ധമായിട്ടുള്ളതത്രെ. പരിഷ്കാരദശയിൽ നമ്മേക്കാൾ ഉയൎന്നിട്ടുള്ളവരും നമ്മുടെ നിലയിൽ എത്തീട്ടില്ലാത്തവരും ഈ രണ്ടു വകക്കാരും സാമൂഹ്യങ്ങളായും മറ്റും ഉള്ള എല്ലാ നടപടികളും നമ്മിൽനിന്നു ഭേദിച്ചാകുന്നു ഇരിക്കുന്നതു്.

മനുഷ്യായുസ്സിന്റെ പ്രധാന ഘട്ടങ്ങളോടു സംബന്ധിച്ച് ചില അപരിഷ്കൃതന്മാർ അനുഷ്ഠിച്ചു പോരുന്ന ആചാരങ്ങളേയും മര്യാദകളേയും എടുത്തു കാണിച്ചു മേല്പറഞ്ഞ സിദ്ധാന്തത്തെ വിശദീകരിക്കുന്നതിനാകുന്നു എന്റെ പുറപ്പാട്.

൧. ശിശുജനനം സംബന്ധിച്ച ആചാരങ്ങൾ.

പ്രസവിക്കുക എന്നുള്ള കർമ്മം പരിഷ്കൃതസമുദായങ്ങളിലെന്നവണ്ണം തന്നെ അപരിഷ്കൃതസമുദായങ്ങളിലും സ്ത്രീകൾ തന്നെയാണ് നടത്തുക പതിവ്. 'അബ്രഹാം ഇസ്ഹാക്കെ പെററാൻ, ഇസ്ഹാക്ക യാക്കോബെ പെററാൻ' എന്നിങ്ങനെ ക്രിസ്തീയവേദങ്ങളുടെ തമിഴ് തർജ്ജിമയിൽ ഉള്ള ഒരു ഭാഗത്തിൽനിന്നു പഴയ കാലങ്ങളിൽ പുരുഷന്മാരായിരുന്നു പ്രസവിച്ചിരുന്നതെന്നും എന്നാൽ ഇക്കാലങ്ങളിൽ ആ പ്രയത്നമേറിയ പ്രവൃത്തിയെ സ്ത്രീകളിലേയ്ക്കായി നീക്കിവെച്ചു ഈശ്വരൻ സ്വസ്ഥൻ ആകുന്നു എന്നും ഒരുപദേശി പണ്ടൊരിക്കൽ പ്രസംഗിച്ചതായി കേട്ടുകേൾവിയുള്ളതു ചിരിക്കാൻ ഉപയോഗപ്പെടുമെന്നല്ലാതെ വാസ്തവമല്ലെന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലൊ. എന്നാൽ 'പെററുകിടക്കുക' എന്ന ക്രിയ പുരുഷന്മാർ അനുഷ്ഠിക്കേണ്ടതായ അപരിഷ്കൃതസമുദായങ്ങൾ അനവധിയുണ്ട്. വെസ്റ്റിൻഡീസിലുള്ള കരീബന്മാരെ സംബന്ധിച്ച ഒരു പ്രസംഗാവസരത്തിൽ, ഡ്യൂറെർ എന്നൊരുവൻ ഇങ്ങനെ എഴുതിയിരിക്കുന്നു:—ഇവരുടെ ഇടയിൽ പ്രസവശേഷം സ്ത്രീ 'പെററുകിടന്നു' കഷ്ടപ്പെടണമെന്നുള്ള ആവശ്യം ഇല്ല. അവൾ ഉടനെതന്നെ പതിവുപോലുള്ള പണികളിൽ പ്രവേശിച്ചു തുടങ്ങുന്നു. എന്നാൽ അവളുടെ ഭർത്താവ് സുഖക്കേടു നടിച്ചു കിടക്കുകയും, രോഗിയായ ഈ മനുഷ്യനെ കാണ്മാനായി അന്യന്മാർ വന്നുതുടങ്ങുകയും, മുറപോലെ ചികിത്സകൾ ആരംഭിക്കുകയും ഒക്കെ ബഹളമായി നടന്നുകൊണ്ടിരിക്കും. ഈ ഏർപ്പാടുകളെ ഒരു നേരംപോക്കായിട്ടും മററും അല്ല അവർ ഗണിക്കുന്നതു്. പെററുകിടക്കുന്ന പുരുഷൻ സഹിക്കേണ്ട കഷ്ടപ്പാടുകൾ അനവധിയാണ്. ആദ്യത്തെ അഞ്ചുദിവസം അയാൾ യാതൊന്നും ഭക്ഷിക്കാതെ കഴിക്കണം. പിന്നത്തെ അഞ്ചുദിവസങ്ങളിൽ, ഒരുവക ദ്രാവകം മാത്രം നല്കപ്പെടും. ഇതിൽ ശരീരപോഷണത്തിന് ആവശ്യങ്ങളായ വസ്തുക്കൾ തുലോം കുറവായിരിക്കയാൽ, ഈ അഞ്ചുദിവസങ്ങളും ഒരു വിധം ഉപവാസംതന്നെ എന്നു പറയേണ്ടിയിരിക്കുന്നു. പിന്നെ ഒരുമാസത്തേയ്ക്കു് ഈ പാനീയവും മരച്ചീനിപോലുള്ള ഒരുവക കിഴങ്ങും മാത്രം ആയിരിക്കും ആഹാരം. ഈ കിഴങ്ങിന്റെ അകത്തു ഭാഗം ചുരണ്ടിയോ മറേറാ എടുത്തതാണ് പെററുകിടക്കുന്ന പുരുഷനു കിട്ടുന്നതു്. ഈ കിഴങ്ങിന്റെ പുറം മാത്രം ഒരു തൊപ്പിപോലെ ശേഷിക്കും. ഇങ്ങനെയുള്ള തൊണ്ടുകൾ ഈ പുരുഷന്റെ വ്രതാവസാനത്തി [illegible] റ നാല്പതാം ദിവസം ഉണ്ടാകുന്ന ഒരു സദ്യയിൽ ഉപയോഗിക്കപ്പെടേണ്ട [illegible] യാൽ അതുകളെ അവർ പ്രത്യേകം സൂക്ഷിച്ചുകൊള്ളുന്നു. ഈ സദ്യയ്ക്കു വ [illegible] ന്ന ആളുകൾ ആദ്യമായി ചെയ്യേണ്ട കർമ്മം, പെററുകിടക്കുന്ന പുരു [illegible] സർവ്വാംഗങ്ങളേയും അസ്ഥികലങ്ങളെക്കൊണ്ടും മുറിവു

ങ്ങളെക്കൊണ്ടും കുത്തിമുറിച്ചു രക്തം പുറപ്പെടുവിക്കുക എന്നുള്ളതാകുന്നു. ഇതിന്റെ ശേഷം ആ ദിക്കിലുണ്ടാകുന്ന ഒരുതരം കുരുമുളക് ഇട്ടു വെള്ളംവെച്ച് അവർ ഈ പുരുഷനെ കുളിപ്പിക്കുന്നു. ഈ മുളകുവെള്ളം മുറിവുകളെ സ്പർശിക്കുമ്പോൾ ഉണ്ടാകുന്ന വേദന കഠിനമായിരിക്കുമെന്ന് പറയേണ്ടതില്ലല്ലോ. ഇതിനെ സഹിക്കാതെ പ്രലപിക്കുന്നതിനൊ മറ്റോ ആരംഭിക്കുന്ന പുരുഷൻ ഭീരുവെന്നും പാപിയെന്നും മറ്റും തൽക്ഷണം അധിക്ഷേപിക്കപ്പെടും. സ്നാനാനന്തരം അവർ അയാളെ ഭദ്രമായി പിന്നെയും മുമ്പിലത്തെപ്പോലെ കിടത്തിയതിന്റെ ശേഷമാണ് സദ്യയും തമാശകളും ഒക്കെ ഉണ്ടാകുന്നത്. പിന്നെയും ചില ദിവസങ്ങൾകൂടെ ഇങ്ങനെ കിടന്നു കഴിച്ചുകൂട്ടിയാൽ എഴുന്നേല്പാനും നടപ്പാനും എല്ലാം ഈ പുരുഷന്ന് അനുവാദം സിദ്ധിക്കുന്നു. എങ്കിലും ഈയാൾ ആറുമാസകാലത്തേയ്ക്കു ചില പ്രത്യേക പക്ഷികളേയും മത്സ്യങ്ങളേയും ഭക്ഷിച്ചുകൂടെന്ന് ഒരു നിബന്ധന ഉണ്ട്. ഇങ്ങനെയുള്ള വ്രതത്തിന്ന് എന്തെങ്കിലും ഒരു ഭംഗം വന്നാൽ ശിശുവിന്നു ദോഷം സംഭവിക്കുമെന്നാണ് അവരുടെ വിശ്വാസം. ഈ കാലാവധിയിൽ പിതാവു ഞണ്ടിനേയോ ആമയേയോ ഭക്ഷിച്ചാൽ, ഈ ജന്തുക്കളെപ്പോലെ ശിശു ചെകിടനായും ബുദ്ധിഹീനനായും ഭവിക്കും. എന്നിങ്ങനെ അവരുടെ ഇടയിലുള്ള അന്ധവിശ്വാസങ്ങൾക്ക് ഒരു കണക്കും കണ്ണുമില്ല.

തെക്കെ അമേരിക്കയുടെ കിഴക്കെ തീരത്തുള്ള ഒരു കൂട്ടം കിരാതന്മാരുടെ ഇടയിൽ താമസിപ്പാൻ സംഗതിയായ ഒരു (യൂറോപ്യ) സ്പാന്യപണ്ഡിതൻ പറയുന്നതിനെ കേൾക്കണം. ഞാൻ ഇവരിൽ ചിലരെക്കൊണ്ടു ഒരു വീടുകെട്ടിക്കുകയായിരുന്നു. പതിവുള്ള ഭക്ഷണത്തിന്നു വരാതെ ഒരുദിവസം വൈകുന്നേരം അവരിൽ ഒരുവൻ പൊയ്ക്കളഞ്ഞതുകൊണ്ട് 'എന്താണു അവനു സുഖമില്ലേ' എന്നു ഞാൻ ചോദിച്ചു. 'സുഖക്കേടൊന്നുമില്ല, അവന്റെ ഭാര്യ ഇന്നു പ്രസവിച്ചു. ഈ വക ഭക്ഷിച്ചാൽ ശിശു മരിച്ചുപോകുന്നതാണ്' എന്നായിരുന്നു മറുപടി. 'ഞങ്ങളുടെ സ്ത്രീകൾ പ്രസവിക്കുമ്പോൾ ഉപവാസവും ഒരു കാര്യവും ഞങ്ങൾ ആചരിക്കുന്നില്ല' എന്നു പിന്നെയും ഞാൻ പറഞ്ഞതിന് 'നിങ്ങൾ സ്പാന്യക്കാരല്ലേ' ഞങ്ങളുടെ ജാതിക്കാരല്ലല്ലോ എന്നു നല്ല പരിഹാസത്തോടുകൂടെ അവരിൽ ചിലർ വാദിച്ചു. ഇതുകൊണ്ടും ഞാൻ മടങ്ങിയില്ല. അവരിൽ കുറെ വിവരമുള്ളവനെന്ന് എനിക്കു തോന്നിയ ഒരുവനെ അടുക്കൽ വിളിച്ച് ഈ സംഗതിയെപ്പറ്റി പിന്നെയും സാവധാനത്തിൽ ഇങ്ങനെ ചോദിച്ചു. 'ചങ്ങാതീ! ഇതിന്റെ വാസ്തവം പറയണം. ശിശുജനനത്തിങ്കൽ ഞങ്ങൾ സന്തോഷിക്കുകയാണ്. വിരുന്നുസൽക്കാരവും നൃത്തവും ഒക്കെ പൊടിപൂരമായി ഉണ്ടാവും. നിങ്ങൾ എന്താണിങ്ങനെ പട്ടിണികിടക്കുന്നത്?' ഇതിലൊന്നും ആ കിരാതന്നു യാതൊരു തോലിയും ഉണ്ടായില്ല. ഭക്ഷണപാനീയങ്ങളെപ്പറ്റി പിതാവു പ്രത്യേകം സൂക്ഷിക്കാഞ്ഞാൽ, തന്നിൽനിന്ന് ഉത്ഭവിക്കുകയും തന്റെ അംശമായിരിക്കുകയും ചെയ്യുന്ന ശിശുവിന്ന് തീർച്ചയായും മരണമോ രോഗമോ സംഭവിച്ചേയ്ക്കാവുന്നതാണെന്നുള്ള അവന്റെ വിശ്വാസം അത്രയും ഉറച്ചതായിരുന്നു.

ഡോബ്രിഹോഫർ എന്ന ജെസ്വിട്ട് മിഷ്യനരിയും, തെക്കേ അമേരിക്കരുടെ ഇടയിൽ പല ഇടങ്ങളിലും ഈ ആചാരം ഉണ്ടെന്നുള്ളതിന്ന സാക്ഷിയാണ്. ഭാൎയ്യ പ്രസവിച്ചിരിക്കുന്നതുനിമിത്തം തനിക്കു പുകയിലപ്പൊടി വെണ്ടാ എന്നും, അതു വലിച്ചാൽ തനിക്കുണ്ടാകുന്ന തുമ്മൽ ശിശുവിന്ന ഉപദ്രവകരമായി ഭവിച്ചേയ്ക്കുമെന്നും ഒരു കിരാതൻ ഈ മിഷ്യനരിയോടുതന്നെ പറകയുണ്ടായി. ആ പ്രദേശങ്ങളിൽ ശിശുക്കളുടെ മരണത്തിനൊക്കെയും അച്ഛന്മാരുടെ വ്രതഭംഗത്തെയാണ് കാരണമായി സങ്കല്പിക്കുക പതിവ്. ഭൎത്താവു വെയിൽ കൊണ്ടതും, തണുപ്പുകാററ് ഏററതും, അതിഭക്ഷണം കഴിച്ചതും മററും കുട്ടികളുടെ മരണത്തിന്ന കാരണമായി പറഞ്ഞുകൊണ്ട് ശണ്ഠപിടിക്കുന്ന മാതാക്കന്മാരെ അവിടങ്ങളിൽ മിക്ക ഭവനങ്ങളിലും കാണാം.

അസ്വാഭാവികമെന്നു പ്രത്യക്ഷമായിരിക്കുന്ന ഈ ആചാരം എങ്ങനെ ഉണ്ടായി എന്നുള്ളതിനെപ്പററി പണ്ഡിതന്മാർ ഇന്നും ഭിന്നാഭിപ്രായക്കാരായിട്ടാണിരിക്കുന്നത്. ബെക്കോഫൻ എന്ന പണ്ഡിതന്റെ മതത്തെ പലരും ആദരിക്കുന്നുണ്ട്. പിതൃനിൎണ്ണയം ചെയ്യുന്നതിന്ന നിവൃത്തി ഇല്ലാതിരുന്നതുകൊണ്ടോ എന്തോ, ശിശുക്കൾ മാതൃസ്വത്തായിട്ടും മാതാമഹന്മാരുടെ കുടുംബത്തിൽ ചേൎന്നവരായിട്ടും ഗണിക്കപ്പെട്ടിരുന്ന ഒരു കാലമുണ്ടായിരുന്നു എന്ന് ഇങ്ങനെയുള്ള വിഷയങ്ങളെപ്പററി പ്രത്യേകം ആലോചിക്കുന്നം ഉള്ള വിദ്വാന്മാർ എല്ലാവരുംതന്നെ സമ്മതിക്കുന്നുണ്ടെന്ന തോന്നുന്നു. ഈ അവസ്ഥയിൽ സമുദായം ദീൎഘകാലം ഇരുന്നതിന്റെ ശേഷം മാത്രമാണ ശിശുക്കൾ പിതാക്കന്മാരുടെ വംശത്തിലാണ ഗണിക്കപ്പെടേണ്ടതെന്നുള്ള നവീനന്മാരുടെ അഭിപ്രായത്തിന്ന പ്രാബല്യം ഉണ്ടായത്. അങ്ങനെയാണെങ്കിൽ, മാതൃഭരിതാവസ്ഥയിൽ നിന്ന പിതൃഭരിതാവസ്ഥയിലേയ്ക്കു പ്രവേശിച്ചുതുടങ്ങുന്ന ഒരു ഘട്ടം, ഒരു സമുദായത്തിന്റെ പരിണാമപദ്ധതിയിൽ അവശ്യം ഉണ്ടായിരിക്കണം. ഈ പ്രത്യേകഘട്ടത്തിലിരിക്കുന്ന സമുദായങ്ങളിലാകുന്നു, പുരുഷന്മാർ സ്ത്രീവൃത്തിയെ ആചരിക്കുന്ന ഏൎപ്പാടുകൾ കാണപ്പെടുന്നത് എന്നാകുന്നു ബെക്കോഫന്റെ പക്ഷം. ഈ പ്രത്യേകഘട്ടങ്ങളിൽ ഇങ്ങനെയുള്ള അസ്വാഭാവികങ്ങളായ ആചാരങ്ങൾ കാണപ്പെടുന്നതിന് അദ്ദേഹം പറയുന്ന ന്യായം ശരിയാണെങ്കിലും അല്ലെങ്കിലും, കേൾവിയിൽ ഒട്ടൊക്കെ ചേൎച്ചയുള്ളതായി തോന്നുമെന്നുള്ളത് സമ്മതിക്കപ്പെടുന്നതാണ്. മാതൃകുടുംബത്തിന്റെ സ്വത്തായി അനേകം അനേകം വത്സരങ്ങളായി ഗണിക്കപ്പെട്ടുപോന്ന കുട്ടികളെ, പിതൃകുടുംബത്തിന്റെ വകയായി ഗണിക്കുന്നതിന്ന ആരംഭിക്കുന്ന ഒരു അവസ്ഥയിൽ എത്തിയിരിക്കുന്ന ഒരു സമുദായം ആകുന്നുവല്ലൊ ഇവിടെ ആലോചനാവിഷയമായിരിക്കുന്നത്. * ഇങ്ങനെ പാരമ്പൎയ്യത്തിന്ന വിരോധമായ ഒരു ഏൎപ്പാട് അപരിഷ്കൃതന്മാരായ കിരാതന്മാൎക്ക് ഒരു വലിയ യുക്തിഭംഗമായി തോന്നിയിരിക്കണം. ആ യുക്തിഭംഗത്തിന് ഒരു പരിഹാരമായിട്ടെന്ന

* മാതൃസ്വത്തായി ശിശു പിതൃസ്വത്തായി ഗണിക്കപ്പെട്ടുവരാൻ സംഗതിയാകേണ്ടതു എങ്ങിനെയാണെന്നുള്ള വിഷയാന്തരപ്രവേശം ഇവിടെ ചെയ്യുന്നില്ല.

ത്തുപോലെയാണ് പുരുഷന്മാർ സ്ത്രീവൃത്തിയെ ആചരിക്കണമെന്നുള്ള ചട്ടം നടപ്പായതു്. മാതൃസ്വത്തായി ഗണിക്കപ്പെട്ട ശിശു പിതൃസ്വത്തായി ഗണിക്കപ്പെടണമെങ്കിൽ, ശിശു തന്റെ സ്വത്താകുവാൻ മാതാവു് എന്തെല്ലാം അനുഷ്ഠിച്ചിരുന്നുവോ, അതുകളിൽ പാടുള്ളടത്തോളം സംഗതികളെ പിതാവു് അനുഷ്ഠിക്കണമെന്നു വിധിക്കുന്നതു് ഒരു വിധത്തിൽ യുക്തിയുക്തമായിട്ടു തന്നെ സങ്കല്പിക്കപ്പെടണം. ഈ വിധമായ ഒരു അഭിപ്രായത്തിന്റെ ഫലമായിട്ടാണ് ഭർത്തൃന്മാർ പേറുകിടക്കണമെന്നുള്ള ചട്ടം പല സമുദായങ്ങളിലും ആരംഭിച്ചതു്.

ബഹോഫന്റെ ഈ അഭിപ്രായം സയുക്തികമായിരിക്കുന്നു എന്നുള്ളതിനു സംശയമില്ല. എന്നാൽ അതു മുഴുവനും ശരിയെന്നു സ്വീകരിക്കപ്പെട്ടുകൂടാത്തതാകുന്നു എന്നു തെളിയിക്കുന്ന ചില ലക്ഷ്യങ്ങളും ഉണ്ടു്. ഇംഗ്ലണ്ടിനു വടക്കുപടിഞ്ഞാറു കിടക്കുന്ന ഗ്രീൻലണ്ടു ദ്വീപത്തിലെ ആളുകളുടെ ഇടയിൽ പുരുഷൻ മാത്രമല്ല സ്ത്രീയുംകൂടെ പ്രസവശേഷം നടപ്പു പേറു കിടക്കുന്നതായി അറിയപ്പെട്ടിരിക്കുന്നു. ബഹോഫന്റെ മതം ശരിയാണെങ്കിൽ സ്ത്രീ അസ്വതന്ത്രയാകുവാൻ പാടില്ല. പുരുഷനെപ്പോലെ തന്നെ സ്ത്രീയും വിശ്രമിക്കണമെന്നുള്ള പ്രമാണം, ഗയാനാ രാജ്യനിവാസികളുടെ ഇടയിലും അനുസരിക്കപ്പെടുന്നുണ്ടു്. അവിടെ അമ്മയും പണി ഒന്നും എടുക്കരുതു്. ചൂടു വെള്ളമേ കുടിക്കാവൂ. ദേഹം ചൊറിയുന്നതു വല്ല ഓലപ്പൊളികൊണ്ടോ മറ്റോ അല്ലാതെ നഖംകൊണ്ടു ചെയ്യരുതു്; എന്നൊക്കെയാണ് കുട്ടിക്കു ദോഷം തട്ടാതിരിപ്പാനായി അവർ ചെയ്യുന്ന മുൻകരുതലുകൾ. പുരുഷൻ ഇങ്ങനെയുള്ള കഷ്ടപ്പാടുകൾ ഒന്നും സഹിക്കുന്നില്ലെങ്കിലും ഈ ഗയാനിവാസികളുടെ ഇടയിൽ ശിശു മാതൃകുലത്തിൽ തന്നെയാണു ചേരുന്നതു്. ഈ വാസ്തവംകൊണ്ടു തെളിയപ്പെടുന്നതു ബഹോഫന്റെ അഭിപ്രായം അബദ്ധമാണെന്നാണ്. അറവാക്കന്മാർ എന്ന ജാതിക്കാരിലും പുരുഷന്മാർ പേറുകിടക്കുക പതിവാണെങ്കിലും മാതൃഭരണമാണു നടപ്പു്. ആയതിനാൽ ഈ ആചാരവിശേഷത്തിനു് ഉത്ഭവകാരണമായി ബഹോഫർ പറയുന്ന അഭിപ്രായത്തിൽ ന്യൂനതകൾ ഉണ്ടെന്നു പലരും വാദിക്കുന്നു.

ബഹോഫന്റെ മതത്തെ നിരസിക്കുന്നവരിൽ പ്രഥമഗണനീയനാണു മിസ്റ്റർ ടയിലർ. അപരിഷ്കൃതന്മാരുടെ മനസ്സിനു സർവസാധാരണമായ ഒരുവക അജ്ഞതയിൽനിന്നു ജനിക്കുന്നതാണ് ഈ ആചാരം എന്നത്രേ ഈ വിദ്വാൻ പ്രസംഗിക്കുന്നതു്. യാതൊരുവിധത്തിലെങ്കിലും അല്പമായിട്ടായാലും സംബന്ധമുള്ള രണ്ടു വസ്തുക്കൾ തമ്മിൽ അല്പം മാത്രമല്ല സർവപ്രകാരത്തിലും സംബന്ധമുള്ളതായിട്ടുമാത്രം അവയെപ്പററി ചിന്തിക്കാവുന്ന അവസ്ഥയിലാകുന്നു അപരിഷ്കൃതന്മാരുടെ മനസ്സുകൾ ഇരിക്കുന്നതെന്നുള്ളതു് സമ്മതിക്കപ്പെടേണ്ട ഒരു വിഷയം അത്രേ. അപരിഷ്കൃതന്മാരുടെ ഇടയിൽ ക്ഷുദ്രപ്രയോഗത്തിലുള്ള വിശ്വാസം വളരെ പ്രബലപ്പെട്ടിരിക്കുന്നതിന്റെ

കാരണവും ഇതുതന്നെയാണ്. ഏതൊരു മനുഷ്യനെ ഉപദ്രവിക്കണമെന്നു ആഗ്രഹിക്കുന്നുവോ, ആ മനുഷ്യന്റെ നഖമോ മുടിയോ മുണ്ടോ ഉടുപ്പോ വസ്ത്രഖണ്ഡമോ (ഇതെല്ലാംകൂടിയോ) എടുത്തുകൊണ്ടുവന്ന് ആളുകളിൽ ഓരോന്നിനേയും (അല്ലെങ്കിൽ രൂപങ്ങൾ എല്ലാററെയുംകൂടെ) അടിക്കുകയോ, പൊടിക്കുകയോ, ദഹിപ്പിക്കുകയോ, ചെയ്യുകയാകുന്നു ആഭിചാരികന്മാർ സാധാരണ ചെയ്യുന്നത്. ഈ വസ്തുക്കൾക്കു ഓരോന്നത്തിൽ ആ പ്രത്യേക മനുഷ്യനോട് സംബന്ധമുള്ളതിനാൽ, ഈ വസ്തുക്കൾക്കു പററുന്ന നാശത്തിനനുസരിച്ച് ആ മനുഷ്യന്റെ ശരീരത്തിനും ഹാനി ഉണ്ടാകുമെന്നാണ് അവരുടെ സങ്കല്പം. ഛായ എടുപ്പിക്കുന്നതിന് ഈ ദിക്കുകളിൽത്തന്നെ പലരും (പണം കൊടുക്കണമെന്നുള്ളതുകൂടാതെ) വിരോധം നടിക്കുന്നതിന്റെ കാരണം സൂക്ഷ്മമായാലോചിച്ചാൽ ഇതുതന്നെയാണ്. മനുഷ്യമുഖവും തൽച്ഛായയും തമ്മിൽ ആകൃതിയിൽ വിസ്മയനീയമാകുംവണ്ണം സദൃശമായിരിക്കുന്നു. മുഖവും തൽച്ഛായയും തമ്മിൽ ഏതോ ഒരു സംബന്ധമുണ്ടെന്നും ആയതിനാൽ ശത്രുക്കൾ ഛായ പതിഞ്ഞിരിക്കുന്ന കടലാസ്സിനെ കീറുകയോ മുറിക്കുകയോ ചെയ്യുന്നതായാൽ ഛായയുടെ മൂലമായ മനുഷ്യനും ജീവഹാനി ഉണ്ടായേയ്ക്കുമെന്നും ആകുന്നു സാധാരണന്മാർ ചെയ്യുന്ന അനുമാനം. അപരിഷ്കൃതന്മാരുടെ ഈ അഭിപ്രായം പിതൃപുത്രസംബന്ധത്തിൽ എങ്ങനെ പ്രവൃത്തിക്കുമെന്നു ചിന്തിക്കുക. ശിശുവിന്റെ സുഖദുഃഖങ്ങളെക്കുറിച്ച് പിതാവു സാധാരണ അത്യധികമായ അനുതാപമുള്ളവനാകുന്നു. ഈ പക്ഷിമൃഗാദികളിൽ എന്നതുപോലെ മനുഷ്യരിലും ഈ അനുതാപം ഒരു ഗുണമെന്നു മാത്രമേ വാസ്തവത്തിൽ വിചാരിക്കപ്പെടേണ്ടതുള്ളൂ. എന്നാൽ ഈ വിചാരം അപരിഷ്കൃതന്മാരുടെ മനസ്സിൽ ഉണ്ടാകുന്നില്ല. പിതാവും ശിശുവും തമ്മിൽ ഏതോ ഒരുവക സംബന്ധമുണ്ടെന്നുള്ളതു വിസ്തരിപ്പാനായ്കിലാതെ പ്രത്യക്ഷമായിരിക്കുന്നു. ആയതിനാൽ ഈ രണ്ടുപേരും തമ്മിൽ ദൃഷ്ടിക്കു വിഷയമാകാത്തതെങ്കിലും ശരീരമായിട്ടുതന്നെയുള്ള ഒരു സംബന്ധം സാധ്യം ഉണ്ടായിരിക്കേണ്ടതാകുന്നു എന്നുള്ള ഒരു ഭ്രമം അവന്റെ മനസ്സിൽ ജനിക്കുന്നു. ഈ മിഥ്യാഭ്രമം പ്രബലമായുള്ള സമുദായങ്ങളിൽ പിതാവിന്റെ ഭക്ഷണപാനീയങ്ങൾ മുതലായവയുടെ ഗുണദോഷങ്ങൾ ശിശുക്കളിൽ കൂടെയും ഫലിക്കുന്നതാകുന്നു എന്നും ആയതിനാൽ കാററ്, വെയിൽ, അമിതഭോഗം മുതലായവയെ പിതാവ് ഉപേക്ഷിച്ചിരിക്കേണ്ടതാകുന്നു എന്നും ഉള്ള വിശ്വാസങ്ങളും ഈ വിശ്വാസത്തിന്റെ ഫലങ്ങളായി മേൽ കാണിക്കപ്പെട്ടവപോലെയുള്ള ആചാരങ്ങളും ഉണ്ടാകാമെന്നുള്ള മിസ്റ്റർ ടയിലറിന്റെ മതം സംഗ്രാഹ്യമായിരിക്കുന്നു എന്നുതന്നെ പറയപ്പെടണം. അപ്പനെപ്പോലെതന്നെ അമ്മയും വ്രതം അനുഷ്ഠിക്കണമെന്നു നിർബന്ധിക്കുന്ന സമുദായങ്ങൾ അവർ രണ്ടാളുകളോടും ശിശുവിനുള്ള സംബന്ധത്തെ ഗണിക്കുന്നുണ്ട് എന്നുള്ളതല്ലാതെ മിസ്റ്റർ ടയിലറിന്റെ അഭിപ്രായത്തെ ഖണ്ഡിക്കുന്ന ദൃഷ്ടാന്തങ്ങളായി വിചാരിക്കപ്പെടാമെന്നു തോന്നുന്നില്ല.

വിവാഹകമ്മത്തിന്റെ ഗൌരവം, ആ കമ്മം സംബന്ധിച്ച ഈശ്വരപ്രാൎത്ഥന മുതലായ വിധികൾ, ഭാൎയ്യാഭൎത്താക്കന്മാർ തമ്മിലുള്ള സ്നേഹസംബന്ധത്തിന്റെ അഗാധത എന്നിതുകൾ പരിശുദ്ധങ്ങളായിട്ടാണല്ലോ നമ്മുടെ സമുദായത്തിലും നമുക്ക അധികം പരിചയമുള്ള അന്യസമുദായങ്ങളിലും ഗണിക്കപ്പെട്ടിരിക്കുന്നത്. ഒരുവന്റെ ആയുസ്സിൽ സംഭവിക്കാവുന്ന ചില വലിയ സംഗതികളിൽ ഒന്നായിട്ടുതന്നെയാണ്, എല്ലാ പരിഷ്കൃതന്മാരും വിവാഹകമ്മത്തെ ആചരിച്ചുപോരുന്നത് എന്നുള്ളതിന്ന സംശയമില്ല. സ്ത്രീപുരുഷന്മാരെ ഭാൎയ്യാഭൎത്താക്കന്മാരായി ഘടിപ്പിക്കുന്നതിന്ന വൈദികന്മാരും പുരോഹിതന്മാരും കൂടെ ആവശ്യമാണെന്ന വച്ചിരിക്കുന്നതിൽ നിന്നുതന്നെ പരിഷ്കൃതസമുദായങ്ങൾ ഈ കമ്മത്തെ എത്രയും ഗൌരവാവഹമായിട്ടാകുന്നു സങ്കല്പിച്ചിരിക്കുന്നത് എന്ന തെളിവാകുന്നുണ്ട്. എന്നാൽ ഏതൊരു അവസ്ഥയിൽ ഇരിക്കുന്ന സമുദായവും ഈ കമ്മത്തെ ഇങ്ങനെ ഒരു വലിയ സംഗതിയായി ഗണിക്കുന്നുണ്ടെന്ന ആരെങ്കിലും ഭ്രമിച്ചുപോകരുത്. അനേകം അപരിഷ്കൃതസമുദായങ്ങൾ വിവാഹകമ്മത്തെ അനുഷ്ഠിക്കുന്നത് നാം സ്വപ്നംപോലും കാണുകയില്ലാത്ത ഓരോ സമ്പ്രദായങ്ങളിലാണ്. ചില ദൃഷ്ടാന്തങ്ങൾ പറയട്ടെ.

മദ്രാസ് സംസ്ഥാനത്തിന്റെ വടക്കു ഭാഗത്തിൽ കിടക്കുന്ന ഒറീസ്സാ രാജ്യത്തിൽ കൊണ്ടന്മാർ എന്നൊരു കൂട്ടം ജനങ്ങൾ ഉണ്ട്. അവരുടെ ഒരു വിവാഹരീതിയെ കാമ്പ്ബെൽ എന്ന ആംഗലസേനാനി ഒരിക്കൽ കാണുവാൻ സംഗതിയായി. അദ്ദേഹം കുതിരപ്പുറത്തു ഒരു സവാരി പോകയായിരുന്നു. വഴിമദ്ധ്യേ ഒരു സ്ഥലത്തിൽ ഒരു ആൾക്കൂട്ടവും ബഹളവും കണ്ടതിനാൽ വല്ല കൊലപാതകമോ മറ്റോ ആയിരിക്കുമെന്ന സംശയിച്ച് അദ്ദേഹം അവിടെ എത്തി. പട്ടിൽപ്പൊതിഞ്ഞൊരു ചുമട് എടുത്തുകൊണ്ട് ഒരു ചെറുപ്പക്കാരൻ നില്പുണ്ട്. അവന്റെ സഹായികളായി ഒരു ഇരുപതഞ്ച് ആളുകൾ അടുത്തും നില്ക്കുന്നു. ചെറുപ്പക്കാരായ ചില സ്ത്രീകൾ ദൂരത്തിൽനിന്ന ഇവരെ കല്ലുകൾകൊണ്ടും കമ്പുകൾകൊണ്ടും എറികയും നിലവിളിക്കുകയും ചെയ്യുന്നു. ഇതൊക്കെയും എന്തിനാണെന്ന അടുത്തുനിന്ന ചിലരോട ചോദിച്ചപ്പോഴല്ലേ കാൎയ്യം വെളിപ്പെടുന്നത്. ആ ചെറുപ്പക്കാരൻ വഹിച്ചിരുന്നത് ഒരു സ്ത്രീയെയാണ്. അവൻ അവളെ ആ നാട്ടുനടപ്പനുസരിച്ച കല്യാണം കഴിക്കുകയായിരുന്നു. ദൂരത്തിൽനിന്ന ബഹളംകൂട്ടിയ സ്ത്രീകൾ വധുവിന്റെ ഇഷ്ടകളാണ്. കന്യകയെ അപഹരണം ചെയ്യുന്നതുപോലെ ഭൎത്താവും ഈ ആപത്തിൽ നിന്ന അവളെ രക്ഷിപ്പാൻ കഴിയുന്ന പ്രയത്നം ഒക്കെയും ചെയ്യുന്നതുപോലെ കന്യകയുടെ ബന്ധുക്കളും നടിക്കണമെന്നുള്ളതാണ് ആ ദിക്കുകാരുടെ ഇടയിൽ വിവാഹകമ്മത്തിന്റെ സമ്പ്രദായം. സ്ത്രീയെ വഹിച്ചുംകൊണ്ടു പുരുഷൻ തന്റെ ഗൃഹത്തിൽ എത്തുന്നതുവരെയും കുറെ സ്ത്രീകൾ ഇങ്ങനെ വിരോധഭാവം നടിച്ച പുരുഷന്മാരെ അനുഗമിക്കണമെന്നാണ് ഏൎപ്പാട്.

ഗാരൻമാർ എന്ന വർഗ്ഗക്കാരുടെ വിവാഹരീതിയും നല്ല നേരംപോക്കുള്ളതാണ്. ഇന്ന പുരുഷൻ ഇന്നസ്ത്രീയെ വിവാഹം ചെയ്യണമെന്നുള്ള നിശ്ചയം ആദ്യമായിട്ടുതന്നെ നടക്കുന്നു. അതിന്റെ ശേഷം കന്യക കുറെ ഭക്ഷണസാധനങ്ങളുമെടുത്ത് അടുത്തുള്ള വല്ല കാട്ടിലേയ്ക്കും ഒളിച്ചോടുന്നു. അവളെ അന്വേഷിക്കുന്നോ എന്നോ പിൻതുടരുന്നുവെന്നോ ഉള്ള നാട്യത്തിൽ പുരുഷൻ പിന്നാലെ എത്തണം. കാട്ടിന്റെ ഏതു ഭാഗത്തായിരിക്കും അവൾ പോയിരിക്കുന്നതെന്നു മുമ്പേതന്നെ അറിവുള്ളതിനാൽ, പുരുഷനു വലിയ കഷ്ടപ്പാടൊന്നുമില്ലെന്നു പറയേണ്ടല്ലൊ. മൂന്നുനാലു ദിവസങ്ങളുടെ ശേഷം രണ്ടാളുംകൂടെ ആൾപാർപ്പുള്ള ഇടത്തേയ്ക്കു തിരിച്ചു വരികയും, അവിടെവെച്ചു രണ്ടുഭാഗക്കാരുടെയും ആളുകൾ തമ്മിൽ ഒരു യുദ്ധം അഭിനയിക്കുകയും ചെയ്തുകഴിയുമ്പോൾ വിവാഹകർമ്മം പരിപൂർണ്ണമായി.

മലയാ എന്നു പറയുന്നതു് മദ്രാസുപട്ടണത്തിൽനിന്നു ഉദ്ദേശം മൂന്നു ദിവസത്തെ വഴി കിഴക്കു കിടക്കുന്ന ഒരു രാജ്യമാണ്. അവിടെയുള്ള കാട്ടാളന്മാർക്കു ഭാര്യയെ ലഭിക്കുന്നതിനു കുറെ ഓടാതെ കഴികയില്ല. വധൂവരന്മാരുടെ ആളുകൾ ആദ്യമായിത്തന്നെ ഒരു സ്ഥലത്തിൽ ഒരു സഭ കൂട്ടണം. അവരുടെ മുമ്പിൽ തറയിൽ ഒരു വലിയ വൃത്തം മുമ്പേതന്നെ വരയ്ക്കപ്പെട്ടിരിക്കും. ഇതിന്റെ ചുററിലുമാണ് ഓടേണ്ടതു്. കന്യക കുറെ ഓടിയതിന്റെ ശേഷം പിന്നാലെ പുരുഷനും ഓടിത്തുടങ്ങുന്നു. പിടിച്ചാൽ അവൾ ഭാര്യയായി.

സാംമായഡന്മാർ എന്ന ആളുകളുടെ ഇടയിൽ ബലാൽക്കാരത്തിന്റെ വേഷങ്ങൾ ആയ പലതും മുൻ കാലങ്ങളിൽ നടപ്പുണ്ടായിരുന്നു. ഇപ്പോൾ അധികമൊന്നും ശേഷിച്ചിട്ടില്ല. വരൻ കന്യകയുടെ അപ്പനേയും അമ്മയേയും ഒരു ചെറിയ വടികൊണ്ടു പതുക്കെ പ്രഹരിക്കണമെന്നു മാത്രമെ ഇപ്പോൾ അവരുടെ ഇടയിൽ നിർബന്ധമുള്ളു. അപ്പനും അമ്മയ്ക്കും അല്പമായിട്ടെങ്കിലും ഒരു ദക്ഷിണകൊടുക്കാതെ സ്ത്രീയെ കല്യാണം കഴിക്കുന്നതിൽവെച്ചു് ഇവർക്കു ഏതോ സുഖക്കേടുണ്ടെന്നാണു തോന്നിപ്പോകുന്നു.

ആഫ്രിക്കാരാജ്യനിവാസികളായ മണ്ടിൻമാരുടെ ഇടയിൽ ഈ വിധമായ വിവാഹം നടപ്പുണ്ടെന്നു മനസ്സിലായിട്ടില്ലായിരുന്നതിനാൽ, ഒരു വെള്ളക്കാരൻ അവിടെവെച്ചുകണ്ട ഒരു സംഗതിയെ തെററിദ്ധരിക്കുന്നതിനിടയായി. അദ്ദേഹം എഴുതിയിരിക്കുന്നതു കേൾക്കണം: "ഒരു പ്രത്യേക കന്യകയെ വിവാഹം ചെയ്യണമെന്ന് ഒരു ചെറുപ്പക്കാരനു ഒരു മോഹമുണ്ടായി. കന്യകയുടെ മാതാവു് അവനു് അനുവാദവുംകൊടുത്തു. ഈ സംഗതിയൊന്നും അറിയാതെ ആ സാധു യുവതി ഒരു ദിവസം സന്ധ്യാസമയത്തിൽ അരിവെച്ചുകൊണ്ടു നിൽക്കുകയിൽ, ഈ പുരുഷനും മൂന്നുനാലു ആളുകളുംകൂടെ ഓടിച്ചെന്നു് അവളെ ബലമായി പിടിച്ചു് എടുത്തുകൊണ്ടു ഗമിച്ചു. കഥ മനസ്സിലാകാതെ അവൾ നിലവിളികൂട്ടുകയും ചവിട്ടുകയും തൊഴിക്കുകയും മററും ചെയ്തിട്ടു—

കഷ്ടം ആ കന്യകയുടെ മാതാവും അവിടെ ഉണ്ടായിരുന്ന മററു ആളുകളും ചിരിക്കുക മാത്രമാണു ചെയ്തതു്." ഇദ്ദേഹം കണ്ടതു വാസ്തവത്തിൽ അവിടെ നടപ്പായിരുന്ന ന്യായമായ വിവാഹമായിരുന്നു. അല്ലെങ്കിൽ ആ ഭവനക്കാർ അത്ര ഉദാസീനത കാണിക്കുകയില്ലായിരുന്നു എന്നുള്ളതിനു സംശയമില്ലല്ലൊ. ആ പുരുഷന്മാരെ ക്രിമിനലായി ശിക്ഷിക്കേണ്ടതാണെന്നുള്ള ധാരയുടെ ഗ്രഹഗതി, ആ കന്യകയുടെ കൂടെയും അല്പംപോലും രുചികരമായിരുന്നു എന്നു തോന്നുന്നില്ല.

കന്യകയെ ബലാൽക്കാരമായി തട്ടി എടുത്തു വിവാഹം കഴിക്കുന്നു എന്നൊരു നാട്യമാണു്, മേല്പറഞ്ഞ എല്ലാ ജാതിക്കാരിലും നടന്നുവരുന്നതു്. ഈ ആളുകളുടെ ഇടയിൽമാത്രമല്ല ലോകത്തിന്റെ നാനാഭാഗങ്ങളിലുമുള്ള അനേകം അപരിഷ്കൃതസമുദായങ്ങളിൽ ഈ കാപട്യം നടത്തപ്പെടുന്നുണ്ടു്. ഈ ആചാരം എങ്ങിനെ ഉത്ഭവിച്ചു എന്നാണു് ഇനിയും ചിന്തിപ്പാനുള്ളതു്.

ഈ ആചാരം എങ്ങനെ ഉത്ഭവിച്ചു എന്നു ശരിയായി മനസ്സിലാക്കണമെങ്കിൽ വേറെ ഒരു സംഗതി വ്യക്തമായി അറിയപ്പെടേണ്ടതുണ്ടു്. മേൽ ദൃഷ്ടാന്തീകരിക്കപ്പെട്ട സമുദായങ്ങളെക്കാൾ നീചാവസ്ഥയിൽ ഇരിക്കുന്ന സമുദായങ്ങളിൽ വിവാഹരീതി എങ്ങനെയാണെന്നുള്ളതിനെപ്പററി വല്ല അറിവും നമുക്കു ലഭിച്ചിട്ടുണ്ടോ? അത്യന്തം നീചങ്ങളായ സമുദായങ്ങളിൽ നടപ്പായിരിക്കുന്ന വിവാഹരീതി മനസ്സിലാകയാൽ, സമുദായം അഭിവൃദ്ധിയെ പ്രാപിക്കുന്നതിനോടുകൂടെ വ്യാജയുദ്ധസമ്മിശ്രമായ വിവാഹാചാരം ഉണ്ടാകുവാൻ വല്ല മാർഗ്ഗവുമുണ്ടോ എന്നു യുക്തിപൂർവം നമുക്കു ആലോചിക്കാവുന്നതാണല്ലൊ.

അതിനീചങ്ങളായ സമുദായങ്ങളെപ്പററി അനേകം സംഗതികൾ ഇനിയും അറിയപ്പെടാനുണ്ടെങ്കിലും, അതുകളെപ്പററി നാം കേവലം അജ്ഞന്മാരല്ല. പഴയകാലങ്ങളിൽ ജീവിച്ചിരുന്ന ചരിത്രകാരന്മാരിൽനിന്നും ദ്വീപാന്തരനിവാസികളായ കിരാതന്മാരുടെ ഇടയിൽ പരിശോധന നടത്തീട്ടുള്ള കടൽസഞ്ചാരികളിൽനിന്നും, അപരിഷ്കൃതസമുദായങ്ങളെപ്പററി ദിവസംപ്രതി എന്നപോലെ നമുക്കു അറിവു അധികപ്പെട്ടുവരുന്നുണ്ടു്. ഇങ്ങിനെയുള്ള യാതൊരു മാർഗ്ഗത്തൂടെ നോക്കിയാലും, അത്യപരിഷ്കൃതന്മാരുടെ വിവാഹത്തെപ്പററി നമുക്കു അറിവു വരുന്നതു വിസ്മയജനകമായ ഒരു വാസ്തവമത്രെ. അന്യോന്യം അനുരാഗത്തോടുകൂടി ജീവിതകാലത്തെ നയിച്ചുകൊള്ളാമെന്നു പുരുഷനും സ്ത്രീയും തമ്മിലുള്ള ഒരു അന്യോന്യ പ്രതിജ്ഞയാകുന്നുവല്ലൊ വിവാഹകർമ്മാനുഷ്ഠാനത്തിന്റെ ഫലമായി ഉണ്ടാകുന്നതെന്നു നാം സാധാരണ ധരിക്കുന്നതു്. എന്നാൽ ഇങ്ങിനെ ഒരു നടപ്പോ അഭിപ്രായമോ ഒന്നും അതിനീചന്മാരായ കിരാതന്മാരുടെ ഇടയിൽ ഇല്ല. പാണ്ടിയിൽനിന്നു കുറച്ചു കിഴക്കുകിടക്കുന്ന ഒരു ദ്വീപസംഘമാകുന്നു ആൻഡമാൻ എന്നു വിളിക്കപ്പെടുന്നതു്. ഒരു കുട്ടി ജനിച്ചു കുറച്ചു പ്രായമായാൽ ഉടനെ പുതിയ സംബന്ധം അന്വേഷിച്ചു ഭാര്യാഭർത്താ

ക്കന്മാർ പിരിയുകയാണ് ആ ദിക്കിൽ പതിവ്. അമേരിക്കാഖണ്ഡത്തിന്
അടുക്കലുള്ള ചാർലട്ടിദ്വീപനിവാസികളുടെ ഇടയിൽ വിവാഹം എന്ന ഒരു
ഏർപ്പാട് കേട്ടുകേൾവിപോലും ഇല്ല. ഒരു വർഗ്ഗത്തിൽപ്പെട്ട ഒരു സ്ത്രീ അ
തേ വർഗ്ഗത്തിൽപ്പെട്ട സകല പുരുഷന്മാരുടേയും ഭാര്യ എന്നാണ് അവരുടെ
വിചാരം. ആസ്ത്രേലിയന്മാരുടെ ഇടയിൽ ഒരു വിധമായ വിവാഹബന്ധം
ഇപ്പോൾ ഉണ്ടെങ്കിലും പഴയ കാലങ്ങളിൽ ഇങ്ങനെ ഒരേർപ്പാട് ഇല്ലായിരു
ന്നു എന്നാണ് ആ ദിക്കുകളിൽ ഇപ്പോൾ നടപ്പായിരിക്കുന്ന പാരമ്പര്യംകൊ
ണ്ടു മനസ്സിലാക്കേണ്ടിയിരിക്കുന്നത്. അവരെപ്പറ്റി പ്രത്യേകം അന്വേഷ
ണം നടത്തീട്ടുള്ള വിദ്വാന്മാർ അനേകമുണ്ട്. അവർ പറയുന്നത്, പഴയ
കാലങ്ങളിൽ ആസ്ത്രേല്യൻമാർ, കമിട്ടി ക്രോക്കി എന്നു രണ്ടു വർഗ്ഗക്കാരായി വി
ഭജിക്കപ്പെട്ടിരുന്നു എന്നും, കമിട്ടിവർഗ്ഗത്തിൽപ്പെട്ട ഒരു സ്ത്രീ എല്ലാ ക്രോക്കൻ
മാരുടേയും ഭാര്യയായിട്ടും അതുപോലെതന്നെ ക്രോക്കിസ്ത്രീ എല്ലാ കമിട്ടൻമാ
രാലും സ്വീകാര്യമായിട്ടും ആയിരുന്നു അവർ ഗണിച്ചിരുന്നതെന്നും ആകുന്നു.
ആസ്ത്രേല്യൻമാരുടെ ഈ മര്യാദ മനസ്സിലായിട്ടില്ലാത്തതിനാൽ മിസ്റ്റർ ബൽ
മർ എന്ന മിഷ്യനറിക്ക് ഒരിക്കൽ ഒരു അബദ്ധം പറ്റുകയുണ്ടായി. ആ ദി
ഗ്വാസികളോടു നല്ലവണ്ണം പരിചയപ്പെടണമെന്നുള്ള ഉദ്ദേശ്യത്തോടുകൂടെ, ഇ
ദ്ദേഹം ആ ദിക്കുകാരിൽ ഒരുവന്റെ സഹോദരത്വം ലഭിക്കുന്നതിനായി അവ
രുടെ പ്രമാണപ്രകാരമുള്ള ഒരു കർമ്മത്തിൽ സംബന്ധിച്ചു. പിന്നെയൊരിക്കൽ
ആ മനുഷ്യന്റെ ഭാര്യയെ കണ്ടപ്പോൾ ഈ മിഷ്യനറി, കുശലപ്രശ്നമായിട്ട്
ഞാനും നിങ്ങളുടെ ഭർത്താവും സഹോദരന്മാരായിരിക്കയാൽ നിങ്ങൾ എനി
ക്ക് സഹോദരിയാണ് അല്ലേ എന്നു പറഞ്ഞു. അതിനു അവൾ പറഞ്ഞ മറു
പടി അങ്ങനെ അല്ല ഭർത്തൃസഹോദരനായ അങ്ങ് എന്റെ ഭർത്താവാണ് എ
ന്നായിരുന്നു. പിന്നെ അന്വേഷിച്ചപ്പോഴാണ സാധുവിനു സംഗതി മുഴുവൻ മ
നസ്സിലായത്. ആ പ്രത്യേകമനുഷ്യന്റെ സഹോദരനായി ഭവിച്ചതിനാൽ
മിഷ്യനറി ആ സ്ത്രീയുടേയും ആ സ്ത്രീയുടെ നാമത്തോടുകൂടിയ അന്യസ്ത്രീകളുടേ
യും ഭർത്താവായി ആ ദിഗ്വാസികളാൽ ഗണിക്കപ്പെട്ടിരുന്നു.

നീചസമുദായങ്ങളിൽ വിവാഹബന്ധം എത്ര അനിശ്ചിതാവസ്ഥയി
ലാകുന്നു ഇരിക്കുന്നു എന്നുള്ളത്, പാസിഫിക്കസമുദ്രത്തിലുള്ള സാൻഡ്വി
ച്ചന്മാരുടെ ഭാഷയിൽനിന്നും അനുമാനിക്കപ്പെടാം. ഈ ഭാഷയിൽ

കൊയികാനാ എന്നു പറഞ്ഞാൽ

പുത്രൻ
സോദരീപുത്രൻ
സോദരപുത്രൻ
സോദരപുത്രന്റെ പുത്രൻ
സോദരപുത്രീപുത്രൻ
സോദരീ പുത്രന്റെ പുത്രൻ

സോദരീപുത്രിയുടെ പുത്രൻ
മാതൃസോദരീ പുത്രന്റെ പുത്രൻ
മാതൃസോദരപുത്രന്റെ പുത്രൻ
വധൂവാന എന്നു പറഞ്ഞാൽ
ഭാര്യ
ഭാര്യാസോദരി
സോദരന്റെ ഭാര്യ
ഭാര്യാസോദരഭാര്യ
പിതൃസോദരപുത്രന്റെ ഭാര്യ
പിതൃസോദരീ പുത്രന്റെ ഭാര്യ
മാതൃസോദരീപുത്രന്റെ ഭാര്യ
മാതൃസോദരപുത്രന്റെ ഭാര്യ

ഈ അർത്ഥങ്ങളെല്ലാമുണ്ട്. ഒന്നാമത്തെ പത്തിയിൽ സൂചിപ്പിക്കപ്പെടുന്ന എല്ലാ ആളുകളേയും കുറിക്കുന്നതിന് ഒരു പദം മാത്രവും അതുപോലെ തന്നെ രണ്ടാമത്തവയ്ക്കും ഒരു പദം മാത്രവും ആവശ്യമുള്ള ഈ സാൻഡ്‌വിച്ചുമാരുടെ ഇടയിൽ നടപ്പായിരിക്കുന്ന വിവാഹാചാര സംബന്ധമായ സാമുദായികക്രമം എത്രയും അവ്യവസ്ഥിതമായിരിക്കുമെന്ന് ഊഹിക്കപ്പെടാവുന്നതാണല്ലോ. ഒരു സ്ത്രീക്കു ഭർത്താക്കന്മാരും ജ്യേഷ്ഠത്തി അനുജത്തിമാരും ഉണ്ടായിരിക്കുമെങ്കിലും ഭർതൃസോദരസ്ഥാനത്തിൽ ഒരുവൻ ഉണ്ടായി എന്നു വരികയില്ല. അതുപോലെ തന്നെ പുരുഷന്മാർക്കും ഭാര്യമാരും അളിയന്മാരും ഉണ്ടായിരിക്കുമെങ്കിലും ഭാര്യാസോദരിപദത്തിൽ ഒരുവരും ശേഷിച്ചു എന്നു വരികയില്ല. ഒരു വംശത്തിൽപ്പെട്ട സ്ത്രീപുരുഷന്മാർ തമ്മിൽ, സൃഷ്ടിയാൽ തന്നെ ഭാര്യാഭർതൃസംബന്ധം ഉള്ളതായിട്ടാണ് ഇവരുടെ സങ്കല്പം എന്നു തോന്നിപ്പോകും.

ഈ അവസ്ഥയിൽനിന്നു സമുദായം സംസ്കരിക്കപ്പെട്ട്, പുരുഷന്മാർ ഏകഭാര്യാവ്രതന്മാരായും സ്ത്രീകൾ ഏകപുരുഷപ്രേമകളായും ഇരിക്കുന്ന ഇപ്പോഴത്തെ പരിഷ്കൃതാചാരം എങ്ങനെ ഉണ്ടായി എന്നാണ് ഇവിടെ സ്വാഭാവികമായി ജനിക്കുന്ന ഒരു ചോദ്യം. ഇതിനു മറുപടിയെന്താണെന്നു ഇനിയും ചിന്തിക്കാം.

നീചസമുദായങ്ങളിൽ നടപ്പായിരിക്കുന്ന അനിശ്ചിതവിവാഹവ്യവസ്ഥ, സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരുപോലെ അനിഷ്ടകരമായിരിക്കുമെന്നു ന്യായമായി വിചാരിക്കപ്പെടാം. എല്ലാവരുടേയും മാത്സ്യവൃത്തിയോടുകൂടെയും സംരക്ഷണത്തിനു ഒരു പ്രത്യേകപുരുഷൻ ഇല്ലാതെയും, ആ കാലങ്ങളിൽ സ്ത്രീകൾ വളരെ ബുദ്ധിമുട്ടിയിരുന്നിരിക്കണം. അതുപോലെ തന്നെ തങ്ങളുടെ സ്വന്തദേഹരക്ഷയ്ക്കും ശുശ്രൂഷയ്ക്കും പ്രത്യേകിച്ച് ഒരു സ്ത്രീയില്ലായ്കയാൽ പുരുഷന്മാർക്കും നേരിട്ടിരുന്ന അസ്വാസ്ഥ്യം ചില്ലറയായി ഇരുന്നിരിക്കയില്ല. ഈ പ്രായ

സങ്ങളെ പരിഹരിക്കുന്നതിന്നായി, ഒരു സ്ത്രീയും പുരുഷനും അന്യോന്യം അനുരാഗത്തോടുകൂടെ താമസിച്ചു തുടങ്ങുന്നതായാൽ ആ ജാരികമാർ മുഴുവനും അവരെക്കതിരായി ശണ്ഠയ്ക്കു പുറപ്പെടുകയും ചെയ്യും. ഇങ്ങനെ കഴിയുന്ന സന്ദർഭത്തിൽ ഒരുവൻ സമീപത്തിലുള്ള വേറൊരു വർഗ്ഗക്കാരിൽ നിന്ന് ഒരു സ്ത്രീയെ അടിമയായി പിടിച്ചുകൊണ്ടു വരുന്നതിന്നു സംഗതിയായി എന്നിരിക്കട്ടെ. അടിമയെ കൊല്ലുന്നതിന്നുകൂടെയും അക്കാലങ്ങളിലെ നിയമപ്രകാരം ജേതാവിന്നു സ്വാതന്ത്ര്യമുള്ളതിനാൽ ആ സ്ത്രീ സമുദായത്തിന്റെ പൊതുസ്വത്താണെന്നോ സമുദായത്തിലേയ്ക്കു വിടപ്പെടണമെന്നോ ആരെങ്കിലും വാദിച്ചു തുടങ്ങുകയില്ല. അവൾ ജേതാവിന്റെ സ്വന്തം ഭാര്യയായി താമസിക്കുന്നതിൽ വൈമുഖ്യം നടിക്കുന്നതിന് ആർക്കും അവകാശമില്ലാത്തതാണല്ലോ. ആ സ്ത്രീ അടിമയാണെന്ന് ഒരു ആക്ഷേപം ഉണ്ടായിരിക്കും എന്നുള്ളതിന്നു സംശയമില്ല. എന്നാൽ ഒരു പ്രത്യേകപുരുഷനെ രക്ഷകനായിട്ടും, ഭർത്താവ് ഒന്നു മാത്രം ആയിരിക്കുകയാൽ ദാസ്യവൃത്തി ലഘുവായിട്ടും ലഭിച്ചിരിക്കുന്ന ഇവൾ, സ്വതന്ത്രകളായ അന്യസ്ത്രീകളെക്കാൾ വാസ്തവത്തിൽ ഭാഗ്യവതിയായിട്ടാണ് പരിണമിക്കുന്നതു്. തന്നെമാത്രം ആശ്രയിച്ചിരിക്കുന്ന ഈ സ്ത്രീയോടു സമുദായസ്വത്തുക്കളായ അന്യസ്ത്രീകളോടുള്ളതിനേക്കാൾ പുരുഷന്നു കൂറു വർദ്ധിച്ചുവരുന്നതും സ്വാഭാവികമാണ്. ഈ സൗകര്യത്തെ അനുഭവിക്കുന്നതിന് ആഗ്രഹമുള്ള പുരുഷന്മാർ കാലക്രമേണ പലരുണ്ടാവുകയും, അവർ അന്യവംശങ്ങളിൽ നിന്ന് സ്ത്രീകളെ മോഷ്ടിച്ചോ ബലാൽക്കാരമായോ കൊണ്ടുപോരുന്നതിന് ഉത്സാഹിച്ചു തുടങ്ങുകയും ചെയ്യാതിരിക്കുകയില്ല. എന്നാൽ തങ്ങളുടെ സ്ത്രീകളെ അന്യവംശക്കാർ അടിമകളായി കൊണ്ടുപോകുന്നതു തങ്ങൾക്കു മാനഹാനിയാണെന്നുള്ള അഭിമാനംമൂലം, സ്ത്രീപക്ഷക്കാർ നിശ്ചയമായും ശണ്ഠയ്ക്കു പുറപ്പെടുന്നതാകയാൽ, ഭാര്യാപഹരണം സംബന്ധിച്ച് യുദ്ധങ്ങളും മത്സരങ്ങളും അവശ്യം ഉണ്ടാകുന്നതായിരിക്കുമെന്നും അനുമാനിക്കാം.

ഇങ്ങനെ പുരുഷന്മാർ കൂട്ടംകൂട്ടമായി അന്യസമുദായങ്ങളോടു മത്സരിക്കുകയും സ്ത്രീകളെ അപഹരിച്ചു ഓരോരുത്തനും സ്വന്തഭാര്യമാരായി രക്ഷിക്കുകയും കുറേ കാലമായി നടന്നുവന്നു എന്നിരിക്കട്ടെ. ഇങ്ങനെ അടിമകളായി പിടിക്കപ്പെടുന്ന സ്ത്രീകൾ വാസ്തവത്തിൽ സൗഭാഗ്യവതികളാകുന്നു എന്നുള്ളതു വേഗത്തിൽ നാടൊക്കെയും പ്രസിദ്ധമാകാതിരിക്കുകയില്ല. എല്ലാവർക്കും ദാസ്യവൃത്തിയോടു കൂടിയിരിക്കേണ്ടാത്ത സ്വതന്ത്രകളായ സ്ത്രീകൾ കൂടെയും അന്യവംശജന്മാരായ പുരുഷന്മാരാൽ അടിമകളായി പിടിക്കപ്പെടുന്നതിന് ആഗ്രഹിച്ചുതുടങ്ങി എന്നും വരാം. ഒരു സ്ത്രീയെ ഹരിക്കുന്നതിന് അന്യഗോത്രത്തിൽപെട്ടവനായ ഒരു യുവാവു തരംനോക്കി വരുന്ന അവസരത്തിൽ അവളെ മനസ്സോടെ വിട്ടുകൊടുപ്പാൻ ചാർച്ചക്കാർ സന്തോഷമുള്ളവരായിട്ടുതന്നെ ഇരുന്നേയ്ക്കാവുന്നതുമാണ്. എന്നാൽ തങ്ങളുടെ വംശത്തിൽപ്പെട്ട ഒരു സ്ത്രീയെ അന്യവംശത്തിലേയ്ക്കു അടിമയായി അയച്ചുകളഞ്ഞു എന്ന ആക്ഷേപം ഉണ്ടാകാതിരിപ്പാൻ എന്തു മാർഗ്ഗമാണ് ഉള്ളതെന്നായിരിക്കും സ്ത്രീപക്ഷക്കാരുടെ പിന്നത്തെ നോട്ടം. ഈ ഉദ്ദേശത്തോടുകൂടെ പുരുഷപക്ഷക്കാർക്കെതിരായി ആയുധങ്ങ

ദ്ധമായി എതിൎത്തു പോരിന്ന ഒരു യുദ്ധം ചെയ്യുന്ന വരുത്തി തോൽവി ഭവിച്ചു എന്ന വ്യാജേന സ്ത്രീകളെ വിട്ടുതുടങ്ങി. ഇങ്ങിനെ പലസ്ഥലങ്ങളിലും നടന്നുതുടങ്ങിയപ്പോൾ, സ്ത്രീകൾ അന്യവംശങ്ങളിലേയ്ക്കു പോകുവാൻ സംഗതിയാകുന്നതു ചാൎച്ചക്കാരുടെ അറിവോടും മനസ്സോടും കൂടി ആണെന്നുള്ള വാസ്തവം എല്ലാവൎക്കും അറിവുള്ള ഒരു രഹസ്യമായി ഭവിച്ചു. ചുരുക്കിപ്പറയാമല്ലൊ. മുൻകൂട്ടി നിശ്ചയിക്കപ്പെട്ടിരിക്കുന്ന പുരുഷൻ നിശ്ചിതസമയത്തു സ്ത്രീയെ കൊണ്ടുപോവാനായി വരികയും, അപ്പോൾ സ്ത്രീപക്ഷക്കാർ മത്സരത്തിൻ്റെ ചില നാട്യങ്ങൾ ഒക്കെയും കാണിക്കുകയും ചെയ്യുമെന്നുള്ളതു് കാലക്രമേണ വിവാഹകൎമ്മത്തിൽ ചെയ്യപ്പെടേണ്ട ഒരു ആചാരമായി പരിണമിച്ചു.

വിവാഹകൎമ്മസംബന്ധമായി സ്ത്രീപക്ഷക്കാരും പുരുഷപക്ഷക്കാരും തമ്മിൽ ഒരു ആയോധനാഭിനയം നടക്കേണ്ടതാണെന്നു് മിക്ക അപരിഷ്കൃതസമുദായങ്ങളിലും ഒരു പ്രമാണമുണ്ടായതിന്മേൽ വിവരിക്കപ്പെട്ട കാരണമാകുന്നു എന്നിപ്പോൾ മിക്ക സാമുദായിക ശാസ്ത്രജ്ഞന്മാരും സമ്മതിച്ചു വന്നിരിക്കുന്നതു്. പേരിന്നു മാത്രം വരൻ കന്യകയുടെ അമ്മന്മാരെ കമ്പുകൊണ്ടടിക്കുക, കന്യകയെ എടുത്തുകൊണ്ടോടുക, ഓടിപ്പിടിക്കുക എന്നിതുകളെല്ലാം കാണപ്പെടുന്നതു മുമ്പൊരു കാലത്തിൽ വാസ്തവത്തിൽ നടക്കേണ്ടതായിരുന്ന യുദ്ധം വേഷമാത്രമായി ഭവിച്ചതിൻ്റെശേഷം വിവിധപ്രകാരങ്ങളിൽ വികസിച്ചതിൻ്റെ ഫലങ്ങളായിട്ടാണു് എന്നുള്ള വിദ്വജ്ജനമതം സയുക്തികമായിരിക്കുന്നു എന്നും സമ്മതിക്കപ്പെടേണ്ടതു തന്നെ. വിവാഹം കഴിഞ്ഞാൽ ഉടനെ വധൂവരന്മാർ ബന്ധുജനങ്ങളെ വെടിഞ്ഞു് ഒന്നുരണ്ടുമാസക്കാലത്തേയ്ക്കു ദൂരെയുള്ള വല്ല പട്ടണങ്ങളിലും പോയി താമസിക്കുകയും ഇതിന്നായി പുറപ്പെടുന്ന അവസരത്തിൽ അവരെ ഭവനത്തിൽ ഉള്ള മററാളുകൾ ചേൎന്ന് പഴയ ചെരിപ്പുകൾ കൊണ്ടു എറിയുകയും ചെയ്യുന്ന ഒരു പതിവു് ഇന്നും സായ്പന്മാരുടെ ഇടയിൽ നടപ്പുണ്ടു്. വരൻ സാക്ഷാൽ ഏറും തല്ലുംകൊണ്ടു കന്യകയെ ബന്ധുജനങ്ങളിൽ നിന്നു ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോകേണ്ടതായിരുന്ന ഒരു കാലം ആംഗ്ലേയസമുദായത്തിൻ്റെ പരിണാമപദ്ധതിയിലും ഉണ്ടായിരുന്നു എന്നാണു് ഈ ആചാരത്തിൽ നിന്നു പല വിദ്വാന്മാരും അനുമാനിച്ചിരിക്കുന്നതു്. മലയാളത്തുള്ള നസ്രാണിമാപ്പിളമാരുടെ ഇടയിൽ വധൂവരന്മാരെ പഴത്തൊലികൊണ്ടും മററും എറിയുന്നതായ ഒരു സമ്പ്രദായം ഉണ്ടെന്നുള്ളതു പ്രസിദ്ധമാണല്ലോ. ഞായറാഴ്ച ആരംഭിക്കുന്ന വിവാഹോത്സവം അവസാനിച്ചു് വധു ഭൎത്തൃഗൃഹത്തിലേയ്ക്കു് പുറപ്പെടേണ്ടതായ വ്യാഴാഴ്ചദിവസത്തിന്ന തലേരാത്രിയിൽ ആളുകൾ ഉറക്കമൊഴിഞ്ഞിരുന്നു ചെയ്യുന്ന അട്ടഹാസങ്ങളും പാട്ടും കരവും ഏറും ബഹളവും എല്ലാം അപരിഷ്കൃതസമുദായങ്ങളിൽ വാസ്തവത്തിൽ നടക്കേണ്ടതായ യുദ്ധത്തിൻ്റെ സ്മാരകങ്ങളായിരിക്കുന്ന നിൎദ്ദോഷശകലങ്ങൾ ആകുന്നു എന്നു അഭിപ്രായപ്പെടാമെന്നുള്ളതും ഈ അവസരത്തിൽ ഒരുവൻ്റെ ഹൃദയത്തിൽ പ്രബലമായി ദ്യോതിക്കാതിരിക്കുകയില്ല.

മാച്ചാംചാഷിണി. കെ. എം. ചെറിയാൻ ബി. എ. എൽ. റി.

:0:

# സുഖസ്വപ്നമാൎഗ്ഗം

നമ്മുടെ ജീവകാലത്തിലെ പ്രധാനഭാഗം ഉറക്കമായിക്കഴിയുന്നു. ഉറക്കത്തിൽ ചിലപ്പോൾ രസകരവും, ചിലപ്പോൾ നീരസം ജനിപ്പിക്കുന്നതും, എന്നുമാത്രമല്ല, ഭയങ്കരവും വ്യസനകരവുമായ സ്വപ്നങ്ങൾ ഉണ്ടാകുന്നുണ്ട്. സ്വപ്നത്തിൽ അനുഭവിക്കുന്നതു് ഒരു തോന്നൽ മാത്രമാണെങ്കിലും, ജാഗ്രൽ സ്വപ്നങ്ങളിൽ അനുഭവിക്കുന്ന സന്തോഷം സന്തോഷവും, സന്താപം സന്താപവും തന്നെ. അതുകൊണ്ടു സുഖസ്വപ്നത്തെ അംഗീകരിപ്പാനും ദുഃഖജനകമായതിനെ നിരാകരിപ്പാനുമുള്ള മാൎഗ്ഗം ആലോചിക്കുന്നതു് അനുചിതമായിരിക്കയില്ല. സ്വപ്നം കാണാതെ ഉറങ്ങുന്നതു് ഉത്തമപക്ഷംതന്നെ. സ്വപ്നം ഉണ്ടാകുന്നതായാൽ സുഖസ്വപ്നമായിരിക്കുന്നതാണു് ഭേദം. സന്തോഷപ്രിയന്മാരായ മനുഷ്യജീവികൾക്ക സുഖസ്വപ്നാനുഭവമാനന്ദം അനുഭവിക്കുന്നതും ഒരു സന്തോഷം തന്നെയാണല്ലോ.

സുഖസ്വപ്നത്തിലുള്ള ഒന്നാമത്തെ വഴി ക്രമമായ വ്യായാമംകൊണ്ടും മിതമായ ഭക്ഷണംകൊണ്ടും കായബലത്തെ പരിപാലിക്കുകയാകുന്നു. എന്തെന്നാൽ, ബലഹീനന്മാരുടെ വിചാരശക്തി ഇടറിപ്പോകുന്നതുകൊണ്ടു് ചിലപ്പോൾ നിന്ദ്യങ്ങളും പലപ്പോഴും ഭയങ്കരങ്ങളുമായ ദുസ്സ്വപ്നങ്ങൾ അവൎക്കു കാണുവാനിടയുണ്ടു്. ശരീരായാസം ചെയ്യുന്നതു ഭക്ഷണത്തിനു മുമ്പായിരിക്കണം. ഭക്ഷണം കഴിഞ്ഞ ഉടനെ ഒരിക്കലും വ്യായാമം ചെയ്യരുതു്. ഊണിനുമുമ്പു ചെയ്യുന്ന വ്യായാമം ദഹനശക്തിയെ വൎദ്ധിപ്പിക്കുകയും മറുവിധം ചെയ്യുന്നതുകൊണ്ടു വിപരീതഫലത്തെ ഉണ്ടാക്കുകയും ചെയ്യുന്നു. അത്താഴം കഴിഞ്ഞ ഉടനെ അധികമായി അദ്ധ്വാനിക്കുന്നതു് ആൎക്കും നല്ലതല്ല. 'അരവയറത്താഴം' എന്ന പഴമൊഴി വളരെ സാരത്തോടുകൂടിയതാകുന്നു. അങ്ങിനെയിട്ടു് അത്താഴം കഴിക്കുന്നവൎക്കു വേണ്ട മാതിരിയിലുള്ള ദഹനശക്തി ക്ഷണത്തിൽ ഉണ്ടാകുന്നു; ദേഹത്തിനു ലാഘവവും സ്വഭാവത്തിനു പ്രസന്നതയും തോന്നുന്നു; ജീവിതസാരസൎവ്വസ്വമായ ശരീരത്തിലെ സകല യന്ത്രപ്പണിത്തരങ്ങളും യഥാക്രമം ചേഷ്ടിക്കുന്നു; ഇതാണു് ആ ചൊല്ലുകൊണ്ടു വന്നുകൂടുന്ന അൎത്ഥം. ക്രമമായ വ്യായാമം ചെയ്തതിനു ശേഷം മിതഭോജനം കഴിക്കുന്നവനു നിദ്രാദേവി താനെ പ്രത്യക്ഷമായി വന്നു രാത്രിസമയം നിൎബ്ബാധമാക്കിത്തീൎക്കാതിരിക്കയില്ല. നേരെമറിച്ചു് ചാക്യാർ പറയുന്നതുപോലെ ആകണ്ഠം മാത്രമല്ല, രണ്ടുമൂന്നു പത്തനങ്ങളും കൂടി കയറി നില്ക്കുന്നതുവരെ തീൻപണ്ടങ്ങളെ ഉള്ളിൽ കുത്തിനിറച്ചു് ഉറങ്ങാൻ കിടക്കുന്ന ഒരു ബുഭുക്ഷുവിനുണ്ടാകുന്ന ദുസ്സ്വപ്നങ്ങളുടെ ഭയങ്കരത്വം അവാച്യമാകുന്നു. അയാൾ കുത്തനെയുള്ള കൊടുമുടിയിൽനിന്നു് ഉരുണ്ടുവീഴുന്നുവെന്നോ, കാട്ടുമൃഗങ്ങളോ, കൊലപാതകികളോ, പിശാചുക്കളോ നേരിട്ടുവരുന്നുവെന്നോ വിചാരിച്ചു പ്രാണവേദനകൊണ്ടു നിലവിളികൂട്ടുന്നു. അദ്ധ്വാനവും ആഹാരവും തമ്മിൽ സംബന്ധമുള്ളതുകൊണ്ടു് ഒന്നിന്റെ ഏററ

കുറവുപോലെ മറേറതും വേണ്ടതാണെന്നല്ലാതെ അധികം അദ്ധ്വാനിക്കുന്നവക്ക് അല്പമായ ആഹാരം ഒരിക്കലും മതിയാകുന്നതല്ല. ആയാസക്കുറവും അത്താഴനിറവും പാടില്ലെന്നു സിദ്ധാന്തിക്കുന്നതേയുള്ളു. പാചകവൃത്തി പരിഷ്കൃതരീതിയിലെത്തിയതിന്നുശേഷം ജനസമുദായത്തിന്നു രണ്ടു നേരം ആഹാരമുണ്ടായാൽ മതി. എന്നാൽ അമിതമായ അത്താഴം പലപ്പോഴും ദുസ്സ്വപ്നങ്ങളെ ഉണ്ടാക്കുന്നതായി കണ്ടിരിക്കുന്നു. കായബലം കൂടിയവർ ഇതിൽ നിന്നു ഒഴിവാകുന്നില്ലെന്നില്ല. ബലഹീനന്മാരായ പെരുവയറന്മാർ മൂക്കോളം ചെലുത്തി വഡ്ഢിയും താങ്ങി വിരിപ്പിൽ ചെന്നു മലൎന്നതിന്നു ശേഷം ചിലർ കല്പാന്തകാലംവരെ ഉണരാതുള്ള ദീർഘനിദ്ര ചെയ്തിട്ടുള്ളതായി വൎത്തമാനപ്പത്രത്തിൽ ഘോഷിച്ചിട്ടുണ്ട്. ഇതിന്നുള്ള കാരണം ഭിഷഗ്വരന്മാർ പറയുന്നതു ഭയങ്കരമായ സ്വപ്നംകൊണ്ടാണെന്നാകുന്നു.

തടിമിടുക്കുണ്ടാകുവാനുള്ള മറെറാരു മാൎഗ്ഗം ശയ്യാഗൃഹത്തിൽ ശുദ്ധവായുവിന്റെ ഒഴിയാതെയുള്ള പ്രചാരമാണ്. ഉറക്കത്തിന്നു ഭംഗം വരാതിരിപ്പാനായി വാതിലുകളെല്ലാം കെട്ടി അടച്ചു കട്ടിലിന്നു ചുററും മറശ്ശീലയിട്ട് ഒരു കുടുസ്സായ മുറിയിൽ കിടന്നുറങ്ങുന്നതു വളരെ അപകടമായിട്ടുള്ളതാകുന്നു. ഉറക്കത്തിൽ പുറത്തുനിന്നുവരുന്ന കാററു തട്ടുന്നതു സുഖക്കേടാണെന്നു വിചാരിക്കുന്നപക്ഷം ശ്വാസോച്ഛ്വാസംകൊണ്ടു മലിനമാക്കിത്തീൎത്ത ഒരു ചെറിയ മുറിയിലെ വായുവിനെത്തന്നെ വീണ്ടും ശ്വസിക്കുന്നതു് അധികം ഉപദ്രവകരമായിട്ടുള്ളതാണ്. തിളച്ചുമറിയുന്ന വെള്ളം ആവിയായി പോകുവാൻ തരമില്ലാത്തപക്ഷം വീണ്ടും തിളപ്പിക്കുന്നതായാൽ അതിലധികം ചൂടുപിടിക്കുവാൻ നിർവ്വാഹമില്ല. മനുഷ്യദേഹത്തിൽ നിന്ന് മലിനദ്രവ്യങ്ങളെ ഉടനുടൻ കളയുന്നതായാൽ ദേഹത്തിന്ന് ഒരിക്കലും കേടു തട്ടുന്നതല്ല. ശ്വാസകോശംവഴിക്കും രോമകൂപങ്ങളിൽക്കൂടിയും ദുഷിച്ചസാധനങ്ങളെ പുറത്തുകളയുന്നതിന്നും ശുദ്ധവായു സമ്പാദിച്ച് അവയെ ദൂരത്താക്കുന്നതിന്നും പ്രകൃതിതന്നെ വേണ്ടുന്ന ഏൎപ്പാടുകൾ ചെയ്തിട്ടുണ്ട്. എന്നാൽ വിസ്താരം കുറഞ്ഞ മുറിയിലെ വായു മനുഷ്യശരീരത്തിൽ നിന്നു പൊടിയുന്ന മലിനസാധനങ്ങളോടുകൂടി കലൎന്നു ക്രമേണ ദുഷിച്ചുപോകയും ആ വായുവിനെത്തന്നെ വീണ്ടും ഉച്ഛ്വസിക്കേണ്ടി വരുന്നതുകൊണ്ട് മുമ്പു ദേഹത്തിൽനിന്നു വിസർജ്ജനംചെയ്ത ദ്രവ്യങ്ങൾ പിന്നീട് ആ ദേഹത്തിൽത്തന്നെ പ്രവേശിക്കുകയും ചെയ്യുന്നു. അധികം ജനങ്ങളുള്ള ഒരു ചെറിയ മുറിയിലെ വായു ക്ഷണത്തിൽ ദുഷിച്ച്, കൽക്കുട്ടയിലെ ഇരുട്ടറപോലെ ജീവനാശം വരുത്തുകയും ചെയ്യും. ഒരാൾക്ക് ഒരു മിനിട്ടുനേരംകൊണ്ട് ഒരു ഗാലൻതൂക്കം വായുവിനെ അശുദ്ധീകരിക്കുവാൻ കഴിയും. ആ തോതനുസരിച്ച് ഒരു മുറിയിലെ വായു ദുഷിച്ചുപോകുന്നതിന്നു കുറെ മണിക്കൂർ നേരത്തെ താമസം വേണ്ടിവരും. എന്നാലും വായു ക്രമേണ മലിനമായിത്തീൎന്നു പല ഉപദ്രവങ്ങളും ഉണ്ടാക്കാതിരിക്കുന്നില്ല. ശരീരത്തിൽ നിന്നു പൊഴിയുന്ന മാലിന്യങ്ങളോട് കലൎന്നിട്ടുള്ള വായുവിനെ ഉൾക്കൊള്ളുന്നതുകൊണ്ടു ദീനമുണ്ടാകുമെന്നുള്ള മുന്നറിവ് അതു നമുക്കു തരാതെ ഇരിക്കുന്നില്ല. ശ്വാസം കഴിക്കുന്നതിന്നു സ്വല്പം

തടവോ, രോമകൂപങ്ങളിൽ ഒരു കിരുകിരുപ്പോ, (ഇന്നതാണെന്നു വിവരപ്പെടുത്തുവാൻ കഴിയാത്ത ഒരു സുഖക്കേട്) ഇതിന്റെ സൂചനയാണ്. ഈ സുഖക്കേട് പലരും അനുഭവിച്ചിട്ടുണ്ടെങ്കിലും കാരണം അറിഞ്ഞിട്ടുള്ളവർ വളരെ ചുരുങ്ങും. നഖശിഖാപര്യന്തം പുതച്ചു മൂടികിടന്നുറങ്ങുമ്പോൾ പെട്ടെന്നുണരുകയും പിന്നീടു ഉറക്കം വരാതെ കഴങ്ങുകയും ചെയ്യുന്നതിനിടയിൽ തിരിഞ്ഞും മറിഞ്ഞും കിടന്നു നോക്കും. എങ്ങിനെയായാലും സുഖം തോന്നുകയില്ല. ഈ അസ്വാസ്ഥ്യം ഉണ്ടാകുന്നതു രോമകൂപങ്ങളിൽ കൂടി പുറത്തേയ്ക്കു പുറപ്പെടുന്ന ദുഷിച്ച പദാർത്ഥങ്ങളെ ശരീരത്തിൽ നിന്നു വിട്ടുവിക്കുന്നതിന്നു വായുവിന്നു ശക്തിയില്ലാതെ അവ ആ ദ്വാരങ്ങളിൽത്തന്നെ പററിക്കിടക്കുന്നതുകൊണ്ടാകുന്നു. പുറത്തുപോയി കുറെ ലാത്തിവന്നു വിരിപ്പു തട്ടിക്കുടഞ്ഞു വിരിച്ചു വാതിൽ തുറന്നിട്ടു കിടക്കുമ്പോൾ സുഖസ്വപ്നപരമാനന്ദമോ അഥവാ ഗാഢനിദ്രയോ പിന്നീട് അനുഭവിക്കയും ചെയ്യുന്നു.

ഈ സംഗതിയെക്കുറിച്ച് ഇനിയും പല പ്രകാരത്തിൽ അനുഭവപ്പെട്ടതാമെങ്കിലും ശാസ്ത്രരീതി പിടിച്ചു പോകുന്നവക്ക് ഇത്രയും പറഞ്ഞതുകൊണ്ടു മതിയാകുന്നതാണ്. ശുദ്ധവായുവിന്റെ പ്രചാരം സുഖസ്വപ്നമോ സുഷുപ്തിയോ മാത്രമല്ല, ദീർഘായുസ്സും നൽകുന്നതാണെന്ന് അനുഭവംകൊണ്ട് അനുമാനിക്കാൻ ശക്തിയില്ലാത്തവർ ഈ പുരാണ ശ്ലോകത്തെ വിശ്വസിച്ചുകൊള്ളട്ടെ.

അഞ്ഞൂറുകാലം ഇടവിടാതെയുള്ള അഭ്യാസംകൊണ്ടു സിദ്ധിവരുന്നതായ ഒരു യോഗമുറ 'സത്രാവ്യൻ' എന്നു ഋഷീശ്വരൻ നിമ്മാണ കാലത്തു തന്റെ ശിഷ്യനെ ഉപദേശിച്ചു. ശിഷ്യൻ ഉപദേശപ്രകാരം അഭ്യാസം തുടങ്ങുന്നതിന്നു മുമ്പു പ്രാണായാമം സ്വാധീനപ്പെടുത്തി ആയുസ്സു സമ്പാദിക്കണമെന്നു നിശ്ചയിച്ച് വായുഭഗവാനെക്കുറിച്ചു തപസ്സുചെയ്തു. ശുദ്ധവായു ധാരാളം സഞ്ചരിക്കുന്ന ഒരു വിജനപ്രദേശത്തിൽ വളരെക്കാലം തപസ്സുചെയ്തതിന്റെ ശേഷം വായുഭഗവാൻ അദ്ദേഹത്തിന്നു പ്രത്യക്ഷമായിട്ട് 'എനിക്കു വളരെ സന്തോഷമായി, എന്തുകാര്യമാണ് ഞാൻ സാധിപ്പിക്കേണ്ടത്' എന്നു ചോദിച്ചു.

അപ്പോൾ ശിഷ്യൻ 'അഞ്ഞൂറുകാലം ആയുസ്സു നിലനിൽക്കുവാനായി പ്രാണായാമം സ്വാധീനപ്പെടുത്തിത്തരണം' എന്നാണ് വരമപേക്ഷിച്ചത്.

അതിന്നു പ്രതിവചനമായി വായുഭഗവാൻ പറഞ്ഞു: 'അത്രെയുള്ളു? ഇത്ര കുറച്ചുകാലം ജീവിച്ചിരിക്കുവാനായിട്ടു പ്രാണായാമം സ്വാധീനപ്പെടേണമെന്നില്ല. എന്റെ ഗതാഗതത്തിന്നു തടസ്ഥം നേരിടാത്ത സ്ഥലത്തു പതിവായി കിടന്നുറങ്ങിയാൽ മതി'

രസികരഞ്ജിനി. എടത്തട്ടവിൽ പൊതുവാൾ.



അഞ്ചാം പ്രകരണം

പുരുഷാർത്ഥത്തെക്കുറിച്ചുള്ള

# പ്രാചീന ഭാരതീയന്മാരുടെ അഭിപ്രായം

പുരുഷാർത്ഥം എന്ന ചോദ്യത്തിനു ഉത്തരം പറവാൻ സകല മതങ്ങളും പരിശ്രമിച്ചിരിക്കുന്നു എന്നതു വാസ്തവംതന്നെ. എങ്കിലും പുരുഷാർത്ഥസാധകമാർഗ്ഗങ്ങളുടെ പാർത്ഥക്യം അനുസരിച്ചു മതങ്ങൾക്കു വളരെ ഭേദഗതികൾ വന്നിരിക്കുന്നു എന്നതിനു വിവാദം ഇല്ല. ഈ ഭേദങ്ങൾ നിമിത്തം പുരുഷാർത്ഥം ഉപേക്ഷിച്ചു് ആഗന്തുകങ്ങളായ ചില അഭിപ്രായങ്ങളെ പ്രബലപ്പെടുത്തി ബാഹ്യകർമ്മങ്ങളിൽ മാത്രം ദൃഷ്ടിവച്ചു നടക്കുക ആകുന്നു. മതം എന്ന സാധാരണവിശ്വാസം പ്രതിദിനം വർദ്ധിച്ചു വർദ്ധിച്ചു വരുന്നു. ഈ വിശ്വാസാവലംബനം ഹേതുവായി ശ്രദ്ധ, ഭക്തി, ഗുരുസേവ, ധ്യാനം, തത്വചിന്തനം മുതലായ അദ്ധ്യാത്മവിഷയങ്ങളെ ത്യജിച്ചു മനുഷ്യർ ബാഹ്യകർമ്മാനുഷ്ഠാനത്തിങ്കൽ ദത്താവധാനന്മാരായി തീർന്നിരിക്കുന്നു. താന്താങ്ങളുടെ മതം മാത്രം യഥാർത്ഥമായിട്ടുള്ളു എന്നും ഇതരന്മാരുടെ മതം വിശ്വാസാദരയോഗ്യമല്ലെന്നും മനുഷ്യർ ഘോരമായി ശഠിക്കുന്നതും എല്ലാവരുടേയും അനുഭവം തന്നെ. എന്നാൽ ഹിന്തുക്കളുടെ പൂർവ്വന്മാർ പുരുഷാർത്ഥം എന്തെന്നു വിചാരിച്ചിരുന്നു എന്നും അവരുടെ സന്തതികളായവർ ഈ ഗൌരവമേറിയ വിഷയത്തെക്കുറിച്ചു എന്തു ഭാവിക്കുന്നു എന്നും സ്വല്പം ആലോചിക്കുന്നതു മാന്യരായ വായനക്കാർക്കു സന്തോഷം ഉണ്ടാക്കുമെന്നു വിശ്വസിച്ചു് ഈ ഉപന്യാസം തുടങ്ങുന്നു.

ബ്രാഹ്മണാദ്യുത്തമവർണ്ണങ്ങളുടെ ഗോത്രപിതാക്കന്മാരായ ആര്യന്മാർ വടക്കുപടിഞ്ഞാറു നിന്നു് ഈ ഭാരതവർഷത്തിൽ വന്നു സിന്ധുനദിയുടേയും അതിന്റെ പോഷകനദികളുടേയും തീരങ്ങളിൽ ആദ്യം നിവസിച്ചു. സിന്ധുവിന്റെ പടിഞ്ഞാറു കബൂലിസ്ഥാൻ എന്നു് ഇപ്പോൾ പേർ വിളിച്ചുവരുന്ന ദേശത്തിലും അവർ പാർത്തിട്ടുണ്ടായിരുന്നു. ഋഗ്വേദത്തിൽ (൧. ൧൨൬. ൭.) ഗാന്ധാരന്മാരെക്കുറിച്ചു പറഞ്ഞിരിക്കയാൽ ഇപ്പോൾ കണ്ടഹാർ എന്നു പറയുന്ന ദേശത്തെക്കുറിച്ചും ഋഷികൾക്കു അറിവുണ്ടായിരുന്നു എന്നു നിശ്ചയിക്കാമല്ലോ. ഗാന്ധാരദേശം മഹാഭാരതത്തിൽ ഗാന്ധാരമെന്നു പേരോടുകൂടിയതായും ധൃതരാഷ്ട്രരുടെ ധർമ്മപത്നിയായ ഗാന്ധാരിയുടെ ജന്മഭൂമിയായും കാണുന്നതുകൊണ്ടു് ആര്യന്മാർ അധിവസിച്ച രാജ്യത്തിന്റെ പടിഞ്ഞാറെ അതിരു ഗാന്ധാരം ആയിരുന്നു എന്നു തെളിയുന്നു. ഹിമാലയപർവ്വതത്തെക്കുറിച്ചു് ഋഗ്വേദത്തിൽ പറഞ്ഞിട്ടുണ്ടെങ്കിലും വിന്ധ്യാദ്രിയെക്കുറിച്ചു് ഒന്നും പ്രസ്താവിക്കാത്തതുകൊണ്ടു് ആര്യന്മാരുടെ ആവാസസ്ഥലങ്ങൾ വിന്ധ്യാദ്രിവരെ എത്തിയിരുന്നില്ല എന്നതു സ്പഷ്ടംതന്നെ. സപ്തസിന്ധുക്കളുടെ തീരത്തുനിന്നു് ആര്യന്മാർ കിഴക്കോട്ടു ചെന്നു് സരസ്വതി, ദൃഷദ്വതി, യമുന, ഗംഗ മുതലായ നദീ

തീരങ്ങളിലും നിവസിച്ചു. സമുദ്രത്തെക്കുറിച്ചും, കപ്പൽ യാത്രയെക്കുറിച്ചും, കടൽവഴിയായി നടന്ന കച്ചവടത്തെക്കുറിച്ചും, ഋക്കുകളിൽ പല ഘട്ടങ്ങളിലും പ്രസ്താവിച്ചിരുന്നതുകൊണ്ട് ആൎയ്യന്മാർ സിന്ധുവിന്റെ തീരത്തിലൂടെ അതിന്റെ അഴിമുഖത്തു എത്തി സമുദ്രത്തിന്റെ ജ്ഞാനം സമ്പാദിച്ചു എന്നു നിശ്ചയിക്കാം. എന്നാൽ സമുദ്രത്തെ പ്രത്യക്ഷമായി കാണാതെ ശ്രോത്രപരമ്പരയാ കേട്ട് സമുദ്രത്തെക്കുറിച്ചുള്ള ഒരു ജ്ഞാനം ഇവൎക്കു സിദ്ധിച്ചു എന്നു പല പാശ്ചാത്യപണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ഇതിന്റെ യഥാൎത്ഥ്യം ഇവിടെ നിൎണ്ണയിക്കുന്നതു പ്രകൃതവിഷയത്തിനു സംബന്ധിക്കാത്തതുകൊണ്ടു വിട്ടിരിക്കുന്നു. ഋഗ്വേദം (൩-൫൩-൧൪) കീകടന്മാരെക്കുറിച്ചു പ്രസ്താവിക്കുന്നു. ഇവർ അനാൎയ്യരായ ഒരു ജാതിയെന്നും ഇവരുടെ വാസസ്ഥലം കോസലരാജ്യമോ മിഥിലരാജ്യമോ ആയിരുന്നു എന്നും അഭിപ്രായഭേദമുണ്ട്. എന്നാൽ ഋഗ്വേദത്തിന്റെ ഖിലത്തിൽ ഗംഗാ യമുനാനദികൾ വന്നുകൂടുന്ന സംഗമമായ പ്രയാഗത്തെ പറയുന്നതുകൊണ്ട് ആൎയ്യന്മാരുടെ അധിവാസത്തിന്റെ കിഴക്കെ അതിൎത്തി അല്ലഹാബാദ് എന്ന് ഇപ്പോൾ പേർവിളിക്കുന്ന പ്രയാഗം ആയിരിക്കാൻ സംഗതിയുണ്ട്. ഇങ്ങനെ ഋഗ്വേദത്തിൽ പറഞ്ഞ സ്ഥലങ്ങളുടേയും നദികളുടേയും പേരുകളിൽ നിന്നു മന്ത്രദ്രഷ്ടാക്കളായ ഋഷികളുടെ കാലത്തു് ആൎയ്യന്മാൎക്കു നമ്മുടെ രാജ്യമായ ഈ ദേശത്തിന്റെ എത്ര അറിവുണ്ടായിരുന്നു എന്നു നിശ്ചയിച്ചതിന്റെ ശേഷം അവർ എന്തു ചെയ്തു എന്നു ആലോചിക്കാം. ഋഷികൾ നിവസിച്ചിരുന്ന ഈ പുണ്യഭൂമിക്കു മാനവധൎമ്മശാസ്ത്രത്തിൽ ബ്രഹ്മൎഷിദേശം എന്നാകുന്നു പേർ. (ബ്രഹ്മ അതായതു വേദമന്ത്രം. ആ വേദമന്ത്രങ്ങളെക്കണ്ടുപിടിച്ച ഋഷികൾ നിവസിക്കുന്ന സ്ഥലം ആകുന്നു ബ്രഹ്മൎഷിദേശം.)

ഈ പുണ്യഭൂമിയിൽ നിവസിക്കുന്ന കാലത്തു് ഋഷികൾ മന്ത്രങ്ങളെ കണ്ടുപിടിക്കയും സൃഷ്ടപദാൎത്ഥങ്ങളുടെ ആവിൎഭാവ തിരോഭാവങ്ങളിൽ നിന്നു ജഗന്നശ്വരത്തെ നിശ്ചയിക്കയും ജഗന്നിയന്താവായി അഖണ്ഡാനന്ദസ്വരൂപിയായ അനാദ്യനന്തനായിരിക്കുന്ന ഈശ്വരനെ സാക്ഷാൽകാരേണ അറിയുന്നതാകുന്നു അത്യുത്തമമായ ധൎമ്മം എന്നു പ്രതിപാദിക്കയും ബാഹ്യവിഷയങ്ങളാൽ അത്യാസക്തിയോടുകൂടി ചെന്നുചാടുന്ന ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്നു വ്യാവൎത്തിപ്പിച്ചു അവയുടെ വൃത്തികളെ നിരോധിച്ചു ചിത്തത്തിനു സ്വാസ്ഥ്യവും ശാന്തിയും വരുത്തി വിരക്തനായി ശ്രവണം, മനനം, നിദിധ്യാസം എന്നിവയാൽ അന്തഃകരണത്തിന്റെ മാലിന്യം കളഞ്ഞു് അകൎദ്ദമമായി നിശ്ചലമായിരിക്കുന്ന സലിലത്തിൽ സൂൎയ്യൻ സംപൂൎണ്ണമായി പ്രതിബിംബിക്കും പോലെ സ്വാത്മാവിങ്കൽ പരമാത്മാവു പ്രതിഫലിക്കുന്ന വിധത്തിൽ ധ്യാനിച്ചു് ആത്മൈകത്വജ്ഞാനം സമ്പാദിച്ചു് ജീവന്മുക്തനാകുന്നതാകുന്നു പരമപുരുഷാൎത്ഥം എന്നു സ്ഥാപിക്കയും ചെയ്തു. ഇതാകുന്നു വേദശാസ്ത്രങ്ങളുടെ മുഖ്യതത്വം. ഈ പരമശ്രേയസത്തെ പ്രാപിപ്പാനുള്ള മാൎഗ്ഗങ്ങളാകുന്നു വൎണ്ണാശ്രമധൎമ്മങ്ങൾ.

പ്രാചീനാൎയ്യന്മാർ ബ്രഹ്മർഷിദേശത്തു നിവസിച്ചിരുന്ന കാലത്ത് ജാത്യാചാരങ്ങളും ധൎമ്മകൎമ്മങ്ങളും നീതിന്യായങ്ങളും നിശ്ചയിച്ചു വൎണ്ണാശ്രമധൎമ്മങ്ങളെ ക്രമപ്പെടുത്തി എല്ലാവരും ഐകമത്യേന അന്യോന്യം സഹായിച്ചു ശ്രേയഃപ്രേയഃസാധനങ്ങളെ സമ്പാദിപ്പാൻ വ്യവസ്ഥ ചെയ്തുപോന്നു.

ഋഗ്വേദത്തിലെ പുരുഷസൂക്തത്തിൽ ചാതുൎവ്വൎണ്യത്തെക്കുറിച്ചു പറഞ്ഞിട്ടുണ്ട്. സൂക്താന്തരങ്ങളിൽ വൎണ്ണങ്ങളേയും വൎണ്ണവ്യക്തികളേയും അവരുടെ വൃത്തിഭേദങ്ങളേയും നിൎദ്ദേശിച്ചിട്ടുണ്ട്. വിവാഹം, ആചാരഭേദം, അഭിമാനം, ശത്രുജയം മുതലായ സംഗതികളാൽ കാലക്രമേണ ഈ നാലുവൎണ്ണങ്ങൾ ബഹുവിധമായി തമ്മിൽ ഭേദിച്ച് ഇപ്പോൾ അസംഖ്യങ്ങളായി ഭവിച്ചിരിക്കുന്നു. എന്നാൽ മന്വാദി ധൎമ്മശാസ്ത്രകൎത്താക്കന്മാർ നാലു വൎണ്ണങ്ങളേയും അവയുടെ അവാന്തരഭേദങ്ങളേയും പറയുന്നുണ്ടെങ്കിലും വൎണ്ണധൎമ്മങ്ങളെ വിധിക്കുമ്പോൾ ഈ നാലു വൎണ്ണങ്ങളെ മാത്രം അധികരിച്ചു പറയുന്നു. ധൎമ്മശാസ്ത്രപ്രകാരം ബ്രാഹ്മണർ ചെയ്യേണ്ടുന്ന കൎമ്മങ്ങൾ, അദ്ധ്യയനം, അദ്ധ്യാപനം, യജനം, യാജനം, ദാനം, പ്രതിഗ്രഹം ഇവ ആറാകുന്നു. ഈ ഷൾകൎമ്മങ്ങളിൽ അദ്ധ്യാപനം (വേദങ്ങളെ പഠിപ്പിക്കുക) യാജനം (ആധ്വൎയ്യവം സ്വീകരിച്ചു ദ്വിജനെക്കൊണ്ടു യാഗം കഴിപ്പിക്കുക) പ്രതിഗ്രഹം (അന്യന്മാരിൽ നിന്നു ദാനം സ്വീകരിക്കുക) ഈ മൂന്നുകൎമ്മങ്ങൾക്കു ബ്രാഹ്മണന്നു മാത്രമേ അധികാരം ഉള്ളു. അദ്ധ്യയനം (വേദാഭ്യാസം) യജനം (യാഗംചെയ്ക) ദാനം (ദാനംചെയ്ക) ഈ മൂന്നു കൎമ്മങ്ങൾക്കും ബ്രാഹ്മണനുള്ളതുപോലെ ക്ഷത്രിയന്നും വൈശ്യന്നും അധികാരമുണ്ട്. ഈ ആറുകൎമ്മങ്ങൾക്കും പുറമെ ബ്രാഹ്മണന്നു ജീവസന്ധാരണത്തിന്നായി വേറെ യാതൊരു വൃത്തിയും വിധിച്ചിട്ടും ഇല്ല. ദാനദക്ഷിണകളെക്കൊണ്ടു മാത്രം അവർ ഉപജീവിക്കണം എന്നായിരുന്നു പൂൎവ്വകാലത്തെ വ്യവസ്ഥ. വേദം പഠിപ്പിക്കുന്ന ശിഷ്യന്മാരിൽ നിന്നു പ്രതിഫലമായി യാതൊരു ദ്രവ്യവും അദ്ധ്യാപകന്റെ നിലയിൽ സ്വീകരിപ്പാൻ പാടുള്ളതല്ല. എന്നാൽ ശിഷ്യന്മാർ ഭിക്ഷാടനം ചെയ്തു കിട്ടുന്നതെല്ലാം കൊണ്ടുവന്നു ഗുരുവിന്നു സമൎപ്പിക്കുകയും അദ്ദേഹം തരുന്നതിനെ സന്തോഷപൂൎവ്വം കയ്യേറ്റുകൊണ്ടു അനുഭവിക്കയും വേണം എന്ന് ഒരു നിബന്ധനയും ഉണ്ടായിരുന്നു. വേദാഭ്യാസം തീൎന്നശേഷം ശിഷ്യന്ന് ഇഷ്ടമാണെങ്കിൽ ഗുരുവിന്നു യഥാശക്തി ഒരു ദക്ഷിണചെയ്യുന്നതിന്നു വിരോധവും ഉണ്ടായിരുന്നില്ല. അതുകൊണ്ടു പുരാതന കാലങ്ങളിൽ ബ്രാഹ്മണൎക്ക് യാഗത്തിങ്കൽ കിട്ടുന്ന ദക്ഷിണയും മററുള്ള ദിവസങ്ങളിൽ കിട്ടുന്ന ദാനവും മാത്രം ഉപജീവനത്തിന്നുള്ള മാൎഗ്ഗമായിരുന്നു. ഇതരബ്രാഹ്മണരുടെ ഇടയിൽ പൌരോഹിത്യംകൊണ്ടു ഉപജീവനംചെയ്തുവരുന്ന വൈദികന്മാർ ഒഴികെയുള്ള എല്ലാവരും നാനാപ്രകാരമായ പ്രവൃത്തികൾകൊണ്ടു ഉപജീവനം കഴിച്ചുവരുന്ന ഇക്കാലത്തുംകൂടി പൂൎവ്വസമ്പ്രദായങ്ങളെ ഉപേക്ഷിക്കാതെ അവയെ അത്യന്തം ആദരിച്ചു അനുഷ്ഠിച്ചുവരുന്ന ബ്രാഹ്മണർ നമ്പൂതിരിമാർ മാത്രം ആകുന്നു. ഈ നമ്പൂരിമാരെക്കുറിച്ച് ഇനി ഒരവസരത്തിൽ പ്രസ്താവിക്കാം.

നമ്പൂതിരിമാർ ഒഴികെയുള്ള ബ്രാഹ്മണർ സ്വസ്വവർണ്ണാശ്രമധർമ്മങ്ങളെ ഉപേക്ഷിച്ച് അന്യധർമ്മങ്ങളെ സ്വീകരിപ്പാനുള്ള കാരണങ്ങൾ എന്തായിരുന്നു എന്നു നാം ആലോചിക്കേണ്ടതാകുന്നു. ബാർഹസ്പത്യം, ചാർവ്വാകം, ബൌദ്ധം, ജൈനം മുതലായ നവീനമതങ്ങളുടെ ആവിർഭാവത്തിങ്കൽ വൈദികധർമ്മകർമ്മങ്ങൾക്കു ശൈഥില്യവും ക്ഷീണവും ബാധിച്ചുതുടങ്ങി. യാഗങ്ങളിൽ അനിവാര്യമായ പശ്വാലംഭനം നിമിത്തം യാതൊരു ഗുണവും സിദ്ധിക്കയില്ല. ശ്രാദ്ധാദികർമ്മങ്ങൾകൊണ്ടു പിതൃക്കൾക്കു തൃപ്തിവരാൻ പാടുള്ളതല്ല. മരണാനന്തരം ദേഹാതീതനായ ആത്മാവ് എന്ന ഒരു തത്വം തന്നേ ഇല്ല. പുനർജ്ജന്മവും, കർമ്മഫലവും, സ്വർഗ്ഗസുഖവും, നരകപീഡയും ഇല്ല. വേദങ്ങൾക്കു പ്രാമാണ്യമില്ല. ഇങ്ങനെയുള്ള പല വാദങ്ങളേയും അവർ യുക്തിയുക്തമായി ഘോഷിക്കയും, ജനങ്ങളെ സ്വാധീനപ്പെടുത്തി സ്വമതങ്ങളെ പ്രചാരമാക്കുകയും ചെയ്തപ്പോൾ യാഗാദിശ്രൌതസ്മാർത്തകർമ്മങ്ങളിൽ ജനങ്ങൾക്ക് അനാദരം ഉണ്ടായി; ധൌമബ്രാഹ്മമായ ബ്രാഹ്മണ്യത്തെ സംരക്ഷിക്കേണ്ടിയ രാജാക്കന്മാരും ഈ നവീനമതങ്ങളിൽ ചേർന്നുപോയതുകൊണ്ടും പ്രജകൾക്കും അവയെ ആദരിപ്പാൻ ഉത്സാഹം ഉണ്ടായതുകൊണ്ടും ദാതൃകർത്തൃക്കളുടെ ദൌർഭിക്ഷത്താൽ ബ്രാഹ്മണർക്ക് ഉപജീവനമാർഗ്ഗങ്ങളില്ലാതായി. യാഗങ്ങൾ നാമാവശേഷമായതുകൊണ്ടു ദക്ഷിണ മുടങ്ങി. നവീനമതങ്ങളുടെ പ്രോത്സാഹനത്താൽ ദാനധർമ്മങ്ങളും കുറഞ്ഞുപോയി. ഇങ്ങനെ ജീവനസന്ധാരണം അത്യായാസസാദ്ധ്യമായിരിക്കുന്ന കാലത്ത് അനാവൃഷ്ടി, ദുർഭിക്ഷം, മഹാവ്യാധി മുതലായ ഉപദ്രവപരമ്പരകൾ ഇടവിടാതെ വന്ന് ആക്രമിച്ചതുകൊണ്ടു ബ്രാഹ്മണർ സ്വദേശം വിട്ടു നാനാദിഗ്ദേശങ്ങളിൽ ശരണം പ്രാപിക്കേണ്ടിവന്നു. അവിടെയും ജീവനമാർഗ്ഗങ്ങൾ ദുസ്സാധമായതുകൊണ്ട് ബ്രാഹ്മണർ തങ്ങളുടെ പൂർവ്വവൃത്തികളെ വിട്ടു നവീനപ്രവൃത്തി ചെയ്യേണ്ടിവന്നു. എന്നാൽ വൈദികവിദ്യകളേയും വൈദികധർമ്മങ്ങളേയും സംരക്ഷിക്കുന്നതു തങ്ങളുടെ ഉത്തമധർമ്മമെന്ന ബോധം അവർക്കുണ്ടായിരുന്നതുകൊണ്ട് ഇവയുടെ സംരക്ഷണാർത്ഥം ബ്രാഹ്മണർ രണ്ടു വിധമായി പിരിഞ്ഞു. അദ്ധ്യയനാദി ഷൾകർമ്മങ്ങളിൽ നിരതന്മാരായി വൈദികധർമ്മങ്ങളെ സംരക്ഷിപ്പാനായി പൌരോഹിത്യം വഹിക്കുന്ന വൈദികന്മാരും കായക്ലേശംകൊണ്ടു ധനം സമ്പാദിച്ചു യഥാവസരം ധർമ്മമനുഷ്ഠിച്ചുവരുന്ന ലൌകികന്മാരും എന്നു രണ്ടു വിഭാഗത്തിനു ആസ്പദം ഉണ്ടായി. മന്വാദി സ്മൃതിഗ്രന്ഥങ്ങളിൽ ബ്രാഹ്മണർ ഇന്നിന്ന വ്യാപാരങ്ങൾ ചെയ്യരുത് എന്നു പ്രതിഷേധവും, ചെയ്താൽ ഇന്നിന്ന പ്രായശ്ചിത്തം ചെയ്യണമെന്നു വിധിയും ഉള്ളതുകൊണ്ട് ധർമ്മശാസ്ത്രകർത്താക്കന്മാരുടെ കാലത്തുതന്നെ ജീവനോപായങ്ങൾ ക്ലേശാവഹങ്ങളായതിനാൽ സ്വസ്വധർമ്മങ്ങളെ ഉപേക്ഷിച്ച്, ഗത്യന്തരമില്ലാത്തതുകൊണ്ട് അന്യധർമ്മങ്ങളെ സ്വീകരിക്കേണ്ടിവന്നിട്ടുള്ള ബ്രാഹ്മണരുടെ ശോച്യാവസ്ഥയെ പ്രദർശിപ്പിക്കുകമാത്രം ചെയ്യുന്നു.

അന്യകർമ്മങ്ങളെ ചെയ്തുകൂടാ എന്നു പ്രതിഷേധം ഉള്ളതുകൊണ്ടും ഋഷികളുടെ സമ്പാദ്യമായ വൈദികവിദ്യകളെ സംരക്ഷിക്കേണ്ടുന്ന തങ്ങളു

ടെ മുഖ്യധൎമ്മമെന്നു ബ്രാഹ്മണർ വിചാരിച്ചിരുന്നതുകൊണ്ടും, കഷ്ടനഷ്ടങ്ങളെ അനുഭവിക്കുംകാലത്തും കൂടി വൈദികധൎമ്മത്തെ അനുഷ്ഠിക്കണമെന്നു താല്പൎയ്യം ബ്രാഹ്മണൎക്ക് എല്ലാവൎക്കും ഉണ്ടായിരുന്നതുകൊണ്ടും ശ്രോത്രിയന്മാർ അദ്ധ്യയനം ചെയ്തു വേദങ്ങളെ സംരക്ഷിക്കയും വൈദികന്മാർ ശ്രൌതസ്മാൎത്തകൎമ്മങ്ങളെ ചെയ്തു വൈദികധൎമ്മം സ്ഥാപിക്കയും ചെയ്തുവരുന്നതു് ആശ്ചൎയ്യം തന്നെ. സ്വാൎത്ഥം പ്രബലപ്പെടുത്തി തങ്ങളുടെ ഉന്നതിയെ മാത്രം അഭികാംക്ഷിച്ചു് തങ്ങളുടെ അനിൎവ്വചനീയമായ അധികാരം ജനങ്ങളുടെമേൽ നടത്തണം എന്ന ഏകോദ്ദേശ്യത്തോടുകൂടി സ്മൃതിപുരാണാദി ഗ്രന്ഥങ്ങളെ നിൎമ്മിച്ചു് അവയിൽ ബ്രാഹ്മണരുടെ മാഹാത്മ്യം വൎണ്ണിച്ചു്, തങ്ങൾ "ഭൂദേവന്മാർ" ആകകൊണ്ടു മററു വൎണ്ണങ്ങളെല്ലാം തങ്ങളുടെ അധികാരത്തിൽത്തന്നെ ഇരിക്കുക ആകുന്നു അവരുടെ പ്രധാനധൎമ്മം എന്നതിനെ കഥകളെക്കൊണ്ടു പ്രതിപാദിച്ചു്, ജാതിയും, ആചാരവും, എന്ന രാക്ഷസദമ്പതിമാരുടെ കൈവശത്തു സൎവ്വവൎണ്ണങ്ങളെയും ഏല്പിച്ചുകൊടുത്തു തങ്ങൾ പരമാനന്ദം അനുഭവിച്ചു വരണമെന്നുള്ള അഭിലാഷത്താൽ പ്രവൎത്തിച്ചുവരുന്ന ക്രൂരരാകുന്നു ബ്രാഹ്മണർ എന്നത്രെ ആധുനികന്മാരായ പല ഇതിഹാസകൎത്താക്കന്മാരുടെയും അഭിപ്രായം. ഈ അഭിപ്രായം എത്രത്തോളം യഥാൎത്ഥമായിട്ടുള്ളതാണ് എന്നതിനെ ഉപപാദിപ്പാൻ മേൽകാണിച്ച സംഗതികൾ സഹായിക്കുമെന്നു വിശ്വസിക്കുന്നു. നല്ലവണ്ണം ആലോചിച്ചുനോക്കിയാൽ മററുള്ളവരെ അടിമപ്പെടുത്തുവാനുള്ള പാശങ്ങൾ [illegible] ബ്രാഹ്മണർ സ്വവിഷയത്തിൽ ഉപയോഗിക്കുന്നതു് എന്നു നിശ്ചയിക്കാം.

ഹിന്തുക്കളുടെ ഇടയിൽ സാമാന്യേന കണ്ടുവരുന്ന എല്ലാ ദോഷങ്ങളുടെയും അധോഗതികളുടെയും കാരണം ബ്രാഹ്മണർ ആകുന്നുപോൽ! നമ്മുടെ ഇപ്പോഴത്തെ കഷ്ടാവസ്ഥയുടെയും ശ്രേയോനാശത്തിന്റെയും അധഃപതനത്തിന്റെയും കാരണം പുരോഹിതൻ ആകുന്നു എന്നു ജനസമുദായത്തിന്റെ പരിഷ്കാരത്തെ അഭിലഷിച്ചു പരിശ്രമിച്ചു വരുന്നവരിൽ ചിലർ അഭിപ്രായപ്പെടുന്നു. പുരോഹിതൻ എന്നാലുടനെ ഒരു പ്രത്യേക ജാതിയാണെന്നും ബ്രാഹ്മണരുടെ സ്വാൎത്ഥപ്രതിപത്തി മൂത്ത കാലത്തു പുരോഹിതന്മാർ ആവിൎഭവിച്ചു എന്നും അതിനു മുമ്പു ഇല്ലെന്നും ആകുന്നു ഇവരുടെ അഭിപ്രായം എന്നു തോന്നുന്നു. ഋഗ്വേദത്തിലെ ആദ്യസൂക്തത്തിലെ പ്രഥമ ഋക്കിൽത്തന്നെ അഗ്നിഭഗവാനെ പുരോഹിതനായി സ്തുതിച്ചിരിക്കയാൽ ജനസാമാന്യത്തിന്റെ യോഗക്ഷേമങ്ങളെ നശിപ്പിച്ചു്, അവരുടെ അഭിവൃദ്ധിയെ തടസ്ഥം ചെയ്യണം എന്ന പ്രതിജ്ഞയോടുകൂടി പുരോഹിതൻ യജ്ഞപ്രയാണകാലത്തിൽ നിന്നു ആരംഭിച്ചുവരുന്നതല്ലെന്നു നിൎണ്ണയിക്കാം. ശ്രൌതസൂത്രങ്ങൾ, ഗൃഹ്യസൂത്രങ്ങൾ, ധൎമ്മസൂത്രങ്ങൾ, സ്മൃതികൾ, പ്രയോഗഗ്രന്ഥങ്ങൾ, പദ്ധതികൾ മുതലായി കൎമ്മകാണ്ഡത്തെ സംബന്ധിച്ച പുസ്തകങ്ങളെ പൎയ്യാലോചിച്ചു നോക്കിയാൽ ബ്രാഹ്മണൎക്ക് എല്ലാവൎക്കും പൌരോഹിത്യം നടത്തുവാനുള്ള അധികാരമുണ്ടെന്നു പ്രത്യക്ഷമായി കാണാം. എന്നാൽ മററുള്ള വൎണ്ണ

ങ്ങൾക്ക സാധനങ്ങളെ നിൎവ്വഹിപ്പാൻ ബ്രാഹ്മണാപേക്ഷ എന്തിന് എന്നുള്ളതിനെപ്പററി ബ്രാഹ്മണ്യത്തിന്റെ വൃത്തിതന്നെ ഇത് ആകകൊണ്ടും മററുള്ളവർ കൎമ്മകാണ്ഡവിഷയമായ ജ്ഞാനം സമ്പാദിപ്പാൻ തക്ക അവസരവും സൌകൎയ്യവും ഇല്ലാത്തതുകൊണ്ടും ആകുന്നു എന്ന് ഉപരി സ്പഷ്ടമായി വിവരിക്കും. ആൎയ്യസമുദായത്തിലെ വൈദികന്മാൎക്കും ലൌകികന്മാൎക്കും പംക്തിഭോജനത്തിന്നും കന്യാപാണിഗ്രഹണത്തിന്നും യാതൊരു വിരോധവും ഇല്ലാത്തതുകൊണ്ട് ഈ രണ്ടു പരിഷകളും രണ്ടു വിഭിന്ന ജാതികളല്ലെന്നും ഒരേ ജാതിയുടെ തന്നെ കൎമ്മവിഭാഗാനുസാരമുള്ള രണ്ടു വൎഗ്ഗങ്ങളെന്നേയുള്ളൂ എന്നും സിദ്ധിക്കും.

വേദഗ്രന്ഥങ്ങളെ സംരക്ഷിക്കേണ്ടിവന്ന ആവശ്യത്താൽ ബ്രാഹ്മണരുടെ ഇടയിൽ ഇങ്ങനെ രണ്ടു ശാഖകളായി എന്നു കാണിച്ചതിന്റെ ശേഷം വൈദികഗ്രന്ഥങ്ങളെക്കുറിച്ച് ഇവിടെ പ്രസ്താവിച്ചാൽ മേൽ പറയാനുള്ള സംഗതികളെല്ലാം സുഗമമായി ഗ്രഹിക്കാവുന്നതാകയാൽ നമ്മുടെ പ്രാചീനഗ്രന്ഥങ്ങളെപ്പററി പറയുന്നു.

ഋഗ്വേദം, യജുൎവ്വേദം, സാമവേദം, അഥൎവ്വണവേദം എന്നീ നാലു വേദങ്ങളിൽ പ്രാധാന്യവും ശ്രേഷ്ഠ്യവും ഋഗ്വേദത്തിന്നാകയാൽ പാശ്ചാത്യപണ്ഡിതന്മാർ ഋഗ്വേദം തന്നെയാണ് സാക്ഷാൽവേദം എന്നും ഇതരവേദങ്ങളെല്ലാം ഋഗ്വേദത്തെ ആശ്രയിച്ചിരിക്കയാൽ ഉപജീവികളെന്നും പറയുന്ന ന്യായത്തിൽ വേദഭാഷ്യകാരനായ സായണാചാൎയ്യരും യോജിക്കുന്നു. സോമയാഗം മുതലായ ഹവിൎയ്യജ്ഞങ്ങളിൽ യജ്ഞാംഗങ്ങളെ വഹിപ്പാനായിട്ടു പതിനാറു ഋത്വിക്കുകൾ വേണം. ഇവരിൽ ഹോതാവ്, അധ്വൎയ്യു, ഉദ്ഗാതാവ്, ബ്രഹ്മാവ് ഇങ്ങനെ നാലുപേർ പ്രധാനന്മാരും നാലു വേദങ്ങളുടെ പ്രതിനിധികളും ആകുന്നു. ശേഷം പന്ത്രണ്ടുപേരിൽ ഓരോ പ്രധാനനും ഋത്വിക്കിന്നു സഹായികളായിട്ടു മുമ്മൂന്നുപേർ ആവശ്യമാകയാൽ ഓരോ വേദത്തിന്നു നന്നാലു ഋത്വിക്കുകൾ ഉണ്ടായിരുന്നു. ഈ പന്ത്രണ്ടുപേൎക്കു പുരുഷന്മാർ എന്നായിരുന്നു സംജ്ഞ. യാഗത്തിന്റെ അതാതു കാലത്തു ആവശ്യമുള്ള മന്ത്രങ്ങളെ (ഋഗ്വേദത്തിലെ ഋക്കുകളെ) ചൊല്ലേണ്ടതു ഹോതാവാകുന്നു. എന്നാൽ ഋക്സംഹിതയിൽ ഋക്കുകളെ ഹോതാവിന്റെ ആവശ്യങ്ങളേയോ യജ്ഞക്രമങ്ങളേയൊ പ്രമാണിച്ചു സംഗ്രഹിച്ചിട്ടില്ലായ്കയാൽ ഹോതാവു തന്റെ ഹോത്രികൎമ്മം നിൎവ്വഹിപ്പാനായിട്ട് ഐതരേയബ്രാഹ്മണത്തിലൊ കൌഷീതകബ്രാഹ്മണത്തിലൊ വിധിച്ചിരിക്കുന്ന വിധികളേയും ആശ്വലായന ശ്രൌതസൂത്രങ്ങളേയും ശാംഖായനശ്രൌതസൂത്രങ്ങളേയും ഓൎത്തു പ്രവൎത്തിക്കേണ്ടതാണ്. അധ്വൎയ്യു എന്ന ഋത്വിക്ക് ഹോമിക്കുന്നതും ഹവിൎഭാഗങ്ങളെ അഗ്നികുണ്ഡത്തിൽ ഇടുന്നതും യജ്ഞാംഗങ്ങളായ സകല കൈക്രിയകളേയും ചെയ്യേണ്ടുന്നതുമാണ്. അധ്വൎയ്യുവിന്റെ കൎമ്മം ആധ്വൎയ്യവം. ആധ്വൎയ്യു ഉപയോഗിക്കേണ്ടതു യജുൎവ്വേദത്തിലെ ഗദ്യരൂപങ്ങളായ വാക്യങ്ങളാകുന്നു. ഈ വാക്യങ്ങൾക്കു യജുസ്സ് എന്നു പേർ. യജുസ്സ് ശേഖരിച്ചിട്ടുള്ള യജുസ്സംഹിതയി

ലെ ഭാഗങ്ങൾ പദ്യങ്ങളായ ഋക്കുകളാകുന്നു. ഇവയിൽ മിക്കവയും ഋഗ്വേദത്തിൽ നിന്നു എടുത്തതാകുന്നു. സാമവേദത്തിലെ പദങ്ങൾക്കു സാമങ്ങളെന്നു പേർ. ഈ സാമങ്ങൾ പാടുന്ന രീതിയിൽ മാററിയ ഋക്കുകൾ തന്നെ. ഇവയെ ഋഗ്വേദത്തിൽ നിന്നു സംഹരിച്ചതാകുന്നു. സാമങ്ങളെ പാടുന്ന ഋത്വിക്കാകുന്നു ഉൽഗാതാവു്. ഹോതാവു്, അദ്ധ്വര്യു, ഉൽഗാതാവു് എന്നീ ഋത്വിക്കുകൾ ചെയ്യുന്ന കർമ്മങ്ങളിൽ ന്യൂനാതിരിക്തദോഷങ്ങൾ ഉണ്ടായിവന്നാൽ അവയ്ക്കു ശാന്തിയും പരിഹാരവും പ്രായശ്ചിത്തവും വിധിക്കുന്ന ഋത്വിക്കാകുന്നു ബ്രഹ്മാവു്. ഇദ്ദേഹം പ്രയോഗിക്കുന്ന മന്ത്രങ്ങൾ അഥർവ്വണവേദത്തിൽ നിന്നാണു്. അഥർവ്വണവേദത്തിലെ മന്ത്രങ്ങൾ പ്രായേണ ഋഗ്വേദത്തിൽ നിന്നു എടുത്തവയാകുന്നു. ഈ സംഗതികൾ കൊണ്ടത്രെ ഋഗ്വേദത്തിനു പ്രാധാന്യം.

| ഋഗ്വേദം | യജുർവ്വേദം | സാമവേദം | അഥർവ്വണവേദം |
|---|---|---|---|
| ഹോതാവു് | അദ്ധ്വര്യു | ഉൽഗാതാവു് | ബ്രഹ്മാവു് |
| മൈത്രാവരുണൻ | പ്രതിപ്രസ്ഥാതാവു് | പ്രസ്തോതാ | ബ്രാഹ്മണാച്ഛംസി |
| അച്ഛാവാകൻ | നേഷ്ടാവു് | സുബ്രഹ്മണ്യൻ | പോതാവു് |
| ഗ്രാവസ്തുത്തു് | ഉന്നേതാവു് | പ്രതിഹർത്താവു് | അഗ്നീധ്രൻ |

ഈ ഋഗ്വേദം ബ്രാഹ്മണാദിവർണ്ണങ്ങൾ മാത്രമല്ല ലോകത്തിലെ സകല ജനങ്ങൾക്കും അവകാശമുള്ള പുസ്തകമാകുന്നു. അതുകൊണ്ടു് എല്ലാവരും ഒരുപോലെ മനസ്സിലാക്കേണ്ടിയ ഒരു ഗ്രന്ഥവുമാണു്.



നാഗരികത്വം പ്രാപിച്ച ആധുനികജനങ്ങൾക്കും അവരുടെ പൂർവ്വന്മാർക്കും തമ്മിൽ ഉള്ള മഹത്തായ ഭേദം ആധുനികന്മാരുടെ ഉന്നിദ്രമായ ജ്ഞാനതൃഷ്ണയാകുന്നു. ഈ ജ്ഞാനതൃഷ്ണ തൃപ്തിപ്പെടുത്തി ശമിപ്പിപ്പാനായിട്ടു ഈ മഹാന്മാർ ലൗകികവിഷയങ്ങളെ പല വർഗ്ഗങ്ങളാക്കി വിഭജിച്ചു് ഓരോ വർഗ്ഗത്തെ സംപൂർണ്ണമായി പഠിക്കാനായിട്ടു ജാഗരൂകന്മാരായ അനവധി വിദ്വാന്മാർ സദാ പരിശ്രമിച്ചുവരുന്നുണ്ടു്. ഈ അതിമഹനീയമായ ഉത്സാഹത്തിന്റെ ഫലം ശാസ്ത്രജ്ഞാനാഭിവൃദ്ധിയും തദ്വാരാ സുഖാനുഭവസൌകര്യങ്ങളും ആണെന്നു പറയേണമെന്നില്ലല്ലോ. എന്നാൽ ഈ പ്രപഞ്ചത്തിലെ ദൃശ്യപദാർത്ഥങ്ങളിൽ വച്ചു മനുഷ്യനേക്കാൾ ഉത്തമമായതു ഒന്നും ഇല്ല. മനുഷ്യരിൽ അവന്റെ ആത്മാവിനേക്കാൾ ഉൽകൃഷ്ടമായതും ഒന്നുമില്ല. അതുകൊണ്ടു് ഇത്ര മഹിമയേറിയ ഈ മനുഷ്യൻ തന്റെ സൃഷ്ടി മുതല്ക്കു എന്തെല്ലാം മാറ്റങ്ങളിൽകൂടെയാണു് ഈ പരമോന്നതിയെ പ്രാപിച്ചതു് എന്ന പ്രശ്നത്തിനു ന്യായമായ ഉത്തരം അറിഞ്ഞിരിക്കേണ്ടതു ആവശ്യമെന്നു പറയേണം എന്നതുതന്നെ പുനരുക്തമാകുന്നു. ഈ വിഷയത്തിൽ രണ്ടു അഭിപ്രായങ്ങൾ ഉണ്ടു്. മനുഷ്യൻ സകലവിധജ്ഞാനവൈഭവങ്ങളോടുകൂടിത്തന്നെ ഭൂമിയിൽ അവതരിച്ചു എങ്കിലും, ഭോഗതൃഷ്ണയാൽ വിഷയാസക്തനായി തന്റെ ദിവ്യജ്ഞാനത്തെ കളഞ്ഞു കഷ്ടപ്പെട്ടു ദുഃഖേന ജീവി

ക്കേണ്ടിവന്നു. ഇതു ഒരു പക്ഷം; മറെറ പക്ഷക്കാരുടെ അഭിപ്രായമോ സൃഷ്ടികാലത്തു മനുഷ്യർ മൃഗപ്രായത്തിൽതന്നെ ഇരുന്നു എങ്കിലും കാലക്രമേണ അവനിൽ നിഗൂഢമായ ആത്മശക്തിയെ അവൻ പരിഷ്കരിച്ചു സംസിദ്ധി വരുത്തി ഇപ്പോഴത്തെ ഈ ഔന്നത്യം പ്രാപിച്ചു എന്നാകുന്നു. ഈ രണ്ടാം അഭിപ്രായം ഇപ്പോഴം സർവമാന്യവും അനുഭവസിദ്ധവും നമ്മുടെ മഹിമ സ്വായത്തമായി പ്രതിപാദിക്കുന്നതുകൊണ്ടു ബഹുഹൃദ്യവും ആകയാൽ ഈ അഭിപ്രായത്തെ ആകുന്നു ഇപ്പോഴം ഞാൻ അവലംബിച്ചിരിക്കുന്നതു്.

മനുഷ്യൻ ഭൂർലോകത്തിൽ ആവിർഭവിച്ച കാലംമുതൽക്കുള്ള അവന്റെ ചരിത്രത്തെ വിവരിക്കുന്ന ശാസ്ത്രം മനുഷ്യശാസ്ത്രം (Anthropology) ആകുന്നു. മനുഷ്യകുടുംബം വളൎന്നു വലിയ വംശങ്ങളായിത്തീൎന്നതിന്റെ ശേഷം ഉണ്ടായ ചരിത്രത്തെ വർണ്ണശാസ്ത്രം ജനപദശാസ്ത്രം (Ethnology) എന്നു പറയുന്നു. മനുഷ്യർ അതിപൂർവകാലങ്ങളിൽ തങ്ങളുടെ ആവശ്യങ്ങളെ നിർവഹിപ്പാൻ ഉണ്ടാക്കിയ ഓരോരോ സാധനങ്ങളെ എടുത്തു സൂക്ഷിച്ചു് അവയിൽനിന്നു ഇപ്പോഴത്തെ കലാവിദ്യകൾ എങ്ങിനെ ഉണ്ടായിവന്നു എന്നു കാണിക്കുന്ന ശാസ്ത്രം പ്രാചീനശാസ്ത്രം (Archeology) ആകുന്നു.



ഈ ശാസ്ത്രങ്ങൾ മനുഷ്യന്റെ പ്രാചീനാവസ്ഥയെ വിവരിക്കയും നിസ്സാരമായ കർമ്മങ്ങളെ ചെയ്തു ഇപ്പോഴത്തെ ശ്ലാഘനീയമായ നാഗരികത്വത്തെ എങ്ങനെ പ്രാപിച്ചു എന്നു കാണിക്കുകയും ചെയ്യുന്നു. മനുഷ്യന്റെ ജഡമായ ഭൗതിക ശരീരത്തെ ശോധിച്ചു്, അതിന്റെ ഘടകങ്ങളായ ഭാഗങ്ങളുടെ നിർമ്മാണവും സ്ഥിതിയും രചനയും വിവരിപ്പാൻ ഉദ്യമിക്കുന്നതു കങ്കാളശാസ്ത്രം (Anatomy) ആകുന്നു; ആരോഗ്യസ്ഥിതിയിൽ ഇരിക്കുന്ന കാലത്തു ശരീരത്തിലെ ഇന്ദ്രിയങ്ങളേയും അവയുടെ വൃത്തികളേയും വിവരിക്കുന്നതു ശരീരശാസ്ത്രം (Physiology). അന്തഃകരണം എന്തെന്നും അതു വളൎന്നു തന്റെ വൃത്തികളെ എങ്ങിനെ ചെയ്യുന്നു എന്നും വിവരിക്കുന്നതു അദ്ധ്യാത്മശാസ്ത്രം (Psychology) ആകുന്നു. അദ്ധ്യാത്മശാസ്ത്രത്തിന്റെയും ശരീരശാസ്ത്രത്തിന്റെയും സഹായത്തോടുകൂടി ഭാഷയുടെ പവിത്രഗാത്രത്തെ ഭേദിച്ചു ഭാഷയുടെ ഘടനത്തെയും ഉല്പത്തിയെയും അഭിവൃദ്ധിയെയും ഉപപാദിക്കുന്നതു ഭാഷാശാസ്ത്രം ആകുന്നു. പരിണാമവാദികളുടെ അഭിപ്രായപ്രകാരം ഒരു പദാൎത്ഥത്തിന്റെ അംശങ്ങളുടെ സംയോഗവിയോഗങ്ങൾ നിമിത്തം നാനാവിധങ്ങളായ ജീവജാലങ്ങളുണ്ടായതുകൊണ്ടു മനുഷ്യൻ കപികളിൽനിന്നു പരിണമിച്ചുണ്ടായ ഒരു മൃഗവിശേഷം ആകുന്നുപോൽ! കങ്കാളശാസ്ത്രം, ശരീരശാസ്ത്രം, അദ്ധ്യാത്മശാസ്ത്രം ഇവ മൂന്നും മനുഷ്യൎക്കും വാനരന്മാൎക്കും സാമാന്യേനയുള്ള സാധൎമ്മ്യങ്ങളെ കാണിക്കുന്നുണ്ടെങ്കിലും ഭാഷ മനുഷ്യനുമാത്രം പ്രത്യേകിച്ചുള്ള ഒരു സ്വത്താകയാൽ ഇതിനെ ഒരു തിൎയ്യഗ്ജീവിയും ഇതുവരെ സമ്പാദിച്ചതായി അറിയുന്നില്ല. ഭാഷ എന്ന വൈധൎമ്മ്യം നരന്മാരുടെ വാനരന്മാരിൽ നിന്നുള്ള ഭേദത്തെ നിദർശിപ്പിക്കുന്നതുകൊണ്ടു നമ്മുടെ ഗോത്രപ്രവൎത്ത

കന്മാർ കപീശ്വരന്മാരല്ലെന്നു ആശ്വാസം ഉണ്ടാകുന്നു. മനുഷ്യന്റെ സകല വിദ്യോന്നതിക്കും കാരണം ഭാഷയാകുന്നു. ജ്ഞാനവിഷയങ്ങളായ രണ്ടു പദാൎത്ഥങ്ങളെ സാദൃശ്യപ്പെടുത്തി അവ തമ്മിലുള്ള സാമ്യാസാമ്യങ്ങളെ നിശ്ചയിക്കുന്നതാകുന്നു വിചാരം; പല വസ്തുക്കൾക്കു ഏതെങ്കിലുമൊരു വിഷയത്തിൽ സാമ്യമുണ്ടെങ്കിൽ ആ സാമ്യഹേതുവായി ആ വസ്തുക്കളെല്ലാം ഒരു വൎഗ്ഗത്തിൽ ചേരും. ഈ വൎഗ്ഗത്തിന് ജാതി എന്നു പേർ. ഒരു വസ്തു ഒരു ജാതിയിൽ ചേൎന്നതോ അല്ലയോ എന്നതിനെ കാണിക്കുന്ന മാനസികവ്യാപാരം വിചാരം ആകുന്നു. ഈ വിചാരത്തെ ഭാഷയിൽ വാക്കുകളെക്കൊണ്ടു പ്രദൎശിപ്പിക്കുന്നതു വാചകമാകുന്നു. അതുകൊണ്ടു വിചാരത്തിന്നും വാക്കിന്നും തമ്മിൽ അന്യോന്യാശ്രയഭാവമുണ്ട്. വാക്കുകൂടാതെ വിചാരവും വിചാരം കൂടാതെ വാക്കും ഉണ്ടാകുന്നതല്ല. നമ്മുടെ മുമ്പിൽ ഒരു മരം നില്ക്കുന്നതായാൽ നമ്മുടെ ഇന്ദ്രിയങ്ങൾക്കും മരത്തിന്നും സംയോഗം ഉണ്ടായി ഇന്ദ്രിയങ്ങൾ മൂലമായി നമുക്കു പ്രത്യക്ഷാനുഭവം അല്ലെങ്കിൽ പ്രത്യക്ഷജ്ഞാനം ഉണ്ടാകുന്നു. ഇങ്ങനെയുള്ള അനേകം വൃക്ഷങ്ങളുടെ ജ്ഞാനം പലപ്രാവശ്യവും പല സമയത്തും ഉണ്ടായി വരുന്നതായാൽ നമ്മുടെ അനുഭവത്തിൽപ്പെട്ട എല്ലാ വൃക്ഷങ്ങൾക്കും സാമ്യവും ഭേദവും ഉണ്ടായിരുന്നിട്ടും ഭേദങ്ങളെ വിട്ടു നാം സാമ്യവിഷയങ്ങളിൽ മാത്രം മനസ്സിരുത്തുന്നതുകൊണ്ട് വൃക്ഷത്തിന്റെ സാമാന്യജ്ഞാനം നമുക്കുണ്ടാകുന്നു. ഈ ജ്ഞാനം വ്യക്തികളെ ആശ്രയിക്കാതെ ജാതിയെ ആശ്രയിച്ചിരിക്കും. ഈ സാമാന്യജ്ഞാനം അല്ലെങ്കിൽ ജാതിജ്ഞാനം മനുഷ്യന്നു മാത്രമെയുള്ളു. തിൎയ്യഗ്ജീവികൾക്കു പ്രത്യക്ഷജ്ഞാനമല്ലാതെ ജാതിജ്ഞാനമില്ല. ഭാഷയുള്ളതുകൊണ്ടുമാത്രം നമുക്ക് ഈ ജാതിജ്ഞാനം സിദ്ധിക്കുന്നു. എന്തുകൊണ്ടെന്നാൽ പ്രത്യക്ഷമല്ലാത്ത വസ്തുവിനെ അന്തഃകരണത്തിൽ സ്ഫുരിപ്പിക്കുന്ന ശക്തി വാക്കിന്നു മാത്രമെയുള്ളു. മൃഗങ്ങൾക്കു വാക്കില്ലാത്തതുകൊണ്ടു സാമാന്യജ്ഞാനവും ഇല്ലെന്നു തെളിയുന്നു. രാമായണം മുതലായ ഗദ്യപദ്യഗ്രന്ഥങ്ങളെ വായിക്കുമ്പോൾ നായകന്റെ സന്തോഷകാരണങ്ങളിൽ നാം സന്തോഷിക്കയും വ്യസനകാരണങ്ങളിൽ ഖേദിക്കയും മററും ചെയ്യുന്നതു വാക്കുകളുടെ ശക്തിയല്ലയോ? അതുകൊണ്ടു ഭാഷയിലെ പദങ്ങൾ എല്ലാം സമാന്യവാചകങ്ങൾ ആകുന്നു എന്നതു സ്പഷ്ടംതന്നെ. ഈ സംഗതിയാലത്രെ മരം എന്ന പദം ആൽ, പിലാവ്, മാവു മുതലായ അസംഖ്യവ്യക്തികൾക്കും പേരാകുന്നത്. ഈ വിധമായ സാമാന്യജ്ഞാനവും സാമാന്യജ്ഞാനത്തെ സ്ഫുരിപ്പിപ്പാനുള്ള വാക്കുകളും യാതൊരു മൃഗവും ഇതുവരെയും ഉപയോഗിച്ചുവരുന്നതായി നമ്മുടെ അറിവിൽപ്പെടാത്തതുകൊണ്ടു നാം കപികളിൽ നിന്നും ഉത്ഭവിച്ചവരല്ലെന്നും മനനസമൎത്ഥനായ മനുവിൽ നിന്നും ഉണ്ടായവർ എന്നും തെളിയുന്നു.

ജ്ഞാനോദ്ദീപിതചിത്തന്മാരും അതിപൂജ്യന്മാരുമായ പാശ്ചാത്യന്മാർ വേദത്തെ എത്ര ബഹുമാനിക്കുന്നു എന്നും എന്തെല്ലാം കാൎയ്യസാദ്ധ്യങ്ങൾക്കായി ഉപയോഗപ്പെടുത്തുന്നു എന്നും ഇതിന്നുമുമ്പു പറഞ്ഞുകഴിഞ്ഞു. നാം അ

തിനെ അപൌരുഷേയവാക്യം എന്നു വിശ്വസിച്ചുവരുന്നു. കാളിദാസാദി കവികളെപ്പോലെയുള്ള കവികൾ സ്വസാമർത്ഥ്യത്താൽ നിർമ്മിച്ചതല്ലെന്നു കാണിപ്പാൻ അതിനെ അപൌരുഷേയമെന്നു പറയുന്നു. വേദം അനാദിയെന്നും നിത്യമെന്നും പ്രതിപാദിപ്പാൻ-നമ്മുടെ ദർശനങ്ങളെല്ലാം ഒരുപോലെ പരിശ്രമിക്കുന്നു എങ്കിലും ജൈമിനിമഹർഷിയുടെ മീമാംസാശാസ്ത്രത്തിൽ ആകുന്നു ഈ ന്യായങ്ങളെ എല്ലാം സാകല്യേന ഉപപാദിച്ചിരിക്കുന്നതു്. മീമാംസാശാസ്ത്രവ്യാഖ്യാനമായ തന്ത്രവാർത്തികമെന്ന ഗ്രന്ഥത്തിൽ കുമാരിലഭട്ടാചാര്യരും ഋഗ്ഭാഷ്യത്തിൽ സായണാചാര്യരും ഈ വിഷയത്തെ വിശേഷമായി വിവരിച്ചിരിക്കുന്നു. ഈ സിദ്ധാന്തത്തിനു വിരോധമായി പറയുന്ന ബൌദ്ധന്മാരുടെ പൂർവ്വപക്ഷങ്ങളും നമ്മുടെ ആചാര്യന്മാരുടെ സമാധാനങ്ങളും താർക്കികരീതിയേയും നൈയായിക സാമർത്ഥ്യത്തേയും വിശദമായി പ്രദർശിപ്പിക്കുന്നു എങ്കിലും നമ്മുടെ ആചാര്യന്മാർ തങ്ങളുടെ കേസു ജയിച്ചിരിക്കുന്നു എന്നു് ഇപ്പോഴത്തെ ജഡ്ജിമാർ ഗുണമായി വിധിക്കുമെന്നു പറവാൻ ധൈര്യം തോന്നാത്തതുകൊണ്ടു് ഗ്രന്ഥപ്രധാനമതക്കാർ തങ്ങളുടെ മതഗ്രന്ഥം ഈശ്വരപ്രേരണയാൽ ഉണ്ടായതെന്നു വിശ്വസിച്ചുവരുന്നതുപോലെ ഹിന്ദുക്കളും വിശ്വസിക്കുന്നു എന്നുമാത്രം സമർത്ഥിക്കുന്നതു നല്ലതു എന്നു വിചാരിക്കുന്നു.

ധ്യാനസമാധിയിൽ ഇരിക്കുന്ന സമയം ഋഷികളുടെ ചേതോദർപ്പണത്തിൽ ഈശ്വരാനുഗ്രഹത്താൽ പ്രാദുർഭവിച്ച മന്ത്രങ്ങളെ കണ്ടുപിടിച്ചതുകൊണ്ടു് ഋഷികളെ മന്ത്രദ്രഷ്ടാക്കന്മാർ എന്നു പറയും. പാശ്ചാത്യന്മാർ ഋഷികൾ തന്നെയാകുന്നു മന്ത്രങ്ങളെ നിർമ്മിച്ചവർ എന്നു അഭിപ്രായപ്പെടുന്നു. വേദത്തിലെ പദ്യങ്ങളെ മന്ത്രങ്ങളെന്നു പറയും; ഋഗ്വേദത്തിലെ മന്ത്രങ്ങൾക്കു് ഋക്കുകൾ എന്നുപേർ. ചില ഋക്കുകൾ കൂടിയതിനു ഒരു സൂക്തമെന്നു പേർ. സൂക്തസമൂഹത്തിനു മണ്ഡലമെന്നു പേർ. ഋഗ്വേദത്തിൽ പത്തു മണ്ഡലങ്ങൾ ഉണ്ടു്. ഋക്സംഹിതയിലെ മന്ത്രദ്രഷ്ടാക്കന്മാരായ ഋഷികളെ ശതർഷികൾ, മാദ്ധ്യമന്മാർ, ക്ഷുദ്രസൂക്തമഹാസൂക്ത ഋഷികൾ, എന്നു മൂന്നു വിധമായി വിഭജിക്കുന്നു. പ്രഥമമണ്ഡലത്തിലെ സൂക്തങ്ങളുടെ ഋഷികൾ ശതർഷികളാകുന്നു. ഇവരിൽ ഓരോരുത്തൻ കണ്ടുപിടിച്ച സൂക്തങ്ങളിലെ ഋക്കുകൾ ഉദ്ദേശം നൂറാകകൊണ്ടു് ഇവർക്കു ഈ പേർ സിദ്ധിച്ചു. ദശമമണ്ഡലത്തിലെ സൂക്തങ്ങളെ കണ്ടുപിടിച്ച ഋഷികളെ ക്ഷുദ്രസൂക്തന്മാരെന്നും മഹാസൂക്തന്മാരെന്നും പറയും. ദ്വിതീയമണ്ഡലം മുതൽക്കുള്ള അവശിഷ്ട മണ്ഡലങ്ങളിലെ മന്ത്രദ്രഷ്ടാക്കന്മാർ, ഗൃത്സമദൻ, വിശ്വാമിത്രൻ, വാമദേവൻ, അത്രി, ഭരദ്വാജൻ, പ്രഗാഥന്മാർ, പാവമാനന്മാർ, അനുക്രമം ഋഷികളാകുന്നു. അഷ്ടമമണ്ഡലത്തിലെ ഋക്കുകൾ പ്രായേണ പ്രഗാഥച്ഛന്ദസ്സിൽ ആകയാൽ ഋഷികളേയും പ്രഗാഥന്മാരെന്നു പറയും. നവമമണ്ഡലം പവമാനസോമദേവതയെ സംബന്ധിച്ചതുകൊണ്ടു ഋഷികളെ പാവമാനന്മാർ എന്നും ഋക്കുകളെ പാവമാനിയെന്നും പറയും. ഈ ഋഷികളെ ഋഷിതർപ്പണത്തിങ്കൽ ഋഗ്വേദികൾ തർപ്പിക്കുന്നുണ്ടു്. വേദമന്ത്രങ്ങളെ കർമ്മാംഗമായി വിനിയോഗിക്കുമ്പോഴും മന്ത്ര

ദ്രഷ്ടാക്കന്മാരുടെ അഭിധാനത്തെ സ്മരിക്കണം എന്നു വിധിയുണ്ട്. ബ്രാഹ്മണരെല്ലാവരും ഈ ഋഷികളുടെ സന്തതികളാകുന്നു. ഈ സംബന്ധത്തെ സദാ സ്മരിപ്പാനായിട്ടു നിത്യനൈമിത്തികകർമ്മാവസാനത്തിങ്കൽ ബ്രാഹ്മണർ സ്വസഗോത്രോച്ചാരണം ചെയ്തു ഗുരുജനങ്ങളെ അഭിവാദിക്കണമെന്നു വ്യവസ്ഥ വെച്ചിരിക്കുന്നു. സഗോത്രന്മാക്കും സമാനപ്രവരന്മാക്കും തമ്മിൽ സോദരഭാവം ഉള്ളതുകൊണ്ടു വിവാഹം പാടില്ല. ബ്രാഹ്മണർ സ്വമഹിമയേയും സ്വാർത്ഥത്തേയും സമ്പാദിപ്പാനായിട്ട് ഈ ബ്രാഹ്മണമതമെന്ന ഹിന്ദുമതം ഉണ്ടാക്കി എന്നാകുന്നു ചില പാശ്ചാത്യന്മാരുടെ സിദ്ധാന്തം. ഈ സിദ്ധാന്തം യഥാർത്ഥമാകുന്നു എങ്കിൽ ഗോത്രവ്യവസ്ഥ എത്രയോ അർവാചീനമായിരിക്കണം. എന്നാൽ ഗോത്രത്തെക്കുറിച്ചു ബ്രാഹ്മണങ്ങളിലും ഉപനിഷത്തുകളിലും കല്പസൂത്രങ്ങളിലും ഉപപാദിച്ചിരിക്കയാൽ ഗോത്രം ആധുനികനിർമ്മാണമല്ലെന്നു തെളിയുന്നു. വാസിഷ്ഠൻ, വൈശ്വാമിത്രൻ, ഭാർഗ്ഗവൻ ഇവരിൽ ഒരാൾ ബ്രഹ്മാവ് എന്നു ഋത്വിക്കായിരിക്കണമെന്നു ബ്രാഹ്മണങ്ങളിലും കല്പസൂത്രങ്ങളിലും വിവാദം ഉണ്ട്. തന്നെ ഉപനയിച്ചു ബ്രഹ്മോപദേശം ചെയ്യണമെന്നു അപേക്ഷിക്കുന്ന ജാബാലനോടു ഗൌതമൻ ജാബാലന്റെ ഗോത്രമെന്തെന്നു ചോദിക്കുന്നു. (ഛാന്ദോഗ്യോപനിഷത്തു ചതുർത്ഥാദ്ധ്യായം ചതുർത്ഥഖണ്ഡം) ആശ്വലായനശ്രൌതസൂത്രത്തിലും കാത്യായനശ്രൌതസൂത്രത്തിലും ഗോത്രങ്ങളേയും പ്രവരങ്ങളേയും കുറിച്ചു ഉപപാദിക്കുന്ന ഒരദ്ധ്യായം തന്നെ ഉണ്ട്. പാണിനിമഹർഷിയുടെ കാലത്തു സംസ്കൃതം സാർവ്വജനീനയായ ഭാഷയായിരുന്നു എന്നു പാശ്ചാത്യന്മാരും ഐകകണ്ഠ്യേന സമ്മതിക്കുന്നു. ഓരോ ഗോത്രങ്ങളിൽ ജനിച്ച പുത്രപൌത്രപ്രഭൃതികളെ പേർവിളിക്കുന്ന വിധങ്ങളെ വിവരിക്കുന്ന ഗോത്രപ്രകരണം പാണിനിമഹർഷിയുടെ കാലത്തു ജനങ്ങൾക്കു ഗോത്രവിഷയങ്ങളിൽ എത്ര ശ്രദ്ധയുണ്ടായിരുന്നു എന്നും തെളിയിക്കുന്നു. . ആശ്വലായനൻ, കാത്യായനൻ, പാണിനി ഇവരുടെ കാലനിർണ്ണയം ഇന്നും വ്യവസ്ഥിതവിരോധയിലുംകൂടി എത്തീട്ടില്ലെങ്കിൽ ഇവർ ബുദ്ധാവതാരത്തിനു മുമ്പുണ്ടായിരുന്നു എന്നതിൽ പ്രതിപക്ഷസമ്മതമുള്ളതുകൊണ്ടു ഗോത്രവ്യവസ്ഥ ഇവരുടെ കാലത്തിനു മുമ്പുതന്നെ നടപ്പായിരുന്നു എന്നതു പ്രത്യക്ഷമാകയാൽ അതു ഉദ്ദേശം മൂവ്വായിരംകൊല്ലത്തിനു മുമ്പുതന്നെ ബ്രാഹ്മണാചാരത്തിന്റെ ഒരു പ്രധാനാംശം ആയിരുന്നു എന്നു സമ്മതിക്കേണ്ടിവരുന്നു. അതുകൊണ്ടു സ്വാഭിമാനത്തെയും സൈരൽക്രഷ്ട്യത്തെയും പരിപോഷിപ്പിപ്പാനും ഋഷിപുത്രന്മാരാകയാൽ തങ്ങൾ ഭൂമിദേവന്മാർ എന്ന നാട്യത്തോടുകൂടി മററുള്ള ജാതിക്കാരെ ദാസന്മാരാക്കി സ്വാർത്ഥത്തെ സാധിപ്പാനുള്ള മാർഗ്ഗത്തെ ദൃഢീകരിപ്പാനും ആകുന്നു ഗോത്രവ്യവസ്ഥ വെച്ചതു എന്നുള്ള പാശ്ചാത്യന്മാരുടെ വാദം നിരാധാരമാകുന്നു എന്നതു മേൽകാണിച്ച ന്യായങ്ങളിൽ നിന്നു സിദ്ധിക്കുന്നു.

ഈ ഋഷികളുടെ ധർമ്മോപദേശങ്ങൾ ഈ ഭാരതവർഷത്തിൽ സർവ്വത്ര നിബിഡമായി നിവസിച്ചുവരുന്ന ഹിന്ദുജനങ്ങളുടെ ഇടയിൽ ചിരരൂഢ

മൂലങ്ങളായി ഭവിച്ചതിനെക്കണ്ടു പാശ്ചാത്യന്മാർ അത്യാശ്ചര്യമായിരിക്കുന്നു. മതപ്രതിപാദകന്മാരുടെ ഉപദേശങ്ങൾ യാതൊന്നും ഇല്ലാതെ കണ്ടുതന്നെ കീഴ്ജാതിക്കാർ താന്താങ്ങളുടെ കർമ്മാചാരങ്ങളെ പ്രമാണമാക്കി അസഭ്യതയിൽ പ്രവേശിക്കാതെ ഭയഭക്തിയോടുകൂടി ഉപജീവനം കഴിച്ചുവരുന്നു. നരജന്മം, ആത്മാവു്, അന്തഃകരണം മുതലായ വിഷയങ്ങളെക്കുറിച്ചുള്ള ഈ ജഗദ്വന്ദ്യന്മാരായ ഋഷിവര്യന്മാരുടെ വിചാരങ്ങൾ പാശ്ചാത്യന്മാരുടെ ആദരത്തിന്നും പ്രശംസയ്ക്കും ആസ്പദമായിരിക്കുന്നു. പശ്ചിമരാജ്യങ്ങളിൽ മതവും തത്വദർശനങ്ങളും വിഭിന്നവിഷയങ്ങളായി ഗണിച്ചുവരുന്നതുകൊണ്ടു മതപ്രതിപാദകന്മാർക്കും ദാർശനികന്മാർക്കും തമ്മിൽ വിദ്വേഷമുണ്ടായി വിപരീതമാർഗ്ഗങ്ങളെ അനുസരിച്ചു പോകേണ്ടിവരുന്നു. ഋഷികളുടെ മതങ്ങളും ദർശനങ്ങളും ഭേദിപ്പാൻ പാടില്ലാത്ത വിധം ഒന്നായിരിക്കയാൽ മതപ്രതിപാദകന്മാരും ദാർശനികന്മാരും ധർമ്മവിഷയത്തിൽ ഏകകണ്ഠന്മാരായിരിക്കുന്നു. ഈദൃശമായ ഇവരുടെ തത്വശാസ്ത്രം എല്ലാ അവസ്ഥയിലും എല്ലാ ജാതിയിലും ഉള്ള ഹിന്തുക്കൾക്കു ആശ്വാസം ഉണ്ടാക്കി, താന്താങ്ങളുടെ സുഖദുഃഖങ്ങൾക്കു ഉത്തരവാദിത്വം വഹിക്കേണ്ടതു താന്താങ്ങൾ ആകകൊണ്ടു് മററുള്ളവരെ ഒരു പ്രകാരത്തിലും കുററപ്പെടുത്തുവാൻ പാടില്ല എന്ന ബോധം ഉണ്ടാകുന്നു. ഇതിനാൽ രാജദ്രോഹികൾ, അരാജകന്മാർ, സമുദായദ്വേഷികൾ മുതലായവർ നിമിത്തം രാജ്യതന്ത്രത്തിന്നു പാശ്ചാത്യരാജ്യങ്ങളിൽ എന്നപോലെയുള്ള അപകടങ്ങൾ ഇന്ത്യയിൽ ഉണ്ടാവാൻ സംഗതി ഉണ്ടായില്ല. പരിഷ്കൃതരാജ്യങ്ങളിലും കൂടെ ഋഷികളുടെ ദർശനങ്ങളേയും മററു ശാസ്ത്രീയവിഷയങ്ങളേയും മാനിച്ചുവരുന്നതുകൊണ്ടു് ഋഷികളുടെ സന്തതികളായ ബ്രാഹ്മണർ തങ്ങളുടെ ആഭിജാത്യത്തെക്കുറിച്ചു അഭിമാനമുള്ളവരായിരിക്കുന്നതു ഉചിതംതന്നെ. എന്നാൽ ഈ അഭിമാനത്തിന്നു യോഗ്യന്മാരായിരിക്കണമെങ്കിൽ ഈ പ്രാചീനഗ്രന്ഥങ്ങളെ സമ്പ്രദായാനുസാരം പഠിച്ചു്, ഋഷികൾ ഉപദേശിച്ച മാർഗ്ഗങ്ങളെ അനുഷ്ഠിച്ചു് അവരുടെ ദിവ്യനാമധേയത്തിന്നു തങ്ങൾ സർവ്വഥാ അർഹന്മാരെന്നു തങ്ങളുടെ ഗുണങ്ങളെക്കൊണ്ടു പ്രദർശിപ്പിക്കേണ്ടതാണു്.

ഇത്ര മഹിമയുള്ള വേദങ്ങളെ ബ്രാഹ്മണർ അത്യാശ്ചര്യകരമാംവിധത്തിൽ സംരക്ഷിച്ചുപോന്നു. പൂർവ്വകാലങ്ങളിൽ എഴുത്തും അച്ചടിയും ഉണ്ടായിരുന്നില്ല. അശോകചക്രവർത്തിയുടെ കാലത്തുമാത്രം എഴുത്തു് ജനങ്ങളുടെ ഇടയിൽ ഉപയോഗിച്ചുതുടങ്ങി എന്ന ഖണ്ഡിതമായി പറയാം. ഈ ചക്രവർത്തി തന്റെ ശാസനങ്ങളെ രണ്ടുവിധം ലിപികളിൽ എഴുതി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. കപർദ്ദിഗിരി എന്ന സ്ഥലത്തുള്ള ശാസനം വലത്തുനിന്നു് ഇടത്തോട്ടു എഴുതുന്ന ഖരോഷ്ഠി എന്ന ലിപിയിലും ഖൽസാജുനാഗാര് മുതലായ സ്ഥലങ്ങളിലെ ശാസനങ്ങൾ ഇടത്തുനിന്നു വലത്തോട്ടു എഴുതിവരുന്ന ബ്രാഹ്മി എന്ന ലിപിയിലും എഴുതിയിരിക്കുന്നു. ബ്രാഹ്മിലിപി ബുദ്ധമുനി നവീനമായി നിർമ്മിച്ചതെന്നു ക്ഷേമേന്ദ്രമഹാകവി തന്റെ ബുദ്ധജന്മമെന്ന ഗ്രന്ഥത്തിൽ പറയുന്നു. ഈ ബ്രാഹ്മിലിപിയിൽനിന്നു ആകുന്നു ഇപ്പോൾ ഇ

സന്യസിച്ചു ദേഹപാതം ഉണ്ടാകുന്നതുവരെ അവധൂതന്റെ നിലയിൽ നടന്നു മോക്ഷത്തെ സമ്പാദിക്കണമെന്നായിരുന്നു ഇവരുടെ ഉദ്ദേശം. ഈ ഉദ്ദേശത്തെ സാധിപ്പിപ്പാനായി ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ, പരിവ്രാജകൻ എന്നു നാലു ആശ്രമങ്ങളെ വ്യവസ്ഥപ്പെടുത്തി. ബ്രഹ്മചര്യാശ്രമത്തിങ്കൽ വൈദികഗ്രന്ഥങ്ങളെ നല്ലവണ്ണം പഠിക്കയും ഗാർഹസ്ഥ്യത്തിങ്കൽ വൈദികഗ്രന്ഥങ്ങളിലെ കർമ്മകാണ്ഡത്തെ അനുഷ്ഠിക്കയും കർമ്മാനുഷ്ഠാനത്താൽ സത്വശുദ്ധി ഉണ്ടായ ഉടനെ ഗൃഹഭാരം പുത്രപൌത്രാദികൾക്ക ഏല്പിച്ചുകൊണ്ടു വനത്തിൽ ചെന്നു ജ്ഞാനകാണ്ഡമായ ആരണ്യകങ്ങളുടെയും ഉപനിഷത്തുകളുടെയും അദ്ധ്യയനത്തിലും തന്നിർദ്ദിഷ്ടമായ ജ്ഞാനസമ്പാദനത്തിലും ദത്താവധാനനായി ഐഹികസുഖാദികളുടെ അനിത്യതാപരിബോധത്താൽ സംജാതവൈരാഗ്യനായി മോക്ഷപ്രാപ്തിക്കായി സർവകർമ്മങ്ങളെയും സന്യസിച്ചു പരിവ്രാജകനായിത്തീരണമെന്ന വ്യവസ്ഥയാൽ വേദസംരക്ഷണവും വേദോപദിഷ്ടങ്ങളായ കർമ്മങ്ങളുടെയും, ജ്ഞാനമാർഗ്ഗങ്ങളുടെയും അനുഷ്ഠാനത്താൽ ധർമ്മസംരക്ഷണവും അവ്യാഹതമായി നടന്നുവന്നു. ബ്രഹ്മചര്യാശ്രമത്തിൽനിന്നു തന്നെ ചതുർത്ഥാശ്രമത്തിൽ പ്രവേശിപ്പാൻ അനുവാദമുണ്ടായിരുന്നു എങ്കിലും ലൌകികവിഷയങ്ങളുടെ അനുഭോഗത്തിന്റെ ശേഷം മാത്രമെ അവയിൽ അപാരർത്ഥമായ വിരക്തിയുണ്ടാക എന്നതു സ്വാഭാവികമാകയാൽ ഗാർഹസ്ഥ്യാനന്തരം മാത്രം സന്യാസത്തിൽ പ്രവേശം നടപ്പായിവന്നു. ഗൃഹസ്ഥനും വാനപ്രസ്ഥാശ്രമത്തിൽ പ്രവേശിക്കാതെ തന്നെ സന്യസിക്കുന്നതിനും യാതൊരു വിരോധവും ഉണ്ടായിരുന്നില്ല. എന്നാൽ അദ്ദേഹം തന്റെ ഋണത്രയങ്ങളിൽ നിന്നു വിമുക്തനായിരിക്കണമെന്നും വ്യവസ്ഥ ഉണ്ടായിരുന്നു. വേദവിദ്യകളെ സംരക്ഷിപ്പാനായിട്ടും അഭ്യസിപ്പാനായിട്ടും ആകുന്നു ആശ്രമങ്ങളുടെ വ്യവസ്ഥ എന്നു മേൽക്കാണിച്ചു ന്യായങ്ങളിൽ നിന്നു സ്പഷ്ടമാകയാൽ പ്രാചീനർ ഇവയെ എത്ര ബഹുമാനിച്ചു എന്നു നമുക്കു നിശ്ചയിക്കാമല്ലൊ. അവരുടെ അനന്തരഗാമികളായ നാമും യഥാവസരം ഈ ഗ്രന്ഥങ്ങളെ പഠിച്ച് അവയിലെ ഉപദേശങ്ങളെ ഇതരന്മാരുടെ ഗുണത്തിനായിട്ട പ്രസിദ്ധപ്പെടുത്തുവാൻ ശ്രമിക്കേണ്ടതുമാണ്. അതുല്യഭീഷണമായ കലിയുഗധർമ്മങ്ങളുടെ സ്വൈരനിർവാഹ്യമായ ആക്രമത്താൽ പരവശന്മാരായ ബ്രാഹ്മണർ ബഹുക്ലേശസാദ്ധ്യങ്ങളായ ജീവനോപായങ്ങളെ സമ്പാദിപ്പാനായിട്ട ബഹുകഷ്ടങ്ങളെയും പ്രയാസങ്ങളെയും അനുഭവിച്ചു ബുദ്ധിമുട്ടീട്ട വ്യാകുലന്മാരായിരിക്കുന്ന കാലത്തുതന്നെ ബ്രാഹ്മണ്യത്താൽ മുക്തിസിദ്ധി ഇല്ലെന്നും ബ്രാഹ്മണമതം മുഴുവനും ജനങ്ങളെ സ്വാധീനപ്പെടുത്തി അടിമകളാക്കി സ്വാർത്ഥങ്ങളെ സൌകര്യേന സാധിപ്പിപ്പാനുള്ള ഒരു കപടപ്രബന്ധമെന്നും, ഈ കൃത്രിമനാടകത്തിലെ മായാവിയായ സൂത്രധാരൻ പുരോഹിതനെന്നും അജ്ഞന്മാരായ പാത്രങ്ങൾക്ക നാടകാഭിനയത്തിങ്കൽ സിദ്ധിച്ച കായക്ലേശവും പീഡാദികളും മാത്രം പ്രതിഫലവും നാടകാവസാനത്തിൽ അയ്യോ ഈ വിധം ദുർമ്മോഹവാഗുരയിൽ അകപ്പെട്ട ധൂർത്തന്മാരാൽ നാം വഞ്ചിക്കപ്പെട്ടുവല്ലോ എന്ന പശ്ചാത്താപവും മാത്രം ജന്മഫലം എന്നും മററും ആഘോഷിക്കുന്നു. ഇതരമതങ്ങൾ ജന്മം സ്വായത്തമല്ലായ്കയാൽ

ജനനകാലത്തുള്ള മതം ദുർദ്ദോഷനിരൂപണം കൂടാതെതന്നെ സഹവാസ സാഹചര്യത്താൽ അപരിപക്വബുദ്ധിയും നിഷ്കളങ്കചിത്തനുമായ ബാലകൻ അംഗീകരിച്ച്, അതു യഥാർത്ഥമെന്നു വിശ്വസിച്ച്, തന്നിർദ്ദിഷ്ടവിശ്വാസങ്ങളെ അനുഷ്ഠിച്ചുവരുംകാലത്ത് 'നിന്റെ മതം അവിശ്വാസമാകയാൽ അതിനെ നീ ഉപേക്ഷിച്ചു എന്റെ മതത്തിൽ വന്നു ചേരണ'മെന്നു ഉപദേശിക്കയും ആ ഉപദേശത്തെ പ്രതിപാദിപ്പാനായിട്ടു യുക്തിയുക്തന്യായങ്ങളേയും പറഞ്ഞു അവനിൽ സംശയം ജനിപ്പിക്കകയും ചെയ്യുന്നതു് അന്യായം എന്നു മാത്രം പറയാം. എന്നാൽ ഈ വിധങ്ങളായ ഇതരമതങ്ങളുടെ ആലോചനങ്ങളെ ഒന്നുംതന്നെ ഗണിക്കാതെ ക്രമാഗതങ്ങളായ പൂർവ്വസമ്പ്രദായങ്ങളെ ദേശകാലാനുരൂപം ഇപ്പോഴും ബ്രാഹ്മണർ ബഹുമാനിച്ചുവരുന്നു എന്നതു മഹാഭാഗ്യംതന്നെ. ഋഷിപുത്രന്മാരാകയാൽ ഋഷിമതം ത്യജിക്കുന്നതിൽ നമുക്കു എത്ര വേദനയോ അത്രതന്നെ വേദന അവരുടെ ഗ്രന്ഥങ്ങൾ അറിയാതിരിക്കുന്നതിലും ഉണ്ടായാൽ ഭാരതഭാഗ്യോദയം ആയിരിക്കും. എന്നാൽ ജീവനമാർഗ്ഗം സമ്പാദിപ്പാനുള്ള പ്രയാസങ്ങളാൽ അതു കേവലം അസാദ്ധ്യമായിരിക്കുന്നു എന്നതു സർവ്വസമ്മതം തന്നെ എങ്കിലും യഥാവസരം അവയെ പര്യാലോചനംചെയ്തു ബാലന്മാരെ ഉപദേശിക്കുന്നതിൽ ജാഗരൂകന്മാരായിരിക്കേണ്ടതാകുന്നു എന്നു പറയുന്നതും പുനരുക്തം തന്നെ.

ഭാഷാപോഷിണിയുടെ മാന്യവായനക്കാർക്ക് ഈ വിധം വിഷയങ്ങളിൽ താല്പര്യം ഉണ്ടാകുമെന്ന വിശ്വാസത്തോടുകൂടെ ഞാൻ ആശ്വലായനസൂത്രാനുയായി ആകയാൽ ആശ്വലായനാചാര്യരെക്കുറിച്ചും ആശ്വലായനന്മാരുടെ ഉപനയനത്തേയും വിവാഹത്തേയും കുറിച്ചും വിവരിക്കയും അവയുടെ ഗൂഢാർത്ഥത്തെ പ്രകടിപ്പിക്കയും ചെയ്യാമെന്ന എന്റെ അഭിലാഷത്തെ ജഗദീശ്വരൻ പരിപൂർണ്ണമാക്കട്ടെ എന്നു പ്രാർത്ഥിച്ചുംകൊണ്ടു പ്രകൃതവിഷയം തൽക്കാലം മതിയാക്കുന്നു.

ഭാഷാപോഷിണി. എം. ശേഷഗിരി പ്രഭു എം. എ.

—:o:—

# നളൻ

പണ്ടു നിഷധരാജ്യത്തു് വീരസേനപുത്രനായിട്ടു നളൻ എന്നൊരു രാജാവുണ്ടായി. അദ്ദേഹം വീര്യത്തിലെന്നപോലെ രൂപസൗന്ദര്യത്തിലും അദ്വിതീയനായിത്തീർന്നു. അക്കാലത്തു വിദർഭരാജ്യത്തിന്റെ അധിപതിയായ ഭീമരാജാവിന് ദമൻ എന്ന മഹർഷിയുടെ വരപ്രസാദത്താൽ ലഭിച്ച ദമൻ, ദാന്തൻ, ദമനൻ, ദമയന്തി എന്ന പുത്രരിൽ, ദമയന്തി എന്ന പുത്രി നളൻ പുരുഷരിൽ എന്നപോലെ സ്ത്രീകളിൽ, രൂപലാവണ്യംകൊണ്ടു ലോകപ്രസിദ്ധയായി ചമഞ്ഞു. ദമയന്തീനളന്മാർക്ക് അന്യോന്യഗുണശ്രവണത്താൽ ബ

ല്യത്തിൽത്തന്നെ പരോക്ഷാനുരാഗമുള്ളവരായി. അഭിലാഷവിപ്രലംഭദശയിൽ നളൻ വിരഹാസഹനായിട്ട് ഒരു ദിവസം ഉദ്യാനത്തിൽ വിജനവാസം ചെയ്യുമ്പോൾ ക്രീഡാതടാകത്തിന്റെ കരയിൽ ക്രീഡിക്കുന്ന സുവർണ്ണഹംസങ്ങളെക്കണ്ട് കൌതുകം തോന്നീട്ട് അതിൽ ഒന്നിനെ ഉറങ്ങുന്ന സമയം കടന്നുപിടിച്ചു. അരയന്നം ഉടൻ ഉണർന്നു വിലപിച്ചപ്പോൾ വിടുകയും ചെയ്തു. രാജാവിന്റെ ദയാശീലത കണ്ട് ഹംസം താൻ ഒരു പ്രത്യുപകാരമായി ദമയന്തിയോട് ദൂതുപറയാം എന്നേറ്റു; ഉടൻ കുണ്ഡിനപുരിയിൽ ചെന്നു ദമയന്തിയുടെ അടുക്കൽ നളനെ വർണ്ണിച്ചു. അവൾ മനസ്സുകൊണ്ടു നളനെ വരിച്ചിരിക്കുന്ന വിവരം മടങ്ങിവന്ന് പറകയും ചെയ്തു.

താമസിയാതെ കന്യകയുടെ യൌവനാരംഭംകണ്ടു ഭീമരാജാവ് ദമയന്തിക്കു സ്വയംവരം നിശ്ചയിച്ചു. രാജാക്കന്മാരെ ക്ഷണിക്കാൻ ദൂതന്മാരെ അയച്ചു. ഈ ഘട്ടത്തിൽ പർവ്വതമുനിയോടുകൂടി ശ്രീനാരദൻ സ്വർഗ്ഗത്തു ചെന്നപ്പോൾ പ്രസംഗവശാൽ പ്രസ്താവിച്ച ദമയന്തിയുടെ അസാധാരണഗുണഗണങ്ങളെ കേട്ട് കൌതുകംപൂണ്ട് ഇന്ദ്രാഗ്നിയമവരുണന്മാരാകുന്ന ദിക്പാലകന്മാരും സ്വയംവരത്തിനായി പുറപ്പെട്ടു. അവർ വഴിയിൽവച്ചു നളനെ കണ്ടെത്തി. ദമയന്തീകാമുകനായ ആ രാജാവിനെത്തന്നെ ദമയന്തിയുടെ അടുക്കൽ ദൂതിനയച്ചു. അർത്ഥികളുടെ വാസ്തവവും അർത്ഥനയുടെ സ്വഭാവവും അറിയുംമുമ്പെ വാഗ്ദാനം ചെയ്തുപോകയാൽ ധർമ്മപാശബദ്ധനായ നളൻ ഇന്ദ്രാദികളുടെ പ്രഭാവത്താൽ അദൃശ്യമൂർത്തിയായിട്ട് യാതൊരു പ്രതിബന്ധവും കൂടാതെ കന്യാന്തഃപുരത്തിൽ പ്രവേശിച്ച് അവളോട് ഇന്ദ്രാദികളുടെ പ്രാർത്ഥനയെ അറിയിച്ചു. തന്റെ വരനായ നളൻ അന്യന്റെ ദൂതനായി വന്നതിനാൽ ദമയന്തി വ്യസനിക്കയും നളൻ എല്ലാത്തിനും സമാധാനം പറകയും ചെയ്തു. ഒടുവിൽ ദമയന്തി 'എന്നാൽ ഇന്ദ്രാദികളും സ്വയംവരസദസ്സിൽ വരട്ടേ; അവരുടെ സമക്ഷംതന്നെ ഞാൻ അങ്ങയെ വരിച്ചുകൊള്ളാം' എന്ന് ഒരു നിശ്ചയമാനം പറഞ്ഞു. ഈ വിവരമെല്ലാം നളൻ മടങ്ങിവന്ന് ഇന്ദ്രാദികളെ ഗ്രഹിപ്പിക്കയും ചെയ്തു.

അനന്തരം നാനാദേശാധിപതികളായ രാജാക്കന്മാരാൽ അലംകൃതമായ സ്വയംവരമണ്ഡപത്തിൽ പ്രവേശിച്ച ദമയന്തി ചൂണ്ടിക്കാണിക്കപ്പെട്ട ഓരോരോ രാജാക്കന്മാരേയും ഉപേക്ഷിച്ച് നളസവിധത്തിൽ എത്തിയപ്പോൾ അവിടെ നളന്റെ ആകൃതിയിൽ അഞ്ചുപേർ ഇരിക്കുന്നതു കണ്ടു കുഴങ്ങി വശമായി. ഇതികർത്തവ്യതാമൂഢയായ ദമയന്തി ദേവന്മാരെ മനസ്സുകൊണ്ടു ശരണം പ്രാപിച്ച്, താൻ ഹൃദയംകൊണ്ടു വരിച്ചുപോയ വരനെ തനിക്കു കാണിച്ചുതരാൻ പ്രാർത്ഥിച്ചതനുസരിച്ച് അവർ തങ്ങളുടെ ദേവചിഹ്നങ്ങളെ പ്രകാശിപ്പിച്ചു; ദമയന്തി നളനെ തിരിച്ചറിഞ്ഞു മാലയിട്ടു വരിക്കയും ചെയ്തു. ദേവന്മാർ പ്രസാദിച്ചു നളന് ഓരോരുത്തരും ഈരണ്ടു വരംവീതം കൊടുത്ത് അന്തർദ്ധാനംചെയ്തു. ഇതെല്ലാം കണ്ടു വിസ്മയിച്ച രാജാക്കന്മാർ കലഹിക്കാതെ

പിരികയും ചെയ്തു. നളൻ വിവാഹം കഴിഞ്ഞു സ്വന്തരാജ്യത്തു ചെന്നു ദമയന്തിയുമൊരുമിച്ചു ചിരപ്രാർത്ഥിതങ്ങളായ സുഖങ്ങളെ യഥേഷ്ടം അനുഭവിച്ചു സുഖിച്ചു വാണു. അനേകം യാഗാദികർമ്മങ്ങളും ചെയ്തു ദമയന്തിയും ഒരുമിച്ചു വാഴുമ്പോൾ നളന് ഇന്ദ്രസേനൻ എന്നൊരു പുത്രനും ഇന്ദ്രസേന എന്നൊരു പുത്രിയും ഉളവായി.

ഇന്ദ്രാദികൾ സ്വയംവരം കഴിഞ്ഞു സ്വർഗ്ഗത്തേയ്ക്കു മടങ്ങുമ്പോൾ വഴിമദ്ധ്യേ ദ്വാപരനോടുകൂടി കലി വരുന്നതു കണ്ട് 'എവിടേയ്ക്കായി പുറപ്പെട്ട്' എന്നു ദേവന്മാർ ചോദിച്ചതിന് കലി 'സ്വയംവരത്തിൽ ദമയന്തിയെ വരിക്കാൻ' എന്നുത്തരം പറഞ്ഞപ്പോൾ ദേവന്മാർ നടന്ന വിവരമെല്ലാം പറഞ്ഞു. ധാർമ്മികനായ നളനെ ദ്രോഹിപ്പാൻ വിചാരിക്കുന്നവർക്ക് അധഃപതനം വരുമെന്നു കലിയെ വിലക്കീട്ടുപോകയും ചെയ്തു. കലി കോപം സഹിയാതെ ദ്വാപരനുമായി ആലോചിച്ചു നളനെ ദമയന്തിയുടെ അടുക്കൽനിന്നു പിരിക്കാമെന്നു സത്യവും ചെയ്തു നിഷധരാജ്യത്തിലേയ്ക്കു പുറപ്പെട്ടു. പന്ത്രണ്ടു വർഷം അവിടെ കാത്തിരുന്നതിന്റെ ശേഷം അവസരം നോക്കി കലി അവനെ ആവേശിച്ചു. അനന്തരം നളന്റെ അനുജനായ പുഷ്കരൻ കലിപ്രേരിതനായിട്ടു നളനെ ചൂതുപൊരുതാൻ വന്നു വിളിച്ചു. ദ്യൂതത്തിൽ വൃഷഭവേഷനായ കലിയായിരുന്നു പുഷ്കരനു പണയമായിട്ട്; ദ്വാപരൻ അക്ഷങ്ങളിലും അധിവാസം ചെയ്തു. നളൻ തന്റെ നാടും നഗരവുമെല്ലാം മുറയ്ക്കു പണയംവച്ചു തോറ്റുകൊണ്ടുവന്നു. ഈ വിധം അനവധി മാസം അവർ ദ്യൂതം നടന്നു. വിവരമറിഞ്ഞു മന്ത്രിമാരും നഗരവാസികളും ബന്ധുക്കളുമെല്ലാവരും ഒട്ടുപ്രാവശ്യം ഉപദേശം ചെയ്യാൻ വന്നിട്ടും നളൻ ഒന്നും കൂട്ടാക്കാതെ ചൂതുകളിതന്നെ തുടർന്നു സർവ്വസ്വവും നശിപ്പിച്ചു് ഏകവസ്ത്രശേഷനായിട്ടു കലാശിച്ചു.

ഇതിനിടയിൽ ദമയന്തി നളന്റെ പരാജയം കണ്ടു കരുതലോടുകൂടി പുത്രനേയും പുത്രിയേയും വാർഷ്ണേയനെന്ന നളസാരഥിയെ ഏല്പിച്ചു കുണ്ഡിനപുരത്തിലേയ്ക്കയച്ചു. വാർഷ്ണേയൻ അവരെ അവിടെ കൊണ്ടുചെന്നു വിട്ടിട്ട്, വ്യസനിച്ചു നടന്ന്, ഒടുവിൽ അയോദ്ധ്യാധിപതിയായ ഋതുപർണ്ണരാജാവിന്റെ സൂതനായി വാഴുകയും ചെയ്തു.

സർവ്വസ്വവും തട്ടിപ്പറിച്ചിട്ട് ഇനി ഭൈമിയല്ലാതെ നിനക്കു പണയത്തിനെന്തുണ്ടെന്നു പുഷ്കരൻ പരിഹാസമായി ചോദിച്ചപ്പോൾ നളൻ വ്യസനാക്രാന്തനായിട്ടു ദേഹത്തിലുണ്ടായിരുന്ന ആഭരണങ്ങളും അഴിച്ചുകൊടുത്തിട്ട് ഏകവസ്ത്രനായി കാട്ടിലേയ്ക്കു പുറപ്പെട്ടു. വഴിയിൽവെച്ചു ദുഷ്ടനായ കലി കപടംചെയ്തു നളന്റെ വസ്ത്രവുംകൂടി അപഹരിച്ചു ഒരേ വസ്ത്രംകൊണ്ടു രണ്ടുപേരും ദേഹം മറച്ച് അവർ രാത്രിയിൽ ഒരു വനമണ്ഡപത്തിൽ ചെന്നു കിടന്നു. ഭൈമി തളർച്ചകൊണ്ടുറങ്ങി. നളൻ വിചാരമഗ്നനായിട്ട് ആലോചന തുടങ്ങി: 'കൂടെ കൊണ്ടു നടന്നാൽ ഇവൾ വലയും; വിട്ടേച്ചുപോയാൽ പിതൃഗേഹത്തിലോ മറ്റോ ചെന്നു രക്ഷപ്പെട്ടെന്നു വരാം; ധർമ്മരക്ഷിതയായ ഇവൾക്കു വഴിയിൽ അപായം ഒന്നും വരാനും ഇടയില്ല' ഇങ്ങനെ ഉറച്ച് ആദിത്യാദി ദേ

ന്മാരെ തിരയാനായി അയച്ച ബ്രാഹ്മണരിൽ സുദേവനെന്ന പേരായ ഒരുവൻ ചേദിപുരിയിൽ ഭൈമിയെ കണ്ടെത്തി. പിന്നീട് സൈരന്ധ്രി തന്റെ സ്വപുത്രിയായ ഭൈമിയാണെന്നറിഞ്ഞു അനുശോചിച്ച് രാജമാതാവിന്റെ അനുമതിയോടുകൂടി ദമയന്തി രഥമേറി കുണ്ഡിനത്തിൽ പിതൃസമീപത്തിൽ ചെന്നു താമസിച്ചു. അവിടെനിന്നു സകലദിക്കുകളിലും നളനെ അന്വേഷിക്കാൻ ബ്രാഹ്മണരെ നിയോഗിച്ചു. ഇങ്ങനെ അന്വേഷണം നടത്തിയതിൽ പൎണ്ണാദൻ എന്നൊരു ബ്രാഹ്മണൻ മുഖേന നളൻ ഋതുപൎണ്ണസാരഥിയായി താമസിക്കുന്നതായി ഒരു തുമ്പുകിട്ടി.

ഈ വിധം അറിഞ്ഞ പ്രത്യാശയോടെ ഭൈമി അച്ഛനെ വിവരമറിയിക്കാതെ സുദേവനെ വരുത്തി മാതൃസന്നിധിയിൽ വെച്ച് ഇപ്രകാരം സന്ദേശിച്ചു:—'അങ്ങ് ഒരു വഴിയാത്രക്കാരന്റെ നിലയിൽ അയോദ്ധ്യയിൽച്ചെന്ന് 'നളൻ ജീവിച്ചിരിക്കുന്നോ ഇല്ലയോ എന്നറിഞ്ഞില്ല; ദമയന്തിക്കു പുനൎവിവാഹം നടക്കുന്നു; നാളെയാണു സ്വയംവരം; അതിലേയ്ക്കു രാജാക്കന്മാരെല്ലാം പോകുന്നു എന്നു പറയണം.' സുദേവൻ അതുപ്രകാരം ആചരിക്കയും ചെയ്തു.

പണ്ടുതന്നെ ഭൈമീകാമുകനായിരുന്ന ഋതുപൎണ്ണൻ ഉടൻതന്നെ ബാഹുകനെക്കൊണ്ടു തേർ തെളിപ്പിച്ചു നിർദ്ദിഷ്ടസമയത്തിനുമുമ്പ് കുണ്ഡിനത്തിലെത്തുകയും ചെയ്തു. വഴിയിൽവെച്ചു നളന്റെ അശ്വഹൃദയവിദ്യാപ്രയോഗംകണ്ടു സന്തോഷിച്ച് അയോദ്ധ്യാധിപതി സ്വന്തം അക്ഷഹൃദയം ഉപദേശിക്കയുണ്ടായി. ഇതോടുകൂടി കലിബാധ ഒഴിഞ്ഞു എങ്കിലും നളൻ വേഷഭേദം ചെയ്യാതെ തന്നെ തേർ തെളിച്ചുകൊണ്ടുപോയി.

അയോദ്ധ്യാധിപതി വന്നിരിക്കുന്ന വിവരം കേട്ടു ഭീമരാജാവു ചെന്ന് എതിരേറ്റു അതിഥിയെ സൽക്കരിച്ചു. എന്നാൽ സ്വയംവരത്തിന്റെ വട്ടമൊന്നും കാണാഞ്ഞു ഭഗ്നാശയനായ ഋതുപൎണ്ണന് ഇത്ര ദൂരത്തു നിന്നു ഇത്ര ബദ്ധപ്പെട്ടു വന്നതിന്റെ കാരണം ഭീമരാജാവു ചോദിച്ചതിന് സൗഹാർദ്ദംകൊണ്ടു സന്ദർശിപ്പാൻ വന്നതേയുള്ളു എന്നല്ലാതെ ഉത്തരമൊന്നുമില്ലായിരുന്നു. ഭൈമിയാകട്ടെ പരിചിതമായ നളന്റെ രഥഘോഷം കേട്ട് ഭർത്താവിന്റെ ആഗമനം കാത്തുകൊണ്ടും നിന്നു. രഥം അടുത്തു വന്നപ്പോഴും അഭിജ്ഞാതന്മാരായ ഋതുപൎണ്ണനും വാർഷ്ണേയനും കൂടാതെ വിരൂപനായ ബാഹുകനേ അതിലുള്ളു. ഭൈമി നിരാശപ്പെട്ട്, ഒരുവേള സ്വസാരഥിയായിരുന്ന വാർഷ്ണേയനേയും നളൻ അശ്വഹൃദയം അഭ്യസിപ്പിച്ചിരിക്കാമോ? എന്നും മറ്റും പല ആലോചനകളും തുടങ്ങി. ഏതായാലും ബാഹുകനെ ഒന്നു പരീക്ഷിക്കണമെന്നുറച്ച്, കേശിനി എന്നൊരു ദൂതിയെ അവന്റെ അടുക്കൽ അയച്ച്, പൎണ്ണാദൻ പറഞ്ഞതു വാസ്തവമാണെന്നു മനസ്സിലാക്കി. അതിനുപുറമെ അവൻ ചെയ്ത പാകവിദ്യ പരിശോധിച്ചു; പുത്രനേയും പുത്രിയേയും അടുക്കൽ അയച്ചു നോക്കി; അവൻ മർദ്ദിച്ചാൽ പുഷ്പങ്ങൾ വാടുന്നില്ലെന്നു കണ്ടറിഞ്ഞു; എന്നുവേണ്ട സകല പരീക്ഷകളും കഴിച്ചു. ഒടുവിൽ ഭൈമി അമ്മയുടെ അ

ന്നമതിയോടുകൂടെ ബാഹുകനെ ആളയച്ചുവരുത്തി സപ്രേമം ചോദ്യങ്ങൾ ചെയ്തു നളന്റെ വാസ്തവം വെളിപ്പെടുത്തി. അനന്തരം ബാഷ്പാകുലയായ ദൈമി തന്റെ പ്രവൃത്തിയുടെ ഉദ്ദേശ്യമെല്ലാം നളനെ ബോധപ്പെടുത്തി. പാതിവ്രത്യനിഷ്ഠയെപ്പററി ലോകസാക്ഷികളായ ദേവന്മാരെക്കൊണ്ടു് ആണയിടുപ്പോൾ വായുഭഗവാൻ:—

'രാജൻ ശീലനിധിഃ സ്ഫീതോ ദമയന്ത്യാ സുരക്ഷിതഃ
സാക്ഷിണോ രക്ഷിണശ്ചാസ്യാ വയം ത്രീൻ പരിവത്സരാൻ'

എന്ന അശരീരിവാക്കുകൊണ്ടു് അവളുടെ വാക്കിനെ സ്ഥിരപ്പെടുത്തി. ആ കാലത്തിൽ പുഷ്പവൃഷ്ടി മുതലായതുമുണ്ടായി. സന്തുഷ്ടനായ നളൻ കാർക്കോടകനെ സ്മരിച്ചുകൊണ്ടു ഉത്തമമായ വസ്ത്രം ധരിച്ചു് സ്വന്തരൂപം പ്രാപിച്ചിട്ടു തപസ്വിനിയായ ദൈമിയെ ആലിംഗനം ചെയ്തു.

സാഹിത്യസാഹ്യം.

ഏ. ആർ. രാജരാജവർമ്മകോയിത്തമ്പുരാൻ
എം. എ., എം. ആർ. എ. എസ്.

—(൦)—

# ഒരു തുള്ളി മഷി

പ്രകൃതിയെയും, പ്രകൃതിവ്യാപാരത്തെയും സംബന്ധിച്ചു് ലേശമെങ്കിലും പരിജ്ഞാനമുള്ള ഒരുവന്നു് യാതൊന്നും നിസ്സാരമായോ, നികൃഷ്ടമായോ തോന്നുന്നതല്ല. കാററു അടിച്ചു് പറപ്പിക്കുന്നതായ ധൂളികൂടി സ്രഷ്ടാവിന്റെ മഹത്വത്തെയും ശില്പിവൈദഗ്ദ്ധ്യത്തെയും പ്രദർശിപ്പിക്കുന്നു. സൃഷ്ടിയുടെ സർവ്വാംശങ്ങളും ഒരുപോലെ മനോഹരമായിരിക്കുന്ന സ്ഥിതിക്കു് അവയുടെ താരതമ്യ വിവേചനം സാദ്ധ്യമാണെന്നു വരികിൽ ഏററവും സൂക്ഷ്മമായിട്ടുള്ളതു് അത്യന്തം സ്ഥൂലമായിട്ടുള്ളതിനേക്കാൾ ആശ്ചര്യകരമായി തോന്നുന്നതാണ്. ശാസ്ത്രത്തെയും അതിന്റെ പരമാർത്ഥതത്വത്തെയും ഒട്ടുംതന്നെ ഗ്രഹിച്ചിട്ടില്ലാത്ത ഒരുവൻ മിക്ക വസ്തുക്കളും അപ്രധാനമായും ഗണനായോഗ്യമല്ലാത്തതായും വിചാരിക്കുന്നു. എന്നാൽ വിശാലബുദ്ധിമാനും സൂക്ഷ്മദർശിയും ആയ ഒരു ശാസ്ത്രജ്ഞന്നു് ഏററവും ചെറിയ സാധനംപോലും ദിവ്യമാഹാത്മ്യമുള്ളതായിത്തീരുന്നു. എഴുതുന്ന സമയം ഓർക്കാതെ തൂവലിൽനിന്നു് കടലാസ്സിലേയ്ക്കു വീഴുന്ന ഒരുതുള്ളി കറുത്തമഷി അവലക്ഷണവും അസുഖകരവുമായിട്ടുള്ളതാകകൊണ്ടു് നാം വെടിപ്പും വൃത്തിയും ദീക്ഷിക്കുന്നവരാണെങ്കിൽ അതിനെ ക്ഷണത്തിൽ ഒരു ഒപ്പുകടലാസ്സുകൊണ്ടു് തുടച്ചുകളയുന്നു. എങ്കിലും അതിന്റെ ഉല്പത്തിയെയും ചരിത്രത്തെയും പററി എന്തെല്ലാം മനസ്സിലാക്കുവാനുണ്ടു്? അതിന്റെ കൂട്ടു് എന്താണു്? അതു് ഉരുണ്ടിരിക്കുന്നതു് എന്തുകൊണ്ടാണു്? ഒപ്പുകടലാസ്സു് അതിനെ എങ്ങിനെ വലിച്ചെടുക്കുന്നു? അതിനെ ഒപ്പാതെ ഉണങ്ങുവാൻ സമ്മതിക്കുന്നതാണെങ്കിൽ ഒടുവിൽ മാച്ചുകളയുവാൻ വയ്യാത്തതായ ഒരു കറുത്ത

പാട്ട മാത്രം ശേഷിക്കുന്നതെങ്ങിനെ? ഈ സംഗതികൾ എല്ലാം ഒരു ചെറിയ ലേഖനംകൊണ്ടു് വിവരിപ്പാൻ കഴിയുന്നേടത്തോളം, ശാസ്ത്രസാങ്കേതികശബ്ദങ്ങളെ പാടേ മുഴുവനും ഒഴിവാക്കി, പൊതുജനങ്ങൾക്കു് മനസ്സിലാവത്തക്കവണ്ണം സമാധാനം പറയാം.

### മഷി ഉണ്ടാക്കുന്നതെങ്ങിനെ?

മഷി രണ്ടുതരമുണ്ടു്. (൧) തൂവലിനും തൂലികയ്ക്കും ഉപയുക്തമായ മഷി. (൨) അച്ചടി മഷി. ഇതു സ്നിഗ്ദ്ധമായും, ഇഴുക്കമുള്ളതും അച്ചടിക്കുവാനും കൊത്തുകട്ടകളിന്റെ പതിപ്പെടുക്കുവാനും ഉപയോഗിക്കുന്നതും ആകുന്നു. നാം ഉപയോഗിക്കുന്ന കറുത്ത മഷി ഇടവിടാതെ തൂവലിൽക്കൂടി ഒരുപോലെ ഒഴുകത്തക്കവണ്ണം കട്ടിയില്ലാത്തതായിരിക്കണം. മഷിക്കുപ്പി തുറന്നുവെച്ചാൽ അടിയിൽ കട്ട ഊറുകയും അരുതു്. എന്നു മാത്രമല്ല, എഴുതുമ്പോൾ മഷി ശ്യാമാവദാതവർണ്ണമായും, കാലപ്പഴക്കത്താൽ മാഞ്ഞുപോകാത്തതായും, കടലാസ്സിൽ പരക്കാതെ പതിയുന്നതായും, പേനയുടെ മുനയെ ദ്രവിപ്പിക്കാത്തതായും ഇരിക്കേണ്ടതാണു്. മിക്ക മഷികളും അമ്ലകമാണു്, അതിനാലാണു് സ്റ്റീൽപേനയുടെ മുനകളിൽ കറ പിടിക്കുന്നതു്. എന്നാൽ ഈ ദോഷം ഒരു വിധത്തിൽ ഗുണപ്രദമായിത്തീരുന്നു. എങ്ങനെയെന്നാൽ മഷി അമ്ലകമായതുകൊണ്ടാണു് ആധാരങ്ങളിലെയും മറ്റും എഴുത്തുകൾക്കു കാലപ്പഴക്കത്താൽ നിറപ്പകർച്ച വരാതിരിക്കുന്നതു്.

ഷാപ്പുകളിൽനിന്നു വാങ്ങിപ്പാൻ കിട്ടുന്ന കറുത്ത മഷി ആലപ്പോ ഗാൾ (Aleppo Gael) എന്ന കായ്കളിൽനിന്നു് എടുക്കുന്നതായ ടാനിൻ, (Tanin) അന്നഭേദി, ഇരിമ്പു മുതലായ പദാർത്ഥങ്ങൾ കൊണ്ടുണ്ടാക്കുന്നതാകുന്നു. മേല്പറഞ്ഞ കായ് പൊടിച്ചു് ഒരു പാത്രത്തിലാക്കി കുറെ ചൂടു വെള്ളമൊഴിച്ചാൽ അതിലെ ടാനിൻ വെള്ളത്തിലേയ്ക്കു ചേരും. എന്നാൽ പൊടിയിൽ വെള്ളം ചേർക്കുമ്പോൾ ഉടനെ കട്ട പിടിക്കാതിരിക്കുന്നതിനുവേണ്ടി കുറെ വയ്ക്കോൽ അരിച്ചുചേർക്കുന്നു. ഈ കൂട്ടിനോടു് അന്നഭേദിയും ഇരിമ്പും ചേർക്കുന്നതിനാൽ മഷി ഉണ്ടാകുന്നു. എന്നാൽ മഷികൊണ്ടു് എഴുതിയാൽ വളരെ നേരം കഴിഞ്ഞതിനുശേഷം മാത്രമേ എഴുത്തിനു നിറം വരുന്നുള്ളു. നിറം ഉടനെ ഉണ്ടാവുന്നതിനുവേണ്ടി നീലച്ചെടിയുടേയോ, ലാഗ്‌വുഡ് (Log wood) എന്ന മരത്തിന്റെയോ നീരു് ചേർക്കുന്നു. മഷി അധികനേരം തുറന്നുവച്ചാൽ കട്ടപിടിക്കുകയും അടിയിൽ കറു് ഊറുകയും ചെയ്യുന്നതിനാൽ അപ്രകാരം വരാതിരിപ്പാൻ മഷിക്കുപ്പി എല്ലായ്പോഴും തുറന്നുവയ്ക്കാതെയിരിക്കയും വേണം. കാർബോളിക്കാസിഡ് (Carbolic acid) കുറച്ചു ചേർക്കുന്നതുകൊണ്ടു മഷി കട്ടപിടിക്കാതെ സൂക്ഷിക്കാവുന്നതാണു്.

### മഷിത്തുള്ളിയിലെ വെള്ളം.

നമ്മുടെ മഷിത്തുള്ളിയിൽ അധികഭാഗം വെള്ളമാണു് എന്നു പറയേണ്ടതില്ലല്ലോ. എന്നാൽ ഇനി നമുക്കു് അതിവിസ്തീർണ്ണമായ സമുദ്രത്തേയും

അതിന്മേൽ സൂൎയ്യരശ്മികളുള്ള ചേഷ്ടിതങ്ങളേയും, തന്നിമിത്തം ജലകണങ്ങൾ അന്യോന്യം വേർതിരിഞ്ഞു് ആകാശത്തിൽ ഉയൎന്നു് അദൃശ്യമായ ആവിരൂപമായി പരിണമിക്കുന്നതിനേയും, ഈ ആവിയുടെ മററു മാററങ്ങളേയും പററി കുറഞ്ഞൊന്നു് ആലോചിക്കുക. ഈ അദൃശ്യമായ ആവി മേല്പോട്ടു പൊങ്ങിപ്പൊങ്ങി ഒടുവിൽ ശീതത്താൽ ഉറച്ചു മേഘരൂപമായിത്തീരുന്നു. വാതവേഗത്തെ അനുസരിച്ചു മേഘങ്ങൾ സഞ്ചരിക്കുമ്പോൾ ചില സമയം അവ അതിശൈത്യപ്രദേശങ്ങളിൽ എത്തുകയും തന്നിമിത്തം ആവിയിലെ അണുക്കൾ ഏകോപിച്ചു ജലകണങ്ങളായിത്തീരുകയും ഈ കണങ്ങൾക്കു് ആകാശത്തിൽ തങ്ങി നില്ക്കുവാൻ കഴിയാത്തവിധം ഘനമുണ്ടാകുന്നതിനാൽ ഇവ ഭൂമിയുടെ ആകർഷണശക്തിക്കു് അധീനപ്പെട്ടു മഴയായി കീഴ്പോട്ടു വീഴുകയും ചെയ്യുന്നു. ഇപ്രകാരം പെയ്യുന്ന മഴയുടെ ഏതാനും അംശം ഭൂമിക്കു തണുപ്പുവരുത്തുകയും മറെറാരുഭാഗം ഭൂമിയുടെ രന്ധ്രങ്ങളിൽക്കൂടി ഇറങ്ങി അതിനെ പിന്നെയും സ്രവിപ്പാൻ പാടില്ലാത്തതായ കളിമണ്ണു മുതലായ മൺതട്ടുകളിൽ എത്തി അവിടെ കൂപാദികൾക്കു് ഉല്പത്തിസ്ഥാനമായി തീരുകയും ചെയ്യുന്നു. ചാഞ്ഞ പ്രദേശങ്ങളിൽ പെയ്യുന്ന മഴ കീഴ്പോട്ടൊലിച്ചു താണസ്ഥലങ്ങളിൽ കെട്ടിനിന്നു് ഏരികളായിത്തീരുന്നു. എന്നാൽ മലഞ്ചരിവുകളിലും താഴ്വരകളിലും വീഴുന്ന മഴ ചെറിയ തോടുകളുടേയും അരുവിയാറുകളുടേയും ഉത്ഭവകാരണമായിത്തീരുന്നു. ഇവ നദികളിലേയ്ക്കു് ഒഴുകുകയും നദീജലത്തെ വർദ്ധിപ്പിക്കുകയും ചെയ്യുന്നു. സദാ വെള്ളം ഒഴുകുന്നതിനാൽ സ്ഥലജലങ്ങൾക്കു ക്രമേണ സ്ഥാനഭേദം വരുവാനിടയാകുന്നു. കാലാന്തരംകൊണ്ടുണ്ടാവുന്ന ഭൂമിയുടെ ബാഹ്യപടലത്തിലെ പൊടി മഴവെള്ളത്തിൽ ഒലിച്ചു നദീമാൎഗ്ഗേണ കടലിൽ ചെന്നുചേരുന്നു. ഭൂമിയിലെ എല്ലാ നദികളാലും ഒരു കൊല്ലത്തിൽ ഈ പ്രകാരം കൊണ്ടുപോകപ്പെടുന്ന മണ്ണു് സംക്ഷേപിച്ചു നോക്കുന്നതായാൽ അതു മുപ്പതുനാഴിക നീളവും അടിയിൽ ഒരുനാഴികവീതിയും ഓരായിരം അടി ഉയരവുമുള്ളതായ ഒരു പൎവ്വതമായിത്തീരുന്നതാണു്. നമ്മുടെ ചെറിയ മഷിത്തുള്ളിയിലെ വെള്ളം എവിടെ നിന്നുണ്ടായി എന്നും അതു പ്രകൃതിയിൽ എന്തെല്ലാം ക്രിയകൾ ചെയ്യുന്നു എന്നും നമുക്കിപ്പോൾ അറിയാറായി.

രസതന്ത്രവാദികൾ ശുദ്ധജലത്തെ പ്രാണവായു (Oxygen) അബ്ജനകം (Hydrogen) എന്നീ രണ്ടു വായുക്കളായി വേർപിരിക്കാമെന്നും അതിൽ പ്രാണവായു അബ്ജനകത്തേക്കാൾ എട്ടിരട്ടി ഉണ്ടായിരിക്കുമെന്നും ഈ വായുക്കളെ മേല്പറഞ്ഞ വീതപ്രകാരം ചേൎക്കുമ്പോൾ ജലം ഉണ്ടാകുമെന്നും കാണിപ്പാൻ സാധിക്കുന്നതാണു്. ലോകത്തിൽ എല്ലാ വസ്തുക്കളിലും വെച്ചു് അബ്ജനകം ഏററവും ഘനം കുറഞ്ഞതും വേഗത്തിൽ തീ പിടിക്കുന്നതുമാകുന്നു. പ്രാണവായു തീകത്തുവാൻ ആവശ്യമുള്ള വസ്തുക്കളിൽ പ്രധാനമായിട്ടുള്ളതാകുന്നു. അഗ്നിബന്ധുക്കളായ ഈ രണ്ടു വായുക്കളുടെ സംയോഗംകൊണ്ടു് അഗ്നിയുടെ ശത്രുവായ ജലമുണ്ടാകുന്നു എന്നതു് എത്ര ആശ്ചൎയ്യമായിട്ടുള്ളതാണു്!

### മഷിത്തുള്ളി ഉരുണ്ടിരിക്കുന്നതു് എന്തുകൊണ്ടു്?

മഷിത്തുള്ളി നമ്മുടെ തൂവലിൽനിന്നു കടലാസ്സിലേയ്ക്കു വീണാൽ ഉടനെ ഉരുണ്ട വടിവായിത്തീരുന്നു. ഇതിൻെറ കാരണം പറയുന്നതിൽ ഭൂമിയിലുള്ള സകല വസ്തുക്കളും ഘനം, ദ്രവ്യം, വായവ്യം എന്നീ മൂന്നവസ്ഥകളായിട്ടാണു് നമ്മുടെ ഇന്ദ്രിയങ്ങൾക്കു് ഗോചരമാകുന്നതു് എന്നു പ്രഥമമായി ഗണിക്കേണ്ടതാണു്. ഈ മൂന്നു തരം വസ്തുക്കളും പരമാണുക്കൾ കൊണ്ടുണ്ടാകുന്നവയും ഈ അണുക്കൾ അത്യന്തം സൂക്ഷ്മമായിട്ടുള്ളവയും ആകുന്നു. അവയുടെ സംഖ്യ ഒരു ക്യൂബിക് ഇഞ്ചു് വെള്ളത്തിൽ ൫൦ കോടി മുതൽ ൫൦൦ കോടി വരെ ഉണ്ടായിരിക്കുന്നതാണെന്നു് സർ വില്യം താംസൺ (Sir William Thomson) എന്ന മഹാൻ കണക്കാക്കി പറയുന്നു. പരമാണുക്കൾക്കു സ്വതേ ചലനശക്തിയുണ്ടെന്നും അവ മറ്റു ശക്തിയാൽ ആകർഷിക്കപ്പെടുകയോ തടയപ്പെടുകയോ ചെയ്യാതിരുന്നാൽ സദാ ചലിച്ചുകൊണ്ടിരിക്കുമെന്നും ശാസ്ത്രജ്ഞന്മാർ പല പരീക്ഷകൊണ്ടും സൂക്ഷ്മദർശനംകൊണ്ടും കണ്ടുപിടിച്ചിട്ടുണ്ടു്. ഈ ശക്തിയാകുന്നു വസ്തുക്കളുടെ ജീവനെന്നു പറയപ്പെടുന്നതു്. ചലനശക്തിക്കുപുറമെ പരമാണുക്കൾക്കു് അന്യോന്യം ആകർഷിക്കാൻ ഒരു ശക്തിയും കൂടിയുണ്ടു്. ഈ ശക്തികളുടെ ഏറ്റക്കുറച്ചിൽ കൊണ്ടാകുന്നു വസ്തുക്കൾ മേല്പറഞ്ഞ ത്രിവിധാവസ്ഥയിലുണ്ടാകുന്നതു്. ഒരു ഘനവസ്തുവിലെ പരമാണുക്കൾക്കു ചലനശക്തിയേക്കാൾ അന്യോന്യമുള്ള ആകർഷണശക്തിയാണു് വളരെ അധികമുള്ളതു്. എന്നാൽ ദ്രവവസ്തുവിൻ പരമാണുക്കളുടെ ആകർഷണശക്തി ചലനശക്തിയെ സ്വല്പം അധികരിച്ചിരിക്കുന്നതിനാൽ അണുക്കൾക്കു് അന്യോന്യം വേർതിരിഞ്ഞുപോവാൻ കഴിയാതെ നാനാവിധ ശക്തികൾക്കു അധീനപ്പെട്ടു ചലിച്ചുവരുന്നു. വായുവിൽ പരമാണുക്കൾ പരസ്പരം ആകർഷിക്കുന്നില്ല. അതിനാൽ അവ സംയോജിക്കാതെ യഥേഷ്ടം സഞ്ചരിക്കുന്നു. നമ്മുടെ മഷിത്തുള്ളി സംയോഗശക്തികൊണ്ടു ചേർന്നിരിക്കുന്നതായ അനേകം ജലകണങ്ങൾ കൂടി ചേർന്നതായിട്ടുള്ളതാണു്. ഈ ശക്തി എല്ലാ പരമാണുക്കളേയും ഒരുപോലെ നടുവിലേയ്ക്കാകർഷിക്കുന്നതിനാൽ തുള്ളി ഗോളാകാരമായിത്തീരുവാൻ ഇടയായതാകുന്നു. ദ്രവവസ്തുക്കൾക്കു ചിലപ്പോൾ ഉണ്ടാകുന്നതായ ഗോളാകൃതി റവകൾ (തോക്കുകൊണ്ടു വെടിവയ്ക്കുന്നതിൽ ഉപയോഗിക്കാറുള്ള ചെറിയ ഉണ്ടകൾ) ഉണ്ടാക്കുന്ന സമ്പ്രദായംകൊണ്ടു നല്ലവണ്ണം ദൃഷ്ടാന്തപ്പെട്ടതാവുന്നതാകുന്നു. ഇതു് ഇപ്രകാരമാണു്. വളരെ പൊക്കത്തിൽ ഒരു സ്ഥലം തീർത്തു് അതിൻെറ മുകളിൽ നിന്നു് ഒരു അരിപ്പപാത്രത്തിൽക്കൂടി ഉരുക്കിയ ലോഹം ഒഴിക്കുന്നു. ഈ ദ്രവവസ്തു കീഴ്പോട്ടു വീഴുന്ന സമയം ഗോളാകാരമായ ചെറിയ തുള്ളികളായിത്തീരുകയും അവ തണുക്കുമ്പോൾ ഘനമുള്ള ചെറിയ റവകളാവുകയും ചെയ്യുന്നു.

മഷിത്തുള്ളി കടലാസ്സിൽ നിന്നുണങ്ങുമ്പോൾ അതിലെ ജലാംശം ആവിയായിപ്പോവുകയും, ഘനാംശം കടലാസ്സിലെ രന്ധ്രങ്ങളിൽ അമരുകയും

ചെയ്യുന്നു. പരമാർത്ഥമായ ഒരു ഘനവസ്തു സൃഷ്ടിയിലെങ്ങും കാണുന്നതല്ല. എന്തെന്നാൽ ഘനവസ്തുക്കളുടെ പരമാണുക്കളുടെ ഇടയിൽ നയനങ്ങൾക്കു ഗോചരമല്ലാത്ത സൂക്ഷ്മരന്ധ്രങ്ങൾ ഉള്ളതായി പരീക്ഷിച്ചറിഞ്ഞിട്ടുണ്ട്. ഈ തത്വം തെളിയിക്കുന്നതിന്നു ചെയ്തിട്ടുള്ള പരീക്ഷകളിൽ ഏറ്റവും രസകരമായ ഒന്നു ഫ്ലോറൻസ് (Florence) നഗരത്തിലെ പ്രകൃതിശാസ്ത്രജ്ഞന്മാർ ക്രിസ്ത്വാബ്ദം ൧൬൬൧-ൽ ചെയ്തിട്ടുള്ളതാണ്. ഒരു കനകകുംഭത്തിൽ വെള്ളം നിറച്ച് അതിന്റെ വായ് വായു കടക്കാത്തവിധം നല്ലവണ്ണം അടച്ചു കുംഭത്തിന്റെ പുറത്തു എല്ലാഭാഗങ്ങളിലും ഒരുപോലെ ബാധിക്കത്തക്കവണ്ണം ഒരു ശക്തി പ്രയോഗിച്ചമർത്തിയപ്പോൾ അകത്തുള്ള വെള്ളം കുംഭത്തിന്റെ സൂക്ഷ്മതമരന്ധ്രങ്ങളിൽ കൂടി പുറത്തേയ്ക്കു പ്രവേശിച്ചു ഹിമകണങ്ങൾപോലെ ചുറ്റും കാണപ്പെട്ടു. ഇതിനാൽ ഘനവസ്തുവായ സ്വർണ്ണത്തിന്റെ പരമാണുക്കളുടെ ഇടയിൽ സൂക്ഷ്മരന്ധ്രങ്ങളുണ്ടെന്നു തെളിയുന്നു.

ഒപ്പുകടലാസ്സു മഷിയെ വലിച്ചെടുക്കുന്നതെങ്ങിനെ? മഷിയിൽ ജലാംശം അധികമാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ദ്രവവസ്തുക്കൾക്കു ഘനവസ്തുവിൽ പ്രവേശിപ്പാൻ വിശേഷവിധിയായ ഒരു ശക്തിയുണ്ട്. അതിന്നു 'കേശാകർഷണശക്തി' (Capillary attraction) എന്നും പറയും. കടലാസ്സിൽ മഷി പരക്കുന്നതും, ചുവരിന്മേൽ ഓതം ബാധിക്കുന്നതും, ഒരു തിരിയിൽ എണ്ണ കയറുന്നതും, വസ്ത്രങ്ങൾ വെള്ളത്തിൽ ഇടുമ്പോൾ വേഗത്തിൽ നനയുന്നതും എല്ലാം ദ്രവവസ്തുവിന്റെ ഈ ശക്തിയാലാണ്. ഒപ്പുകടലാസ്സിന്നു രന്ധ്രങ്ങൾ മററു കടലാസ്സുകളെക്കാൾ വളരെ അധികമുള്ളതുകൊണ്ടാണ് മഷി അധികം എളുപ്പത്തിൽ അതിൽ കയറുന്നത്.

### മഷിയുടെ നിറം

മഷിയിൽ നിറം കൊടുക്കുന്ന വസ്തു വളരെ കുറച്ചേ ഉള്ളു. എങ്കിലും ഈ വസ്തുവിലെ ക്ഷുദ്രാംശങ്ങൾ തമ്മിൽ ഭിന്നിച്ചു ദ്രവവസ്തു മുഴുവൻ വ്യാപിക്കുന്നതിനാൽ അതു ശ്യാമാവദാതവർണ്ണമായി കാണപ്പെടുന്നു. ഈ വിഭാഗശക്തി പ്രകൃതിക്കുള്ള അസാധാരണഗുണങ്ങളിൽ ഒന്നാണ്. നമുക്കു വിസ്മയം ജനിപ്പിക്കത്തക്കവിധം വസ്തുക്കൾക്കു അതിസൂക്ഷ്മാണുക്കളായി വേർതിരിയുവാൻ കഴിയുമെന്നാണ് ഈ പാഠത്തിന്റെ താല്പര്യം. ഒരു പുഷ്പത്തിന്റെ ഗന്ധം നമ്മുടെ ഘ്രാണേന്ദ്രിയത്തിന്നു ഗോചരമാവുന്നതും അതിലെ ഗന്ധദ്രവ്യത്തിന്റെ പരമാണുക്കൾ നമ്മുടെ നാസാരന്ധ്രങ്ങളിൽ പ്രവേശിക്കുമ്പോളാകുന്നു. അപ്രകാരംതന്നെ ഒരു തരി കസ്തൂരി ഒരു മുറി മുഴുവൻ അനേകസംവത്സരം സുരഭിലമാക്കി ചെയ്യുന്നത് അതിന്റെ അണുക്കളുടെ വിഭാഗശക്തികൊണ്ടാണ്. കാപ്പിയിൽ പഞ്ചസാര ചേർക്കുമ്പോൾ പഞ്ചസാരയിലെ അണുക്കൾ വേർതിരിഞ്ഞു വേർതിരിഞ്ഞ് കാപ്പിയിലെ അണുക്കളോടു ചേരുന്നതുകൊണ്ടാകുന്നു കാപ്പിക്കു മുഴുവൻ ഒരുപോലെ മധുരമുണ്ടായിത്തീരുന്നത്. മഷിക്ക് നിറം വരുത്തുവാനായി ചേർക്കുന്ന വസ്തു നീലച്ചെടിയുടേയോ ലാഗ്‌ഉഡ് എന്ന വൃ

ക്ഷത്തിന്റെയോ ചാറാകുന്നു. ഈ വസ്തു വെള്ളത്തിൽ അലിഞ്ഞുപോകാതിരിപ്പാൻ സെനിഗൽ (Senegal) പശകൂടി സാധാരണയായി ചേൎക്കാറുണ്ട്.

മഷി ഉണ്ടാക്കുവാൻ മുഖ്യമായി ആവശ്യമുള്ള ആലപ്പോഗാൾ (Aleppo-gall) എന്ന കായ് ഉണ്ടാകുന്ന വൃക്ഷത്തിന്റെ വളൎച്ചയെപ്പററിയും ആശ്ചൎയ്യസംഗതികൾ പലതും അറിവാനുണ്ട്. വൃക്ഷത്തിന്റെ വളൎച്ചയ്ക്കു അതിന്റെ സൂക്ഷ്മാംഗങ്ങളുടെ അംശനവിധാനം എങ്ങിനെ കാരണമാവുന്നു എന്നും അതു ഭക്ഷിക്കുന്നതും ശ്വാസോച്ഛ്വാസം ചെയ്യുന്നതും എങ്ങിനെ എന്നും കൊല്ലംതോറും അതിന്റെ സചേതനാംശങ്ങൾ വിചേതനങ്ങളായിത്തീൎന്നു ഉണങ്ങുന്നതോടുകൂടി പുതിയ അംശങ്ങൾ ഉണ്ടാകുന്നതും ആകാശത്തിലെ വിഷകരവായുവായ അംഗാരാമ്ലത്തെ അതിന്റെ ദ്വാരങ്ങൾമുഖേന സ്വീകരിച്ച് അംഗാരം, ജീവവായു എന്നീ രണ്ടായി വേർതിരിക്കുന്നതും അതിന്റെ പോഷണത്തിന്നാവശ്യമായ അംഗാരത്തെ എടുത്ത് മനുഷ്യജാതിക്കാവശ്യമുള്ളതും അതിന്നുപകാരമില്ലാത്തതുമായ ജീവവായുവിനെ പുറത്തേയ്ക്കു ഉച്ഛ്വസിക്കുന്നതും എല്ലാം ശാസ്ത്രപണ്ഡിതന്മാൎക്ക് ഭൂതക്കണ്ണാടികൊണ്ടു ക്ഷമയോടെ പരിശോധിച്ചു നോക്കിയാൽ അറിയാവുന്നതാണ്. ഈ വിഷയങ്ങളെ സവിസ്തരം പ്രതിപാദിക്കുന്നതായാൽ ലേഖനം വല്ലാതെ ദീൎഘിക്കുന്നതുകൊണ്ട് ഇത്രയും പറഞ്ഞതിൽനിന്നുതന്നെ ഒരു തുള്ളി മഷിയെപ്പററി ശാസ്ത്രസംബന്ധമായി എന്തെല്ലാം അത്ഭുതസംഗതികൾ അറിയാനുണ്ടെന്നു വായനക്കാൎക്ക് ഏകദേശം മനസ്സിലായിരിക്കുമെന്നു വിശ്വസിച്ച് ഇവിടെ അവസാനിക്കുന്നു.

(തർജ്ജിമ)

രസികരഞ്ജിനി. എ. ശങ്കരപ്പൊതുവാൾ ബി. എ. ബി. എൽ.

———(0)———

# സൎപ്പം

മലയാളത്തിൽ എന്നുവേണ്ട ഇൻഡ്യ ഒട്ടുക്കും കണ്ടുവരുന്ന സൎപ്പങ്ങൾ വിഷമുള്ള ജന്തുക്കളിൽവെച്ച് ഉഗ്രതയേറുന്നവയാണെന്നു അറിഞ്ഞിരിക്കേണ്ടതാകുന്നു. ഇന്ത്യാരാജ്യത്തിൽതന്നെ പ്രതിവർഷം അമ്പതിനായിരം ജനങ്ങളോളം വിഷംതീണ്ടി മരിക്കുന്നതായി കണക്കെടുത്തുനോക്കുമ്പോൾ തെളിയുന്നുണ്ട്. വിഷമുള്ള പാമ്പുകൾ വേറെ ചില വകകളും ഇന്ത്യാരാജ്യത്തിൽ അധിവാസമുണ്ടായിരിക്കാമെങ്കിലും, സൎപ്പങ്ങളെപ്പോലെ മനുഷ്യരെ അപായം വരുത്തുന്ന വേറെ ഒരു പാമ്പും ഇവിടെ ഇല്ലെന്നുതന്നെ ഖണ്ഡിച്ചു പറയാം.

സൎപ്പങ്ങളെ കണ്ടുതിരിപ്പാനുള്ള പ്രത്യേക അടയാളം അതിന്റെ തലയ്ക്കു നേരെ താഴെ ഇരിക്കുന്ന ഫണമാകുന്നു. ക്രോധമുണ്ടാകുമ്പോൾ സൎപ്പം പെട്ടെന്നു തല വളരെ ഉയൎത്തുകയും ഫണം വിടൎത്തുകയും ചെയ്യുന്നു. നാലടി

നീളമുള്ള ഒരു സർപ്പത്തിന്നു ഫണവും വിടർത്തി ഏകദേശം രണ്ടര അടിയോളം തല ഉയർത്തിനില്ക്കുവാൻ സാധിക്കുന്നതാകുന്നു. ഇങ്ങനെയുള്ള അവസരത്തിൽ സർപ്പത്തിനെ മററു പാമ്പുകളിൽനിന്നു തിരിച്ചറിവാൻ പ്രയാസമില്ല. പക്ഷെ മിക്ക അവസരങ്ങളിലും നമുക്ക് ഈ സ്ഥിതിയിൽ സർപ്പങ്ങളെ കണ്ടുകിട്ടുമെന്നു നിശ്ചയിച്ചുകൂടാ. സാധാരണ ഇഴഞ്ഞു ഒരു പാമ്പു പോകുമ്പോൾ ഒരു നോട്ടത്തിന്നു അതു സർപ്പമൊ അല്ലയോ എന്നു കുറെ പരിചയിച്ച ഒരുവന്നു മാത്രമെ പറവാൻ സാധിക്കയുള്ളു. ഇങ്ങനെ തിരിച്ചറിയുന്നതു വലിയ പ്രയാസമായ ഒരു സംഗതിയും അല്ല. വിചിത്രങ്ങളായ പുള്ളികളും മററും സർപ്പത്തിന്റെ ശരീരത്തിൽ കാണുകയില്ല. തലയ്ക്കു ഒരുമാതിരി വർണ്ണം കുറെ ജാസ്തിയായി കാണും. നീർക്കോലി ചേര മുതലായ പാമ്പുകൾക്കു ശരീരത്തിന്റെ തടിയോടനുസരിച്ചു തലയ്ക്കു വർണ്ണം കാണുകയില്ല. പക്ഷെ ഈവിധമായ കുറവു സർപ്പത്തിന്നു അശേഷം ഉണ്ടാവുകയില്ല. വേറൊരു കാര്യവും കൂടെ ഈ അവസരത്തിൽ മനസ്സിലാക്കേണ്ടതുണ്ട്. ചില മണ്ഡലികൾക്കു തല നല്ല വർണ്ണമുള്ളതായി കാണും. എന്നാൽ അവറെറയുടെ തലയ്ക്കു ഒരു വിശേഷ വിധിയുണ്ട്. തല വളരെ തടിയുള്ളതായിരിക്കുമെങ്കിലും തലയുടെ നേരെ ചുവട്ടിലുള്ള കഴുത്തു കുറെ നേരിയതായിരിക്കും. ഇവറെറയുടെ തലയും കഴുത്തും ഏതുപ്രകാരമായിരിക്കും എന്നു മനസ്സിലാകണമെങ്കിൽ ശീട്ടിൽ കാണുന്ന സ്പെയിഡ് പുള്ളിയുടെ ആകൃതി ആലോചിച്ചു നോക്കിയാൽ മതി. അതുകൊണ്ട് ഇവറെറ കണ്ടാൽ സർപ്പമായിരിക്കയില്ലെന്നു നമുക്ക് ക്ഷണം മനസ്സിലാക്കാവുന്നതാകുന്നു. സർപ്പത്തെ കണ്ടമാത്രേണ തിരിച്ചറിവാൻ വേറെയും ചില അടയാളങ്ങളുണ്ട്. തലയുടെ രണ്ടുമൂന്നംഗുലം താഴെ ഒരു കറുത്ത വര കാണാം. സർപ്പത്തിന്റെ ഗതിക്കും മനസ്സിലാകത്തക്ക ഒരു പ്രത്യേക സ്വഭാവമുണ്ട്. മററുള്ള പാമ്പുകളേക്കാൾ ശരീരം വളരെ വക്രമാക്കീട്ടാണ് ഇതിന്റെ സാധാരണയുള്ള സഞ്ചാരം. ഇതിലും മുഖ്യമായ വേറെ ഒരു സംഗതികൂടെയുണ്ട്. മററു പാമ്പുകളൊക്കെ മനുഷ്യരെ കാണുമ്പോൾ ശീഘ്രതരമായി ഓടിപ്പോകുന്നു. എന്നാൽ സർപ്പം അത്ര വേഗതയോടുകൂടെ ഓടുന്നില്ല. തന്റെ കൈവശം മനുഷ്യനെ ഭയപ്പെടുത്തുന്ന ഒരായുധം ഉണ്ടെന്നു താൻതന്നെ അറിയുന്നപോലെ, അതു മനുഷ്യരെ കാണുമ്പോൾ അത്ര പരിഭ്രമം കാട്ടുന്നില്ല.

ജീവശാസ്ത്രജ്ഞന്മാർ, പാമ്പുകളേയും, ആമകളേയും, മുതലകളേയും, പല്ലികളേയും ഒരു വംശമായിട്ടാണു വകതിരിച്ചിട്ടുള്ളത്. പ്രഥമദൃഷ്ടിയിൽ ഈ നാലുതരം ജന്തുക്കളും അന്യോന്യം വല്ല സാമ്യവുമുണ്ടെന്നു പ്രത്യക്ഷമാവുകയില്ലെങ്കിലും ഇവറെറയുടെ നിർമ്മാണവിശേഷങ്ങൾ താരതമ്യപ്പെടുത്തി ആലോചിക്കുന്ന ഒരുവന്നു സൂക്ഷ്മേക്ഷണം മനസ്സിലാവുന്നതാകുന്നു. ആമയുടെ കാര്യംതന്നെ എടുത്തുനോക്കാം; വൃത്താകാരമായ ഒരു ആകൃതിയുടെ ഒററത്തിൽനിന്നും അല്പം ഉന്തിനില്ക്കുന്ന തലയും, അതിന്റെ നേരെ പിൻഭാഗത്തിൽ നിന്നു തൂങ്ങിനില്ക്കുന്ന ഒരു ചെറിയ വാലും ആലോചിച്ചാൽ നമുക്ക് ഒരു ആമയുടെ ആകൃതി വെളിവാകുന്നു. എന്നാൽ കാലുകൾ അല്പം ഉയർന്നിട്ടും തല നീണ്ട് ഉള്ളോട്ടു വലിപ്പാൻ സാദ്ധ്യമാകത്തക്ക വിധത്തിലായിട്ടും

വാലു വലിപ്പം ജാസ്തിയായിട്ടും വൃത്താകാരമായ പുറം അണ്ഡാകൃതി അവലംബിച്ചിട്ടും ഒരു വൎഗ്ഗം ആമയെ ഒരു രാജ്യത്തിൽ ധാരാളം കാണുന്നുണ്ട്. ഈ ആമയ്ക്കു ഈഷൽഭേദങ്ങൾ വരുത്തിയാൽ അതു് ആകൃതിയിൽ ഒരു ശുദ്ധ മുതലക്കുട്ടിയെപ്പോലെ തോന്നാതിരിക്കയില്ല. ചെറിയ മുതലക്കുട്ടികൾ ഉടുമ്പിന്റെ തത്സ്വരൂപമാണ്. ഉടുമ്പ് ഒരുതരം വലിയ പല്ലിയാണ്. ഇനി പല്ലിയും പാമ്പും ആയിട്ടു മേൽപ്രകാരം അടുത്ത സംബന്ധമുണ്ടോ എന്നാണു നോക്കേണ്ടതു്. നമ്മുടെ വീടുകളിൽ കാണുന്ന പല്ലിയും പറമ്പുകളിൽ കാണുന്ന പാമ്പും ആയിട്ടു വളരെ അന്തരമുണ്ടെന്നുള്ളതിന്നു വാദമില്ല. പക്ഷെ നാം സാധാരണ കാണുന്ന പല്ലികളെ കൂടാതെ പല്ലികളുടെ വൎഗ്ഗത്തിൽ വേറെയും പലമാതിരി പല്ലികൾ ഉണ്ട്. ഒരുതരം പല്ലിക്കു ശരീരം സാധാരണ പാമ്പിന്റേതുപോലെ വളരെ നീണ്ടിട്ടും രണ്ടുഭാഗത്തുമുള്ള കാലുകൾ വളരെ ചുരുങ്ങിപ്പോയിട്ടും കാണുന്നുണ്ട്. വേറെ ഒരുതരം പല്ലിയുടെ, പാമ്പിന്റേതുപോലെ നീണ്ട ശരീരത്തിൽ, ഏറ്റവും ചുരുങ്ങിപ്പോയ കാലുകൾ കാണ്മാൻതന്നെ ഇല്ല. ഇവറ്റയെ കണ്ടാൽ പാമ്പുകളല്ലെന്നു തീർച്ച പറവാൻ ശാസ്ത്രജ്ഞന്മാൎക്ക മാത്രമെ സാധിക്കയുള്ളു. ഇതൊക്കെ ആലോചിച്ചുനോക്കുമ്പോൾ പാമ്പും പല്ലിയും അധികഭേദമില്ലെന്നു നമുക്കുതന്നെ തോന്നുന്നു. ഇവയുടെ അന്യോന്യസംബന്ധം പിന്നെയും അടുപ്പിക്കുന്ന വേറെ സംഗതികളും കാണുന്നുണ്ട്. അണലി എന്നു പറയുന്ന പാമ്പിന്നു ഏറ്റവും ചെറുതായ രണ്ടു കാലുകൾ ഉദരാന്തത്തിന്റെ സമീപം കണ്ടുവരുന്നുണ്ട്. മദിരാശി കാഴ്ചബംഗ്ലാവിൽ അണലിയുടെ ഈ കാലുകൾ വ്യക്തമായി കാണിക്കുവാൻ വേണ്ടി ആ ഭാഗം മുറിച്ചു വിടുർത്തിവെച്ചിട്ടുണ്ട്. അതുകൊണ്ട് മുൻചൊന്ന നാലുതരം ജന്തുക്കളും ഒരേവംശക്കാരെന്നു സ്ഥാപിച്ച ശാസ്ത്രജ്ഞന്മാർ ഭ്രാന്തന്മാരല്ലെന്നു നമുക്കു ഇപ്പോൾ മനസ്സിലാവുന്നതാകുന്നു.

മേല്പറഞ്ഞ വംശത്തിൽ അടങ്ങിയ പാമ്പുകളെത്തന്നെ വളരെ വൎഗ്ഗങ്ങളായി വിഭജിക്കാം. ഫണമുള്ള സൎപ്പങ്ങളെ ഒരു പ്രത്യേകവൎഗ്ഗമായി തിരിക്കാം. സൎപ്പങ്ങളിൽതന്നെ വളരെ ജാതികളുണ്ട്. ചുരുങ്ങാതെ മൂന്നു ജാതി സൎപ്പങ്ങളെ മലയാളത്തിൽ നാം സാധാരണ കണ്ടുവരുന്നുണ്ട്. സൎപ്പങ്ങളെ ഓരോ ജാതി ആക്കി വകതിരിക്കുന്നതു് അതിന്റെ ശിരസ്സിന്റെ മീതെയുള്ള ചൎമ്മത്തിന്റെ ഇഷ്ടികപോലെ പടുത്തിവെച്ച പൊളികളെക്കൊണ്ടാണ്. നിറത്തിലും വലിപ്പത്തിലും വളരെ വ്യത്യാസപ്പെട്ട സൎപ്പങ്ങളെ ഒരേ ജാതിയിൽ ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ശുദ്ധവെള്ളിപോലെ വെളുത്തതും സ്വൎണ്ണംപോലെ മഞ്ഞനിറമായതും വളരെ കറുത്തതും ആയ ഒരേ ജാതി സൎപ്പങ്ങളെ ഞാൻ കോഴിക്കോട്ടിൽ കണ്ടിട്ടുണ്ട്. പാലക്കാട്ടും കോഴിക്കോട്ടും സാധാരണ 'കണ്ടുവരുന്ന സൎപ്പങ്ങൾ ഒരേജാതിയാണ്. ഇതിൽ ചിലതു നാലടിയിൽ അധികം വളരുകയില്ലെങ്കിലും ചിലതു് എട്ടടിവരെ വളൎന്നു കാണുന്നു. വടക്കെ മലയാളത്തിൽ സാധാരണ കണ്ടുവരുന്ന സൎപ്പങ്ങൾ സ്വൎണ്ണച്ഛായ ചാത്തു കറുത്ത വൎണ്ണങ്ങളുമാണ്. ഇതിന്റെ തല ഏകദേശം പ്രാവലിന്റെ

തലപോലെയിരിക്കും. ഇതിന്റെ അകത്തുഭാഗത്തു ഫണം സൂചിപ്പിക്കുന്നതായ വര വളരെ കറുത്തിരിക്കുന്നതാണ്. മൂന്നാമത്തെ ജാതി കാട്ടുസൎപ്പങ്ങളാണ്. ഈ വക ചിലപ്പോൾ പതിന്നാലടിയോളം നീളത്തിൽ വളരുന്നു. ഇതിന്റെ ശരീരം കറുപ്പുവൎണ്ണമാണെങ്കിലും ഇടയ്ക്കിടെ തടിച്ച വെള്ളവൎണ്ണങ്ങൾകൊണ്ടു ഭാഗിക്കപ്പെട്ടപോലെ തോന്നുന്നതാകുന്നു. വാളയാറു കാട്ടിൽ ഒരു ദിവസം ഒരു കാട്ടുസൎപ്പത്തിന്റെ കുട്ടിയെ ഞാൻ കണ്ടിട്ടുണ്ട്. മലയാളത്തിലെ മിക്ക കാടുകളിലും കാട്ടുസൎപ്പങ്ങൾ ഇല്ലാതിരിക്കയില്ല. നാട്ടുകാർ ഇതിന്നു കരവീലി എന്നും കരുംകറിഞ്ഞി എന്നും പല പേരുകൾ വിളിച്ചുവരുന്നുണ്ട്. ഇതിന്റെ ഫണത്തിന്നു വളൎച്ചയ്ക്കനുസരിച്ചു വിസ്താരമുണ്ടെന്നുമാത്രമല്ല ഫണവും ഉയൎത്തി ആറേഴടിയോളം തല പൊന്തിച്ചുനില്ക്കുവാനുള്ള ശക്തിയും ഈ ജന്തുവിന്നുണ്ട്. ഈ നിലയിൽ ഇതിന്നു ഒരു മനുഷ്യന്റെ മൂൎദ്ധാവിൽ കൊത്തുവാൻ വളരെ എളുപ്പത്തിൽ സാധിക്കുന്നതും ആണ്.

മലയാളജില്ലയിൽ സൎപ്പങ്ങൾ കടിച്ചിട്ടു കൊല്ലംതോറും വളരെ ജനങ്ങൾ മരിക്കുന്നുണ്ട്. ഇസ്സി മുതലപായങ്ങളും സൎപ്പങ്ങളുടെ സാക്ഷാൽ സ്വഭാവമറിഞ്ഞവൎക്ക് ഇല്ലായ്മചെയ്വാൻ സാധിക്കാവുന്നതായിരിക്കകൊണ്ട് എനിക്കു പരിചയമുള്ളേടത്തോളം വിശദമായി ഞാൻ ഇവിടെ വിവരിക്കാം.



സാധാരണ അവസ്ഥയിൽ യാതൊരു സൎപ്പവും മനുഷ്യനെ എതിൎക്കുവാൻ ശ്രമിക്കുകയില്ല. പക്ഷെ മുട്ടയിടുന്ന അവസരങ്ങളിൽ ഈ ജന്തുക്കൾ കേവലം അന്ധന്മാരെപ്പോലെ, വളരെ കേവലമായി പോകുന്നവരെത്തന്നെ പാഞ്ഞുകടിക്കാറുണ്ട്. മനുഷ്യരെ മാത്രമല്ല ആട്, പശു മുതലായ മൃഗങ്ങളെക്കൂടെ ഈ ദുഷ്ടജന്തുക്കൾ ഒഴിച്ചുവിടാറില്ല. അതുകൊണ്ട് വൃശ്ചികം ധനുമാസങ്ങളിൽ വഴി പോകുവാൻ ജനങ്ങൾ നല്ലവണ്ണം സൂക്ഷിക്കേണ്ടതാണ്. ഈ മാസങ്ങളിൽ ഭ്രാന്തന്മാരായിത്തീരുന്ന സൎപ്പങ്ങൾ ഒരു ജന്തുവിനെ പാഞ്ഞു കടിക്കുംമുമ്പെ വളരെ നേരം ഫണവും പൊന്തിച്ചു ഉച്ചത്തിൽ ഊതുന്നു. ഈ ഊതൽ യാതൊരു ദിക്കിൽനിന്നും കേൾക്കുന്നുവോ ആ ദിക്കിൽ നിന്നും ക്ഷണം ഒഴിഞ്ഞുകളയേണ്ടതാണ്. അല്ലാഞ്ഞാൽ അപായകരമായ ഭവിഷ്യത്തുകൾ ഉണ്ടാകാതിരിക്കയില്ല. ഈററുപാമ്പ് പാലക്കാട്ട് ഒരു ദിക്കിൽനിന്നു പതിന്നാലു വഴിയാത്രക്കാരെ കടിച്ചു കൊന്നിരിക്കുന്നുപോലും. കോഴിക്കോട്ടു പതിയറയിൽ ഉള്ള ഒരു ഇടവഴിയിൽക്കൂടെ കുറച്ചുദൂരത്തോളം പോയിരുന്ന ഒരു വണ്ടിയുടെ കിട്ടുകിക്ക് കഠിനമായി ഊതിക്കൊണ്ടു പാഞ്ഞുവന്ന് ഒരു ഈററുപാമ്പു കടിക്കയുണ്ടായി. മണവാളനെ കടിച്ചുകൊന്ന സൎപ്പത്തിന്റെ ശ്രുതി വടക്കെ മലയാളത്തിലെ ഒരു ദേശത്തിൽ ഇന്നും തണഞ്ഞുപോയിട്ടില്ല. ഈററുസൎപ്പങ്ങളുടെ അത്യാഹിതങ്ങളെപ്പററി കേൾക്കാതെ മലയാളത്തിൽ ഒരൊററ സംവത്സരം കഴിയുന്നില്ലെന്നു പറയുന്നതു അതിശയോക്തിയല്ല.

ഒന്നിൽ അധികം മനുഷ്യരെ കാണുമ്പോൾ ഈററുപാമ്പിന്നു ധൈൎയ്യക്ഷയം നേരിടാറുണ്ട്. കുറേ കൊല്ലം മുമ്പെ കോഴിക്കോട്ടു ഒരു പറമ്പിന്റെ

മുക്കിൽ മുട്ടയിട്ട ഈററുപാമ്പ്, ഇടയിൽകൂടി പോയിരുന്ന സവ്വരേയും ഊതിക്കൊണ്ടു പിൻതുടരുകയുണ്ടായി. രണ്ടുമൂന്നാളുകൾ ഇതിനെ കൊല്ലുവാൻ സന്നദ്ധന്മാരായടുത്തുവന്നപ്പോൾ അതുവരെ പുറത്തുനിന്നു ഫണവും ഉയത്തി ഊതിക്കൊണ്ടുതന്നെ ഇരുന്ന സപ്പം മടയിൽ കടന്നു രക്ഷ പ്രാപിച്ചു. മട കൊത്തിത്തുറക്കുവാൻ ഭാവിച്ചപ്പോൾ അതു ഫണവും ഉയത്തി തുള്ളി വെളിയിൽ വീണു. തൽസമയത്തിൽ അരികിൽ ഒരുവൻ അതിനെ അടിച്ചു കൊന്നില്ലായിരുന്നെങ്കിൽ ഒരുത്തന്റെ കഥ അതു കഴിക്കുമായിരുന്നു. ഈററുപാമ്പ് ഒരാളെത്തന്നെ രണ്ടുമൂന്നു പ്രാവശ്യം കടിച്ചതായിട്ടും കേൾവിയുണ്ട്. ആ കാലങ്ങളിൽ സപ്പങ്ങൾക്കു വന്നുകൂടുന്ന ധൈയ്യം ഇത്രയാണെന്നു പറഞ്ഞറിയിപ്പാൻ പ്രയാസമാണ്.

ഈ വഴതിപ്പോകുന്ന അവസരങ്ങളിലും ഇണ ചേരുമ്പോഴും സപ്പങ്ങൾ അത്യുഗ്രകോപികളാകുന്നു. ഇണചേരുന്ന അവസരങ്ങളിൽ സപ്പങ്ങളുടെ പത്തുവാര അകലേക്കൂടി കടന്നുപോയാൽകൂടി അവ ഓടിവരാതിരിക്കില്ല. പകലും സാധാരണയായി സപ്പങ്ങൾ ഇണചേരുവാൻ മടിക്കാത്തതുകൊണ്ട് മനുഷ്യർ ഈ സ്ഥിതിയിൽ സപ്പങ്ങളെ കണ്ടുമുട്ടാതിരിക്കില്ല. വിനോദകരമായ കാഴ്ചയാണെന്നുവെച്ചു അതിന്റെ അടുത്തു അപായമറിയാതെ ചെല്ലുന്ന മനുഷ്യൻ പിന്നത്തെ കഥയൊന്നും ആലോചിക്കുന്നില്ല. ചിലക്കു ഓട്ടത്തിൽ സപ്പങ്ങൾ തങ്ങളോടു കിടയില്ലെന്നു തെററായ വിശ്വാസവും ഉണ്ട്. സപ്പങ്ങൾ പിന്നാലെ കടിപ്പാൻ തക്കവണ്ണം ഓടിവരുമ്പോൾ രണ്ടുമൂന്നു കായ്യങ്ങൾ നിശ്ചയമായി സൂക്ഷിക്കുവാനുണ്ട്. ശീഘ്രവേഗതയിൽ സപ്പം മനുഷ്യനെ കടത്തിവയ്ക്കും എന്നതിന്നാക്ഷേപമില്ല. ആനകൾ പിന്നാലെ ഓടിവരുമ്പോൾ ഇടത്തും വലത്തും തിരിഞ്ഞു പായുന്നതു ഉപകാരപ്രദമായിരിക്കാമെങ്കിലും അതേ ഉപായം സപ്പം പിൻതുടരുമ്പോൾ ഉതകുന്നതല്ല. പായുന്ന പാച്ചിലിൽ സപ്പത്തിന്നു ഇടത്തും വലത്തും ക്ഷണം തിരിയുവാൻ സാധിക്കുന്നതാകുന്നു. മനുഷ്യന് അത്ര ക്ഷണം സാധിക്കുന്നതല്ല. അതുകൊണ്ട് നാം തിരിഞ്ഞു തിരിഞ്ഞു ഓടുന്തോറും സപ്പം നമുക്കു അടുത്തെത്തിപ്പോകുന്നു. സപ്പം പിൻതുടരുന്നെന്നു തോന്നിയാൽ നേരെ അല്ലാതെ ഒരു കാലത്തും വളഞ്ഞുതിരിഞ്ഞു പോകരുത്. കല്ലും മുള്ളും ഉള്ള വഴികളിൽ കൂടെ സപ്പത്തിന്ന് ഇഴഞ്ഞുവരുവാൻ അസൌകയ്യമുണ്ടാകും എന്നു തെററായി ധരിച്ച് അവക വഴികളിൽ കൂടെയും അധികം ഓടരുത്. സപ്പത്തിന്ന് വല്ല വഴിയിൽ കൂടെയും നിഷ്പ്രയാസമായി അതിവേഗത്തോടുകൂടേ ഓടുവാൻ കഴിയുമെങ്കിൽ അതു കല്ലും മുള്ളും നിറഞ്ഞ വഴികളിൽ കൂടെ അതിന്നു അനു പോകുന്നപോലെ കുതിക്കുവാൻ അതിനസൌകയ്യമാണെന്നു നല്ലവണ്ണം മനസ്സിലാക്കണം. ഇതൊക്കെ വാസ്തവമാണെങ്കിലും മിനുസമായ മാഗ്ഗങ്ങളിൽ കൂടെ യാതൊരു പാമ്പിന്നും സുഖകരമായി സഞ്ചരിക്കുവാൻ കഴിയുന്നതല്ല. പൂഴിയിൽ കൂടെ ഒരുമാതിരി സഞ്ചരിക്കുമെങ്കിലും നിരപ്പുവഴിയിൽ കൂടെ ഇഴയുവാൻ ഒരു പാമ്പിന്നു അത്യദ്ധ്വാനം വേണ്ടിവരുന്നു. പാതയിൽ പാഞ്ഞുപോയ പാടുകൾ സാമാന്യത്തിലധികം തെളിച്ചുകാണുന്നതു്, അതിലെ കടന്നുപോവാൻ പാമ്പിന്നു വേണ്ടിവരുന്ന അതി

സാഹസം വിളിച്ചു പറയുന്നുണ്ട്. അതുകൊണ്ട് പാതകളിൽക്കൂടെയോ അതുപോലെ ഉറപ്പും മിനുസവും ഉള്ള വേറെ വല്ല വഴികളിൽക്കൂടെയോ ഓടുന്നതായാൽ എത്ര ഗതിവേഗമുള്ള പാമ്പിനും ഒരു മനുഷ്യനെ കടന്നുവെപ്പാൻ സാധിക്കുന്നതല്ല.

ഈ വഴുതിയാലുള്ള ഈർഷ്യാവേഗംകൊണ്ടു കടിക്കുന്നതുകൂടാതെ മനസ്സിനു വെറുപ്പു പിടിക്കുന്ന അവസരങ്ങളിൽ ഒരുമാതിരി ദുഷിച്ചിട്ടുള്ളതുപോലെ ഏററവും സ്പർദ്ധയോടെ സർപ്പങ്ങൾ വന്നു കടിക്കുന്നതും നൂതനസംഭവമല്ല. ഒരു ദിവസം രാവിലെ ഒരു ഓവിന്റെ അന്തർഭാഗവും നോക്കി ഒരു ശ്വാവു കരയുന്നതു കണ്ടിട്ട് പാലക്കാട്ടിലെ തന്റെ ഭവനത്തിൽ നിന്നു ഒരു കുട്ടി വല്ല കീരിയോ മററോ ഉണ്ടായിരിക്കും എന്നു ധരിച്ച് ശ്വാവിനെ ഉത്സാഹിപ്പിച്ച്, ഓവിന്റെ മുഖഭാഗത്തു മീതെ കാലുംവെച്ചു നിൽക്കുന്നുണ്ടായിരുന്നു. ശ്വാവിന്റെ തടസ്ഥംകൊണ്ട് സ്വൈരമാംപ്രകാരം പോവാൻ കഴിയാതെ ഓവിൽ കുടുങ്ങിപ്പോയ ഒരു വലിയ സർപ്പം വല്ലാതെ ദുഷിച്ചതു്, അതിന്റെ മീതെ നിൽക്കുന്ന കുട്ടിയെ കണ്ടിട്ട് കുതിച്ചു പുറത്തേയ്ക്കു ചാടി കുട്ടിയുടെ കാലിന്റെ ചെറുവിരൽ കടിക്കുകയും ആ സാധുകുട്ടി മൂന്നുമണിക്കൂറിനുള്ളിൽ മരിച്ചു പോകയും ചെയ്തു. കോഴിക്കോട്ടിൽ നിന്നു ഒരു ദിക്കിൽ ഒരു സ്ത്രീ ചപ്പടിച്ചു കൂട്ടുമ്പോൾ സമീപമുണ്ടായിരുന്ന മടയിൽനിന്നു ഒരു പാമ്പു തല പുറത്തേയ്ക്കിട്ടുന്നതും ക്ഷണം വലിച്ചുകളയുന്നതും കണ്ടു. ദോഷശങ്കയൊന്നും ഇല്ലാതിരുന്ന കാരണം ആ സ്ത്രീ മടയുടെ സമീപത്തു അടിച്ചുകൂട്ടീട്ടുണ്ടായിരുന്ന ചപ്പുചവറുകൾ എടുപ്പാൻ ചെന്നപ്പോൾ മുൻപ് അതിന്റെ സമീപത്തുണ്ടായിരുന്ന സർപ്പം മടയിൽനിന്നു കുതിച്ചുചാടി, സ്ത്രീയുടെ നേരെ ഓടിച്ചെന്നു കൈയുടെ ഒരു വിരലിന്നു കൊത്തി. ഒരു സമയം ചപ്പടിച്ചു കൂട്ടുന്ന ശബ്ദം സർപ്പത്തിനു അസഹ്യമായി തോന്നിയതിനാലായിരിക്കാം ആ ജന്തു ഇങ്ങനെ ചെയ്തതു്.

ക്രുദ്ധിച്ച സർപ്പം ഇനിയും വലിയ സാഹസങ്ങളും ചെയ്തതായിട്ടറിവുണ്ട്. ഒരു ദിവസം ഒരു തമിഴൻ വഴിപോകുമ്പോൾ അനാവശ്യമായി വലിയ ഒരു സർപ്പത്തെ ഭയപ്പെടുത്തുകയും ഉപദ്രവിക്കയും ചെയ്തു. കുറെ നേരത്തോളം ഈ ജന്തു തമിഴന്റെ ഉപദ്രവത്തിൽ നിന്നു ഒഴിഞ്ഞുകളവാൻ ഓടിനോക്കി. എങ്കിലും തമിഴൻ പിന്നെയും പിന്നാലെ വരുന്നതുകണ്ട് സഹിക്കവയ്യാതെ അതു തിരിഞ്ഞുനിന്നു ഫണവുംപൊക്കി തമിഴന്റെ നേരെ കഠിനമായി ഊതിക്കൊണ്ടു ചാടി. പിന്നത്തേതിൽ പറയുന്ന മാതിരി തമിഴനു ഓടേണ്ടിവന്നു. ഭീരുവായ തമിഴൻ വളരെ നേരത്തോളം മരണപ്പാച്ചിൽ പാഞ്ഞു നോക്കിയെങ്കിലും ഈർഷ്യപൂണ്ട സർപ്പം അവനെ വിട്ടില്ല. സർവ്വ തടസ്ഥങ്ങളും ശൂന്യമാക്കാതെ തമിഴനെ കടിപ്പാനായി തീർച്ചപ്പെടുത്തിയപോലെ യാതൊന്നുകൊണ്ടും തളരാതെ സർപ്പം തമിഴന്റെ പിന്നാലെതന്നെ ഓടി. മരണഭയംകൊണ്ട് വല്ലാതായിത്തീർന്ന തമിഴൻ അവസാനം ഒരു വലിയ പുഴ കണ്ടു യാതൊരു ചാഞ്ചല്യവും കൂടാതെ നീർനായയെപ്പോലെ അതിൽ ചാടി വല്ലവിധത്തിലും സർപ്പത്തിന്റെ ദ്രോഹത്തിൽ നിന്നൊഴിഞ്ഞു കിട്ടേണമെന്നു വിചാരിച്ചു മറുകരയിലേയ്ക്കു നീ

ന്തിത്തുടങ്ങി. വെള്ളത്തിൽ സാധാരണ പ്രവേശിക്കുവാൻ മടിക്കുന്ന സർപ്പം ഈ അവസരത്തിൽ പുഴ ഒരു പ്രതിബന്ധമായി വിചാരിക്കാതെ തമിഴന്റെ പിന്നാലെ തന്നെ പുഴയിൽ ചാടി. ദൈവിധേന, തലപ്പാവു പുഴയിൽ വീണു പോയ തമിഴൻ മറുകരയിൽ എത്തി ദീർഘശ്വാസമിട്ടു തിരിഞ്ഞു നോക്കു മ്പോൾ വെള്ളത്തിൽ ഒഴുകിക്കൊണ്ടു പോവുന്ന തലപ്പാവു് മൂന്നുനാലു പ്രാവ ശ്യം ചുറഞ്ഞു കടിച്ചു്, ക്രോധിയായ സർപ്പം മടങ്ങി നീന്തിപ്പോകുന്നതു കണ്ടു പോലും.

സർപ്പങ്ങൾ ഇരതേടുവാൻ പുറപ്പെടുന്നതു സാധാരണ സന്ധ്യാസ മയത്താണു്. സൂര്യൻ അസ്തമിക്കുന്നതു കാണുമ്പോൾ മെല്ലെ മടകളിൽനിന്നു പു റത്തുവന്നു് സർപ്പങ്ങൾ അതാതിന്നിഷ്ടമുള്ള സ്ഥലങ്ങളിലേയ്ക്കു കടന്നുകൂടുവാൻ ശ്രമിക്കുന്നു. ഇങ്ങനെ പോകുന്ന വഴിക്കു ചില നിരത്തുകളും ഇടകളും കടന്നുകൂ ടേണ്ടിവരും. ഈ സമയത്തു് ആളുകളൊക്കെ വീട്ടിൽ അടങ്ങാൻ കാലമായിരി ക്കായ്കകൊണ്ടു സർപ്പങ്ങളും ആളുകളും അന്യോന്യം വന്നുമുട്ടാതിരിക്കയില്ല. ആ ളുകൾ അറിയാതെ ഇവറ്റയെ ചവിട്ടുമ്പോൾ കടിക്കാതിരിക്കയുമില്ല. അതു കൊണ്ടുതന്നെയാണു് മിക്ക അവസരങ്ങളിലും വിഷംതീണ്ടൽ സന്ധ്യമയങ്ങു മ്പോൾ സംഭവിച്ചുകാണുന്നതു്. സന്ധ്യാസമയത്തു മനുഷ്യർ കുറെക്കൂടെ സൂക്ഷി ച്ചു നടന്നെന്നു വരികിൽ സർപ്പങ്ങളാലുണ്ടാവുന്ന വളരെ അപായങ്ങൾ വിട്ടൊ ഴിയുവാൻ സാധിക്കുമെന്നതിന്നു സംശയമില്ല.

സർപ്പങ്ങളുടെ പ്രധാന ആഹാരങ്ങൾ മുട്ടകളും പല്ലികളും ഓന്തുക ളും എലികളും തവളകളും ആകുന്നു. ചില അവസരങ്ങളിൽ പറവുകളെത്ത ന്നെയും എന്നുവേണ്ട സ്വന്തംജാതി സർപ്പങ്ങളെത്തന്നെയും വിഴുങ്ങുവാൻ ഈ ദുഷ്ടജന്തുക്കൾ മടിക്കുന്നില്ല. ചെറുപക്ഷികളെ പിടിക്കുവാൻ യത്നിക്കുന്നതും എ ന്റെ ദൃഷ്ടിയിൽ പെട്ടിട്ടുണ്ടു്. പത്മാനമണ്ഡലി എന്നും കതിർമണ്ഡലി എ ന്നും പറയുന്ന വിഷവാഹിയായ ഒരു വലിയ പാമ്പിനെ തണ്ണിക്കാൾ തടിയു ള്ളതായിരുന്നാലും ഒരു സർപ്പം വിഴുങ്ങുന്നതു് ഒരു യൂറോപ്യൻ കണ്ടതായി പറയുന്നു. സർപ്പം മുഴുവൻ വിഴുങ്ങുന്നതിന്നു മുൻപെതന്നെ അദ്ദേഹം അതി നെ കൊന്നു മദിരാശി കാഴ്ചബങ്കളാവിൽ അയച്ചിട്ടുണ്ടു്.

ധർമ്മരാജ്യത്തിൽ കടപ്പുറത്തു ഉണ്ടായിരുന്ന ഒരു കുന്നിന്മേൽ വളത്തി ന്റെ ആവശ്യത്തിന്നായി മത്തി ഉണക്കുമ്പോൾ, ഏകദേശം ഉച്ചസമയത്തു് ഒരു വലിയ മൂർഖൻ വന്നു രണ്ടു മത്തികൾ വിഴുങ്ങുന്നതായി കണ്ടിരിക്കുന്നു.

സർപ്പങ്ങളെ ഇന്ന സ്ഥലങ്ങളിലൊക്കെ കാണും എന്നു നമുക്കു ഉറ പ്പാക്കിക്കൂട. നാം സ്വപ്നത്തിലും സ്മരിക്കാത്ത പ്രദേശങ്ങളിൽ കൂടെ ഇവറ്റ യെ കണ്ടതായറിവുണ്ടു്. കാടുകളിലും, കുന്നുകളിലും, കുളങ്ങളുടെ തീരങ്ങളിലും, ഇടകളിലും, പുറവുകളിലും, ഒഴിഞ്ഞ ഭവനങ്ങളിലും, മരങ്ങളുടെ പോടുകളിലും, പൊത്തുകളിലും, കാവുകളിലും എന്നുവേണ്ട അല്പം പഴുതുകാണുന്ന മിക്ക സ്ഥ ലങ്ങളിലും ഈ ജന്തുക്കൾ കടന്നുകൂടാതിരിക്കയില്ല. പുഴിപ്രദേശങ്ങളോടു ഇവ

ററയ്ക്കൊരു പ്രത്യേക പ്രതിപത്തിയുണ്ടെന്നുതന്നെ പറയണം. പാലയാട്ടു അഞ്ചലൂർ മുതലായ വലിയ പുഴിപ്രദേശങ്ങൾ സർപ്പങ്ങൾ സഞ്ചരിച്ച പാടുകളെക്കൊണ്ടു നിറയപ്പെട്ടവയാകുന്നു. അതുകൊണ്ട് വെളിവായ സ്ഥലങ്ങൾ സർപ്പങ്ങളുടെ നിവാസസ്ഥിതമല്ലെന്നു വരുവാൻ പാടുള്ളതല്ല. മനുഷ്യസഞ്ചാരം അധികമുള്ള തെരുവുകളിലും പീടികകളിലും കൂടെ ഈ ജന്തു നിസ്സംശയം പ്രവേശിക്കാറുണ്ട്. മനുഷ്യർ പാൎക്കുന്ന ഭവനങ്ങളിൽ കടന്നുകൂടുവാനും ഇവററയ്ക്കു വലുതായ വാസന കണ്ടുവരുന്നുണ്ട്. ഇതുമൂലം ഉണ്ടായിട്ടുള്ള അപകടങ്ങളുടെ സംഖ്യയ്ക്കും സീമയില്ല. ഇരുട്ടുമുറികളിലും വീട്ടിന്റെ പെട്ടികളുടെ ചുവട്ടിലും വളകളിലും തോൽച്ചെരിപ്പുകളിലും കിടക്കകളിലും ഉത്തരങ്ങളിലും ഇവററയെ എത്രയോ പ്രാവശ്യം കണ്ടുകിട്ടീട്ടുണ്ട്. മഞ്ചേരിയിൽ നിന്നും ഒരാൾ രാത്രി കുറെ വൈകിട്ടു വീട്ടിലേയ്ക്കു മടങ്ങി തന്റെ മുറിയിൽ പ്രവേശിച്ചപ്പോൾ ഭാൎയ്യ കട്ടിലിന്മേൽ കിടന്നുറങ്ങുന്നതും അവളുടെ സമീപംതന്നെ വളച്ചുവെച്ചു ഒരു സൎപ്പം കിടക്കുന്നതും കണ്ടു. ഭാൎയ്യയെ കട്ടിലിന്മേൽ നിന്നെടുത്തു സൎപ്പത്തിനെ കൊല്ലുവാനായി അദ്ദേഹത്തിനു വളരെ അദ്ധ്വാനം വേണ്ടിവന്നു എന്നതിൽ ആശ്ചൎയ്യപ്പെടുവാനില്ല.

സൎപ്പങ്ങൾ മനുഷ്യരുടെ അടുക്കെ വന്നു കിടക്കുന്നതു് അസാധാരണ സംഭവങ്ങളല്ല. ഉറങ്ങുന്നവർ അറിയാതെ സമീപം കിടക്കുന്ന ഈ ജന്തുക്കളെ തട്ടിപ്പോയാൽ പിന്നെ അവർ ഉണരുകയുണ്ടാകയില്ല. ഇങ്ങനെയുള്ള അപായങ്ങളും മലയാളരാജ്യത്തിൽ അനവധി കേട്ടുവരുന്നുണ്ട്. ചില വീടുകളിൽ മുട്ടയിട്ടു കുട്ടികളെ വിരിച്ചതായിട്ടുകൂടി കേൾവിയുണ്ട്. അതുകൊണ്ടു വീട്ടിന്റെ സമീപം കാണുന്ന സൎപ്പങ്ങളെ കൊല്ലാതെ വിടുകയരുതു്.

ഉഷ്ണകാലത്തു കുളൎമ്മയുള്ള സ്ഥലങ്ങളേയും ഈ ജന്തുക്കൾ ആശ്രിക്കാതിരിക്കുന്നില്ല. 'മദ്ധ്യാഹ്നത്തിൽ ചരിച്ചിടും വിപ്രസൎപ്പങ്ങളൊക്കെയും' എന്ന ജ്യോത്സ്നികയിലെ പ്രമാണം സൎവ്വ സൎപ്പങ്ങളുടെ കാൎയ്യത്തിലും സാധുവാണ്. മദ്ധ്യാഹ്നത്തിൽ പുറത്തുവരുമ്പോൾ തരമുണ്ടെങ്കിൽ ഭക്ഷണം സമ്പാദിപ്പാനും ഇവററ നോക്കാതിരിക്കയില്ല. ഒരുദിവസം, തലേദിവസം കൊത്തിയിട്ടു കെട്ടിവെച്ച പ്രാവിൻചുള്ളികൾ (ചപ്പുകളുള്ളവ) പിറേറന്നു രാവിലെ വിൽക്കാനായി ഒരു വിടാൻ തലയിൽവെച്ചു കോഴിക്കോട്ടങ്ങാടിയിൽ കൊണ്ടുവന്ന് അവിടെ നിന്ന് അഞ്ചാറു കെട്ടുകൾ വിലയ്ക്കു വാങ്ങിയ ഒരു പീടികക്കാരന്ന്, കെട്ടുകൾ നിലത്തിട്ടു എണ്ണിക്കൊടുക്കുമ്പോൾ, അതിന്റെ ഉള്ളിൽ നിന്നൊരു സൎപ്പം പുറത്തേയ്ക്കു ചാടി നേരെ പീടികയുടെ ഉള്ളിൽ കുതിച്ചു ശരണംപ്രാപിച്ചു. ഈ സൎപ്പത്തെ പിന്നെ കണ്ടുപിടിച്ചു കൊല്ലുവാൻ വേണ്ടുതിലധികം സാഹസം വേണ്ടിവന്നു. ഒരു ദിവസം കാളവണ്ടിയിൽ കൂടെ വയനാട്ടിൽ സഞ്ചരിക്കുന്ന ഒരു സാധു വഴിയാത്രക്കാരൻ തന്റെ കോട്ടിന്റെ കയ്യുടെ ഉള്ളു കുളുക്കുന്നുണ്ടെന്നു തോന്നീട്ടു കുടഞ്ഞപ്പോൾ അതിന്റെ ഉള്ളിൽനിന്നു ഒരു സൎപ്പം പുറത്തേയ്ക്കു ചാടി. വേറെ, ഒരു വലയുടെ മുകളിലിരുന്നു ഓല മടഞ്ഞിരുന്ന സ്ത്രീ ആ വല കുറച്ചു നീക്കിയപ്പോൾ അതിന്റെ ഉള്ളിൽ നിന്നൊ

ഒരു സർപ്പം ഇറങ്ങിപ്പോകുന്നതു കണ്ടു. പുകയിലയ്ക്കു ഉത്തരം തപ്പുന്ന അവസരങ്ങളിലും ഇരുട്ടത്തു വെററില വെച്ചു കരിയെലിൽ കൈ ഇടുന്ന സമയത്തും സർപ്പങ്ങളെ തൊട്ടുപോയിട്ടു ജനങ്ങൾ പല സമയത്തും പരിഭ്രമിച്ചുപോയിട്ടുണ്ടു്. ചുരുക്കത്തിൽ പറഞ്ഞാൽ ഈ ജന്തുക്കളെ കാണ്മാൻ പാടില്ലാത്ത സ്ഥലം ഒന്നാംതന്നെയില്ല.

മലയാളരാജ്യത്തിൽ സർപ്പങ്ങളുടെ സംഖ്യയ്ക്കു യാതൊരു കുറവില്ല. ഫവ്വ൨-ൽ കോഴിക്കോട്ടു് അതിയായ ഒരു വെള്ളപ്പൊക്കമുണ്ടായിരുന്നു. രണ്ടുമൂന്നു ദിവസത്തിനുള്ളിൽ വെള്ളമൊക്കെ വാറിപ്പോയതിന്റെ ശേഷം ഒരു കണ്ടത്തിൽ പത്തൊമ്പതു സർപ്പങ്ങളുടെ ശവങ്ങൾ കണ്ടെത്തിയിരുന്നുപോലും. വെള്ളം ഒരൊററ ദിവസംകൊണ്ടു പൊങ്ങിവന്നതായിരിക്കകൊണ്ടു സർപ്പങ്ങൾക്കു മിക്കതിനും ആ ആപത്തിൽ നിന്നൊഴിയുവാൻ സാധ്യമായില്ല. മററുകാലങ്ങളിൽ വെള്ളത്തിന്റെ ഉപദ്രവം നേരിടുമ്പോൾ വേലികളുടെ മുകളിലും മരങ്ങളുടെ മുകളിലും വല്ലവിധത്തിലും പാഞ്ഞു കയറി ഈ ജന്തുക്കൾ പ്രാണരക്ഷ ചെയ്യാതിരിക്കയില്ല. വലിയ മഴയും മററും പെയ്തു പെട്ടെന്നു വെള്ളം വർദ്ധിച്ച അവസരങ്ങളിൽ ചെറുവൃക്ഷങ്ങളുടെ ചുവട്ടെ പോകുവാൻ നല്ലവണ്ണം സൂക്ഷിക്കേണ്ടതാണു്.

മലയാളത്തിൽ സർപ്പങ്ങൾ വർദ്ധിക്കുന്നതിനു് പല കാരണങ്ങളുമുണ്ടു്. ഒന്നാമതു് ജനങ്ങൾ ഇവററയെ ഒരു കൂട്ടം ദിവ്യസൃഷ്ടികളാണെന്നു വിചാരിച്ചു കൊല്ലാതെ വിടുന്നതുകൊണ്ടാകുന്നു. സർപ്പങ്ങൾ ശ്രീപരമേശ്വരന്റെ ആഭരണങ്ങളാണെന്നു വിചാരിച്ചോ, അല്ല, മഹാവിഷ്ണുവിന്റെ മെത്തയാണെന്നു വിചാരിച്ചോ, മററൊ ജനങ്ങൾ ഇവററയെ ഉപദ്രവിക്കുന്നതിനു പകരം വള്ളികളും മററും വലിയ വൃക്ഷങ്ങളുടെ മേലെ പടർത്തി സ്വന്തം പറമ്പുകളിൽത്തന്നെ ഓരോ നാഗത്താൻ കോട്ടയുണ്ടാക്കി അവററയ്ക്കു അതിവാസഹിതമായ ആ സ്ഥലങ്ങളിൽ ജനസഞ്ചാരം മുടക്കി മുട്ടകളും മററും വെച്ചുകൊടുത്തു പരിരക്ഷിച്ചു പൂജിച്ചുവരുന്ന സമ്പ്രദായം ഇവററയുടെ അമിതമായ വർദ്ധനയ്ക്കു ഒരു വിശേഷകാരണമായി തീൎന്നിട്ടുണ്ടു്. ചിറയ്ക്കൽ താലൂക്കിലെ ഈശ്വരപ്പുരികാവിൽ സർപ്പങ്ങളെ കൂടി ആരാധിച്ചുവരുന്നുണ്ടു്. ആ കാവിൽ നേർച്ചയായി പ്രതിവർഷം വളരെ പണം പിരിയുന്നതുകൊണ്ടു്, സർപ്പങ്ങൾ ദിവ്യജന്തുക്കളാണെന്ന വിശ്വാസം എത്ര പ്രബലമായി മലയാളികളുടെ ഇടയിൽ പരന്നിട്ടുണ്ടായിരിക്കുമെന്നു വെളിപ്പെടുത്തുന്നതാകുന്നു.

എണ്ണത്തിൽ വർദ്ധിക്കുവാൻ വേറെ ഒരു കാരണം ഈ ജന്തുക്കളുടെ സംഖ്യ ചുരുക്കുന്ന ശത്രുക്കൾ ഇല്ലാത്തതുകൊണ്ടാണു്. മയിൽ, പരുന്തു്, കീരി, പൂച്ച മുതലായ ജന്തുക്കൾ സർപ്പങ്ങളെ കൊല്ലുന്നവയാണു്. പരുകാരം തന്നെ സർപ്പങ്ങളെ കൊത്തിക്കൊല്ലുന്നതായി കണ്ട ജനങ്ങൾ ഉണ്ടു്. ചില അവസരങ്ങളിൽ പൂച്ചകൾ സർപ്പങ്ങളെ പിടിച്ചുകൊണ്ടുവന്നു് മുഴുവൻ കൊല്ലാതെ വീടുകളിൽ പ്രവേശിച്ചു കൈവിടുന്നതുകൊണ്ടു വളരെ ആപത്തു

കൾക്കിടവന്നിട്ടുണ്ട്. മയിൽ സർപ്പത്തെ മിക്ക അവസരങ്ങളിലും തിന്നുന്നു. ഭയപ്പെടുത്തി വിടുന്നതല്ലാതെ കൊല്ലുന്നില്ല. പരുന്തുകൾ ചെറിയ സർപ്പങ്ങളെ അല്ലാതെ വലിയവയോട് അടുക്കമെന്നു എനിക്കു തോന്നുന്നില്ല. ആകപ്പാടെ വിചാരിച്ചാൽ മയിൽ, പരുന്ത്, ചകോരം, പൂച്ച മുതലായ ജന്തുക്കൾക്കു സർപ്പങ്ങളെ അധികമായി കണ്ടുകിട്ടുവാനോ, കൊല്ലുവാനോ, സാധിക്കുമെന്നു എനിക്കു വിശ്വാസം വരുന്നില്ല. കാട്ടുപന്നി അലക്ഷ്യമായി സർപ്പങ്ങളെ വിഴുങ്ങാറുണ്ടെന്നു ചിലയാളുകൾ എന്നോടു പറഞ്ഞിട്ടുണ്ട്. ആ ശക്തിയുള്ള മൃഗങ്ങൾ സർപ്പങ്ങളെ മൂക്കിലൂടെ വലിച്ചു കയറ്റുകയാണുപോലും പതിവ്. ഇതിൽ വാസ്തവമുണ്ടോ ഇല്ലയോ എന്നു പറവാൻ എനിക്കു സാധിക്കയില്ല.

കീരിയെപ്പററി പലേ കഥകളും മലയാളത്തിൽ നടപ്പുണ്ട്. സാധാരണ കീരിയെ കണ്ടാൽ സർപ്പം ഇളകുവാൻ വയ്യാതെ അനങ്ങാതെ നിന്നുപോകുമെന്നും അപ്പോൾ ആ കീരി സർപ്പത്തിന്റെ നാലു പുറവും മൂത്രിച്ച്, പെൺകീരിയെ കൊണ്ടുവരാൻ പോകുമെന്നും, അതു പെൺകീരിയെ പുറത്തുകേററിക്കൊണ്ടു വരുന്നതുവരെ സർപ്പം ആ സ്ഥലം വിട്ടുപോകാതെ നിൽക്കുമെന്നും, പെൺകീരി വന്ന ഉടനെതന്നെ സർപ്പത്തെ ഭക്ഷണമാക്കുമെന്നും വളരെ ജനങ്ങൾ എന്നോടു സത്യംചെയ്തു പറഞ്ഞിട്ടുണ്ട്. പക്ഷെ ഇങ്ങനെയുള്ള ഒരു കാഴ്ച എനിക്കു കാണുവാൻ ഭാഗ്യമില്ലാത്തതുകൊണ്ടു മാത്രം ആ കഥകളൊക്കെ അസത്യമാണെന്നു പറയുവാൻ എനിക്കു ധൈര്യവുമില്ല. കണ്ണൂരിൽനിന്നു സാധാരണ ഒരു കീരി ഒരു സർപ്പത്തെ പിടിക്കുന്നതു താൻ കണ്ടിരിക്കുന്നു എന്ന് ഈയിടെ അവിടെയുള്ള ഒരു യോഗ്യനായ പാർസി എന്നോടു പറയുകയുണ്ടായി. ഇതൊക്കെ വാസ്തവം തന്നെയാണെങ്കിൽ കീരി സർപ്പങ്ങളുടെ ഒരു വലിയ ശത്രുവാണെന്നും, കീരിയെ കണ്ടാൽ സർപ്പങ്ങൾ ഭയംകൊണ്ട് ഇളകാൻ പാടില്ലാത്തവിധത്തിൽ നിന്നുപോകുമെന്നും വരുന്നുണ്ട്. ഉണർച്ചയോടുകൂടിയ കീരിയെ സർപ്പങ്ങൾക്കു ഭയമാണെന്നുള്ളതു വാസ്തവമായിരിക്കാമെങ്കിലും ഉറങ്ങുന്ന കീരിയെ സർപ്പങ്ങൾ പുല്ലുപോലും ബഹുമാനിക്കയില്ലെന്ന് ഇയ്യിടെ പരിശോധനാപൂർവം തീർച്ചപ്പെട്ടുപോയിട്ടുണ്ട്. ഡോക്ടർ ഹെന്റേർസൻ മദിരാശിയിൽ താൻ പാർക്കുന്ന ബംഗ്ലാവിന്റെ മുറിയിൽ ഒരു കീരിയെ വിട്ടു വാതിൽ അടച്ചു. അതിൽപ്പിന്നെ ആ മുറിയിൽത്തന്നെ ഒരു വലിയ സർപ്പത്തെയും വിട്ടു. സർപ്പത്തെ വിട്ടപ്പോൾ കീരി ഒരു മൂക്കിൽ കിടന്നുറങ്ങുകയായിരുന്നു. സർപ്പം വിട്ടയുടനെതന്നെ ഓടിച്ചെന്നു ഫണവും വിടർത്തി കീരിയെ ഒന്നു കൊത്തുകയും കീരി ആ ഉറക്കത്തിൽനിന്നു പിന്നെ എഴുന്നേൽക്കാത്ത അവസ്ഥയിൽ പ്രാപിക്കുകയുംചെയ്തു. ഈ കാര്യം ഓർക്കുമ്പോൾ കീരിയെ സർപ്പങ്ങൾക്ക് അത്ര അധികരിച്ച ഒരു ഭയമുണ്ടാവുന്നതാണോ എന്നു സംശയിക്കേണ്ടിവന്നിരിക്കുന്നു. അതുകൊണ്ട് കാര്യത്തിന്റെ വാസ്തവം എന്താണെന്നു മനസ്സിലാക്കാൻ നമുക്കു വേറെയും പരിശോധനകൾ ആവശ്യമാണെന്നു തോന്നുന്നു.

ചില അവസരങ്ങളിൽ സൎപ്പം ആലയിൽ പ്രവേശിച്ച് പശുക്കളുടെ കാലിൽ ചുററിത്തു മുല വായിലാക്കി പാലു കുടിക്കാറുണ്ടെന്നു ചില നാട്ടന്മാർ കണ്ടിട്ടുണ്ടെന്ന് എന്നോടു പറഞ്ഞിട്ടുണ്ട്. നീൎക്കോലിയെ അല്പംദൂരെ, തിരിച്ചറിവാൻ ലേശം പ്രയാസമുള്ള ദൂരത്തു്, കണ്ടപ്പോൾ, അതു് ഒരു ഭാഗം മാത്രം ഫണമുള്ള വേന്ത്രൻ എന്നൊരുവക സൎപ്പമാണെന്നു എന്നെ ഒരിക്കൽ മനസ്സിലാക്കാൻ ശ്രമിച്ചതും ഈ രസികന്മാർ തന്നെ ആയിരിക്കകൊണ്ട്, ഇവർ കണ്ണുകൊണ്ടുകണ്ടു എന്നു പറയുന്ന യാതൊരു കാൎയ്യവും നാം മനസ്സുകൊണ്ടു രീച്ചപ്പെടുത്തരുതെന്ന് അപ്പോൾ തന്നെ പ്രതിജ്ഞ ചെയ്തിട്ടുണ്ട്. ഈ കാൎയ്യത്തിന്റെയും വാസ്തവാവാസ്തവങ്ങളെ സൂക്ഷ്മദൎശികൾ പരിശോധിച്ചു വിധി പറയേണ്ടതാകുന്നു.

പാമ്പിന്റെ പകവയ്ക്കലിനെ പററി വിചിത്രങ്ങളായ പല കഥകളും മലയാളത്തിൽ നടപ്പുണ്ട്. തന്നെ ദ്രോഹിച്ചവനെ കടിക്കുവാൻ ഒരു സൎപ്പം പതിനാറുകൊല്ലംവരെ ശ്രമിച്ചു. അവസാനം ഒരുവിധേന നിവൎത്തിച്ചു എന്നുകൂടെ വിശ്വസിക്കുന്നവർ ചില്ലറയല്ല. എന്നാൽ ഈ ജന്തുക്കൾക്കു കേവലം പകയില്ലെന്നു പറവാനും നിവൃത്തിയില്ല. ധൎമ്മടത്തിൽനിന്നു ഒരുവൻ ഏകദേശം സന്ധ്യയായപ്പോൾ ഒരു വൈദ്യനെ കൂട്ടികൊണ്ടു വരുവാൻ തന്റെ പറമ്പിൽ കിഴക്കുഭാഗത്തിൽ ഉള്ള ഇടയിൽ ഇറങ്ങി. അപ്പോൾ ഇടയിൽ ഉള്ള ഒരു പാമ്പു ചേരയാണെന്നു വിചാരിച്ച് അവൻ ഒരു വലിയ കല്ലെടുത്തു അതിന്റെ മേലെ ഇട്ടു. അപ്പോൾ അതു ചുററിത്തു പുളഞ്ഞു് ഒരു വിധേന കോണിയുടെ നാലുവാര അകലെ ഉണ്ടായിരുന്ന ഒരു മടയിൽ പ്രവേശിച്ചു. ഇതൊക്കെ വീട്ടിലുണ്ടായിരുന്ന വേറെ ചിലർ കണ്ടുനിന്നിരുന്നു. ഈ സാധു ഏകദേശം അരമണിക്കൂർ കഴിഞ്ഞു് അതിലേതന്നെ മടങ്ങിവരുമ്പോൾ കോണിയുടെ ഒരു കൊമ്പകേറുന്നതിനു മുമ്പുതന്നെ ഒരു വലിയ പാമ്പു വന്ന് കഠിനമായി കടിച്ചു. ആ കടിയിൽ പാമ്പിന്റെ പല്ലു് ഈ സാധുവിന്റെ മാംസത്തിൽ കൊളുത്തുപോയപോലെ പാമ്പ്, കടി വിട്ടില്ല. 'അയ്യോ എന്നെ ഒരു ചേര കടിച്ചു' എന്നു നിലവിളിച്ചു പാമ്പിനെ പിടിച്ചുകൊണ്ട് ഇവൻ മുററത്തെത്തി, അവിടെത്തന്നെ വീഴുകയും ചെയ്തു. മുററത്തു ആളുകൾ വന്നു നോക്കിയപ്പോൾ, അവനെ കടിച്ച പാമ്പു് ചേരയല്ലെന്നും വലിയ സൎപ്പമാണെന്നും ഭയങ്കരമാകുംവണ്ണം മനസ്സിലായി. ഈ സൎപ്പത്തെ തന്നെയാണ് ആ സാധു എറിഞ്ഞതു് എന്ന് അതിന്റെ പുറത്തു കണ്ട കലയും വെളിപ്പെടുത്തി. അതുകൊണ്ട് സൎപ്പങ്ങൾ പകവയ്ക്കുന്ന ഒരുവക ജന്തുക്കളല്ലെന്നു പറയുന്നതും അബദ്ധംതന്നെയാണ്.

സൎപ്പങ്ങൾക്കു മനുഷ്യരെ, പുരുഷന്മാരേയും, സ്ത്രീകളേയും, കുട്ടികളേയും തിരിച്ചറിവാനുള്ള വൈഭവമുണ്ടെന്നും കുട്ടികളെ ഉപദ്രവിക്കാൻ സാധാരണ മടിയാണെന്നും ഏതാണ്ട് ഒരുകൂട്ടം ജനങ്ങൾ ഘോഷിക്കുന്നുണ്ട്. കതിരവെട്ടത്തിൽ ഉള്ള ഒരു ഭവനത്തിന്റെ മുററത്തിൽ കിഴക്കെ അതിൎത്തിയായ തിണ്ടിന്മേൽ ഉണ്ടായിരുന്ന മടയിൽനിന്ന് ഒരു സൎപ്പം പുറത്തിറങ്ങിപ്പോവാൻ

തക്കവണ്ണം തലതാഴ്ത്തി എന്നും അപ്പോൾ അടുക്കെ നിന്നു കളിപ്പിരുന്ന ഒരു ചെറിയ കുട്ടി അതിനെ പിടിക്കാൻ ശ്രമിച്ചെന്നും കുട്ടിയുടെ കൈ അടുക്കെ എത്തുമ്പോൾ ഉടനെ തല മടയിൽ വലിച്ചുകളഞ്ഞെന്നും ആ കൂട്ടർ പറഞ്ഞു. ഇത്രത്തോളം ഞാനും വിശ്വസിച്ചു. പക്ഷെ സർപ്പം ഇങ്ങിനെ കൂടെക്കൂടെ തല പുറത്തേയ്ക്കിടുകയും, കുട്ടി പിടിക്കാൻ നോക്കുമ്പോളൊക്കെ തല ഉള്ളോട്ടു തന്നെ വലിക്കയും ചെയ്തിരുന്നുംകൊണ്ട് കുട്ടിയോടുകൂടെ ഏകദേശം ഒരു നാഴികയോളം നേരംപോക്കിനു യോജിച്ചു കളിച്ചു എന്നു പറയുമ്പോൾ എനിക്കു അല്പം ഒരു ശങ്കയുണ്ടായി. ഇങ്ങനെ വരാൻ പാടില്ല, ഇത് അസംഭാവ്യമാണ് എന്നു ഖണ്ഡിച്ചുപറവാൻ തക്കവണ്ണം സർപ്പങ്ങളുടെ സ്വഭാവത്തെ പറ്റിയുള്ള അറിവ് എനിക്ക് ഉണ്ടായിട്ടും ഇല്ല. ഈ മാതിരി സംഭവങ്ങൾ, ഖണ്ഡനപരിശോധന വിഷയങ്ങളായി തീരുവാൻ തക്കവണ്ണം അത്ര കൂടെക്കൂടെ ഉണ്ടായെന്നും വരില്ല. അതുകൊണ്ട് ഈ കാൎയ്യത്തിന്റെയും സത്യാസത്യം വകതിരിച്ചെടുപ്പാൻ നമുക്ക് ഇനിയും കാലതാമസം വേണ്ടിവരുമെന്നു തോന്നുന്നു.

സർപ്പങ്ങളുടെ സ്വഭാവങ്ങളിൽ ഇനി ഒന്നുകൂടെ നമുക്കു പറവാനുള്ളത് അവയുടെ മെരുങ്ങുവാനുള്ള വൈഭവമാണ്. മനുഷ്യരുമായി പരിചയം വർദ്ധിച്ചാൽ ഈ ജന്തുക്കൾ മെരുങ്ങുമെന്നതിനു കുറവന്മാരുടെ കൊട്ടയിൽ ചുരുണ്ടുകിടക്കുന്ന സർപ്പങ്ങൾ ഉത്തമദൃഷ്ടാന്തങ്ങളാകുന്നു. അപായനിവാരണത്തിനായി കുറവന്മാർ ഈ ജന്തുക്കളുടെ വിഷപ്പല്ലു നശിപ്പിക്കാറുള്ളതു വാസ്തവം തന്നെ എങ്കിലും ആ ക്രിയകൊണ്ടു മാത്രം ഇവററയ്ക്കു മെരുക്കമുണ്ടാകാനിടയില്ലെന്നു നമുക്കു വിചാരിപ്പാൻ പാടുള്ളതല്ല. കുറവന്മാർ കുഴൽ വിളിക്കുമ്പോൾ സർപ്പങ്ങൾ ഫണവും വിരിച്ചു ലയിച്ചപോലെ ആടുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഈ വംശത്തിൽപ്പെട്ട പല്ലികൾക്കുംകൂടെ സംഗീതത്തിൽ ലയമുണ്ടെന്നു ഇംഗ്ലീഷ്പണ്ഡിതന്മാർ നിശ്ചയിച്ചിട്ടുണ്ട്. സർപ്പങ്ങളെ മെരുക്കീട്ടു കുറവന്മാർ ചിലപ്പോഴൊക്കെ വേറെ ചില അസംബന്ധങ്ങളും കാട്ടിവരാറുണ്ട്. നിർദ്ദോഷികളായ ചില ഗൃഹസ്ഥന്മാരുടെ പറമ്പിൽ അവർ ഒരു മെരുങ്ങിയ സർപ്പത്തെ നേരം പുലച്ചയ്ക്കു ഇളക്കുകയും, നല്ലവണ്ണം പുലരുമ്പോൾ ആ ഗൃഹസ്ഥന്റെ വീട്ടിൽ പ്രവേശിച്ചു ഈ വകക്കാർ കുറേനേരം ശങ്കയോടെ ആലോചിച്ച്, "പിന്നെ ഇവിടെ ഒരു ഭയങ്കരനായ സർപ്പമുണ്ട്" എന്നു ഗൌരവഭാവത്തോടെ പറയുകയും ചെയ്യും. ആ ഗൃഹസ്ഥനാവു വളരെ ഭയപ്പെട്ട്, വല്ലവിധത്തിലെങ്കിലും ഈ ദുഷ്ടജന്തുവെ പിടിച്ച്, ദൂരെയെവിടെയെങ്കിലും കൊണ്ടു വിടുവാൻ തക്കവണ്ണം ഇവരോടു ചില ഏൎപ്പാടുചെയ്കയും, അതിനായിക്കൊണ്ട് ഇവൎക്കു ധാരാളം പണം കൊടുക്കുകയും ചെയ്യും. ഈ ഉപായം ഫലിച്ചു എന്നു കാണുമ്പോൾ കുറവന്മാർ അവിടെയും ഇവിടെയും ചെന്നു കുഴൽ ഊതുകയും, ആ സമയത്തു പരിചയമുള്ള പാമ്പു പുറപ്പെടുകയും ചെയ്യും. ചില സമയത്തു ഇവർ വിരലിനു മൊട്ടുസൂചി തറപ്പിച്ചു രക്തം വരുത്തി സർപ്പം കടിച്ചതാണെന്നു നടിക്കയും, അതിന്റെ പ്രത്യൌഷധമായി

അവരുടെ ഒരു വെള്ളക്കല്ലെടുത്തു വെയ്ക്കുകയും ചെയ്യും. ഇവരുടെ ഈ വ്യാപാരം അടിമുതൽ മുടിയോളം വെറും ധൂർത്താണെന്നു മനസ്സിലാക്കാൻ വലിയ സാമർത്ഥ്യമൊന്നും വേണ്ടതാനും. വേറെ അവസരങ്ങളിൽ ഇവർ ഇവരുടെ വലിയ കരിമ്പടങ്ങളിൽ ഒരു സർപ്പത്തെ ഒളിപ്പിച്ച്, അതും ചുമലിലാക്കി പറമ്പിൽ കൂടെ നടന്ന് പൊത്തുകളുടേയും മടകളുടേയും അരികെ ചെന്നു കുഴൽ ഊതുകയും, ഒടുവിൽ ഇതാ പാമ്പ് എന്നു പറഞ്ഞുംകൊണ്ട് കരിമ്പടം അവിടെ എറിയുകയും, എവിടെ എവിടെ എന്നു ചോദിച്ച് അന്ധാളിച്ചു ജനങ്ങൾ അടുത്തു വരുമ്പോൾ മെല്ലെ ഭയത്തോടുകൂടെ കരിമ്പടം പൊന്തിച്ച് അതിന്റെ ഉള്ളിൽ ഉണ്ടായിരുന്ന സർപ്പത്തെ കാണിച്ചു കൊടുക്കുകയും ചെയ്യും. ഈ ധൂർത്തന്മാരുടെ അത്യാചാരങ്ങളാൽ എത്ര ജനങ്ങൾ വഞ്ചിക്കപ്പെട്ടു പോകുന്നു എന്നതിനു കണക്കില്ല.

തെക്കെ മലയാളത്തിൽ പാമ്പിൻമേക്കാട്ടു മനയ്ക്കൽ നമ്പൂതിരിപ്പാടിന്റെ ഇല്ലത്ത് അനേകം സർപ്പങ്ങൾ അധിവസിക്കുന്നുണ്ടെന്നു കേട്ടിട്ടുണ്ട്. മനയുടെ മുറികളിൽ കൂടെ ഇവ യഥേഷ്ടം സഞ്ചരിക്കുന്നതും വാളുകളിൽ പുറത്തു തല കീഴാക്കി ആടുന്നതും വളരെ ജനങ്ങൾ കണ്ടിട്ടുണ്ടുപോലും. നമ്പൂതിരിപ്പാട്ട് യാതൊരു ലക്ഷ്യവും ഇല്ലാതെ, അവിടെ വരുന്നവർ ഭയപ്പെട്ടുപോകുവാൻ ഭാവിക്കുമ്പോൾ 'ഉണ്ണി! ഉണ്ണി! ഭയപ്പെടുവാനില്ല. ഉണ്ണികൾ ഒന്നും ചെയ്യില്ല' എന്നു പറഞ്ഞ് അവയെയൊക്കെ ശാന്തപ്പെടുത്താറുണ്ടുപോലും. ഇതു വാസ്തവമാണെങ്കിൽ സർപ്പങ്ങൾ മെരുങ്ങും എന്നുള്ളതിനു വേറെ ഒരു ദൃഷ്ടാന്തമായി വിചാരിക്കാവുന്നതാകുന്നു.

സർപ്പങ്ങളെപ്പറ്റി വിശ്വസിക്കപ്പെടുന്ന പല അത്ഭുതകരമായ വിശ്വാസങ്ങൾ മലയാളികളുടെ ഇടയിൽ വേദവാക്യങ്ങൾപോലെ നടന്നുവരുന്നുണ്ട്. ഒന്നാമത് ഉയർന്ന ജാതി സർപ്പത്തിന്റെ കവിളിൽ മാണിക്കരത്നം ഉണ്ടെന്നും, രാത്രികാലങ്ങളിൽ ഇവ ആ രത്നത്തോടുകൂടെ ആകാശത്തിൽ അങ്ങുമിങ്ങും പറക്കുമ്പോൾ ചെറിയ വാൽനക്ഷത്രങ്ങളെപ്പോലെ തോന്നും എന്നും മറ്റുമാണ്. ശവംതീനി തവളയുടെ തലയിൽ രത്നമുണ്ടെന്ന് പണ്ട് ഇംഗ്ലീഷുകാരും വിശ്വസിച്ചുവന്നിരുന്നു. ഇംഗ്ലീഷുകാർ അവരുടെ അപ്രകാരമായ വിശ്വാസം തെറ്റാണെന്നു കണ്ട് തള്ളി. പക്ഷെ മലയാളികൾ അവരുടെ പൂർവന്മാർ പറഞ്ഞതിൽ തെറ്റുവരാൻ പാടില്ലെന്നു പൂർണ്ണവിശ്വാസത്തോടെ മുൻപറഞ്ഞ കാര്യം ഇന്നും പ്രബലമായി സ്ഥാപിക്കുന്നുണ്ട്.

മനുഷ്യർ തെറ്റിപ്പോകുന്ന വേറെ കഥകൾക്കും മലയാളികളുടെ ഇടയിൽ വളരെ പ്രചാരം സിദ്ധിച്ചിട്ടുണ്ട്. സർപ്പങ്ങൾ മനുഷ്യസ്ത്രീകളെ കണ്ടു മോഹബാധിതരായി അവരെ പരിഗ്രഹിക്ക അസാധാരണ ചെയ്തുവരാറുണ്ടെന്നും, തന്നിമിത്തം ചില സ്ത്രീകൾ സർപ്പങ്ങളുടെ മുട്ടകൾ പ്രസവിക്കാറുണ്ടെന്നും മറ്റും ഗന്ധമില്ലാതെ മലയാളികൾ, പരിഷ്കൃതന്മാരെന്നു നാം വിശ്വസിച്ചുപോരുന്നവർ തന്നെ, വളരെ പ്രാവശ്യം കാര്യമായി പ്രസ്താവിച്ചുപോ

അന്നത്തു കേൾക്കത്തക്ക നിർഭാഗ്യം എനിക്കുതന്നെ വളരെ സമയങ്ങളിൽ പിണഞ്ഞുപോയിട്ടുണ്ട്. ഈ അഭിപ്രായത്തെ സ്ഥിരപ്പെടുത്തുവാൻ അവർ പറഞ്ഞുനടക്കുന്ന പല കഥകളും പ്രസ്താവയോഗ്യങ്ങളല്ലെങ്കിലും ജനസമുദായത്തിന്റെ അറിവിനുവേണ്ടി ഒന്നുരണ്ടു പറയാതെ വിടുവാൻ എനിക്കു മനസ്സു വരുന്നില്ല. കുണ്ടുകുളത്തിൽനിന്ന് ഒരു യുവതി കുളിച്ചു വസ്ത്രം മാറവന്നപ്പോൾ അടുക്കെയുള്ള തിണ്ടിന്മേൽ നിന്നിരുന്ന സർപ്പം കണ്ട്, അവളുടെ ദേഹത്തിൽ തുള്ളിവീണ് ഫണംകൊണ്ടു മുഖം വായും പൊത്തി ക്രീഡിച്ചു എന്നാണ് ഒരു കഥ. മുഖം വായും പൊത്തിയ ഫണം അത്യന്തം ശക്തിയോടെ വെച്ചതാകകൊണ്ട് എത്രതന്നെ പറിച്ചു വിടുത്തുവാൻ നോക്കിയാലും അതു സാധിക്കയില്ലെന്നു ഈ കൂട്ടർ പറയുന്നു. സ്ത്രീ ഏകദേശം മരിക്കാറായിപ്പോയെന്നുകൂടെ കണ്ടതും കേട്ടതും വേദവാക്യംപോലെ വിശ്വസിക്കുന്ന പ്രകൃതിയോടുകൂടിയവരായ ഈ സാധുക്കൾ തന്നെ പ്രസ്താവിച്ചിരിക്കുന്നു.

ഒരു യുവാവും യുവതിയും നാഗത്താൻകോട്ടയിൽ പകൽ സമയത്തു പോയെന്നും, ഇവരുടെ സല്ലാപവും മററും മീതെയുള്ള കൊമ്പിന്മേൽ തൂങ്ങിയിരുന്ന ഒരു സർപ്പം കണ്ടുകൊണ്ടിരുന്നിരുന്നു എന്നും, യുവാവ് അവിടംവിട്ടു പോയ ഉടനെതന്നെ സർപ്പം സ്ത്രീയുടെ ദേഹത്തിൽ തുള്ളിവീണു എന്നും, മററും ആണ് മറെറാരുകഥ. ഈ കഥകളെല്ലാം പരമാർത്ഥമെന്നു സ്വീകരിക്കുന്നവർ ഇപ്പോഴത്തെ കാര്യങ്ങളിലും ഉള്ളതാണാശ്ചര്യം. കൈലാസപർവതം നീലനിറമായാലും, മുയലിന്റെ കൊമ്പു കണ്ടുപിടിച്ചാലും ഈ കഥകളൊക്കെ സത്യമാണെന്നു ഇപ്പോഴത്തെ ശാസ്ത്രജ്ഞന്മാർ വിശ്വസിച്ചു എന്നു വരില്ല.

ഈയിടെ 'അമൃതബസാർ' പത്രികയിൽ വേറെ ഒരു കഥയും കണ്ടു. ഒരു ബ്രാഹ്മണനെ ക്ഷേത്രത്തിൽ പോകുന്ന വഴിക്കു ഒരു സർപ്പം കടിക്കുകയും, ബ്രാഹ്മണൻ ബോധം കെട്ടു വീഴുകയും ചെയ്തു. ബ്രാഹ്മണനെ തന്റെ ഗൃഹത്തിൽ കൊണ്ടുവന്നു കിടത്തിയപ്പോൾ, സർപ്പം ബ്രാഹ്മണനെ ബാധിച്ച്, ഇപ്രകാരം പറയിച്ചു. 'ഞാൻ കടിക്കണം എന്നു വിചാരിച്ചിരുന്നില്ല. എന്നെ ചവിട്ടിയപ്പോൾ കടിച്ചുപോയതാണ്. ഏതായാലും ഇവനെ ഞാൻ കൊല്ലുകയില്ല. ഞാൻ മുന്നൂറു കൊല്ലങ്ങൾക്കു മുൻപു, ഇന്ന തെരുവിൽ ഇപ്പോൾ പാർക്കുന്ന ഇന്ന ജനങ്ങളുടെ പൂർവപിതാക്കന്മാരിൽ ഇന്ന ഒരുവനായിരുന്നു. ഇത്രാമത്തെ കൊല്ലമാണു ഞാൻ മരിച്ചത്. ഞാൻ സർപ്പമായി ജനിച്ചിട്ട് ഇത്ര കാലമായി. ഇന്ന സ്ഥലത്തു ഇന്ന സമയത്ത് എനിക്കു കടിക്കാൻ കുറെ പാലുകൊണ്ടു വച്ചുതന്നാൽ കാര്യമൊക്കെ ശുഭമായി കലാശിക്കുന്നതാകുന്നു.' ഇതൊക്കെ അന്വേഷിച്ചു നോക്കിയപ്പോൾ വാസ്തവമായി കണ്ടു എന്നു മാത്രമല്ല, പാലുംകൊണ്ട് പറഞ്ഞ സ്ഥലത്തു ചെന്നു നോക്കിയപ്പോൾ അവിടെ കാത്തുകൊണ്ടിരുന്ന സർപ്പത്തെ തന്നെയും കണ്ടുപോലും. ഇതൊക്കെ നേരുതന്നെയാണെങ്കിൽ ലോകത്തിൽ ഏതൊന്നാണ് നേരല്ലാതെ വരുന്നത്? രാവണനു പത്തു തലയുണ്ടെന്നും, കുംഭകർണ്ണന്റെ ചെകിട്ടിൽ അ

വനെ ഉണൎത്തുവാൻ ആയിരം പാത്രം വെള്ളം പകൎന്നു എന്നും, അഗസ്ത്യമഹ ൎഷി കടലിലെ വെള്ളം ആകപ്പാടെ കടിച്ചു വററിച്ചു എന്നും വിവരിക്കുന്ന പുരാണങ്ങൾ ഇതിലും അസംഭാവ്യങ്ങളല്ലെന്നു ആൎക്കാണ് തോന്നിപ്പോകാ തതു്?

സൎപ്പത്തിനു അമാനുഷമായ ഒരു ശക്തി ഉണ്ടെന്നു വിശ്വാസം മലയാളികളുടെ ഇടയിൽ പണ്ടുപണ്ടെ നടപ്പുണ്ടു്. അപായകരമായ ജന്തുക്കൾക്കും ഒരു വിധം ദിവ്യത്വം ആരോപിച്ചു് അവയെ ആരാധനയ്ക്കു വിഷയങ്ങളാക്കിത്തീൎക്കുന്ന സമ്പ്രദായം പ്രാചീനമനുഷ്യൎക്കു സഹജമായ ഒരു വാസനയാണു്. ഇതുകൊണ്ടായിരിക്കും സൎപ്പത്തെ കൊന്നാൽ, ആ ജന്തു മരിപ്പാൻ പോകുന്ന സമയത്തു കൊടുക്കുന്ന ശാപംകൊണ്ടു്, അതിനെ കൊന്നവൻ എന്നും മാറാത്ത ഒരുവക കുഷ്ഠരോഗം പിടിപെട്ടു് അത്യന്തം കഷ്ടങ്ങൾ അനുഭവിച്ചു മരിക്കും എന്നു് ഇന്നും മലയാളികൾ സധൈൎയ്യം പറഞ്ഞു നടക്കുന്നതു്. ഈ വിശ്വാസം നിലനിന്നുപോയ അവസ്ഥയിൽ മലയാളക്കാർ സൎപ്പങ്ങളെ കൊല്ലാതിരിക്കുന്നതിൽ അത്ര ആശ്ചൎയ്യമുണ്ടോ?

സൎപ്പം ഭയങ്കരനായിരിക്കുന്നതു് അതിനു ജീവികളെ അപായപ്പെടുത്തുവാൻ സാധിക്കുന്ന വിഷം ഉണ്ടായിരിക്കകൊണ്ടാകുന്നു. സൎപ്പത്തിന്റെ വിഷം അതിന്റെ രണ്ടു കവിളുകളിലും ഉള്ള ഓരോ ചെറുസഞ്ചികളിലാണു് നിറച്ചുവെച്ചുകാണുന്നതു്. ഈ സഞ്ചി ഏകദേശം ഒരിഞ്ചു നീളമുണ്ടാകുമെങ്കിലും അതിന്റെ ഏററവും അടിച്ചു ഭാഗത്തിൽ ചുററളവു അരയിഞ്ചു മാത്രമേയുണ്ടാകയുള്ളു. വിഷസഞ്ചിയുടെ ഒററം വിഷപ്പല്ലിന്റെ മേലെ അററത്തോടു യോജിച്ചിട്ടാണു് ഇരിക്കുന്നതു്. വിഷപ്പല്ലുകൾ മേലേ അണ്ണിയുടെ ഇടത്തും വലത്തുമായിട്ടാണു നില്ക്കുന്നതു്. ഓരോ പല്ലു പുറത്തോട്ടും പിന്നോട്ടും ആയി വളഞ്ഞുനില്ക്കുന്നതുകൊണ്ടു് സൎപ്പം വായ് പൂട്ടിയാൽ ആ പല്ലുകളുടെ അഗ്രങ്ങൾ ഉള്ളിൽ തട്ടാതെ പുറത്തുനില്ക്കുന്നു. വിഷപ്പല്ലുകൾ നെന്മണിയുടെ മീതെയുള്ള കൂൎത്ത മുനയുടെ വലിപ്പം മാത്രമേയുണ്ടാവൂ. ഇത്ര ചെറുതാണെങ്കിലും വിഷപ്പല്ലുകൾ ഓടപോലെ ഉള്ളു തുരന്നു ഒരു കുഴലിന്റെ സമ്പ്രദായമുള്ളതാകുന്നു. ഈ കുഴലിന്റെ ദ്വാരം തുറക്കുന്നതു് വിഷപ്പല്ലിന്റെ അഗ്രത്തിലല്ല വിഷപ്പല്ലിന്റെ അഗ്രത്തിൽനിന്നു അല്പം മീതെയാണു്. വിഷപ്പല്ലിന്റെ അഗ്രം സൂചിപോലെ വളരെ കൂൎത്തുമൂൎത്തുള്ളതാകുന്നു. അതുകൊണ്ടു് കടിക്കുമ്പോൾ വിഷപ്പല്ലു ക്ഷണേന ദേഹത്തിൽ തറയ്ക്കുകയും ശരിയാകുംവണ്ണം ദേഹത്തിൽ ആണ്ടുപോയാൽ വിഷം ഏല്ക്കുകയും ചെയ്യുന്നു. സൎപ്പങ്ങൾക്കു വിഷം ഏല്പിക്കുവാൻ തക്കവണ്ണം കടിക്കണമെങ്കിൽ ഓരോ ഭാഗത്തിൽ ചരിയേണ്ടിവരുന്നതു്, വിഷപ്പല്ലിന്റെ സ്ഥിതി മേലെ വിവരിച്ചപോലെ ഓരോ ഭാഗത്തിൽ, പുറമെയും, പിന്നോട്ടുമായിട്ടുള്ള നില്പുകൊണ്ടാകുന്നു. വിഷസഞ്ചിയുടെ അകവും വിഷപ്പല്ലിന്റെ മീതെ ഭാഗവും യോജിപ്പുണ്ടെങ്കിലും, ആ ഭാഗം സാധാരണ അവസരങ്ങളിൽ അവിടെയുള്ള മാംസരാശികളുടെ നിൎമ്മാണവിശേഷതകൊണ്ടു സദാ അടച്ചുകിടക്കുന്നതാണു്. പക്ഷെ സൎപ്പം ഒരു ഭാഗം

തിരിഞ്ഞുകൊത്തുവാൻ നോക്കുമ്പോൾ ആ മാംസപേശികൾ വേറെ ഭാഗത്തു വലിയുകയും ഇതുവരെ അടഞ്ഞിരുന്ന ദ്വാരം തുറക്കുകയും വിഷസഞ്ചിയിൽനിന്ന് ചെറിയ ഒരുതുള്ളി വിഷം പല്ലിന്റെ ഉള്ളിലെയ്ക്കു ഒഴുകുകയും ചെയ്യുന്നു. അതുകൊണ്ടുതന്നെയാണ് സർപ്പം കടിക്കുന്ന മാത്രയിൽത്തന്നെ മുറിവിൽ വിഷം വന്നു വീഴുന്നത്.

ചില സർപ്പങ്ങളുടെ പല്ലുകൾ ഓടക്കുഴൽപോലെ ഇങ്ങനെ ഓട്ടയുള്ളതല്ല. ഇവററയുടെ പല്ലുകളുടെ ഒരു ഭാഗത്തിൽ ഒരു ചെറിയ ചാലാണ് കണ്ടുവരുന്നത്. എല്ലാ ഭാഗവും പല്ലുകൊണ്ടു മൂടപ്പെട്ടതല്ലെങ്കിലും ഈ ചാലിൽക്കൂടെ നിഷ്പ്രയാസം വിഷത്തിനു പല്ലിന്റെ അഗ്രത്തിൽ എത്താനും മുറിവിൽ പ്രവേശിക്കുവാനും സാധിക്കുന്നതാകുന്നു. ഈ തരം സർപ്പങ്ങൾ കടിച്ച മുറി എത്ര തോൽ പുറമെയുള്ളതായാലും ശരി, അതിൽ വിഷമില്ലാതിരിക്കാൻ നിവൃത്തിയില്ല. പക്ഷെ നാം ആദ്യം വിവരിച്ച പല്ലുള്ള സർപ്പങ്ങളുടെ വിഷപ്പല്ലിന്റെ മുന്നിൽ ഒരംശത്തോളം നീളമുള്ള അഗ്രഭാഗം വെറും സൂചിപോലെ കൂർത്തതും, അതിന്മീതെ മാത്രം വിഷവാഹിയായ ദ്വാരം നില്ക്കുന്നതും ആയിരിക്കകൊണ്ട് അതിന്റെ പല്ലുകൊണ്ടു ഏല്പാനിടയുള്ള ആഴമില്ലാത്ത മുറിവുകളിൽ വിഷം കേവലം ഉണ്ടാകുന്നതല്ല.

ലോകത്തിൽ ഉള്ള അനേക ജീവികളുടെയും നാശഹേതുവായിത്തീർന്നിട്ടുള്ളതും മേലാൽ തീരാവുന്നതുമായ വിഷം എങ്ങിനെയുള്ള പദാർത്ഥമാണെന്നു അല്പം അറിയേണ്ടതാകുന്നു. സാധാരണ ഒരു വിശ്വാസം ഉള്ളതുപോലെ വിഷം നീലനിറമല്ല. അതു നമ്മുടെ തുപ്പൽപോലെയോ മണ്ണെണ്ണപോലെയൊ ഇരിക്കും. പക്ഷെ വിഷം ഏററു മരിക്കുന്ന ജന്തുക്കളുടെ ദേഹത്തിൽ ഒരു വക കറുപ്പുല്ലായ ഉണ്ടായിരിക്കാൻ പാടുള്ളതാകുന്നു. ഒരു സമയം ഈ മാററം കണ്ടിട്ടായിരിക്കാം ജനങ്ങൾ വിഷം നീലനിറമാണെന്നു വിശ്വസിച്ചുപോരുന്നത്.

വിഷവീര്യത്തെ പ്രതിഹരിക്കുന്ന യാതൊരു മരുന്നും ഇതുവരെ കണ്ടുപിടിക്കപ്പെട്ടിട്ടില്ല എന്നതു വാസ്തവമാകുന്നു. കടിച്ചിട്ട് അധികനേരം കഴിയാതെയിരിക്കുമവസ്ഥയിൽ പൊള്ളിക്കുന്ന മരുന്നുകൊണ്ടോ ഡ്യൂഡീല്ലൂസ് എന്നു പറയുന്ന മരുന്നുകൊണ്ടോ അല്പം സുഖം കാണ്മാൻ മതിയെങ്കിലും താമസം നേരിട്ടുപോയാൽ ഒരു മരുന്നുംതന്നെ ഫലിക്കുന്നതല്ലെന്നു സർവരും മനസ്സിലാക്കേണ്ടതാകുന്നു. കുറവന്മാർ ഒരു വക വെള്ളക്കല്ലുകൊണ്ടു കടിച്ച മുറിവിൽനിന്നു വിഷം വലിച്ചെടുത്തു കളയാറുണ്ടെന്നു നടിക്കുന്നതു് അവരുടെ പിരടിക്കടി കൊടുപ്പാൻ ആളുകളില്ലാഞ്ഞിട്ടാകുന്നു. വിഷം ഇറക്കുന്ന ചില പച്ചമരുന്നുകളുണ്ടെന്നു ചില വൈരാഗികൾ ഘോഷിക്കുന്നതു് മൂഢജനങ്ങളുടെ ഇടയിൽ താന്താങ്ങൾക്കു അഭിമാനവും ശ്രേയസ്സും ഉണ്ടാകുവാനുള്ള ഒരു വിദ്യയാണെന്നു കരുതി മാത്രമാകുന്നു. വിഷം മന്ത്രവാദം കൊണ്ടിറക്കാൻ സാധിക്കുമെന്നു വിചാരിക്കുന്നതും വിശ്വസനീയമായി ഭവിക്കുന്നില്ല. കടിച്ച സർപ്പ

ത്തെ മന്ത്രവാദംകൊണ്ടു വിഷം തീണ്ടിയതിന്റെ സമീപം വരുത്തി, അവിടെ ത്തന്നെ പിന്നെയും കടിപ്പിക്കുമെന്നും, അങ്ങിനെ കടിച്ചാൽ സൎവ്വവിഷവും സൎപ്പത്തിന്റെ ശരീരത്തിൽ പ്രവേശിച്ചു സൎപ്പം മരിച്ചുപോകുമെന്നും, വിഷം തീണ്ടിയവൻ ജീവിക്കുമെന്നും ചില കഥകൾ പറഞ്ഞുകേൾക്കാറുണ്ടെങ്കിലും അവയിൽ സത്യമുണ്ടാവാനിടയില്ലെന്നാണു് എന്റെ വിശ്വാസം. വിഷമേററത്തിൽ ചോറുകു പകന്നാൽ വിഷവീൎയ്യം കുറഞ്ഞുവരുന്നു്, ഒരു സമയം രോഗി ജീവിക്കാൻ മതി എന്നു വേറെ ചിലർ പരിശോധിച്ചു കണ്ടെത്തിയിരിക്കുന്നു. പക്ഷെ ഈ പരിശോധനകൾ സാക്ഷാൽ വിഷം തട്ടിയതിന്റെ മേൽതന്നെയോ നടത്തിയിരിക്കുന്നതു് എന്നു സംശയിക്കേണ്ടിവന്നിരിക്കുന്നു. ആകപ്പാടെ വിചാരിച്ചുനോക്കിയാൽ സൎപ്പങ്ങളുടെ വിഷത്തിനു ഒരു പ്രത്യൗഷധം ഇതുവരെയും കണ്ടറിഞ്ഞിട്ടില്ലെന്നു ഖണ്ഡിച്ചുതന്നെ പറയാവുന്നതാകുന്നു.

മദിരാശിയിൽ ഡോക്ടർ എലിയട്ടു് സായ്പ് സൎപ്പവിഷംകൊണ്ടു പല പരീക്ഷകളും നടത്തിവന്നിരുന്നു. അദ്ദേഹം സൎപ്പവിഷത്തെ നന്ന ച്ചെറിയ കണ്ണാടിക്കുഴലുകളിൽ ആക്കി ഓരോ ഡിഗ്രിയായി അളവെടുത്തു കരങ്ങുകളുടെ ദേഹത്തിൽ കുത്തിവെച്ചു നോക്കിയിരുന്നു.

സൎപ്പവിഷം വളരെ കുറച്ചു മാത്രമേ ദേഹത്തിൽ എററിട്ടുള്ളു എങ്കിൽ ഒരു മനുഷ്യൻ ബോധംകെട്ടു വീണുപോകുമെങ്കിൽ ക്രമേണ ആ വിഷശക്തിയിൽ നിന്നു വിട്ടുപോകുവാൻ ശക്തനും ചൈതന്യമുള്ളവനായിത്തീരുമെന്നു് എലിയട്ടു് സായ്പിന്റെ പരിശോധനകളിൽനിന്നു പ്രത്യക്ഷമാകുന്നു. അതുകൊണ്ടു് സൎപ്പം കടിച്ചിട്ടുള്ള ചില ജനങ്ങളെ നാട്ടുവൈദ്യന്മാർ ജീവിപ്പിക്കുന്നതു്, കടിച്ച മുറിവിൽ വിഷം കേവലം ഏററിട്ടില്ലാത്തതുകൊണ്ടോ അല്ല ദേഹത്തിനു അപായകരമാകുംവണ്ണം അധികരിച്ചു ഏൽക്കാത്തതുകൊണ്ടോ ആയിരിക്കാം എന്നു നിസ്സംശയം പറയാം. സൎപ്പം ഇത്ര ഡിഗ്രി ശരീരത്തിൽ ഏററുപോയാൽ ശരീരം നശിക്കാതിരിക്കയില്ല എന്നതിന്റെ കണക്കും മേല്പറഞ്ഞ സായ്പ് ശരിയായി കണ്ടുപിടിച്ചിട്ടുണ്ടു്. നന്നായി ഒരു സൎപ്പത്തിന്റെ കടി പററിയാൽ ആ കടിയിൽ സാധാരണ ഒരു മനുഷ്യനെ കൊല്ലുവാൻ മതിയായ വിഷത്തേക്കാൾ പതിരട്ടി അധികം വിഷം മുറിവിൽ വീഴാനിടയുണ്ടെന്നും ഈ സായ്പ് കണ്ടെത്തിട്ടുണ്ടു്. കാൎയ്യത്തിന്റെ വാസ്തവം ഇങ്ങിനെ ഇരിക്കുമ്പോൾ സൎപ്പവിഷത്തെ ക്ഷയിപ്പിക്കത്തക്ക വല്ല ഔഷധവും വല്ലവൎക്കും അറിവുണ്ടായിരിക്കാൻ പാടുണ്ടോ എന്നു നമുക്കു വളരെ സംശയിക്കേണ്ടിയിരിക്കുന്നു.

രക്തത്തിൽ എത്തിക്കഴിഞ്ഞാൽ വിഷം യാതൊരു ഭേദഗതിയും പ്രാപിക്കുന്നില്ലെങ്കിലും രക്തത്തിനു വലുതായ മാററങ്ങൾ നേരിട്ടുപോകുന്നു. രക്തത്തിനു ചുകപ്പുവൎണ്ണം കൊടുക്കുന്ന ജീവവായുവാഹികളായിരിക്കുന്ന അണുക്കളിൽ ഉള്ള ജീവവായു നശിച്ചുപോകയും അണുക്കൾ കറുപ്പുവൎണ്ണങ്ങളായി നി

ശേഷ്മങ്ങളുമായിത്തീരുകയും ചെയ്യുന്നു. തന്നിമിത്തം ചോരയോട്ടം നിന്നുപോകുകയും ശരീരത്തിന് അപായം വന്നുപോകുകയും ചെയ്യുന്നു. ഇങ്ങിനെ വിഷത്തിന്റെ ബാധ ശരീരമൊട്ടുക്കും വ്യാപിച്ചുകഴിഞ്ഞാൽതന്നെ കടിച്ച മുറിവിൽ കിടപ്പുള്ള വിഷത്തിന്റെ വീര്യത്തിന് അണുപോലും കുറവു സിദ്ധിക്കുന്നില്ല. ആ ഭാഗം നമ്മുടെ ചോരയോട്ട ചേർന്നാൽ സർപ്പം കടിച്ച ഫലം തന്നെ നമുക്കും സിദ്ധിക്കാതിരിക്കയില്ല. ഈ പരമാർത്ഥം മനസ്സിലാക്കാത്ത ചിലരെ നാട്ടുവൈദ്യന്മാർ വേറെ പ്രകാരത്തിൽ മിരട്ടുന്നതും ഞാൻ കേട്ടിട്ടുണ്ട്. സർപ്പം കടിച്ചു ബോധംകെട്ട് ഏകദേശം മരിക്കാറായ ഒരുവനെ മണ്ണഴിയിലുള്ള ഒരു ബാലവൈദ്യന്റെ അടുക്കെ എടുത്തുകൊണ്ടുപോയി. ഈ ബാലവൈദ്യൻ മന്ത്രവാദവും മറവും ശീലമുള്ളവനാണെന്നു നടിച്ചുവരുന്ന ഒരു ദുരഭിമാനിയായിരുന്നതുകൊണ്ട്, പല വിധമായ മന്ത്രങ്ങളും ജപിച്ച് കാണികളുടെ കണ്ണിൽ പൊടിയിടുവാൻ തുടങ്ങി. ഇതൊന്നും പോരാഞ്ഞിട്ട് ഒരു സാധുക്കോഴിയെ പിടിച്ച് അതിന്റെ നെഞ്ഞ് അല്പം കീറി, കടിവായിൽ പിടിച്ചുവച്ചു. മുൻപറഞ്ഞ പ്രകാരം കടിവായിൽ കിടന്ന വിഷം ഏററു കോഴി ചത്തു. ഇങ്ങിനെ രണ്ടു മൂന്നു കോഴികളേയും ആ നിഷ്ഠുരൻ കൊന്നു. അപ്പോൾ അവിടെ കൂടിയ ഗന്ധമില്ലാത്ത ചില നാട്ടുകാർ 'വൈദ്യരേ രണ്ടു മൂന്നു കോഴികളുടെ ശരീരത്തിൽ വിഷം ഇറക്കീട്ടുകൂടി ആ സാധു ജീവിച്ചില്ലല്ലോ. ഇതവന്റെ കർമ്മദോഷംതന്നെയാണ്' എന്നൊക്കെ പറഞ്ഞ് അവിടുന്നു പിരിയുന്നതും ഞാൻ കണ്ടിട്ടുണ്ട്. വിഷം ഏററിട്ട് ഏതായാലും ആ സാധുവോ മരിച്ചു. അതു പോരാഞ്ഞിട്ട് വൈദ്യരു വെറുതെ നിർദ്ദോഷികളായ രണ്ടു മൂന്നു കോഴികളേയും, ഒരാൾക്കും ഉപകാരത്തിനെത്താത്തവിധം കൊന്നു എന്നല്ലാതെ അദ്ദേഹം യാതൊന്നും പ്രവർത്തിച്ചിട്ടില്ല. ഇദ്ദേഹത്തിന്റെ മാതിരിതന്നെയാണ് മിക്ക നാട്ടുവൈദ്യന്മാരുടേയും ഉദ്യമങ്ങളും എന്നു പറയുമ്പോൾ എന്നോട് വളരെ ജനങ്ങൾ മുഷിയുവാനിടയുണ്ടാകും. എന്തുചെയ്യും! പരമാർത്ഥം എപ്പോഴെങ്കിലും ഒരിക്കൽ പുറത്തു വരാതിരിക്കുമോ?

സർപ്പവിഷം ശരീരത്തിൽ ഏററുപോയാൽ ഒരു മനുഷ്യന് എന്തൊക്കെ ചിഹ്നങ്ങൾ ഉണ്ടായിരിക്കുമെന്നുകൂടെ ശരിയായി അറിവാൻ നമുക്കു സാധിച്ചിട്ടുണ്ട്. പണ്ടു ഡോക്ടർ ബക്ലണ്ട് എന്ന ഇംഗ്ലീഷ് പണ്ഡിതൻ ഒരു സർപ്പത്തെക്കൊണ്ട് എലിയെ കടിപ്പിക്കുകയും എലി തൽക്ഷണം ചത്തുപോകയുംചെയ്തു. ചത്തുപോയ എലിയെ എടുത്ത്, കടിച്ച മുറി ഇദ്ദേഹം അല്പം നഖം കൊണ്ട് മാന്തിനോക്കിയപ്പോൾ, നഖം മുറിക്കുമ്പോൾ അല്പം തൊലുകൂടെ മുറിഞ്ഞുപോയ തന്റെ നഖത്തിന്റെ ഉള്ളിലുണ്ടായിരുന്ന മാംസത്തിൽക്കൂടെ ലേശമായി ആ വിഷം രക്തത്തിൽ പ്രവേശിച്ചുപോയി. ഇതൊന്നും അറിയാതെ കണ്ട് സായ്പു തന്റെ പരിശോധനയിൽ ലയിച്ചിരിക്കുമ്പോൾ തന്റെ തലയുടെ താഴെ ഭാഗത്ത് പെട്ടെന്ന് ഒരു അടി കിട്ടിയപോലെ തോന്നി ക്രമേണ ബോധംകെട്ടുപോകയും ചെയ്തു. ഭാഗ്യവശാൽ തനിക്കേററ വിഷം വളരെ അല്പംമാത്രമായിരിക്കകൊണ്ട് അദ്ദേഹം ജീവിച്ചു. അതുകൊണ്ട്

മേൽപ്രകാരമുള്ള ചിഹ്നങ്ങൾ കാണുമ്പോൾ സർപ്പവിഷം രക്തത്തിൽചെന്നു പോയിട്ടുണ്ടെന്നു മനസ്സിലാക്കാവുന്നതാകുന്നു. ജ്യോൽസ്നികയിലും സർപ്പവിഷത്തിന്റെ ലക്ഷണങ്ങൾ ഏകദേശം ഇതുപോലെ തന്നെയാണു വിവരിച്ചിട്ടുള്ളതെന്ന് അതിന്റെ തർജ്ജിമയിൽ കാണുന്ന 'നെഞ്ഞുനൊന്തുകനത്തിട്ടം' എന്ന പാഠംകൊണ്ടു തെളിയുന്നതാകുന്നു.

ഒരു ദിവസം അണല്ലൂരിൽനിന്നു ഒരു ജീവനുള്ള ഒരു ചെറിയ സർപ്പത്തെ എന്റെ സ്നേഹിതൻ കുപ്പിയിലാക്കി എനിക്ക് അയച്ചുതന്നു. കുപ്പി വലുതായിരുന്നതുകൊണ്ട് എന്റെ വശം തൽക്കാലമുണ്ടായിരുന്ന Mythilatr-ed spirit (റാക്കപോലെയിരിക്കുന്ന ഒരുവക ദ്രാവകം) കുപ്പിയുടെ കാലോഹരി മാത്രമേ നിറഞ്ഞുള്ളു. ഈ വക ദ്രാവകം കുപ്പിയിൽ പകുന്നപ്പോൾ സർപ്പം തല ഉയർത്തിപ്പിടിച്ച് അപകടം ഒഴിയുന്നതുകണ്ടു. വല്ലവിധത്തിലും ഇതിനെ കൊല്ലണമെന്നു വിചാരിച്ച് ഞാൻ കുപ്പി പലേപ്രകാരത്തിലും തിരിച്ചും ചരിച്ചും അതിന്റെ തല ദ്രാവകത്തിൽ മുങ്ങുവാൻ തക്കവണ്ണം പിടിച്ചു. അവസാനം യാതൊരു മാർഗ്ഗവും ഇല്ലാതെ അപായം പിടിപെട്ടു എന്നു മനസ്സിലായ സർപ്പം ക്രുദ്ധിച്ചു ഫണം വിരിച്ചു കുപ്പിയിലും ദ്രാവകത്തിലും രണ്ടുമൂന്നു പ്രാവശ്യം കൊത്തി. തൽക്ഷണം അതുവരെയ്ക്കും സ്ഫടികംപോലെ ഉണ്ടായിരുന്ന ദ്രാവകം കറുത്ത മഷിപോലെ കറുത്തുപോയി. അതുകൊണ്ട് വെള്ളനിറത്ത ദ്രാവകത്തിൽ സർപ്പവിഷം ഏറ്റുപോയാൽ ആ ദ്രാവകം കറുത്തുപോകും എന്ന് ഒരു പരമാർത്ഥം എനിക്കു പ്രത്യക്ഷമായി. എന്നാൽ ആ കറുത്ത ദ്രാവകത്തിൽ വിഷത്തിന്റെ വീര്യം കിടപ്പുണ്ടാകുമോ എന്നു പരിശോധിക്കുവാൻ വല്ല ജന്തുവിന്റെയും രക്തത്തിൽ ഈ ദ്രാവകം ഒരു തുള്ളി കടത്തിനോക്കേണ്ടതായിരുന്നു. അങ്ങിനെ ചെയ്യാൻ എനിക്കു സാധിക്കുന്നതിനുമുമ്പേതന്നെ ആ ദ്രാവകം പൊയ്പ്പോയതുകൊണ്ട് വളരെ ഇച്ഛാഭംഗത്തിന്നിടയായിട്ടുണ്ട്. ഏതായാലും ഇനി ഒരവസരം അതേപ്രകാരത്തിൽ സിദ്ധിച്ചു എന്നുവരികിൽ ആ പരീക്ഷ കഴിക്കുവാൻ യാതൊരു ഉപേക്ഷയും വരുത്തുകയില്ലെന്നു പറകയല്ലാതെ ഇപ്പോൾ വേറെ നിവൃത്തികളൊന്നും ഇല്ല.

ലോകത്തിൽ ഏതു ഗുണങ്ങളുള്ള സാധനങ്ങൾക്കും, അതിന്റെ വിരോധഗുണങ്ങൾ ഉള്ള സാധനങ്ങൾ കിടപ്പുണ്ടാകുമെന്നു വിശ്വാസം എനിക്കു കലശലായിട്ടുണ്ട്. ഈ ന്യായപ്രകാരം സർപ്പവിഷത്തിന്നും വല്ലതും ഒരു പ്രത്യൗഷധം ഉണ്ടായിരിക്കേണ്ടതാകുന്നു. ലോകത്തിലുള്ള വലിയ കാര്യങ്ങൾ ഒന്നാമതായി കണ്ടുപിടിക്കപ്പെട്ടതു് പരിശോധനകൾകൊണ്ടും യദൃച്ഛാ സംഭവങ്ങളെ സംബന്ധിച്ചു പരിശോധനകൾകൊണ്ടും മാത്രമാകുന്നു. അതുകൊണ്ട് കഴിയുമെങ്കിൽ, സർപ്പവിഷത്തിന്റെ നിർമ്മൂലനാശം ചെയ്വാൻ തക്കവണ്ണം വല്ല മരുന്നും നമുക്കു അറിയാറായിവരേണമെങ്കിൽ, ആ വിഷംകൊണ്ടു വളരെ സൂക്ഷ്മതയോടെ പലേ പരീക്ഷകളും നാം നടത്തി വരേണ്ടതാകുന്നു. ഇങ്ങിനെ ഓരോരുത്തർ ഓരോ മൂലയിൽ നിന്നും നടത്തിവരുന്ന പരീക്ഷാക്രമങ്ങ

ളിൽ, ഏതെങ്കിലും ഒരുവന്നു യദൃച്ഛയാ ഒരു പുതിയ അറിവു് സാധിപ്പാനിടയായി ആ വഴിയിൽ കൂടെ പ്രവേശിച്ചു പിന്നെയും പലതരം പരിശോധനകൾ ചെയ്യുവരുന്ന വേറെ ഒരുവന്നു അവസാനം ഒരു പ്രത്യൗഷധം കണ്ടുപിടിപ്പാൻ സാധിച്ചു എന്നു വരുവാനും പാടുള്ളതാകുന്നു. അങ്ങിനെയുള്ള ഒരു പ്രത്യൗഷധം കണ്ടുപിടിപ്പാൻ തക്ക ഭാഗ്യം സിദ്ധിച്ച ഒരുവൻ മലമ്പനിയുടെ നിവാരണം കണ്ടുപിടിച്ച പണ്ഡിതനേക്കാളും, വസൂരിയുടെ നിവാരണം കണ്ടുപിടിച്ച പണ്ഡിതനേക്കാളും മഹത്തായ ഒരു ഉപകാരം ലോകം ഒട്ടുക്കും ചെയ്യു എന്നു വിചാരിപ്പാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ആ മഹാത്മാവിന്റെ ഒരു ഉദ്യമംകൊണ്ടു് ഈ ഇന്ത്യാരാജ്യത്തിൽത്തന്നെ ഏറെക്കുറയാതെ പ്രതിവർഷം അമ്പതിനായിരം ജനങ്ങളുടെ ജീവൻ രക്ഷിക്കപ്പെട്ടുപോകുന്നതാകുന്നു.

ഭാഷാപോഷിണി. കെ. സുകുമാരൻ. ബി. ഏ.

—————

# വ്യവസായവിദ്യാഭ്യാസം



വ്യവസായം ഉല്പാദകമെന്നും പ്രസാരകമെന്നും രണ്ടുവിധമാകുന്നു. ഉല്പാദകമെന്നാൽ ഇഷ്ടസാധനങ്ങളെ ഉണ്ടാക്കുക. പ്രസാരകമെന്നാൽ ആ സാധനങ്ങളെ ആവശ്യക്കാൎക്കു കഴിയുന്നതും എളുപ്പത്തിൽ സമ്പാദിക്കത്തക്ക നിലയിൽ വ്യാപാരം ചെയ്യുക. ഉദാഹരണത്തിന്നുവേണ്ടി ഘടനിൎമ്മാണവ്യവസായത്തെ എടുക്കാം. വ്യവസായത്തിന്റെ സാമാന്യഗുണങ്ങളായ ഉല്പാദകത്വവും പ്രസാരകത്വവും ഘടനിൎമ്മാണത്തിലുണ്ടു്. മണ്ണിന്മേൽ കുശവൻ എടുക്കുന്ന വേലയുടെ ഫലമായി ഇഷ്ടസാധനങ്ങളായ കുടങ്ങൾ ഉണ്ടാകുന്നു. ആ കുടങ്ങളുടെ ക്രയവിക്രയങ്ങളെക്കൊണ്ടു് അവയുടെ പ്രചാരവും ഉണ്ടാകുന്നു. ആയതുകൊണ്ടു് വ്യവസായക വിദ്യാഭ്യാസം എന്നുവെച്ചാൽ നിൎമ്മാണത്തിന്നും വ്യാപാരത്തിന്നും ഉപയുക്തമായ വിദ്യാഭ്യാസം എന്നാണു് ധരിക്കേണ്ടതു്.

നിൎമ്മാണവ്യാപാരങ്ങൾക്കു ഉപയുക്തമായ വിദ്യാഭ്യാസം എന്നു വെച്ചാൽ എന്തു്? മേല്പറഞ്ഞ കുശവന്റെ ഉദാഹരണത്തെ തന്നെയെടുക്കാം. വയലുകളിൽ ആൎക്കും വകവയ്ക്കാതെ കിടക്കുന്ന മണ്ണിനെ കുടമാക്കിത്തീൎക്കുന്നതിന്നു് അതിന്മേൽ എന്തെല്ലാം പണികൾ ചെയ്യുന്നുവോ ആ പണികളെ ശീലിക്കുകയാകുന്നു നിൎമ്മാണവിദ്യാഭ്യാസം. അപ്രകാരം തന്നെ ഉണ്ടാകുന്ന കുടങ്ങളെ പ്രയത്നക്കൂലി മുതലായവയേയും കാലദേശാവസ്ഥാദികൾക്കനുസരിച്ചതായ ലാഭത്തേയും മററും കണക്കാക്കി, ആവശ്യക്കാരെ അറിഞ്ഞു വില്ക്കുവാൻ ശീലിക്കുകയാകുന്നു വ്യാപാരവിദ്യാഭ്യാസം. ഈ രണ്ടുതരം വിദ്യാഭ്യാ

സവും നമ്മുടെ ഇടയിൽ പ്രായേണ ഇപ്പോൾ നടപ്പുള്ള വിദ്യാഭ്യാസത്തിൽനിന്നു വ്യത്യാസപ്പെട്ടതാണ്. ഭൂമിശാസ്ത്രവും ചരിത്രവും വ്യാകരണവും മറ്റുമുള്ളതും മററും പഠിക്കുന്നത് നിർമ്മാണവിദ്യാഭ്യാസമാവുന്നതല്ല. ഏഷ്യാഖണ്ഡത്തിന്റെ പരമോത്തരഭാഗത്തെ മുനമ്പ് ഏതെന്നോ, പാനിപ്പട്ടിലെ മൂന്നാംയുദ്ധത്തിൽ ആകെ എത്രപേർ ഹതരായിയെന്നോ കർമ്മണിപ്രയോഗത്തെ കർത്തരിപ്രയോഗമാക്കുന്നതിനുള്ള നിബന്ധനകൾ ഏതെല്ലാമെന്നോ, 'മക്കടനല്ലിവനയ്യോ നമ്മുടെ മക്കടെമാതുലനിങ്ങനെസംഗതി' എന്നത് ആര് എപ്പോൾ ആരോട് എവിടെവെച്ചുനോക്കി പറഞ്ഞു എന്നോ അറിഞ്ഞതുകൊണ്ട് ഒരു കുടം ഉണ്ടാക്കാൻ സാധിക്കയില്ലെന്ന വായനക്കാർക്ക് അറിയാമല്ലോ. നിർമ്മാണവിദ്യാഭ്യാസവും വ്യാപാരവിദ്യാഭ്യാസവും ഒരുതരം പ്രത്യേകവിദ്യാഭ്യാസങ്ങളാണ്. ഇന്ത്യാരാജ്യത്തിന്റെ അഭ്യുദയത്തിനും പ്രത്യേകിച്ചു കേരളത്തിന്റെ യോഗക്ഷേമത്തിനും വ്യവസായവിദ്യാഭ്യാസം അത്യാവശ്യമായി തീർന്നിരിക്കുന്ന ഈ കാലത്ത് കേരളീയരായ നാം ഈ ഉപന്യാസത്തിന്റെ വിഷയത്തെപ്പററി പര്യാലോചന ചെയ്യേണ്ടതാണ്.

വ്യവസായത്തിൽ ഏതുമാകട്ടെ, മനുഷ്യർ ഏർപ്പെടുന്നതായ് സകല പ്രവൃത്തികളിലും അതാതിനനുരൂപമായ ഒരു പ്രത്യേക പരിശീലനം ഉണ്ടെങ്കിൽ മാത്രമേ ആ വക പ്രവൃത്തികൾ വെടിപ്പായി നടത്താൻ സാധിക്കയുള്ളു എന്നതു പ്രസിദ്ധമാണ്. ഇപ്പോഴത്തെ കാലാവസ്ഥകൊണ്ടും വ്യവസായവിഷയങ്ങളിൽ പ്രത്യേക പരിശീലനം അത്യാവശ്യമായിട്ടാണു കാണുന്നത്.

ആയതുകൊണ്ട് സകല വ്യവസായങ്ങളിലും സുശിക്ഷിതപടുത്വവും ശാസ്ത്രീയജ്ഞാനവും കൂടാതെ നിവൃത്തിയില്ലെന്നു മാത്രമല്ല, ആ വക പാടവവും ജ്ഞാനവും വർദ്ധിക്കുന്തോറും വ്യവസായങ്ങൾ പൂർണ്ണഫലപ്രദങ്ങളായിത്തീരുകയും ചെയ്യും. വ്യവസായങ്ങളുടെ പ്രധാനതത്വം ഇതാണ്. ഈ തത്വം യൂറോപ്പിലും അമേരിക്കയിലും നല്ലവണ്ണം ഗ്രഹിച്ചിട്ടുണ്ടെന്നുള്ളതിന് ആ രാജ്യങ്ങളിൽ വ്യവസായവിദ്യാഭ്യാസത്തിനുവേണ്ട സകല ഏർപ്പാടുകളും ആ നാട്ടുകാർ തന്നെ ചെയ്തിട്ടുണ്ടെന്നും അവയെ അതാതു ഗവർമ്മെണ്ട് സഹായിക്കുന്നുണ്ടെന്നും ഉള്ള സംഗതികൾ ലക്ഷ്യങ്ങളാകുന്നു. സ്വീഡനിലെ 'സ്ലോജൽ' എന്നു പറയുന്ന പ്രസിദ്ധ കരകൌശല വിദ്യാലയത്തിൽനിന്നും, അപ്രകാരം തന്നെ ബെൽജിയത്തിലെ 'അപ്പ്രൻററിസേജ്' എന്ന വിദ്യാശാലയിൽ നിന്നും, കൊളംബിയയിലെ ലോഹകര വിദ്യാലയത്തിൽനിന്നും, ഫ്രാൻസിലെയും ജർമ്മനിയിലെയും കലാശാലകളിൽനിന്നും അവകളിലേയ്ക്കു വ്യവസായ വിദ്യാർത്ഥികളെ ഓക്സ്ഫോർഡ് ദക്ഷിണ കെൻസിങ്ടൺ ഈ നഗരങ്ങളിലെ കരകൌശലപള്ളിക്കൂടത്തിൽനിന്നും പ്രതിവത്സരം എത്ര വിദ്യാർത്ഥികളെയാണ് ഓരോ കലാവിദ്യകളിൽ പരിശീലിപ്പിച്ചയയ്ക്കുന്നത്! ഈ വിദ്യാർത്ഥികൾ പലതരക്കാരാണ്. ഈ നാട്ടിലെപ്പോലെ ഏതെങ്കിലും ഒരു പണി ഒരു ജാതിക്കാരനേ പഠിക്കാവൂ എന്നോ കലാവിദ്യകൾ അഭ്യസിക്കുന്നതു നിന്ദ്യമാണെന്നോ

ഒരു അഭിപ്രായം ആ നാട്ടുകളിൽ ഇല്ല. ഒരുവൻ ഏതൊരു തൊഴിലിൽ പ്രവേശിക്കുന്നുവോ അവന് ആ തൊഴിലിൽ ഉപയുക്തമായ ബുദ്ധിസാമർത്ഥ്യം ഉണ്ടാക്കിക്കൊടുക്കുകയും തന്നിമിത്തം തനിക്കു താൻ പോന്നവനാണെന്നുള്ള ഒരു വിശ്വാസവും ധൈര്യവും അവനിൽ ജനിപ്പിക്കുകയും ആകുന്നു മേല്പറഞ്ഞ വിദ്യാലയങ്ങളിലെ പഠിപ്പുകൊണ്ടുണ്ടാകുന്ന ഫലം. എവിടെയെങ്കിലും വേലചെയ്തു ദിവസം അര ഉറുപ്പിക സമ്പാദിച്ചുകൊള്ളാമെന്ന ധൈര്യമുള്ള വേലക്കാരൻ നമ്മുടെ രാജ്യത്തു നൂറിൽ ഒന്നോ രണ്ടോ! യൂറോപ്പിലും അമേരിക്കയിലും നേരെ മറിച്ച്, അങ്ങിനെ ധൈര്യമില്ലാത്തവർ നൂറിൽ ഒന്നോ രണ്ടോ! കച്ചവടക്കാരൻ, ഹുണ്ടികക്കാരൻ, എൻജിനീയർ, ശില്പി എന്നിങ്ങിനെയുള്ള ഓരോ വകക്കാരേയും അതാതുകളുടെ തൊഴിലുകളിൽ പരിചയിപ്പിക്കുക എന്നു വേണ്ട, ഓരോ തൊഴിലിൻ്റേയും തത്വങ്ങളേയും തന്ത്രങ്ങളേയും നിശ്ശേഷം അവരെ പഠിപ്പിച്ചു വിടുകയാകുന്നു മേല്പറഞ്ഞ വിദ്യാലയങ്ങളുടെ ധർമ്മം. ഇതുകൊണ്ടാണ് യൂറോപ്പിലും അമേരിക്കയിലും എവിടെ നോക്കിയാലും വ്യവസായിയെ രാജ്യക്ഷേമപദ്ധതിയിൽ പുരോഗാമിയായും അവിടെയുള്ള കച്ചവടക്കാരനെ വാണിജ്യലോകനിയന്താവായും കാണുന്നത്.



വ്യവസായങ്ങളെ സംബന്ധിച്ച് ഇന്ത്യാരാജ്യത്തിലും പ്രത്യേകിച്ചു കേരളത്തിലും ചില അഭിപ്രായഭേദങ്ങൾ ഇയ്യിടയിൽ കണ്ടുതുടങ്ങിയിട്ടുള്ളത് ശുഭസൂചകം തന്നെ. അങ്ങാടികളിൽ പൊതി കെട്ടിക്കൊടുക്കാനുള്ള ഉണക്ക വാഴപ്പോളകൾകൊണ്ട് മുണ്ടുകളും കണ്ടങ്ങളുടെ വരമ്പുകളിൽ പാറാവുകാരായി നിൽക്കാറുള്ള സംഭാരപ്പുല്ലുകളെക്കൊണ്ട് ഒരുതരം തൈലവും ഉണ്ടാക്കുന്നതു നന്നെന്ന് എപ്പോൾ നമ്മുടെ നാട്ടുകാരിൽ ഒരാൾക്കെങ്കിലും തോന്നിയോ അപ്പോൾ തന്നെ നമ്മുടെ രാജ്യത്തിനു നല്ല കാലം വന്നുവെന്നു പറയാം. ഇപ്പോൾ കേവലം വെളുത്തേടന്മാരും നാട്ടുവൈദ്യന്മാരും മാത്രം ഉപയോഗിച്ചുപോരുന്ന 'അമരി'യെന്ന ചെടിയിൽനിന്നു നീലം ഉണ്ടാക്കാൻ തുടങ്ങാത്തതും അപ്രകാരം തന്നെ. ഈ കേരളത്തിൽ പല ദിക്കുകളിലും അന്തർഭവിച്ചുകിടക്കുന്ന 'അഭ്രം', 'അല്യൂമിനിയം' എന്നീ ലോഹങ്ങളെ ഖനനം എടുക്കാൻ ശ്രമിക്കാത്തതും എന്തോരു കഷ്ടമാണ്. ഇപ്പോളെങ്കിലും ഈ വക വിഷയങ്ങളിൽ പൊതുജനങ്ങൾക്ക് ഒരു താല്പര്യം ജനിച്ചിട്ടുള്ളതിനെപ്പറ്റി സന്തോഷിക്കേണ്ടതാണ്. എന്നാലും ജാപ്പാൻ മുതലായ രാജ്യങ്ങളിൽ ഓരോ വ്യവസായങ്ങൾ എത്രയോ ചുരുക്കകാലംകൊണ്ടുണ്ടാവുകയും പരിപൂർത്തിയെ പ്രാപിക്കുകയും ചെയ്യുന്നതായി കാണുമ്പോൾ ദേശാഭിമാനം നിമിത്തം മനസ്സമാധാനം ഉണ്ടാവുന്നില്ല.

ഇയ്യിടയിൽ ഇന്ത്യാരാജ്യത്തിൻ്റെ മിക്ക സംസ്ഥാനങ്ങളിലും വ്യവസായവിദ്യാഭ്യാസത്തിനു വേണ്ട ഏർപ്പാടുകളിൽ ചിലതെല്ലാം ചെയ്തിട്ടും ചെയ്തുവരുന്നും ഉണ്ട്. യന്ത്രകലാവിദ്യാലയങ്ങൾക്കും അശ്വവൈദ്യാലയങ്ങൾക്കും കാർഷി

കവിദ്യാശാലകൾക്കും ശില്പവിദ്യാലയങ്ങൾക്കും പുറമെ കരകൗശലവിദ്യാഭ്യാസത്തിനായിത്തന്നെ ൨൩ പള്ളിക്കൂടങ്ങളും അവയിൽ ൧,൫൬൦ വിദ്യാൎത്ഥികളും ഈ ഇന്ത്യാരാജ്യത്ത് ഇപ്പോൾ ഉണ്ട്. ഇവകളിൽ പ്രധാനമായി, പഞ്ചാബിൽ അഞ്ചു പള്ളിക്കൂടങ്ങളും മുന്നൂററിഅറുപത്തിരണ്ടു വിദ്യാൎത്ഥികളും, യുണൈറെറഡ് പ്രൊവിൻസുകളിൽ നാലു സ്കൂളുകളും ൧൬൨ വിദ്യാൎത്ഥികളും, ബെങ്കാളത്തു നാലു സ്കൂളുകളും ൩൭൦ വിദ്യാൎത്ഥികളും ഉണ്ടെന്നാണ കാണുന്നത്. ബെങ്കാളത്തു ശിബ്‌പൂർ കാളേജുകളിലും ആലേഖ്യവിദ്യ പഠിപ്പിക്കുവാനുള്ള ഏൎപ്പാടുകൾ ഉണ്ട്. അപ്രകാരംതന്നെ സെൻട്രൽ പ്രോവിൻസുകളിലും; പക്ഷെ അവിടെ വ്യവസായവിദ്യാലയങ്ങൾ ഇല്ലാത്തതിന്നു പകരം മിക്ക സ്കൂളുകളിലും ആശാരിപ്പണി പഠിപ്പിക്കുവാനായി ക്ലാസുകൾ ഏൎപ്പെടുത്തിയിട്ടുണ്ട്. മദിരാശിസംസ്ഥാനത്തിൽ വ്യവസായം തനിച്ചും ഇതരവിഷയങ്ങളോടു വ്യവസായം ചേൎത്തും പഠിപ്പിച്ചുപോരുന്ന സ്കൂളുകൾ അനവധിയുണ്ട്. എങ്കിലും അവയിൽ പ്രധാനങ്ങളായി ആൺകുട്ടികൾക്ക് ൨൦-ം പെൺകുട്ടികൾക്ക് ൧൧-ം സ്കൂളുകൾ ഉണ്ട്. ഇതിന്നുപുറമെ ആശാരിപ്പണി ചൂരൽപ്പണി മുതലായവ പഠിപ്പിക്കാൻ വേണ്ട ഏൎപ്പാടുകൾ ചില ഹൈസ്കൂളുകളിൽ ചെയ്തിട്ടും ഉണ്ട്. ബൊമ്പായിൽ 'വിക്ടോറിയാ ടെക്നിക്കൽ ഇൻസ്റ്റിട്ട്യൂട്ട്' എന്ന മഹാ പ്രസിദ്ധമായ വിദ്യാലയത്തിന്നു പുറമെ വേറെയും അനേക വിദ്യാലയങ്ങളിൽ വ്യവസായ വിദ്യാഭ്യാസം നടത്തിപ്പോരുന്നുണ്ട്.

ഇന്ത്യയിലെ മുപ്പതുകോടിയിൽപ്പരം ജനങ്ങളുടെ ആവശ്യങ്ങൾക്ക് ഇത്ര ചുരുക്കം പള്ളിക്കൂടങ്ങൾ മതിയാവുകയില്ല. ആയതുകൊണ്ട് വ്യവസായ വിദ്യാഭ്യാസത്തിന്നു പാടുള്ളേടത്തോളം പ്രചാരം ഉണ്ടാക്കുവാൻ ശ്രമിക്കേണ്ടതു ദേശാഭിമാനികളുടെ കൎത്തവ്യകൎമ്മമാണ്.

പ്രസാരകവ്യവസായത്തിന്ന് ആവശ്യമായ വിദ്യാഭ്യാസത്തിന്റെ പ്രചാരം ഇതുവരെയായിട്ടും മതിയായിട്ടില്ല. ഈ കാൎയ്യത്തിന്ന് മദ്രാസ് സംസ്ഥാനത്തിന്റെ കഥ വളരെ മോശമാണ്. പഞ്ചാബിന്റെ കഥയും ദോഷമില്ല. പ്രസാരകവ്യവസായം അല്ലെങ്കിൽ വാണിജ്യവിദ്യാഭ്യാസം ഇന്ത്യയുടെ ഇപ്പോഴത്തെ തിടുക്കമായ ആവശ്യങ്ങളിൽ ഒന്നാണെന്നുള്ളതിന്ന് ആക്ഷേപമില്ല. രസതന്ത്രം മുതലായ ശാസ്ത്രങ്ങൾ അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ള ഈ കാലത്ത് മററുള്ളവരോടു കിടപിടിക്കുവാൻ സകല വ്യാപാരങ്ങളിലും ശാസ്ത്രജ്ഞാനം അത്യാവശ്യമായിട്ടാണ് തീൎന്നിരിക്കുന്നത്. ശാസ്ത്രജ്ഞാനത്തിന്റെ അപേക്ഷയല്ലാതെ നമ്മുടെ നാട്ടിലെ വണിക്കുകൾക്കും ശില്പികൾക്കും ക്ഷേമാഭിവൃദ്ധിക്കു മറെറന്താണ ഗതി? വ്യവസായവിദ്യാഭ്യാസം തനിച്ചു*, പകുതിവഴി മാത്രമേ പോകയുള്ളു. എന്തുതന്നെയല്ല വാണിജ്യവിദ്യാഭ്യാസത്തിന്റെ അഭാവത്തിൽ ചിലപ്പോൾ വ്യവസായവിദ്യാഭ്യാസം നിഷ്ഫലമായും തീരും. ശിക്ഷിതപാടവമുള്ള ശില്പികളും വണിക്കുകളും ഇവർ രണ്ടുപേരും നൂലും സൂചിയും പോലെ ഇരിക്കണം. നൂലിനെ വേണ്ടവഴിക്കു സൂചി എങ്ങനെ കൊണ്ടുപോകുന്നുവോ അപ്രകാരംതന്നെ ശില്പവിദ്യയെ വേണ്ട വഴിക്കു കൊണ്ടുപോ

കുന്നതു വാണിജ്യമാണ്. വണിക്കിന്നു ശാസ്ത്രജ്ഞാനത്തിന്നു പുറമെ വാണിജ്യത്തിലുള്ള ആധുനികസമ്പ്രദായങ്ങളിൽ പരിചയവും ബുദ്ധിവൈഭവവും കാൎയ്യസ്ഥതയും ഉണ്ടെങ്കിൽ മാത്രമെ അവിടവിടെ പെട്ടുകിടക്കുന്ന വ്യവസായങ്ങളെ യോജിപ്പിക്കാനും തന്നിമിത്തം വിവിധങ്ങളായ കച്ചവടങ്ങളെ സംയോഗിപ്പിക്കുവാനും ആകപ്പാടെ നാട്ടിന്നു ക്ഷേമത്തെ ഉണ്ടാക്കാനും സാധിക്കയുള്ളു. ഈ വിഷയത്തിൽ മററുള്ള തൊഴിൽക്കാർ വക്കീലന്മാരാകട്ടെ, ഉദ്യോഗസ്ഥന്മാരാകട്ടെ, എത്രതന്നെ മിടുക്കന്മാരായാലും, പ്രവേശിച്ചിട്ടു പ്രയോജനമില്ല. അവർ അവരുടെ കുട്ടികളെ ഈ വിഷയം അഭ്യസിപ്പിക്കുകയൊ അല്ലാത്തപക്ഷം ഈ വിഷയം അഭ്യസിക്കുന്നതിന്നായി പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തുകയൊ ആ വക പള്ളിക്കൂടങ്ങൾക്കു ധനസഹായം ചെയ്കയോ ആകുന്നു വേണ്ടതു്. വ്യവസായങ്ങളുടെ അപേക്ഷയുള്ള സ്ഥലങ്ങളെ കണ്ടുപിടിക്കുന്നതും അവിടെ അതിന്നുവേണ്ട ഏൎപ്പാടുകൾ കാലതാമസംകൂടാതെ ചെയ്യുന്നതും തന്റെ പരിശ്രമശീലംകൊണ്ടു ക്രമേണ അതിനെ വൎദ്ധിപ്പിച്ചു തനിക്കും മററുള്ളവൎക്കും പൂൎണ്ണോപകാരപ്രദമാക്കിത്തീൎക്കുന്നതും നമ്മുടെ വ്യവസായം തന്നെയാണ്.

രസികരഞ്ജിനി. പുത്തേഴത്തു ഗോവിന്ദമേനോൻ ബി. എ.

———(൪)———

# എന്റെ മൃഗയാസ്മരണകൾ

ഒരുത്തന്നു വയസ്സു അതിക്രമിക്കയാൽ തനിക്കേറ്റവും പ്രിയതമങ്ങളായ കാൎയ്യങ്ങളിൽ യഥാപൂൎവ്വം പ്രവൎത്തിക്കുന്നതിന്നു ശക്തിയില്ലാതായിത്തീരുമ്പോൾ അങ്ങിനെയുള്ള കാൎയ്യങ്ങളെക്കുറിച്ചു സംസാരിക്കയും എഴുതുകയും മററും ചെയ്യുന്നതു് അവന്നു സന്തോഷാവഹമായിരിക്കുമെന്നുള്ള വാസ്തവം പ്രായേണ വയോധികന്മാരായ എല്ലാവൎക്കും അനുഭവഗോചരമാണെന്നു ഞാൻ വിശ്വസിക്കുന്നു. എന്റെ യൌവനകാലത്തിൽ എനിക്കു മൃഗയാവിനോദം സാമാന്യത്തിലധികം പ്രേമാസ്പദമായിരിക്കയും അതിന്നുവേണ്ടി ഞാൻ അനേകപ്രകാരത്തിലുള്ള ക്ലേശങ്ങളെ സഹിക്കയും ചെയ്തിട്ടുണ്ടു്. ഇപ്പോൾ അതിന്നു ഞാൻ പല സംഗതികളാലും അശക്തനായി തീൎന്നിരിക്കുന്ന അവസരത്തിൽ തദ്വിഷയങ്ങളായ പൂൎവ്വവൃത്താന്തങ്ങളെ അനുസ്മരിക്കുന്നതു് മനസ്സിന്നു ബഹുധാ വിനോദകാരണമായിരിക്കുന്നുണ്ടു്. അതിനാലത്രേ പലൎക്കും രസാവഹമായിരിക്കാവുന്നതല്ലാത്ത ഒരു വിഷയത്തെക്കുറിച്ചു ഈ ലേഖനം എഴുതാൻ ഞാൻ ഉദ്യമിക്കുന്നതു്.

മൃഗവധത്തിൽ എനിക്കു് ഉത്സാഹം ജനിക്കുന്നതിന്നുള്ള കാരണം ഞാൻ എഴെട്ടുവയസ്സു പ്രായമുള്ള ബാലനായിരിക്കുമ്പോൾ എന്റെ അമ്മാവന്റെ അമ്മാവനായ ഒരു ദേഹം എന്റെ കുടുംബഗൃഹത്തിന്നു സമീപമായ ഒരു കുളത്തിൽ വന്നുകൂടി പലൎക്കും ഭയഹേതുവായിത്തീൎന്ന ഒരു വലിയ ചീങ്കണ്ണിയെ (ചെങ്ങ

വനെ) ഞാൻ ദൃക്സാക്ഷിയായിരിക്കേ ഒരു വെടിയാൽ നിഗ്രഹിച്ചുകൊണ്ടുവന്ന് എല്ലാവരേയും കാണിച്ചതാകുന്നു. കുടുംബവാസികൾക്കു വളരെ ഭയാവഹമായ 'കൂത്തിച്ചൂട്' എന്ന ശബ്ദം പുറപ്പെടുവിച്ചുകൊണ്ടിരുന്ന "കാലൻ കോഴി" എന്നൊരു പക്ഷിയേയും അദ്ദേഹംതന്നെ ഒരിക്കൽ വെടിവച്ചുകൊണ്ടുവന്നപ്പോഴും ആ വിധം ലക്ഷ്യവേധത്തിൽ എനിക്കു ഉത്സാഹം ജനിച്ചിരുന്നു. എന്നാൽ എനിക്ക് ഏകദേശം ൧൫ വയസ്സു പ്രായമായതുവരെ ഒരു തോക്കു കയ്യിലെടുക്കുന്നതിനു സംഗതിയായില്ല. അതിനുള്ളിൽ പടക്കം പൊട്ടിക്കുന്നതിൽ അസാമാന്യമായ ഉത്സാഹം ഉണ്ടായിരിക്കയും അതു കൊളുത്തിയെറിഞ്ഞു ചില ക്ഷുദ്രജന്തുക്കളെ ഹിംസിക്കയും ചെയ്തിട്ടുണ്ടായിരുന്നു. എനിക്ക് പടക്കം പൊട്ടിക്കുന്നതിനുള്ള താല്പര്യത്തെ അറിഞ്ഞു് അക്കാലത്തു മൂന്നാംമുറ രാജകുമാരനായിരുന്ന വിശാഖംതിരുനാൾ പലപ്പോഴും പലവിധത്തിലുള്ള വിചിത്രങ്ങളായ പടക്കങ്ങളെ എനിക്ക് അയച്ചുതന്നിട്ടുണ്ടായിരുന്നു. ഒടുവിൽ വളരെ പഴക്കം ചെന്നു തുരുമ്പു പിടിച്ചതായി ഒരു പിസ്റ്റോൾ (കൈത്തോക്ക്) അന്ന് ഒന്നാംമുറ രാജകുമാരനും എന്നെ അശ്വാരോഹണാദിവിനോദങ്ങളിൽ ഉത്സാഹിപ്പിച്ചിരുന്ന ഒരു പ്രേഷ്ഠസുഹൃത്തും ആയ ആയില്യംതിരുനാൾ എനിക്കു സമ്മാനിച്ചപ്പോൾ ഞാൻ വളരെ സന്തോഷിച്ചു. ആ പെരുതായ ആയുധത്തെ തേച്ചു തുടച്ച് സ്വച്ഛത വരുത്തി ഉപയോഗയോഗ്യമാക്കി ജനാപ്പുരയിൽ കൊണ്ടുചെന്ന ഒരു ദിവസം ആയില്യംതിരുനാൾ തിരുമനസ്സിലെ കാണിച്ചപ്പോൾ അവിടുന്ന് വളരെ ആശ്ചര്യപ്പെട്ടു. എന്നാൽ ഒന്നു വെടിവച്ചുകാണിക്കാമെന്നറിയിച്ചപ്പോൾ, ഭയപ്പെട്ടിട്ടായിരിക്കാം, സമ്മതിച്ചില്ല. ആ കൈത്തോക്കുകൊണ്ട് ഏതെങ്കിലും ഒരു പറവകളേയോ മററു പ്രാണികളേയോ വെടിവയ്ക്കണമെന്നു വെച്ച് ഞാൻ ബഹുധാ പ്രയത്നം ചെയ്തിട്ടും ഫലിച്ചില്ല.

അങ്ങിനെ ഇരിക്കുമ്പോൾ ശ്രീപാദം വകയായി ചില തോക്കുകൾ ഒരു പുരമുറിയിൽ ഇരിപ്പുണ്ടായിരുന്ന വിവരം അറിഞ്ഞു് ഭഗീരഥപ്രയത്നം ചെയ്ത് അതിലൊരു വൃത്തികെട്ടതായ വലിയ കൊട്ടപ്പിടിത്തോക്കിനെ ഞാൻ കൈക്കലാക്കി. ബഹുശ്രമം ചെയ്ത് അതിനെ ഉപയോഗിക്കത്തക്കതാക്കിത്തീർത്ത് പക്ഷികളുടെ നേർക്ക് യുദ്ധത്തിനാരംഭിച്ചു. അത്യുന്നതങ്ങളായ വൃക്ഷങ്ങളുടെ മുകളിലിരുന്ന എത്രയും ചെറിയ പക്ഷികൾപോലും എന്റെ ലക്ഷ്യവേധത്തിനു വിഷയമാകാതിരുന്നില്ല.

അക്കാലത്ത് എന്റെ മാതുലപ്രായന്മാരായ രണ്ടു കിളിമാനൂർ കോയിത്തമ്പുരാക്കന്മാർ തിരുവനന്തപുരത്തു താമസിക്കുന്നുണ്ടായിരുന്നു. ഒരാൾ യന്ത്രവേലകളിൽ അതിസമർത്ഥനും മണിക്കാരൻ എന്നു പ്രസിദ്ധനും ആയ കോതോമ്മൻ അമ്മാവനും, മറെറാരാൾ അക്കാലത്ത് മഹാ പ്രസിദ്ധനായ ചിത്രകാരനും ഇപ്പോൾ ലോകമാസകലം പ്രഖ്യാതി സമ്പാദിച്ചിരിക്കുന്ന ചിത്രമെഴുത്തു രവിവർമ്മ കോയിത്തമ്പുരാന്റെ ഗുരുവും ആയ കുഞ്ഞുണ്ണിഅമ്മാവനും ആയിരുന്നു. ഇവരുടെ രണ്ടുപേരുടെ അടുക്കലും ഞാൻ പലവിഷയങ്ങ

ളിലും ശിഷ്യപ്പെട്ടിട്ടുണ്ട്. രണ്ടുപേരും നളികപ്രയോഗവിദ്യയിൽ പല രഹസ്യങ്ങളും ഗ്രഹിച്ചിട്ടുള്ളവരായിരുന്ന വിവരം ഞാൻ അറിഞ്ഞിരുന്നതിനാൽ ആ വിഷയത്തിൽ വിശിഷ്യ അവരുടെ ശിഷ്യത്വത്തെ ക്രമേണ സമ്പാദിച്ചു. എന്നാൽ അവരുടെ ഉപദേശങ്ങളെ പരീക്ഷിച്ചു നോക്കീട്ടുള്ളത് എത്രയും അപൂർവമായിട്ടു മാത്രമേ ഉള്ളു. ഉണ്ടയിട്ട് ഒരുത്തന്റെ നെഞ്ചിൽ വെടിവെച്ചാൽ ആ ഉണ്ട അവന്റെ നെഞ്ചിൽ തട്ടി താഴെ വീഴുന്ന സമ്പ്രദായം ആ വിധത്തിൽ പരീക്ഷിക്കാൻ എനിക്കു ധൈര്യമില്ലാതെ ഒരു മുണ്ടു മടക്കി ചുവരിൽ ഇട്ടു വെടിവെച്ചുനോക്കിയപ്പോൾ ഉണ്ട ആ മുണ്ടിനു യാതൊരു കേടുതലും ചെയ്യാതെ അതിൽ തട്ടി താഴത്തു വീണു. ഇതുപോലെ തോക്കിന്റെ വാകെട്ടുക എന്നൊരു വിദ്യയും എനിക്കുപദേശിച്ചിട്ടുണ്ടായിരുന്നു. ഇതിനെ പരീക്ഷിച്ചുനോക്കാൻ അചിരേണ ഒരു സന്ദർഭമുണ്ടായി. അന്നത്തെ കേരളവർമ്മ കൊച്ചുകോയിത്തമ്പുരാൻ ഒരുദിവസം ഞാൻ കളിച്ചു കഴിഞ്ഞ് ജപിച്ചുകൊണ്ടിരിക്കുമ്പോൾ സമീപത്തുവെച്ച് ഒരു കൈത്തോക്കിൽ തെരുതെരെ വെടിവച്ചുകൊണ്ടിരുന്നു. അത് എനിക്കു ജപത്തിനു പ്രതിബന്ധമായിത്തീർന്നതിനാൽ തോക്കിന്റെ മുഖബന്ധംചെയ്യുന്ന പ്രയോഗം ഒന്നു പരീക്ഷിച്ചുനോക്കാമെന്നുവെച്ച് ഗുരുനാഥന്റെ ഉപദേശപ്രകാരം ചെയ്തു. അതിന്റെശേഷം കൈത്തോക്കിൽ വെയ്ക്കുന്ന കേപ്പുകൾ പൊട്ടുന്നതല്ലാതെ വെടിതീർന്നതേയില്ല. അതിൽവെച്ചു പരിഭ്രമിച്ചുകൊണ്ടിരുന്ന കൊച്ചുകോയിത്തമ്പുരാനോടു 'വെടി തീരാത്തതു മുൻപിലത്തെ അനവരതമായ വെടി എന്റെ ജപത്തിനു പ്രതിബന്ധമായതിനാൽ ഞാൻ ചെയ്ത പ്രയോഗത്താലാണ്. ഇനി കൈത്തോക്ക് ഇങ്ങോട്ടു തരിക തന്നെ, ഞാൻ കാണിച്ചുതരാം' എന്നു പറഞ്ഞതിന്റെശേഷം പിന്നെയും രണ്ടുമൂന്നു കേപ്പു വെച്ചു പൊട്ടിച്ചത് വിഫലമായതിന്റെശേഷം കൈത്തോക്ക് കേപ്പുവെച്ചു എന്റെ കയ്യിൽതന്നു. തോക്കിന്റെ മുഖബന്ധം അഴിക്കാനുള്ള പ്രയോഗം ഞാൻ ഗുരൂപദേശപ്രകാരം അനുസന്ധാനംചെയ്തു കാഞ്ചി വലിച്ചപ്പോൾ വെടി തീരുകയും അവിടെ കൂടിയിരുന്നവർക്കൊക്കെയും ഉള്ളുകവിഞ്ഞു ആശ്ചര്യം ഉണ്ടാകയുംചെയ്തു. കിളിമാനൂർ കോതവർമ്മൻ അമ്മാവൻ എനിക്കുപദേശിച്ച മറെറാരു വിദ്യ മൃഗങ്ങളെ വരുത്തി വെടിവെയ്ക്കുക എന്നുള്ളതായിരുന്നു. അവിടുന്ന് ഈ പ്രയോഗം ൧൦൨൫-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ അടുക്കൽ ഒരിക്കൽ കാണിച്ചതായി ഞാൻ കേട്ടിട്ടുണ്ടായിരുന്നു. ആ തിരുമനസ്സുകൊണ്ട് അവിടത്തേയ്ക്കു വളരെ ഇഷ്ടനായിരുന്ന ആ അമ്മാവന്റെ അടുക്കൽ വരുത്തിവെടിവെയ്ക്കുന്ന പ്രയോഗം ഒന്നു കാണിക്കണം എന്ന് ഒരിക്കൽ നിർബന്ധിച്ചു. എത്രയും വൈമനസ്യത്തോടെ സമ്മതിച്ച് ഒരു അപരാഹ്നത്തിൽ തെക്കെത്തെരുവു മാളികയുടെ താഴെ തോക്കുനിറച്ചു വെച്ചുംകൊണ്ട് മഹാരാജാവു ഒരുമിച്ചു നിൽക്കവെ കാൽ മണിക്കൂറുനേരം ധ്യാനനിഷ്ഠനായി സ്ഥിതിചെയ്തു. അപ്പോൾ ഒരു സൃഗാലം (കുറുക്കൻ) അത്യന്തം അവശമായി നാക്കു തള്ളിക്കൊണ്ട് നളികഹസ്തനായ അമ്മാവന്റെ അഭിമുഖമായി വരുന്നതു കണ്ടിട്ട് എല്ലാവരും വിസ്മയഭരിതന്മാരായി. "സാധു പ്രാണി

യെ വധിക്കരുതു്" എന്നു മഹാരാജാവു കല്പിച്ചതിനോടു സമകാലമായിത്തന്നെ അതു വെടികൊണ്ടു താഴെ വീണു് അല്പം തിരുവുള്ളക്കേടായി. ഈ 'പ്രാണിഹിംസ ചെയ്തതെന്തിനാണു്?' എന്നു ചോദിച്ചതിനു് 'ഇതിനെ വധിച്ചില്ലെങ്കിൽ എൻ്റെ പ്രാണൻ പോകും' എന്നു് അവിടുന്നു് ഉത്തരം പറഞ്ഞു.

അവിടത്തെ അടുക്കൽനിന്നു ഞാൻ പല ഉപദേശങ്ങളും ഗ്രഹിച്ചിരുന്നുവെന്നു ധരിച്ചിട്ടുണ്ടായിരുന്ന കേരളവർമ്മ കൊച്ചുകോയിത്തമ്പുരാൻ മുതലായ എൻ്റെ വയസ്യന്മാർ ഒരു സായാഹ്നത്തിൽ പക്ഷിനായാട്ടുകഴിഞ്ഞു് ശ്രീപാദത്തു വടക്കേത്തോപ്പിൽ ഞാൻ വന്നപ്പോൾ 'വരുത്തി വെടിവെയ്ക്കുന്ന വിദ്യ ഇന്നു് ഒന്നു കാണിച്ചേതീരു' എന്നു വലിയ നിർബന്ധമായി എന്നെ പിടികൂടി. അതുവരെ ആ വിദ്യ ഞാൻ പരീക്ഷിച്ചിട്ടില്ലായിരുന്നതിനാലും വയസ്യന്മാരുടെ നിർബന്ധം ഒഴിക്കത്തക്കതല്ലായിരുന്നതിനാലും ഗുരൂപദേശപ്രകാരം ഒരിക്കൽ പ്രയോഗിച്ചു നോക്കാമെന്നു നിശ്ചയിച്ചു് ഗുരുപാദങ്ങളെ അനുസന്ധാനംചെയ്തു് ഗുരുവാക്യപ്രകാരം പ്രവർത്തിച്ചു. അതിനിടയ്ക്കു് എൻ്റെ വയസ്യന്മാർ വേറെ വിനോദങ്ങളിൽ പ്രവൃത്തിച്ചുകൊണ്ടിരുന്നു. ഏകദേശം പത്തു മിനിട്ടിനുള്ളിൽ ഒരു തടിയൻ മരപ്പട്ടി തോപ്പിൻ്റെ കിഴക്കെ മതിലിൽ കൂടി തെക്കോട്ടായി അത്യന്തം പാരവശ്യത്തോടെ വരുന്നതു കണ്ടയുടനേ ഉണ്ടയിട്ടു നിറച്ചു സന്നദ്ധമാക്കിയിരുന്ന തോക്കുകൊണ്ടു് ഞാൻ അതിനെ വെടിവയ്ക്കയും അതു മതിലിൻ്റെ അപ്പുറത്തേയ്ക്കു മറിഞ്ഞു വീഴുകയും ചെയ്തു. അപ്പോൾ ഇരുട്ടായിത്തുടങ്ങിയിരുന്നതിനാൽ പിറ്റേദിവസം രാവിലെയാണു് എല്ലാവരും ആ ചത്ത മരപ്പട്ടിയെ ചെന്നു കണ്ടതു്. തോക്കിൻ്റെ മുഖം ബന്ധിക്കുകയും മൃഗങ്ങളെ വരുത്തി വെടിവെയ്ക്കയും ചെയ്യുന്ന പ്രയോഗം അതിൽപ്പിന്നെ ഇതുവരെയും ഞാൻ ചെയ്തിട്ടില്ല. ഇനി ഒരിക്കലും ചെയ്വാൻ എനിക്കു ശക്തിയുമില്ല.

ഇതുവരെ എനിക്കു സാമാന്യം നല്ലതായ ഒരു തോക്കു കിട്ടീട്ടില്ലായിരുന്നു. ൧൦൩൫-ാമാണ്ടു നാടുനീങ്ങിയ തിരുമനസ്സുകൊണ്ടു് എൻ്റെ വെടിഭ്രമവും ഞാൻ ഒരു വങ്കൻകോട്ടപ്പിടിത്തോക്കാണു് ഉപയോഗിച്ചിരുന്നതെന്നുള്ള വിവരവും അറിഞ്ഞു് ഒരിക്കൽ എന്നോടു് ഇപ്രകാരം അരുളിച്ചെയ്തു:—'ഞാൻ ഒരു നല്ല തോക്കു തരാം. എന്നാൽ വെടിവയ്ക്കുന്നതിലേയ്ക്കു ഞാൻ ഇങ്ങനെ ഉത്സാഹിപ്പിക്കുന്നു എന്നുവെച്ചു തുമ്പില്ലാതെ ഒന്നും കാട്ടരുതു്. ഞാൻ ചെറുപ്പത്തിൽ വെടിവയ്ക്കാറുണ്ടായിരുന്നു. എന്നെ ആ വിദ്യ അഭ്യസിപ്പിച്ചതു് അപ്ഫൻ തന്നെയായിരുന്നു.' എന്നിൽ അത്യന്ത വാത്സല്യം ഉണ്ടായിരുന്ന ആ മഹാരാജാവിനാൽ പ്രതിശ്രുതമായ കാര്യത്തെ നിറവേറ്റിയതു് തദനന്തരം സിംഹാസനാരോഹണം ചെയ്ത ആയില്യംതിരുനാൾ മഹാരാജാവായിരുന്നു.

തിരുവനന്തപുരത്തിനു സമീപമായ വഞ്ചിയൂർ എന്ന സ്ഥലത്തു് കുഞ്ഞൻ എന്നു പേരായി അതിസമർത്ഥനായ ഒരു കൊല്ലൻ ഉണ്ടായിരുന്നു. ഇപ്പോഴും അവൻ്റെ ശേഷക്കാരനായി ഒരു നല്ല വേലക്കാരൻ ഉണ്ടു്. സാക്ഷാൽ

മണിമാളികയിലെ മണി ആദ്യം തീൎത്തും ഇപ്പോൾ അററകുററം തീക്കുന്നതും ഈ വഞ്ചിയൂർകൊല്ലന്മാർ തന്നെയാണ്. ഇവരുടെ പൂൎവന്മാരിൽ ഒരുത്തൻ ദേശാന്തരത്തിൽ പോയി, തങ്ങളുടെ തൊഴിലിന്റെ രഹസ്യത്തെ ആൎക്കും കാണിച്ചുകൊടുക്കയില്ലെന്നു നിർബന്ധമുള്ളവരായ ചില അയസ്കാരന്മാരുടെ അടുക്കൽചെന്ന് അന്ധനാണെന്നുള്ള ഭാവത്തോടെ അവരോടുകൂടി താമസിച്ചാണ് ഗൂഢങ്ങളായ പല തത്വങ്ങളും ഗ്രഹിച്ചതെന്നും, ഒരിക്കൽ അവന്റെ ആന്ധ്യം യഥാൎത്ഥം തന്നെയോ എന്നു പരീക്ഷിക്കുന്നതിനായി അമേദ്ധ്യമായ ചില സാധനമെല്ലാം അവന്റെ മുമ്പിൽ വെച്ചുകൊടുത്തപ്പോൾ നിസ്സംശയമായി അവൻ അതു ഭക്ഷിക്കാൻ ഭാവിച്ചതുകണ്ട് അവൎക്കു ദയയും വിശ്വാസവും ജനിച്ച് അവനെ അമേദ്ധ്യഭക്ഷണത്തിൽ നിന്നു നിവാരണം ചെയ്ത് അവരുടെ ആപ്തപരിചാരകനാക്കി എന്നും ഉള്ള കഥ വഞ്ചിയൂർ കുഞ്ഞൻ തന്നെ എന്നോടു പറഞ്ഞിട്ടുണ്ട്. ആ വഞ്ചിയൂർ കുഞ്ഞനെക്കൊണ്ടായിരുന്നു അപ്പോൾ മഹാരാജസ്ഥാനാരൂഢനായ ആയില്യംതിരുനാൾ തിരുമനസ്സുകൊണ്ട് ബഹുരസികനായ ഒരു കേപ്പ് വെയ്ക്കുന്ന ഒററക്കുഴൽതോക്കു ഉണ്ടാക്കിച്ചു എനിക്കു തന്നതു്. മുപ്പത്താറാമാണ്ടു നാടുനീങ്ങിയ തിരുമനസ്സിലെ മക്കളായ തമ്പിമാരും മററു ചിലരും ആ തോക്കിൽ വളരെ താല്പൎയ്യപ്പെട്ടു എന്നും എനിക്കായിട്ടുണ്ടാക്കിച്ചതാകകൊണ്ട് അവൎക്കു കൊടുത്തില്ലെന്നും ആയില്യംതിരുനാൾ എന്നോടു കല്പിച്ചു. ആ തോക്കു കണ്ട് പല യൂറോപ്യന്മാരും വളരെ വിസ്മയിച്ചിട്ടുണ്ട്. അത്യന്തരമണീയമായ ആ തോക്കു കിട്ടിയപ്പോൾ എനിക്കുണ്ടായ സന്തോഷം അനിൎവാച്യമായിരുന്നു. ഇതിന്റെ ഉപയോഗം അചിരേണ ഞാൻ തിരുമുമ്പാകെ പ്രത്യക്ഷീകരിക്കാമെന്ന് ആയില്യംതിരുമനസ്സിലെ അടുക്കൽ അറിയിച്ചിരുന്നു. തോക്കു കിട്ടിയതിന്റെ അടുത്തദിവസം തന്നെ അപരാഹ്നത്തിൽ ഞാൻ കല്പ്പുറത്തു സവാരി പോയി രണ്ടുമൂന്നു കഴുവൻപക്ഷികളെ വെടിവെച്ചു താഴെ വീഴിച്ചിട്ടുണ്ടായിരുന്നു. മഹാരാജാവു സായാഹ്നത്തിൽ സവാരി എഴുന്നള്ളിയപ്പോൾ വെടികൊണ്ടു ചത്തുകിടക്കുന്ന ആ ഗൃദ്ധ്രങ്ങളെ മാൎഗ്ഗസമീപത്തിൽ കണ്ട് എന്റെ ആദ്യമായ നാളികപ്രയോഗം സഫലമായതിനെക്കുറിച്ചു സന്തോഷിച്ച് എനിക്കൊരു തിരുവെഴുത്തയച്ചു. അതിൽപിന്നീട് ആ തോക്കുകൊണ്ടുതന്നെയായിരുന്നു അനേകം മൃഗങ്ങളേയും പക്ഷികളേയും ഞാൻ വെടിവെച്ചു കൊന്നതു്. കല്ലാലക്കടവിൽനിന്നും വള്ളത്തിൽ കയറി വേളിക്കായൽവരെ സവാരിയായി പോകുന്നതിനിടയ്ക്ക് അനവധി ചീങ്കണ്ണികളേയും മൂന്നുനാലു നീർനായ്ക്കളേയും നാളികപ്രയോഗത്താൽ ഞാൻ നിഗ്രഹിച്ചിട്ടുണ്ട്. നീർനായെ വെടിവെച്ചപ്പോൾ ചില വയോധികന്മാരായ ഭൃത്യന്മാർ ആ ജലജന്തു വളരെ പകയുള്ളതാണെന്നും എപ്പോഴെങ്കിലും ഒരു സമയം തെററാതെ ദ്രോഹിച്ച ആളിൽ വൈരനിൎയ്യാതനം ചെയ്യുമെന്നും എന്നെ പറഞ്ഞു ഭയപ്പെടുത്തി. എന്റെ മൃഗയാസംരംഭത്തിൽ അവരുടെ വാക്കിനെ ഞാൻ ശ്രദ്ധിച്ചില്ല.

ഇപ്രകാരം ജനവാസസ്ഥലങ്ങളിൽ കുറെ ദിവസം മൃഗയാവിനോദം കഴിഞ്ഞതിന്റെ ശേഷം കാട്ടിൽ പോയി ഏതെങ്കിലും വന്യമൃഗങ്ങളെ നാ

യാടണമെന്നുള്ള ആഗ്രഹം എൻെറ മനസ്സിൽ അങ്കുരിച്ചുതുടങ്ങി. തിരുവനന്തപുരത്തിനു സമീപമായ ഉള്ളൂർ, കുളത്തൂർ, കഴക്കൂട്ടം, പാങ്ങപ്പാറ എന്ന പ്രദേശങ്ങളിൽ ചിലർ നായാട്ടു ചെയ്യാറുണ്ടെന്നുള്ള വിവരം അറിഞ്ഞു് അവരിൽ രണ്ടൊരു പ്രധാനികളെ വരുത്തി ആ ദിക്കുകളിൽ എവിടെയെങ്കിലും നായാട്ടിനു പോവാൻ എനിക്കു താല്പര്യമുണ്ടെന്നു പറഞ്ഞപ്പോൾ അവർക്കു വളരെ സന്തോഷമായി. താമസിയാതെ അവർ നിശ്ചയിച്ചുവെച്ച ഒരു ദിവസം തന്നെ ഇദംപ്രഥമമായ എൻെറ വന്യമൃഗനായാട്ടിനായി ഞാൻ പുറപ്പെട്ടു. എൻെറ ഗുരുഭൂതനായ കിളിമാനൂരെ അമ്മാവൻെറ അനുമതിക്കു ഞാൻ ആവശ്യപ്പെട്ടപ്പോൾ അവിടുത്തെ അനുചരനും നായാട്ടിൽ നല്ലവണ്ണം പരിചിതനും ആയ ഒരു ബ്രാഹ്മണനെ കൂടി എൻെറ ഒരുമിച്ചു പോരുന്നതിനു ശിഷ്യവത്സലനായ അവിടുന്നു പറഞ്ഞയച്ചു. ഉള്ളൂർ ചെന്നു് സ്നാനം, സ്വാമിദർശനം മുതലായതു കഴിച്ചു് അന്നു സുഗമമല്ലാതിരുന്ന മാർഗ്ഗത്തിൽ കൂടി മൂന്നുനാലു നാഴിക പോയപ്പോൾ അവിടെ ഏകദേശം, ഇരുപതഞ്ചു നായാട്ടുകാർ സന്നദ്ധന്മാരായി നിൽക്കുന്നുണ്ടായിരുന്നു. അവരുടെ തോക്കുകളെല്ലാം പ്രായേണ പഴയരീതിയിൽ തീക്കല്ലു വെച്ചിട്ടുള്ളവയായിരുന്നു. അല്പം ഉപപത്തിയുള്ളവരായ മൂന്നുനാലുപേരുടെ തോക്കുകൾ മാത്രമേ കേപ്പുവച്ചവ ആയിരുന്നുള്ളു. അവരിൽ മിക്കവരുടേയും അരയിൽ ഒരു തോൽസഞ്ചി കെട്ടിയിരുന്നതിൽ ഒരു ചിരട്ടക്കുടുക്കയിൽ കുറെ വെടിമരുന്നും തോക്കിൻെറ കുറ്റി തെളിക്കാനും മററുമുള്ള ചില സാധനങ്ങളും അവരുടെ വിശപ്പിനെ ശമിപ്പിക്കാനുള്ള ചില ഭക്ഷ്യങ്ങളും ഉണ്ടായിരുന്നു. അവർ ഉപയോഗിച്ചിരുന്ന വെടിമരുന്നു പ്രായേണ നാട്ടിൽ ഉണ്ടാക്കപ്പെട്ടതു് ആയിരുന്നതിനാൽ പലപ്പോഴും തോക്കിൻെറ കുറ്റി കത്താതെ വെടി തീരാതിരിക്കാറുള്ളതുനിമിത്തം അവരിൽ മിക്കവരും കുറ്റിക്കുമാത്രം എൻെറ കൈവശം ഉണ്ടായിരുന്ന ശീമമരുന്നിനു് ആവശ്യപ്പെടുകയും ഞാൻ അതു കൊടുക്കുകയും ചെയ്തു. അന്നു നായാട്ടിനായി നിയന്ത്രിക്കപ്പെട്ടിരുന്നവരിൽ തൽക്കാലം വന്നുചേരാത്തവരായ ചിലരെ സങ്കേതം അറിയിക്കുന്നതിനായി അവരിൽ പ്രധാനിയുടെ ആജ്ഞാപ്രകാരം ഒരു വെടി വയ്ക്കപ്പെട്ടപ്പോൾ ഏതോ ഒരു മൃഗം വധിക്കപ്പെട്ടു എന്നു് എനിക്കുണ്ടായ ഭ്രമത്തെ വാസ്തവം ധരിച്ചു് അവർ നിരാകരിച്ചു. അവരുടെ വകയായി മൂന്നുനാലു നായാട്ടുപട്ടികൾ ഉണ്ടായിരുന്നു. എന്നാൽ അവയിൽ പ്രഥമഗണനീയൻ ആയിരുന്നതു 'മണിയൻ' എന്ന വിദേശീയവർഗ്ഗ്യനായ വിശ്വാകദ്രൂവത്രേ. അതിൻെറ മൃഗയാകുശലതയെക്കുറിച്ചു് ഞാൻ പല സന്ദർഭങ്ങളിലും അത്യന്തം വിസ്മയിച്ചിട്ടുണ്ടു്. മററുള്ള ശ്വാക്കളിൽ ചിലതു പ്രാണനെ തൃണീകരിച്ചും വന്യമൃഗങ്ങളെ ആക്രമിക്കുന്നതിൽ ധൈര്യാതിരേകം കാണിച്ചിരുന്നെങ്കിലും നാട്ടുകാരുടെ ഹിതാനുസരണത്തിൽ മണിയനെ അതിശയിച്ച ഒരു മൃഗയാകുശലനെ ഞാൻ കണ്ടിട്ടില്ല. മൃഗയാപ്രവർത്തകന്മാരാൽ ജിഘാംസിതമായ മൃഗത്തെ കണ്ടെങ്കിലല്ലാതെ മണിയൻ ഒരിക്കലും കുരയ്ക്കുയില്ല. മററുള്ള ശ്വാക്കൾ ചെവിയൻ, ക്രൂരൻ മുതലാ

യ ചെറിയ ജന്തുക്കളെ കണ്ടാലും കുരച്ചുംകൊണ്ട് പിന്നാലെ പായുകയും, യദൃച്ഛയാ ഒരു പുലിയെ കണ്ടുകൂടിയാൽ അതിനെ സധൈര്യം ''അനുധാവനം ചെയ്തു ചിലപ്പോൾ അതിന്റെ ചപേടികാസമ്മാനം വാങ്ങിക്കൊണ്ടു പിൻവാങ്ങി കഥാശേഷി ഭവിക്കയും ചെയ്യാറുണ്ടായിരുന്നു.

എന്റെ താല്പര്യപ്രകാരം വന്നുചേർന്നിരുന്ന ആ നായാട്ടുകാർ അന്നത്തെ നായാട്ടിനായി പര്യവേക്ഷണം ചെയ്തു നിശ്ചയിച്ചിരുന്ന കാട് നിമ്നോന്നതങ്ങളായ പ്രദേശങ്ങളോടും ഇടയ്ക്കിടെ ചെറിയ കുന്നുകളോടും കൂടിയതും, മദ്ധ്യേ മദ്ധ്യേ വിസ്താരം കുറഞ്ഞ കേദാരങ്ങളാലും ചില പല്വലങ്ങളാലും സങ്കീർണ്ണവും അവിടവിടെ ഏതാനും പറങ്കിമാവുകളും പുന്നമരങ്ങളും മാത്രമൊഴിച്ചു മററു യാതൊരു ഫലവൃക്ഷവും ഇല്ലാത്തതും ആയിരുന്നു. എന്നാൽ ഏകദേശം ഒരാൾപ്പൊക്കമുള്ള ചെടികളാൽ നിബിഡമായ ആ കാട്ടിൽ ഇടയ്ക്കിടെ ചില തുറന്ന സ്ഥലങ്ങളും ഉണ്ട്. അതിൽ സാധാരണമായി പന്നികളെ ധാരാളം കാണാറുണ്ടായിരുന്നു. അപൂർവമായി മാൻ, കേഴ, മുള്ളൻപന്നി ഇവയേയും കാണാറുള്ളതായി നായാട്ടുകാർ എന്നോടു പറഞ്ഞു. ഇതുകൂടാതെ ആ കാട്ടിൽ പുലികളും ധാരാളമുണ്ടായിരുന്നു. എന്നാൽ എത്രയും അപൂർവമായിട്ടേ അവയെ നായാട്ടിനിടയ്ക്കു കണ്ടുകൂടാനിടയായിട്ടുള്ളു. ആ പ്രദേശത്തെ നായാട്ടുകാർ കൂടുകൾ തീർപ്പിച്ചുവെച്ചു പുലികളെ ബന്ധനത്തിലാക്കി വധിക്കയാണു പതിവ്. അവർ നായാട്ടിൽ ഒരിക്കലും അവയെ എതിർക്കയില്ല. യദൃച്ഛയാ വെടിക്കു തരമായി സമീപത്തിൽ കണ്ടാലും ഒഴിഞ്ഞു പോരികയേയുള്ളു.

മേൽ വിവരിച്ചപ്രകാരം അന്നു നായാട്ടിനു നിശ്ചയിക്കപ്പെട്ട സ്ഥലത്തിന്റെ സ്വഭാവവും അതിൽ പുലികൾകൂടി ഉണ്ടെന്നുള്ള വിവരവും അറിഞ്ഞതിന്റെ ശേഷം ഒരു പുലിയെ കാണാൻ തരമുള്ള സ്ഥലത്ത് എന്നെ കൊണ്ടുചെന്നാക്കണമെന്നു ഞാൻ താല്പര്യപ്പെട്ടപ്പോൾ ഒരു വയോധികനായ നായാട്ടുകാരൻ 'അതൊക്കെ അടിയങ്ങൾക്കറിയാം. അടിയങ്ങൾ എഴുന്നെള്ളിച്ചു കൊണ്ടുപോയിരുത്തുന്ന സ്ഥലത്തിരുന്ന് അവിടെ വന്നുകേറുന്ന മൃഗത്തെ വിട്ടുകളയാതെ സൂക്ഷിച്ചു വെടിവെച്ചുകൊണ്ടാൽ മതി' എന്ന് എന്നോടു നിർദ്ദാക്ഷിണ്യമായി ശാസനാരൂപേണ പറഞ്ഞു. ആ മനുഷ്യൻതന്നെയാണ് എന്നെ ലലാടന്തപമായ സമയത്തു ദുർഗ്ഗമമായ മാർഗ്ഗത്തിൽ കൂടി അന്നു നായാട്ടിനു നിർദ്ദേശിക്കപ്പെട്ടിരുന്ന വനത്തിൽനിന്നു പന്നി ഇളകിവരുന്നതായ മാർഗ്ഗത്തിൽ കൂട്ടിക്കൊണ്ടുപോയി ഇരുത്തിയത്. അങ്ങനെയുള്ള കടവിനു നായാട്ടുകാർ ചെറുപ്പ് എന്നാണ് വ്യവഹരിക്കുന്നത്. എന്നെ കൊണ്ടുപോയി ചെറുപ്പിൽ ഇരുത്തിയുംവെച്ച് ആ വൃദ്ധൻ അല്പം അകലെയായി ഒരു ദിക്കിൽ ചെന്നിരുന്നു. കിളിമാനൂർ അമ്മാവൻ എന്റെകൂടെ അയച്ച 'കുഞ്ചിക്കിട്ടൻ' എന്ന പട്ടർ അടുത്തു മററൊരു ദിക്കിൽ എന്റെ കോട്ടപ്പിടിത്തോക്കു നിറച്ചു വെച്ചുംകൊണ്ടു ചെന്നുനിന്നു. ഞങ്ങൾക്കു പരസ്പരം കാണാൻ പാടില്ലായിരുന്നു. നായാട്ടുകാർ അന്ന് ആ വനത്തെ പര്യവേക്ഷണംചെയ്യുമ്പോൾ ഒരു വലിയ

പന്നിയുടെയും രണ്ടോ മൂന്നോ ചെറിയ പന്നികളുടെയും സദ്യോജാതകളായ, നനവോടുകൂടി ചെളിപുരണ്ട പദപംക്തികളെ കണ്ടതായി' എന്നോടു പറഞ്ഞു. അപ്പോൾ ദശരഥമഹാരാജാവിന്റെ മൃഗയാപ്രസ്താവത്തിൽ മഹാകവി കാളിദാസൻ ചെയ്തിട്ടുള്ള അധോലിഖിതമായ പദ്യം എന്റെ സ്മൃതിപഥത്തെ ആരോഹണം ചെയ്തു:—

ഉത്തസ്ഥുഷസ്സപദി പല്വലപങ്കമദ്ധ്യാ-
ന്മുസ്താപ്രരോഹകബളാവയവാനകീർണ്ണം
ജഗ്രാഹ സദ്രുതവരാഹകുലസ്യ മാർഗ്ഗം
സുവ്യക്തമാർദ്രപദപങ്‌ക്തിഭിരായതാഭിഃ.

ഈ വിവരം അറിഞ്ഞപ്പോൾ ആ കാട്ടിൽ പന്നികൾ ധാരാളമുണ്ടെന്നു നിശ്ചയം വന്നപ്പോൾ അന്നത്തെ ഉദ്യമത്തിനു വൈഫല്യം വരാനിടയില്ലെന്നു സമാധാനത്തോടുകൂടി ഏകദേശം രണ്ടുമൂന്നു മണിക്കൂറുനേരം ഞാൻ ആ സ്ഥലത്തുനിന്നു. അതിനിടയ്ക്കു ഒരിക്കൽ ആ വൃദ്ധന്റെ അടുക്കൽചെന്ന് 'എന്താണ് ഒരൊച്ചയും ഓശയും ഒന്നും കേൾക്കാത്തത്?' എന്നു ചോദിച്ചപ്പോൾ 'ചെറുപ്പിൽ ചെന്നിരിക്കണം, അനങ്ങരുത്, മിണ്ടരുത്' എന്നു ഊർജ്ജിതമായി പറഞ്ഞതുകേട്ട് ഞാൻ പൂർവ്വസ്ഥലത്തിൽ വന്നു പത്തുപതിനഞ്ചു മിനിട്ട് കഴിയുന്നതിനു മുമ്പിൽ മദ്ധ്യേയുള്ള ചെറിയ വയലിന്റെ അക്കരെയിൽ അകലെയായി ഒരു കോലാഹലം കേട്ടുതുടങ്ങി. അതിനു മുമ്പിൽ നായാട്ടുകാരുടെ 'മണിയാ! വിടല്ലെടാ! അന്നട വിടാതെടാ!' എന്നും പന്നിയുടെ നടകണ്ടു പട്ടി പോകുന്ന ദിക്കിനെ നിർദ്ദേശിച്ച് 'അതാ വടക്കെടാ—, അതാ വടക്കു പടിഞ്ഞാറെടാ—, അതാ തെക്കെടാ—, അതാ കിഴക്കെടാ—' എന്നിത്യാദിയായും ഉള്ള ഉൽഘോഷങ്ങൾ സ്പഷ്ടീഭവിച്ചു കേട്ടുതുടങ്ങിയിരുന്നു. ഈ വിളികൾ അടുത്തടുത്തുവന്ന് ആ വയലിന്റെ അക്കരെയിലുള്ള കാട്ടിനു സമീപത്തിലെത്തിത്തുടങ്ങിയ സമയം പട്ടികളുടെ കഴുത്തിൽ കെട്ടിയിരുന്ന മണികളുടെ ഘണഘണാശബ്ദവും, നായാട്ടുകാരുടെ അത്യുൽക്കണ്ഠയോടുകൂടിയ 'വിടല്ലേടാ വിടല്ലേടാ' എന്ന് ഉച്ചത്തിൽ മുറകീട്ടുള്ള വിളിയും, പട്ടികളിൽ ചിലതിന്റെ ഉദ്വേഗസൂചകമായ കരച്ചിലും, ഇതിനെല്ലാം ലക്ഷ്യഭൂതമായ ഒരു വലിയ പന്നിയുടെ ഗംഭീരമായ ഗർജ്ജിതവും, ചെറിയ പന്നികളുടെ ഘോരണങ്ങളും ശ്രവണഗോചരീഭവിച്ചപ്പോൾ എനിക്കു അസാമാന്യമായി സംഭ്രമോത്സാഹങ്ങളാൽ മനസ്സ് ഡോലായമാനമായിത്തീർന്നു. അതിനിടയ്ക്കു വയലിന്റെ അക്കരയിൽനിന്നും ഒരു ജന്തു ഒരു ചാട്ടം ചാടുന്ന ശബ്ദംകേട്ട് ഞാൻ നിന്ന സ്ഥലത്തുനിന്നു വയലിന്റെ ഇക്കരയിലേയ്ക്കു് ഇറങ്ങിപ്പോകാൻ ഭാവിച്ചപ്പോൾ അത്യന്തം ജാഗരൂകനായി എന്നെ നോക്കിക്കൊണ്ടു നിന്നിരുന്ന ആ വാർദ്ധീയനായ നായാട്ടുകാരൻ അല്പം എന്റെ സമീപത്തേയ്ക്കു ബദ്ധപ്പെട്ടുവന്ന് ഞാൻ നിന്നിരുന്ന ദിക്കിൽത്തന്നെ നിന്നാൽ മതി, പന്നി അവിടെത്തന്നെ വന്നുകേറും, എന്നു ഹസ്തസങ്കേതംകൊണ്ട് എന്നെ മനസ്സിലാക്കി. വയലിന്റെ അക്കരെ

യിലെ വലിയ കളകളവും ഒരു ജന്തു വയലിൽ ചാടി കേറിവരുന്ന ശബ്ദവും കേട്ടപ്പോൾ എൻെറ സ്നായുക്കളിൽ അല്പം വേപഥു ഉണ്ടായില്ലെന്നില്ല. എന്നാൽ അത്യന്തസംഭ്രാന്തമായി ഒരു പന്നി ഞാൻ നില്ക്കുന്നേടത്തേയ്ക്കു പാഞ്ഞുവരുന്നതു കണ്ടപ്പോൾ എനിക്കു അശേഷമധൈര്യമുണ്ടായില്ല. ആദ്യം എൻെറ നേൎക്കായിത്തന്നെ പാഞ്ഞുവന്ന ആ ജന്തു എൻെറ സ്ഥിരമായ നില കണ്ടയുടനെ അല്പം ഒഴിഞ്ഞോടിത്തുടങ്ങി. അതു് എനിക്കു അനുകൂലമായിട്ടാണു തീൎന്നതു്. അതിൻെറ ഗതിയെ അനുസരിച്ചു ഞാൻ അല്പം തിരിഞ്ഞു് തോക്കിനെ കുഴിയിലൂന്നി സജ്ജീകരിച്ചപ്പോൾ അതു് എനിക്കു സുഖവേദ്യമായ ലക്ഷ്യമായിത്തീരുകയും ഞാൻ അതിൻെറ തോളെല്ലിനെ ലക്ഷീകരിച്ചു് ഉണ്ടയും തറയ്ക്കാലും ഇട്ടു നിറച്ചിരുന്ന തോക്കിനെ ഒഴിക്കയും ചെയ്തു.

ആ വലിയ പന്നി ക്ഷണനേരം എൻെറ അഭിമുഖമായി പാഞ്ഞു വന്നപ്പോൾ തപസ്സു ചെയ്യുന്ന അൎജ്ജുനൻെറ നേൎക്കു സൂകരരൂപധാരിയായ അസുരൻ ചെന്നസമയം ആ വീരൻെറ വിചാരത്തെ പ്രൌഢകവിയായ ഭാരവി വൎണ്ണിച്ചിരിക്കുന്നതു് എൻെറ സ്മരണയിൽ വന്നു. അതെന്തെന്നാൽ—

ഘനപത്രവിദീൎണ്ണസാലമൂലോ
നിബിഡസ്കന്ധനികാഷരുഗ്ണവപ്രഃ
അയമേകചരോഭിവൎത്തതേ മാം
സമരായേവ സമാജുഹൂഷമാണഃ.

വെടി തീൎന്നയുടനെ ആ പന്നി മുട്ടുകുത്തി വീഴുകയും അനന്തരം ക്ഷണത്തിൽ ഒരു ദീനമായ ശബ്ദം പുറപ്പെടുവിച്ചുംകൊണ്ടു് എഴുന്നേററു മുമ്പോട്ടു ഏകദേശം പതിനഞ്ചടി ഓടിപ്പോയി ഒരു ചെറിയ കയ്യാലയ്ക്കപ്പുറമുള്ള നിമ്നസ്ഥലത്തു സാഷ്ടാംഗപാതം ഗതപ്രായമായി നിപതിക്കുകയും ചെയ്തു. പിന്നാലെ ഞാനും ഓടുന്നുണ്ടായിരുന്നു. എൻെറ തോക്കു് ഒരു ഇരട്ടക്കുഴലായിരുന്നെങ്കിൽ എനിക്കു് ഒരു വെടികൂടെ വെച്ചു് ആ പ്രാണിയുടെ പ്രാണവേദനയെ അവസാനിപ്പിക്കാമായിരുന്നു. എൻെറ സമീപത്തു നിന്നിരുന്ന ആ വൃദ്ധവ്യാധൻ പന്നിയെ ഞാൻ വെടിവെച്ച ഉടനെ ഓടിച്ചെന്നു് ആ നിമ്നസ്ഥലത്തു അനങ്ങാൻ വയ്യാതെ വീണുകിടക്കുന്ന ആ ജന്തുവിൻെറ ചെവിക്കുററിയിൽ ഞാൻ നോക്കിക്കൊണ്ടു നിൽക്കവേ തോക്കു തൊടീച്ചുവെച്ചുംകൊണ്ടു് ഒരു വെടിവെച്ചു് അതിൻെറ പ്രാണസങ്കടത്തെ അവസാനിപ്പിച്ചതു എനിക്കു് ഒരാശ്വാസമായി തോന്നി. വലിയ പന്നി കടന്നുപോയതിൻെറ പിന്നാലെ മൂന്നു ചെറിയ പന്നികൾ ഭിന്ന മാൎഗ്ഗങ്ങളിലൂടെ പരിഭ്രമിച്ചു് ഓടിവന്നെത്തിയപ്പോൾ കഞ്ചിക്കിട്ടനും തൽക്കാലം വെടികേട്ടു ബദ്ധപ്പെട്ടു അവിടെ വന്നുചേൎന്ന നാലഞ്ചു നായാട്ടുകാരും അവയെ ലക്ഷീകരിച്ചു വെടിവയ്ക്കയുണ്ടായി. എന്നാൽ ആ ചെറിയ പന്നികളിൽ ഒന്നിനെങ്കിലും അതിലൊരു വെടിപോലും കൊണ്ടില്ല. അതു് അവയുടെ ആയുൎബ്ബലം തന്നെയായിരിക്കാം. അപ്പോൾ ചടപടായമാനമായി ക്ഷണനേരത്തേയ്ക്കു തീൎന്നുകൊണ്ടിരുന്ന വെ

ടികളിൽ ഒന്നും നായാട്ടുകാരിൽ ചിലക്കു തന്നെയും കൊള്ളാതിരുന്നതിനെക്കുറിച്ചാണ് എനിക്കു ആശ്ചര്യം തോന്നിയതു്. ചെറിയ പന്നികളെല്ലാം മറുവശത്തെ കാട്ടിലേയ്ക്കു കടന്നുപോയിക്കഴിഞ്ഞതിൻെറ ശേഷം അന്നത്തെ നായാട്ടിനെ മതിയാക്കി എല്ലാവരും ആ ചത്തുകിടന്ന വലിയ പന്നിയുടെ സമീപത്തു വന്നുകൂടി. അവരുടെ ഉദ്ദേശ്യം തങ്ങൾക്കു അതിപ്രിയമായ അതിന്റെ ഇറച്ചിയുടെ ഒരു പങ്കു പററണമെന്നായിരുന്നു. എന്നാൽ അധികമാംസത്തി

വെടിവെച്ചു കൊള്ളിച്ച ആരു തന്നെയാണ് അത്യന്തമാംസളമായ 'കുറങ്ങ്' എന്നു നായാ ദത്തിന്റെ ഒരു ഭാഗം ആയാളിൻെറ അവകാ പ്പോൾ എൻെറ അവകാശത്തെ ആ വൃദ്ധ ിക്കുന്നതായി ഞാൻ അവരെ ഗ്രഹിപ്പിച്ചു. ല്ലാത്ത അതിൻെറ ഇറച്ചി കൂടാതെ ഏതെ ദന്നതിന് അവക്കു സമ്മതമുണ്ടെങ്കിൽ അതി തെയൽമായൽ ഒന്നുണ്ടായിരുന്നതിനെ കിട്ടി പേക്ഷിച്ചതിൻവണ്ണം പത്തു ദിവസത്തിനകം യെ അവർ കൊണ്ടുവന്നു തരികയും ഞാൻ ് പിടി ഉണ്ടാക്കിച്ചു വളരെ നാരം ഉപയോ ്ത. വൃദ്ധ വ്യാധന് അധികപ്പെട്ട വരാഹത്തി കിട്ടിയതിനെക്കുറിച്ചുള്ള സന്തോഷം അനിവ് ന് എഴുപതിനുമേൽ വയസ്സായിരുന്നു എങ്കി മനസ്സിന് അശേഷം ഉത്സാഹക്കുറവും ഉണ്ടാ മയത്തു എന്നെ ചെറുപ്പു സ്ഥലത്തേയ്ക്കു കൂട്ടി വിയത്തൊലിച്ചു പരവശനായി കാട്ടിൽ കണ്ട മററും പറിച്ചു വായിലിട്ടുകൊണ്ടിരുന്നപ്പോൾ സ്വേദകണികപോലും പൊടിക്കയാകട്ടെ കുടി യാരം സ്വീകരിക്കയാകട്ടെ ചെയ്തില്ല. അപ്പോൾ ലശൈർഭിന്നം' എന്ന മഹാകവിവാക്യത്തെ ിന്നെയും പതിനഞ്ചു സംവത്സരത്തിനുമേൽ ണ്ട്.

യ കാട്ടിൽ കടന്നുള്ള നായാട്ട് അചിന്തിതമാ തിനെക്കുറിച്ച് എനിക്കു വളരെ കൃതാർത്ഥതയു ത്തിൽ ഒരുത്തക്കും ഇപ്രകാരം ജയം സിദ്ധി ം ഐകകണ്ഠ്യേന സമ്മതിച്ചു പറഞ്ഞു.

ഷം ഞാൻ ആറേഴ നാഴിക നടന്നു ഉള്ളൂരി യിൽ കയറി അത്യന്തം ശ്രാന്തനായി കോട്ടയ്ക്കു യാസ്മരണകളിൽ ഒന്നാമതായി സംഭവിച്ച പ്പോൾ ഇവിടെ പ്രതിപാദിച്ചു. ഇനിയും രോമ

ന ഒന്നാമതായി ആ പന്നിയെ അവകാശി എന്നും അതിൻെറ ട്ടുകാർ വ്യവഹരിക്കുന്ന പാശ്ചാ ശമാണെന്നും അവർ പറഞ്ഞ നായാട്ടുകാരനു വിട്ടുകൊടുത്തിരി എനിക്കു ഉപയോഗം ലേശമി ങ്കിലും ഒരു അവയവം വിട്ടുതര ൻെറ തോററകളിൽ അധികം യാൽ കൊള്ളാമെന്നു അവരോട സാമാന്യം വലുതായ ആ തോറ ഒരു പിശാത്തിക്കു അതുകൊണ്ട ഗിച്ചുകൊണ്ടിരിക്കയും ചെയ്തു. ൻെറ ഇറച്ചിയുടെ സിംഹഭാഗം ചനീയമായിരുന്നു. ആ മനുഷ്യ ലും ദേഹത്തിനു തീരെ ഗ്ലാനിയും യിരുന്നില്ല. അന്നു മദ്ധ്യാഹ്ന ച്ചുകൊണ്ടുവന്ന സമയം ഞാൻ കുരണ്ടിപ്പഴവും ചെത്തിപ്പഴവും ആ വൃദ്ധൻെറ ദേഹത്തിൽ ഒരു ക്കാൻ കൊടുത്ത കരിക്കിനെ അ 'രവികിരണസഹിഷ്ണു സ്വേദ ഞാൻ ഓത്തു. ആ ജരഠൻ പി ജീവിച്ചിരുന്നതായി എനിക്കറിവ

എൻെറ ഇദംപ്രഥമമാ യ വിജയത്തിൽ പര്യവസാനിച്ച ണ്ടായി. ആദ്യമായ മൃഗയോദ്യമ ച്ചിട്ടില്ലെന്നു നായാട്ടുകാരെല്ലാവര

അന്ന് അതിൻെറ ശേ ലെത്തി. അവിടെ നിന്നും കുതിര ത്തു വന്നുചേൻ. എൻെറ മൃഗ ഈ വൃത്താന്തത്തെ മാത്രം ഇപ്പോ

ഹർഷങ്ങളുമായ പല സംഭവങ്ങളും എന്റെ നാട്ടിൽ ഓരോ സന്ദർഭങ്ങളിൽ ഉണ്ടായിട്ടുള്ളവയെ ഇപ്പോൾ പ്രസ്താവിച്ചുതുടങ്ങിയാൽ അവസാനിക്കാത്തതിനാൽ തൽക്കാലം ഈ ഉപന്യാസത്തെ ഉപസംഹരിക്കുന്നു.

ഭാഷാപോഷിണി. കേരളവർമ്മ വലിയകോയിത്തമ്പുരാൻ സി. എസ്സ്. ഐ.

(൦)

## ആത്മനിരൂപണം *

മനുഷ്യസ്വഭാവത്തെക്കുറിച്ച് ഏററവും പ്രാചീനവും സാമാന്യവുമായ സങ്കല്പം, മനുഷ്യനിൽ രണ്ടു ഭാഗങ്ങൾ ഉൾപ്പെട്ടിരിക്കുന്നു എന്നാകുന്നു. ആത്മാവും ശരീരവും; ആത്മാവു താൻ തന്നെ; ശരീരം, തന്നെ സംബന്ധിച്ചതു്. ആത്മാവിന്റെ നിലയിൽ താൻ സ്വതന്ത്രനാകുന്നു. ശരീരത്തിൽ വസിക്കുന്ന ആത്മാവിന്റെ നിലയിൽ താൻ ബദ്ധനാകുന്നു. ശരീരം ആത്മാവിനെ പരിചരിക്കുകയും സഹായിക്കുകയും ചെയ്യുന്നു. ആത്മാവു് പരലോകത്തെ ലക്ഷ്യമാക്കിക്കൊണ്ടു് ശരീരബന്ധം വിട്ടുപോകാൻ ആഗ്രഹിക്കുന്നു. ശരീരം അതിനെ ഇഹലോകത്തിലേക്കു് ആകർഷിക്കുന്നു. ഇതാണു് ചീനക്കാർ, പാരസീകന്മാർ, ഹിന്തുക്കൾ, റോമക്കാർ, യവനന്മാർ ഇവരുടെ എല്ലാവരുടേയും സാധാരണയായ വിശ്വാസം.

മനുഷ്യനിൽ അഭൂതാത്മകമായ ഒരു ഭാഗമുണ്ടെന്നു മിക്ക ജനങ്ങളും പ്രകൃത്യാതന്നെ വിശ്വസിച്ചുപോരുന്നു. ആ ഭാഗം കാണ്മാനും കേൾക്കുവാനും സ്പർശിക്കുവാനും മററും വയ്യാത്തതും ജ്ഞാനത്തിന്നു മാത്രം പ്രത്യക്ഷമായിട്ടുള്ളതും ഭൂതാത്മകമായ ആവരണം നശിച്ചു വേർപെട്ടുപോകുമ്പോൾ ശേഷിക്കുന്നതുമായ എന്തോ ഒന്നാകുന്നു. ഈ സർവ്വസമ്മതമായ അഭിപ്രായത്തിന്നു ലക്ഷ്യം, ഭൂതപ്രേതങ്ങളെക്കുറിച്ചു കാലദേശവ്യത്യാസംകൂടാതെ പൊതുജനങ്ങളിൽ കണ്ടുവരുന്ന വിശ്വാസംതന്നെ. മനുഷ്യനിൽ ശരീരമല്ലാതെ മറെറാന്നും ഇല്ലെങ്കിൽ ശരീരം നശിച്ചാൽ മറെറാന്നും ശേഷിക്കുവാൻ തരമുള്ളതല്ല. അതുകൊണ്ടു് ഭൂതപ്രേതങ്ങളിൽ ഒരുവനു വിശ്വാസമുണ്ടെങ്കിൽ അവന്നു് ആത്മാവിലും വിശ്വാസമുണ്ടായിരിക്കണം. പഴയ തത്വജ്ഞാനികളിൽ പ്രസിദ്ധന്മാരായ ഹിന്തുക്കളും മററു മതക്കാരും ആത്മാവു ശരീരത്തിൽ നിന്നു വിഭിന്നമായും ശരീരത്തിന്നു കാരണമായും ഉള്ളതാണെന്നാണു് ഉപദേശിച്ചിട്ടുള്ളതു്. ആത്മാവിന്റെ സ്വഭാവത്തെക്കുറിച്ചു പല അഭിപ്രായങ്ങളുണ്ടെങ്കിലും ഏതെങ്കിലും ഒരുവിധത്തിൽ അതിനെ എല്ലാവരും സ്വീകരിച്ചിട്ടുണ്ടു്. ശരീരംതന്നെ സ്ഥൂലവസ്തുക്കളിൽനിന്നു് അതിക്രമിച്ചിട്ടുള്ള ഒന്നാകുന്നു. അതിന്റെ അംശങ്ങൾ എങ്ങിനെതന്നെ യോജിച്ചാലും തന്നെത്താൻ

* Materialsim and Antheism refuted by Tames Freeman Blarke.

ഒരു ജീവനുള്ള ശരീരമായിത്തീരുന്നില്ല. ചേതനയുള്ള ശരീരത്തിനു ബീജമായിട്ടുള്ള ജീവൻ ഉള്ളേടത്തൊക്കെ ശരീരാംശങ്ങൾക്കു സംയോഗത്തെ ഉണ്ടാക്കുന്നതായ ആത്മാവും ഉണ്ടായിരിക്കണം.

മനുഷ്യശരീരത്തിലുള്ള സ്ഥൂലവസ്തുവിന്റെ പരമാണുക്കൾ വന്നുകൊണ്ടും പോയിക്കൊണ്ടും ഇരിക്കും. മുമ്പു ശരീരത്തിലുണ്ടായിരുന്ന പരമാണുക്കളൊന്നും ഇപ്പോൾ ഉണ്ടായിരിക്കയില്ല. എന്നാൽ ശരീരാംശങ്ങൾക്ക് എങ്ങിനെയാണ് സംയോഗം ഉള്ളതായിക്കാണുന്നത്? അതിനുള്ള കാരണം പ്രത്യക്ഷമല്ല, ശസ്ത്രവൈദ്യന്റെ കത്തികൊണ്ടും പരിശോധിച്ചാൽ പ്രത്യക്ഷപ്പെടുന്നതുമല്ല; രസതന്ത്രപ്രകാരമുള്ള അതിസൂക്ഷ്മമായ പരിശോധനയ്ക്കു വിഷയമായിട്ടുള്ളതുമല്ല. ശരീരത്തിന്റെ പരമാണുരൂപങ്ങളായ അംശങ്ങളെ സംഭരിച്ചുകൊണ്ടും കരുപ്പിടിപ്പിച്ചുകൊണ്ടും മാററിക്കൊണ്ടും എന്തോ ഒരു ശക്തി അവിടെ ഉണ്ടെന്നുമാത്രം നമ്മൾക്കറിയാം.

ആത്മാവിന്റെ സത്സ്വഭാവത്തെക്കുറിച്ച് ഏററവും പ്രത്യക്ഷമായ തെളിവ് ആത്മാവിൽ സർവ്വവ്യാപ്തമായ വിശ്വാസത്തെ ഉണ്ടാക്കുന്നതിനുള്ള ഹേതുവും ജീവികളുടെ ശരീരാംശങ്ങൾക്കുള്ള യോജിപ്പുംതന്നെയാകുന്നു. എന്നാൽ അംശങ്ങൾ വന്നുപൊയ്ക്കൊണ്ടിരിക്കുന്നതും ആകൃതിക്കു മാററം വരാത്തതുമായ ചില വസ്തുക്കളുമുണ്ട്. അങ്ങനെയുള്ള വസ്തുക്കളിൽ ആത്മാവുണ്ടെന്നു നമ്മൾ ശങ്കിക്കാറില്ല. മലയുടെ കൊടുമുടിയിൽ തങ്ങിനില്ക്കുന്ന മേഘരൂപമായ നീരാവിയുടെ അംശങ്ങൾ ഒരു ഭാഗത്തുനിന്നു പോയിക്കൊണ്ടും മറുഭാഗത്തു വന്നുകൂടിക്കൊണ്ടും ഇരിക്കുന്നുണ്ട്; ആകൃതിക്കു വ്യത്യാസം വരുന്നതുമല്ല. മേഘത്തിന്റെ ആകൃതിക്കു മാററം വരാത്തതു പ്രത്യക്ഷങ്ങളും ബാഹ്യങ്ങളുമായ കാരണങ്ങളാലാകകൊണ്ട് ഇവിടെ ആത്മാവുണ്ടെന്നു ശങ്കിക്കരുത്. നീരാവി മലയുടെ ഒരുവശത്തുകൂടി ഉയർന്ന് കൊടുമുടിക്കടുത്തെത്തുമ്പോൾ അപ്രത്യക്ഷമായ ആവി തണുപ്പുതട്ടി പ്രത്യക്ഷങ്ങളായ ജലകണങ്ങളായിത്തീർന്നു മേഘരൂപത്തെ പ്രാപിക്കുന്നു. അപ്പോൾ മറുവശത്തുള്ള ജലകണങ്ങൾ സാനുക്കളിൽ കൂടി സഞ്ചരിച്ച് ചൂടുതട്ടുമ്പോൾ വീണ്ടും ആവിയായിത്തീരുന്നു. ഇങ്ങനെ ഒരുവശത്തു നീരാവി വെള്ളമായി ശിഖരങ്ങളിൽ തങ്ങുകയും മറുവശത്തു ജലകണങ്ങൾ നീരാവിയായി അതിൽനിന്നു വേർതിരികയും ചെയ്തുകൊണ്ട് മേഘരൂപത്തിനു ഭേദം വരാതെ സൂക്ഷിക്കുന്നു. എന്നാൽ ശരീരാംശങ്ങളുടെ സംയോഗത്തിനുള്ള കാരണം ആന്തരവും അപ്രത്യക്ഷവുമാകുന്നു.

പ്രത്യക്ഷം പ്രമാണമെന്നു വാദിക്കുന്ന ലോകായതികന്മാർ അല്ലെങ്കിൽ ചാർവാകമതക്കാർ ആത്മാവ് എന്നൊന്നിനെ അംഗീകരിച്ചിട്ടു പ്രയോജനമില്ലെന്നു സിദ്ധാന്തിക്കുന്നു. ഇന്ദ്രിയഗോചരങ്ങളായ സ്ഥൂലവസ്തുക്കളുടെ കാര്യകാരണഭാവത്താൽ നിന്നു മനുഷ്യനെ സംബന്ധിച്ച സകല സംഗതികളും സാധിക്കാമെന്നാണ് അവരുടെ വാദം. ശരീരം നമ്മൾ കാണുന്നുണ്ട്; ആത്മാവിനെ നമ്മൾ കാണുന്നില്ല; അതുകൊണ്ട് അങ്ങനെ ഒന്നുണ്ടെന്നു പറയുന്നത് അനാവശ്യവുമാകുന്നു. രക്തത്തിൽനിന്ന് അസ്ഥിയും മാംസവുമുണ്ടാകാമെ

ങ്കിൽ അതിന്നുതന്നെ വികാരത്തെയും വിചാരത്തെയും ജനിപ്പിക്കുവാനുള്ള ശക്തി ഉണ്ടാകരുതേ? യകൃത്തിന്ന പിത്തത്തെ ഉത്സർജ്ജിക്കുവാനുള്ള ശക്തി ഉണ്ടെങ്കിൽ തലച്ചോറിന്ന സങ്കല്പങ്ങളെ ഉല്പാദിപ്പിക്കുവാൻ ശക്തിയുണ്ടാകരുതേ? ശരീരത്തിന്ന ചെയ്യുവാൻ കഴിയുന്നതു മുഴുവനും അറിയുന്നതിന്ന മുമ്പ് ശരീരത്തിൽ നിന്ന ഭിന്നമായിട്ടൊന്ന ഉണ്ടെന്ന വിചാരിക്കുവാൻ അവകാശമെന്താകുന്നു?

ഈ ചോദ്യങ്ങളെത്തന്നെ ബലപ്പെടുത്തുന്നതായ ചില കാരണങ്ങളും ഇല്ലെന്നില്ല. ശരീരത്തിന്ന് അസ്വാസ്ഥ്യം സംഭവിക്കുമ്പോൾ മനസ്സിന്നും ക്ഷീണം തട്ടുന്നുണ്ട്. ഒരു കല്ല തലയിൽ വീണ് തലയോട്ടിന്ന് ചതവു തട്ടി ആ ചതവു തലച്ചോറിനെ ബാധിക്കുമ്പോൾ വിചാരശക്തി നശിക്കുന്നുണ്ട്. ആ അമച്ച് മാറുമ്പോൾ വിചാരങ്ങളും പൂർവ്വസ്ഥിതിയിൽ പ്രവൃത്തിക്കുവാൻ തുടങ്ങുന്നുണ്ട്. അതുകൊണ്ട് എല്ലാം ശരീരത്തിന്റെ ഫലമായിട്ടാണെന്നല്ലേ തെളിയുന്നത്? 'ഒരിക്കലുമല്ല' എന്നാകുന്നു വിരോധപക്ഷക്കാർ പറയുന്നത്. ആയുധങ്ങൾ കൂടാതെ ആശാരിക്ക പണിയെടുപ്പാൻ പാടില്ലെന്നു വെച്ച് ആശാരി ആയുധങ്ങളുടെ ഫലമാണെന്ന് ആരെങ്കിലും വിചാരിക്കാറുണ്ടോ? ശിരസ്സിൽ രക്തം അധികമാകയാൽ വിചാരം മങ്ങുന്നില്ലേ? ശരി, ഒരു ജ്യോതിഷി ചീനക്കണ്ണാടിയിൽ കൂടി നക്ഷത്രങ്ങളെ പരിശോധിക്കയാണെന്നിരിക്കട്ടെ; കണ്ണാടിക്ക മൂടൽ തട്ടിയാൽ നക്ഷത്രങ്ങൾ കാണാതാകുന്നുണ്ട് എന്നു വിചാരിച്ച് ജ്യോതിഷി ചീനക്കണ്ണാടിയുടെ ഫലമാണെന്നു പറയാറുണ്ടോ? ആശാരിക്കും ജ്യോതിഷിക്കും പ്രവർത്തിപ്പാൻ ആയുധങ്ങളുടെ സഹായം വേണ്ടിവരും. അതുപോലെതന്നെ ആത്മാവിന്നും ശരീരത്തിന്റെ സഹായം വേണമെന്നേയുള്ളു. ആശാരിയും ജ്യോതിഷിയും പ്രത്യക്ഷത്തിൽ ഉള്ളവരും ആത്മാവു അപ്രത്യക്ഷവും അല്ലേ? എന്നാണെങ്കിൽ ഈ ഉദാഹരണം ആത്മാവുണ്ടെന്ന സാധിപ്പാൻ വേണ്ടി കൊടുത്തിട്ടുള്ളതല്ല. ഒരു വസ്തുവിന്ന മറ്റൊരു വസ്തുവിന്റെ അപേക്ഷയുണ്ടെന്നുവെച്ച് ഒന്ന മറ്റൊന്നിന്റെ ഫലമായി വരുന്നില്ലെന്ന കാണിപ്പാൻവേണ്ടി മാത്രമാകുന്നു.

വീണവായിക്കുന്ന ഒരു ഭാഗവതരെപ്പോലെയാണ് ആത്മാവ്. യന്ത്രത്തിന്ന ശുദ്ധിയുള്ള കാലത്തോളം അതിൽനിന്ന ഭാഗവതർ അതിമധുരങ്ങളായ നാദങ്ങളെ പുറപ്പെടുവിച്ചുകൊണ്ടിരിക്കും. കമ്പികൾക്ക പഴക്കം ചെല്ലുന്തോറും നാദത്തിന്ന കുറവുവരുന്നു. ഒടുവിൽ യന്ത്രം ജീർണ്ണപ്പെടുന്നതോടുകൂടി നാദവും നശിക്കുന്നു. ഇങ്ങനെ നാദം നശിക്കുന്നതിൽ നിന്ന് ഭാഗവതർ നശിച്ചുവെന്ന് ആരെങ്കിലും അനുമാനിക്കാറുണ്ടോ? ഒരു പുതിയ വീണ ഭാഗവതർക്ക കൊടുത്തുനോക്കുക. ഭാഗവതരുടെ പാടവത്തിന്ന് ഒരു കുറവും വന്നിട്ടില്ലെന്ന കാണാം. അതുപോലെതന്നെ ശരീരത്തിന്ന വാർദ്ധക്യം ചെല്ലുന്തോറും തലച്ചോറിന്ന ക്ഷീണം ബാധിക്കുന്നു. ഓർമ്മ നില്ക്കാതാകുന്നു. വിചാരശക്തി കുറയുന്നു. എന്തുകൊണ്ടെന്നാൽ വിചാരാദികളെ പ്രത്യക്ഷപ്പെ

ട്ടുള്ള ആ ഉപകരണം നശിക്കുന്നു; അത്രമാത്രമേയുള്ളു. അവയുടെ ഉല്പാദകൻ നശിച്ചിട്ടില്ല.

ശരീരമുണ്ടെന്നു അനുഭവമുണ്ട്; ആത്മാവിനെക്കുറിച്ച് അനുഭവമില്ല; എന്നു പറയുന്നതുതന്നെ ശരിയല്ല. ആത്മാവിനെപ്പററി നമുക്ക് എത്രത്തോളം അറിവുണ്ടോ അതിലധികം ശരീരത്തെപ്പററി അറിഞ്ഞുകൂടാ.

നമുക്കു ശരീരത്തെപ്പററി അറിവുള്ളതെല്ലാം അതിന്റെ ഗുണങ്ങളാണ്. അത് കഠിനമോ, മൃദുവോ, ദീർഘമോ, ഹ്രസ്വമോ, മധുരമായുള്ളതോ, കൈപ്പുള്ളതോ, കറുത്തതോ, വെളുത്തതോ, സുഗന്ധിയോ, ദുർഗ്ഗന്ധിയോ, രുചിയുള്ളതോ, ഇല്ലാത്തതോ എന്നൊക്കെയാണ് നമുക്കതിനെക്കുറിച്ചറിയാവുന്നത്. ഇതുപോലെയൊക്കെ ആത്മാവിനെപ്പററിയും നമുക്കറിവുണ്ട്. ഓർമ്മ, വിചാരം, ആഗ്രഹം, സ്നേഹം, വൈരം മുതലായ ഗുണങ്ങളോടുകൂടിയതാകുന്നു ആത്മാവ്. സ്പർശിക്കുന്നു, രുചിക്കുന്നു, എന്നറിയുന്നതുപോലെ തന്നെ സ്നേഹിക്കുന്നു, വിചാരിക്കുന്നു, എന്നു ഇടക്കിടയുള്ളതും നമ്മൾ അറിയുന്നുണ്ട്. നമുക്ക് ഉപലബ്ധി എത്രമാത്രം അനുഭവമാകുന്നുവോ അത്രമാത്രം ചിന്തയും അനുഭവമാകുന്നു. ഇന്ദ്രിയങ്ങളെക്കൊണ്ട് അനുഭവപ്പെടാവുന്നതു യാതൊന്നോ അതാകുന്നു സ്ഥൂലവസ്തു. എന്നാൽ വിചാരം മുതലായതു പഞ്ചേന്ദ്രിയങ്ങൾക്കു ഗോചരമല്ലാത്തതുകൊണ്ട് അതൊരു സ്ഥൂലവസ്തുവാകുന്നില്ല. അതിക്രമിച്ചിട്ട് എന്തോ ഒന്നാകുന്നു. സ്ഥൂലവസ്തുവിനെപ്പററി നമുക്കു അറിവുള്ളേടത്തോളം അതിനെപ്പററിയും നമുക്കറിവുണ്ട്.

അത്രമാത്രംകൊണ്ടു പോര, ആത്മാവ് ദേഹത്തെക്കാൾ അധികം പ്രത്യക്ഷമാകുന്നു എന്നുതന്നെ പറയാം. നമ്മുടെ കണ്ണിന്നുനേരെ ഒരു മാമ്പഴമിരിപ്പുണ്ടെന്നിരിക്കട്ടെ. അതു നമ്മുടെ ഇന്ദ്രിയങ്ങൾക്കു വിഷയമായി ഭവിക്കുന്നുണ്ട്. എന്നാൽ എന്തിനെയാണ് വിഷയമാകുന്നത്? ഉരുണ്ടും, നിറമുള്ളതും, സുഗന്ധിയും, രുചിയുള്ളതും ആയ ഒരു വസ്തുവാണ് അനുഭവപ്പെടുന്നത് എന്നു പറയുമായിരിക്കാം. വാസ്തവത്തിൽ അതല്ല. രൂപരസഗന്ധാദികളുടെ ഉപലബ്ധിയാണ് നമുക്ക് അനുഭവപ്പെടുന്നത്. ഉപലബ്ധി വസ്തുവാകുന്നില്ല. ഉപലബ്ധിയിൽ നിന്നു വസ്തുവിനെ നാം ഊഹിക്കുകയാണു ചെയ്യുന്നത്. നമ്മുടെ മനസ്സിലുള്ള അന്തരംഗമായ ഉപലബ്ധി ഉപലബ്ധിയിൽ നിന്ന് ഊഹ്യമായ വസ്തുവിനെക്കാൾ അധികം വിശ്വസിക്കത്തക്കതാകുന്നു. ഉപലബ്ധി അനുഭവവും വസ്തുസത്ഭാവം ഊഹ്യവുമാണെന്ന് വരുമ്പോൾ പ്രകൃതോദാഹരണത്തിൽ മാമ്പഴം ഉണ്ടെന്നു തോന്നുന്നു എന്നല്ലാതെ വാസ്തവത്തിലുണ്ടെന്നു പറവാനാണ് സംശയിക്കേണ്ടത്. രൂപസ്പർശാദികളെക്കൊണ്ടു ശരീരത്തെ ഊഹിക്കുന്നതുപോലെ മനസ്സിലുള്ള വികാരാദികളിൽ നിന്ന് ആത്മാവിനെയും ഊഹിക്കാം.

ആത്മാവ് ശരീരസ്ഥിതിയെ അനുസരിച്ചിരിക്കുന്നുണ്ടെങ്കിൽ ശരീരസ്ഥിതി ആത്മാവിനെയും അനുസരിച്ചിരിക്കുന്നുണ്ട്. ഒരുവൻ ശരീരസൗഖ്യ

ത്തൊട്ടുകൂടി ഇരിക്കുന്നു. അപ്പോൾ അവന്ന് ഒരു എഴുത്തുകിട്ടുന്നു. അവൻ അ തു് പൊട്ടിച്ചു വായിക്കുന്നു. ഉടനെ ചത്ത ശവംപോലെ അനക്കമില്ലാതെ ഭൂമിയിൽ പതിക്കുന്നു. മനസ്സിലുദിച്ച വിചാരം നിമിത്തം ശിരസ്സിൽനിന്നു് ര ക്തം ഞരമ്പുകളിലേക്കു വലിയുന്നു. ഇതിൽനിന്നു ശരീരം ആത്മാവിനെ ബാ ധിക്കുന്നതുപോലെ ആത്മാവു് ശരീരത്തേയും ബാധിക്കുന്നുണ്ടു് എന്നു പ്രത്യ ക്ഷമാകുന്നില്ലേ? ഭൂതാത്മകമായ ശരീരം ആത്മാവിനെ ബാധിക്കുന്നതുകൊ ണ്ടു ആത്മാവു് 'ഭൂതാത്മകം' എന്നു പറയുന്നു. എങ്കിൽ അഭൂതാത്മകമായ ആ ത്മാവു് ശരീരത്തെയും ബാധിക്കുന്നതുകൊണ്ടു് ശരീരം 'അഭൂതാത്മകം' എന്നു തക്കിക്കാവുന്നതാണു്.

സ്ഥൂലവസ്തുവിന്റെ മുഖ്യഗുണങ്ങൾ വ്യാപനവും, വിഭാജ്യതയുമാകു ന്നു. 'ഞാൻ വിചാരിക്കുന്നു', 'ഞാൻ അനുഭവിക്കുന്നു', 'ഞാൻ ദുഃഖിക്കുന്നു', 'ഞാൻ സ്നേഹിക്കുന്നു' എന്നു പറയുമ്പോൾ 'ഞാൻ' എന്നതിൽ അന്തർഭവി ച്ചിരിക്കുന്ന അതിന്നു് വിഭാജ്യതയും വ്യാപനവും ഉണ്ടാവുന്നതല്ല. അതുകൊ ണ്ടു് അതു് സ്ഥൂലവസ്തുവാകുവാൻ പാടുള്ളതുമല്ല. ഇങ്ങിനെ അഭൂതാത്മകവും 'ഞാൻ', 'നീ' ഇതുകളിൽ അന്തർഭവിച്ചു കിടക്കുന്നതും ആയ ഒന്നിനെയാണു് 'ആത്മാവു്' എന്നു പറയുന്നതു്.

ആത്മാവുണ്ടെന്നോ ഇല്ലെന്നോ തക്കിച്ചിട്ടു് എന്തു ഫലമാണുള്ളതു്? മനുഷ്യന്റെ ഉല്പത്തിയെപ്പറ്റി എന്തുതന്നെ വാദമുണ്ടായിരുന്നാലും 'മനുഷ്യൻ' മനുഷ്യനല്ലാതാകുമോ? എന്നാണെങ്കിൽ ഈ വാദം ഒരിക്കലും 'വൃ ഥാ കണ്ഠശോഷം' ആകുന്നതല്ല. നമ്മെപ്പററിയുള്ള വിശ്വാസം ഏതുപ്രകാരമാ കുന്നുവോ അതിനെ അനുസരിച്ചിരിക്കും നമ്മുടെ പ്രവൃത്തിയും. മനുഷ്യൻ മൃ ഗങ്ങളെക്കാൾ അല്പം ഉൽകൃഷ്ടതയേറിയ ജീവിവഗ്ഗത്തിൽ ഉൾപ്പെട്ടതാണെ ന്നോ സസ്യാദികൾ വളരുകയും നശിക്കുകയും ചെയ്യുന്നതുപോലെ നമ്മളും വ ളരുകയും നശിക്കുകയും ചെയ്യുന്നു എന്നോ നമ്മുടെ പ്രവൃത്തികൾക്കു നാം ഉ ത്തരവാദികൾ അല്ലെന്നോ മററൊ വിശ്വസിക്കുകയാണെങ്കിൽ വിശേഷബുദ്ധി യില്ലാത്ത പക്ഷിമൃഗാദികളെപ്പോലെ തന്നെയിരിക്കും നമ്മുടെ കാലക്ഷേപം. അതല്ല, കാമക്രോധലോഭമോഹാദികളെ ജയിക്കുവാൻ മനസ്സാക്ഷിക്കും യു ക്തിക്കും യോജിച്ച പ്രവൃത്തി ചെയ്യുന്നതിന്നും പാരത്രികവിഷയങ്ങളിൽ നമ്മു ടെ ബുദ്ധിയെ പ്രവേശിപ്പിക്കുന്നതിന്നും ശക്തമായ ഒരു ശക്തി നമുക്കുണ്ടെന്നു വിശ്വസിക്കുകയാണെങ്കിൽ നമ്മുടെ പ്രവൃത്തി ആ വിശ്വാസത്തെ അനുസരി ച്ചിരിക്കുന്നതും, മനുഷ്യർ എത്രത്തോളം ഉൽകൃഷ്ടനിലയിൽ എത്തുവാൻ സാധിക്കുന്നതാണോ, ആ നിലയിൽ എത്തുവാൻ നമുക്കു് ഇടയുള്ളതും ആ കുന്നു.

തലശ്ശേരി. ആർ. വി.

———:o:———

## ഞങ്ങളുടെ പുതിയ പുസ്തകങ്ങൾ.

| | ക. | ണ. | പൈ. |
|---|---|---|---|
| മല്ലിക | ൦ | ൬ | ൦ |
| ഭാസ്കരമേനോൻ | ൦ | ൮ | ൦ |
| മാലതീമാല | ൧ | ൦ | ൦ |
| സ്വപ്നലത | ൨ | ൦ | ൦ |
| കഥാകലിക | ൧ | ൦ | ൦ |
| നാലു വീരപത്നിമാർ | ൦ | ൮ | ൦ |
| കഥാമാലിക | ൦ | ൧൨ | ൦ |
| കഥാസൗധം ഒന്നാം ഭാഗം | ൦ | ൧൨ | ൦ |
| ടി രണ്ടാം ഭാഗം | ൦ | ൧൨ | ൦ |
| പാരിജാതഹരണം (പ്രബന്ധം) | ൦ | ൮ | ൦ |
| കൊടിയവിരഹം | ൧ | ൦ | ൦ |
| ശ്രീദേവീഭാഗവതം (കിളിപ്പാട്ട്) | ൨ | ൮ | ൦ |
| വാമനമഹാപുരാണം | ൪ | ൦ | ൦ |
| ലഘുരാമായണം | ൦ | ൪ | ൦ |
| ലഘുഭാരതം | ൦ | ൪ | ൦ |
| അഭിഷേകനാടകം (വ്യാഖ്യാനത്തോടു) | ൦ | ൧൨ | ൦ |
| ഭദ്രാവതാരം (പാന) ടി | ൦ | ൧൨ | ൦ |
| സുയോധനൻ | ൦ | ൮ | ൦ |
| കഥകളിപ്രകാശിക | ൦ | ൪ | ൦ |
| കാദംബരീകഥാസാരം | ൦ | ൫ | ൦ |
| ചിന്താസന്താനം | ൦ | ൧൦ | ൦ |
| വീരാഗ്രത്തം | ൦ | ൧൨ | ൦ |
| ജ്യോതിഷ്മതി | ൧ | ൧൨ | ൦ |
| ഉണ്ണുനീലിസന്ദേശം | ൧ | ൦ | ൦ |
| കവികഥ (പരിഷ്കരിച്ചപതിപ്പ്) | ൦ | ൮ | ൦ |
| ഘാതകാഗമൻ | ൦ | ൧൨ | ൦ |
| കഥാരത്നമാല ൧-ാം ഭാഗം | ൦ | ൮ | ൦ |
| ടി ൨-ാം ഭാഗം | ൦ | ൮ | ൦ |
| മീനാക്ഷി | ൧ | ൮ | ൦ |
| മസ്ഥലത | ൧ | ൪ | ൦ |
| രാമരാജബഹദൂർ ൧-ാം ഭാഗം | ൧ | ൨ | ൦ |
| ടി ൨-ാം ഭാഗം | ൧ | ൨ | ൦ |
| ടി മുഴുവൻ | ൨ | ൦ | ൦ |

ബി. വി. ബുക്ക്ഡിപ്പൊ,
തിരുവനന്തപുരം.

